*Malayalam*

**DHEERODATHA VISHUDHAN**

Published by
Saint Dionysius Foundation, Kottayam



First Edition: February 1994

Second Edition: February 2011

Copies: 1000

Cover: Greeshma

Typesetting & Printing: Impressions, Kottayam.

Distribution:
Saint Dionysius Foundation
Kottayam

**Price Rs. 200/-**

# ധീരവും ഉദാത്തവുമീ മലർ

**ഡോ. യാക്കോബ് മാർ ഐറേനിയസ്**

വിശുദ്ധ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസു പിതാവിന്റെ വീരേതിഹാസത്തിലെ ഏതെങ്കിലും ഒരു ഏട് പാരായണം ചെയ്തു കഴിയുമ്പോൾ –അത് എത്രാമത്തെ പ്രാവശ്യം ആവർത്തിച്ചു വായിച്ചാലും– ആ മഹാനുഭാവൻ 'കുരിശു ചുമന്നു'കൊണ്ട് നേതൃത്വം നല്കിയ സഭയിൽ ജനിച്ചുവളർന്നതിൽ അഭിമാനമേ ഉദിക്കുകയുള്ളൂ. തിരുവിതാംകൂറിനെ യോജിപ്പിച്ച്, നിയമാനുസൃതം ഭരണം ക്രമീകരിച്ച് സമാധാനത്തിലാക്കുകയും, ശക്തമായി ഭരണം നടത്തുകയും ചെയ്ത മാർത്താണ്ഡവർമ്മ മഹാരാജാവിന് 'വീര' എന്ന വിശേഷണം നാമത്തിനു പൂർവ്വമായി ചേർക്കുക സാധാരണമാണ്. ഒരു സമയത്ത് പ്രാണരക്ഷാർത്ഥം പലായനത്തിലായിരുന്നു യുവരാജാവ്. വീരസാഹസികതയിൽ അദ്ദേഹത്തോട് അധികം അകലെയല്ല മഹാനായ മലങ്കര സഭാഭാസുരൻ മാർ ദീവന്നാസ്യോസിന്റെ സ്ഥാനം. വാളും, വേലും, പരിചയും, പടയും, പോലീസും ഒന്നും സഹായത്തിനില്ലാതിരിക്കെത്തന്നെ, നസ്രാണി പൗരുഷംകൊണ്ടും ആത്മാഭിമാനംകൊണ്ടും, സർവ്വോപരി ദൈവകൃപയുടെ തെളിനീർപ്രവാഹംകൊണ്ടും വിജയം നേടിയ സഭയിലെ ധർമ്മരാജാവാണ് മാർ ദീവന്നാസ്യോസ്. മുനിപാരമ്പര്യത്തിൽ വരുന്ന അദ്ദേഹം രാജർഷി തന്നെയായിരുന്നു. മാർത്താണ്ഡവർമ്മ പലവിധ പരീക്ഷണഘട്ടങ്ങളെ എതിരിട്ടപ്പോഴും 'ശ്രീപത്മനാഭൻ' തുണയ്ക്കുമെന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. ധൈര്യത്തിലും വിപദിധൈര്യത്തിലും, വാക്കിലും, മിതത്വത്തിലും, നമസ്കാരത്തിലും, കണ്ണുനീരിലുമാണ് സഭാഭാസുരന്റെ വിരേതിഹാസം അനശ്വരത നേടിയത്. മിത്രങ്ങൾ മാത്രമല്ല, ശത്രുക്കൾപോലും അത്യുദാത്തമായ ആ ജീവിതം ദർശിച്ച് അത്ഭുതംകൂറുകയും ആരാധകരായി പരിണമിക്കുകയും ചെയ്തിട്ടുണ്ട്. അതേസമയം അനവധി വിപരീത ശക്തികൾ കരുത്തുറ്റ ഈ പാറയിൽ തട്ടി ഉടഞ്ഞുപോയിട്ടുമുണ്ട്. വിദേശികളും സ്വദേശികളുമെല്ലാം അക്കൂട്ടത്തിലുണ്ട്.

ധീരതയിലും നേതൃപാടവത്തിലും മാർത്താണ്ഡവർമ്മയ്ക്കും വല്ലഭായി പട്ടേലിനുമൊപ്പമെങ്കിലും; ത്യാഗം, അഹിംസ, ക്ഷമ, പര ബഹുമാനം, ഈശ്വരഭക്തി ഇവകളിൽ മഹാത്മജിക്കടുത്തു നിൽക്കുന്നു യുഗാനുവർത്തിയായ ഈ മഹാപുരുഷൻ. ഈശ്വര വിശ്വാസത്തെയും ധാർമ്മികബോധത്തെയും രാഷ്ട്രീയവൽക്കരിക്കു ന്നതിനും, രാഷ്ട്രീയമീമാംസയെ ധാർമ്മികവൽക്കരിക്കാനും തുനിഞ്ഞ യാളാണ് മഹാത്മജി. മുമ്പ് സോക്രട്ടീസ് മുതൽപ്പേർ പരാജയമടഞ്ഞ മേഖലയാണിത്. ഈ ധർമ്മയുദ്ധത്തിന്റെ പരിസമാപ്തിയിൽ നെഞ്ചിൽ മാരകമായ വെടിയുണ്ടയേറ്റെങ്കിലും, ഗാന്ധിജി പഠിപ്പിച്ചും സ്വാംശീകരിച്ചും തന്ന ആത്മിക-രാഷ്ട്രീയ ഗീതോപദേശം ഒരു മങ്ങലുമില്ലാതെ തെളിഞ്ഞുനിൽക്കുന്നു.

വിശുദ്ധ വട്ടശ്ശേരിൽ പിതാവ് സമാനതകളില്ലാത്ത ഒരു ഇതി ഹാസംതന്നെയായിരുന്നു. തന്റെ പ്രഗത്ഭരായ മുൻഗാമികളെപ്പോലെ അല്പംകൂടി നയപരമായ സമീപനങ്ങൾ സ്വീകരിച്ചിരുന്നെങ്കിൽ സഭാന്തരീക്ഷം മറ്റൊന്നാകുമായിരുന്നു എന്നു ചിന്തിക്കുന്നവരുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ ചിന്താഗതി മറ്റൊരുവഴിയ്ക്കായിരുന്നു. 'ശീതവാനുമല്ല, ഉഷ്ണവാനുമല്ല' എന്ന സ്ഥിതിവിശേഷം പ്രബല മായ ഒരു സമുദായത്തെ എങ്ങും എത്തിക്കുകയില്ല എന്ന് അദ്ദേഹം ഗ്രഹിച്ചിരുന്നു. ഒരു ജനതയുടെ സമസ്തസ്വപ്നങ്ങളെയും ആത്മിക ചാരിത്ര്യത്തെയും കശക്കിയെറിയാൻ വിദേശമേൽക്കോയ്മകൾ ചാടി വീണപ്പോൾ അദ്ദേഹം അതിനെതിരെ അത്മാഭിമാനത്തിന്റെയും ധർമ്മബോധത്തിന്റെയും പ്രാർത്ഥനയുടെയും പ്രതിരോധനിര തീർത്തു. ആ ദുഷ്പ്രഭുക്കൾക്ക് ചൂട്ടുപിടിച്ചു കൊടുക്കാൻ സ്വാർത്ഥ ലാഭമോഹികളായ 'സ്വന്തക്കാർ' അരുനിന്നപ്പോൾ ആ മനസ്സ് വേദനിച്ചു. അക്ഷരാർത്ഥത്തിൽ ചുട്ടുപൊള്ളുന്ന നെരിപ്പോടാ യിരുന്നു ഭാസുരഹൃദയം.

എന്നാൽ ഗത്സിമോൻ തോട്ടത്തിൽ, പാരിന്റെ മുഴുവൻ ദുഃഖ ഭാരവും പേറി പിടയുന്ന ദൈവകുമാരനെ താങ്ങി ആശ്വസിപ്പി ക്കുന്നതിന് സ്വർഗ്ഗസ്ഥപിതാവ് അയച്ച ദൈവദൂതൻ സഭാഭാസുരന്റെ ഒടുങ്ങാത്ത തേങ്ങലുകളെയും ഏറ്റുവാങ്ങിയിരിക്കണം.

എന്നും സമാധാനത്തിനും അനുരഞ്ജനത്തിനും ഭാതൃഭാവ ത്തിനുംവേണ്ടി ദാഹിച്ചിരുന്ന ഈ സംസ്കൃതമനസ്സിനെ നിരാശ



പ്പെടുത്തുന്ന പ്രതിസ്പന്ദനങ്ങളായിരുന്നു എതിർഭാഗത്തുനിന്നും വമിച്ചുകൊണ്ടിരുന്നത്. മഹാത്മാക്കളുടെ പ്രാമാണിക ലക്ഷണം വിനയമാണല്ലോ. വിനയവും മനഃശുദ്ധിയും ദൗർബ്ബല്യമാണെന്നു ധരിച്ചുവശായവർ ആ സന്മനസ്സിനെ പുറംകാൽകൊണ്ടു തട്ടി യെറിഞ്ഞു.

അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെയും അവരുടെ പിന്നണി യാളുകളുടെയും ചിന്താശൂന്യതയും സ്വാർത്ഥതയും മലങ്കരസഭയെ രണ്ടായി പിളർത്തിക്കളഞ്ഞു. അതിനും മുമ്പ് മാലാഖയുടെ വേഷ മിട്ടിറങ്ങിയ റോമൻ സഭാനേതാവ് ആർച്ചുബിഷപ്പ് മെനസ്സിസ് എന്ന സാമ്രാജ്യവാദി, നസ്രാണികളെ മുഴുവൻ കൂച്ചിക്കെട്ടി റോമാക്കാരാ ക്കാൻ ഉറ്റു ശ്രമിച്ചിരുന്നു. (ആദ്യ നൂറ്റാണ്ടു മുതൽ ഇവിടെ റോമൻ കത്തോലിക്കാ സഭാവിശ്വാസികളായിരുന്നുവെങ്കിൽ ഇത്ര ബല പ്രയോഗം നടത്തി അവരെ 'മാർഗ്ഗം' തെറ്റിക്കേണ്ട കാര്യമില്ലാ യിരുന്നു!) ഇത്തരം പടയോട്ടങ്ങളും അധിനിവേശങ്ങളും അക്രിസ്തീ യവും അക്ഷന്തവ്യങ്ങളും മാത്രമല്ല; ബലയാറിന്റെ നശീകരണ തന്ത്ര ങ്ങളുടെ ഭാഗമാകുകയും ചെയ്തു എന്നുതന്നെ പറയാം. സുറിയാനി പാത്രിയർക്കീസ് യാക്കോബ് തൃതീയൻ, മലങ്കരയിലേക്കു തൊടുത്തു വിട്ട 203-ാം നമ്പർ ബോംബ്, തിരികെ അതിന്റെ ആവനാഴിയിലേക്കു തന്നെ മടക്കിയയച്ചുകൊണ്ട് മിതഭാഷിയായിരുന്ന ഔഗേൻ പ്രഥമൻ ബാവാ എഴുതി: 'സഭയെ നശിപ്പിക്കുന്നതിന് അന്തിക്രിസ്തു ആഗ്രഹിക്കുന്നതിന്റെ ഫലമായി ............ ചില വഴക്കാളികൾ അതിനു കൂട്ടുനിൽക്കുന്നുമുണ്ട്'. ഈ പ്രസ്താവം ഈ പശ്ചാത്തലത്തിൽ ഏറെ പ്രസക്തമാണ്.

വിശുദ്ധ സഭാഭാസുരന്റെ ചരിതം, അംഗപ്രത്യംഗം അഭിമാന ത്തിന്റെയും സഭാസ്നേഹത്തിന്റെയും ജീവിതവിശുദ്ധിയുടെയും നിറക്കൂട്ടുള്ള ഏടുകളായിരുന്നു. ഈ ജീവിതഗാഥ, സഭയെ മാതൃ തുല്യം കരുതുന്ന ഏതൊരാളിന്റെയും അന്തഃഛേദനയെ തീപിടിപ്പി ക്കുന്നവയാണ്.

ശ്രീമാൻ കൊച്ചുകോശി ഐ. എ. എസ്., ഈ വിശുദ്ധ പിതാ വിന്റെ തായ്‌വഴിക്കാരനാണെങ്കിലും, ഒരു ന്യായാധിപന്റെയും, ശാസ്ത്രപടുവിന്റെയും നിർമമതയോടെയാണ് ഈ മഹത്ജീവി തത്തെ വർണ്ണിച്ചു വിലയിരുത്തിയിരിക്കുന്നത്. ഈ പ്രയത്നത്തിൽ

അദ്ദേഹം മിക്കവാറും വിജയിച്ചു എന്നു പറയാം. കേവലം 'കുടുംബ ബന്ധമോ', 'മെത്രാൻകക്ഷി' ചായ്‌വോ അല്ല ഈ ഗ്രന്ഥരചനയ്ക്ക് അദ്ദേഹത്തെ പ്രേരിപ്പിച്ചിട്ടുള്ളത്. സഭാഭാസുരന്റെ ജീവിതവിശുദ്ധിയെപ്പറ്റി ഉത്തമബോദ്ധ്യമുള്ളയാളാണ് അദ്ദേഹം. പരിശുദ്ധന്റെ മദ്ധ്യസ്ഥതയാൽ തന്റെ കുടുംബാംഗങ്ങൾക്കും മറ്റും ലഭിച്ചിട്ടുള്ള അത്ഭുതകരമായ സൗഖ്യ സഹായങ്ങളെപ്പറ്റി അദ്ദേഹത്തിന് നല്ല അറിവുണ്ട്. മാർ ദീവന്നാസ്യോസിനെ ഒരു വിശുദ്ധനായി ഔദ്യോഗികമായി തുല്യം ചാർത്തുന്നതിന് ഏകദേശം ഒരു പതിറ്റാണ്ടു മുമ്പ് വിരചിതമായ ഈ ഗ്രന്ഥം, ആ മഹത്കർമ്മത്തെ മനക്കൺമുമ്പിൽ കണ്ട് സായൂജ്യമടയുന്നതായി തോന്നുന്നു. 'പരിശുദ്ധപദപ്രഖ്യാപന'മെന്ന സംഗതിയെ സമഗ്രമായി പരിശോധിച്ച സമിതി ഈ ഗ്രന്ഥത്തിലെ ആശയങ്ങളെയും രേഖകളെയും പരിശോധിക്കുന്നത് സ്വാഭാവികം മാത്രം.

ഇതു കേവലം ഒരു ചരിത്രഗ്രന്ഥമല്ല; ചരിത്രവും ജീവിതാസ്വാദനവും ആദ്യശതകങ്ങളിലെ നസ്രാണികളുടെ സാമൂഹ്യചരിത്രവും ഗവേഷണപ്രധാനമായ വസ്തുതകളും ഇതിൽ ഉൾക്കൊള്ളുന്നു. മുമ്പെങ്ങും വെളിച്ചം കണ്ടിട്ടില്ലാത്ത സംഭവങ്ങളും പ്രമേയങ്ങളും ഇതിനു മാറ്റുകൂട്ടുന്നു. സംശുദ്ധമായ ഭാഷയും, ആധികാരികതയും, നിഷ്പക്ഷ വിവരണങ്ങളും നിലവാരമുള്ള ആഖ്യാനരീതിയും ഇതിനെ അമൂല്യമാക്കുന്നു. സാഹിത്യവർണ്ണവും, ഭാഷാനൈർമ്മല്യവും ആഢ്യത്വവുമുള്ള രചനാരീതിയും ഹൃദയത്തിൽ ഒളിപ്പിച്ചു വെച്ചിരിക്കുന്ന അപൂർവ്വതകളുടെ ബ്യൂറോക്രാറ്റാണ് ഗ്രന്ഥകാരൻ! ഇങ്ങനെയൊരാൾ ഗ്രന്ഥം ചമയ്ക്കുമ്പോൾ അത് അടിമുടി ആധികാരികമായിരിക്കണമല്ലോ!

സഭാഭാസുരന്റെ ജീവിതത്തെ സംഭവബഹുലവും അവിസ്മരണീയവുമാക്കി, അതിലെ ഇരുട്ടും വെളിച്ചവും, ഇടിമുഴക്കങ്ങളും, കുത്തൊഴുക്കുകളും ഏകാന്തതയും, പീഢനങ്ങളുമെല്ലാം നിഷ്പക്ഷമായി അവതരിപ്പിക്കുവാനാണ് ഗ്രന്ഥകാരന്റെ ഉദ്യമം. സഭാചരിത്രകാരനായ ഇസഡ്. എം. പാറേട്ടിന്റെ വാക്കുകൾക്കു മൂർച്ച കൂടുതലാണെന്ന് തോന്നിയേക്കാം. സത്യത്തോടും സഭയോടുമുള്ള പ്രതിബദ്ധതയാണ് ആ തൂലികയെ മൂർച്ചയുള്ളതാക്കിയത്. ശ്രീ. കൊച്ചുകോശി പക്ഷംപിടിച്ചുവെന്ന് ആരും ആക്ഷേപമുന്നയിക്കാനിടയില്ല.



ഗ്രന്ഥത്തിന്റെ പ്രാരംഭ ഭാഗത്ത്, നസ്രാണികളുടെ പുരാതന സാമൂഹ്യചരിത്രം ചേർത്തിട്ടുള്ളത് ഉത്സാഹിയായ ഒരു ഗവേഷകന്റെ ശൈലിയിലാണ്. ഗ്രന്ഥകർത്താവിന്റെ യാത്രകൾ, പഠനങ്ങൾ, മഹത്സംസർഗ്ഗങ്ങൾ ഇവയെല്ലാം ഇതിൽ അദ്ദേഹത്തെ കാര്യമായി തുണച്ചിട്ടുണ്ട്. നാളിതുവരെ നസ്രാണികളുടെ ഒരു സമ്പൂർണ്ണ സാമൂഹ്യചരിത്രം വിരചിതമായിട്ടില്ല. ഈ വഴിക്ക് കുറെയെങ്കിലും നീങ്ങിയിട്ടുള്ളത് 'മലങ്കര നസ്രാണി'കളുടെ കർത്താവാണ്. അതു വഴി മാർത്തോമ്മായുടെ 'മാർഗ്ഗവും വഴിപാടും' ഒരു സ്വതന്ത്ര അപ്പോസ്തോലിക സഭയുടെ ഈടുവെയ്പുകളാണെന്ന് വ്യക്തമാകും. ഇന്ത്യയിൽ ആദ്യ നൂറ്റാണ്ടു മുതൽ മറ്റേതോ സഭയുടെ അധീനത ഉണ്ടായിരുന്നു എന്ന bias മനസ്സിൽ സൂക്ഷിക്കുന്നവർ എന്തെഴുതിയാലും അടിസ്ഥാനരഹിതമായ ഈ ചിന്ത കോറിയിടാൻ മറക്കാറില്ല!

ഈ ഗ്രന്ഥം ചമയ്ക്കുകവഴി, ശ്രീ. കൊച്ചുകോശി അവർകൾ മലങ്കരസഭയ്ക്കു ചെയ്ത സേവനം ചെറുതല്ല. എല്ലാ അർത്ഥത്തിലും പ്രാമാണികമായ ഗ്രന്ഥമാണിത്. അദ്ദേഹം അഭിലഷിച്ചതുപോലെ സഭാഭാസുരൻ വിശുദ്ധന്മാരുടെ ഉന്നതഗണത്തിൽ വാഴ്ത്തപ്പെടുന്നതു കാണുവാൻ അദ്ദേഹത്തിനു ഭാഗ്യമുണ്ടായി. ധീരോദാത്തരായ സഭാസ്നേഹികൾക്കു ജന്മം നല്കാൻ സഭാമാതാവിന് ഇനിയും ഭാഗ്യമുണ്ടാകട്ടെ!

ഗ്രന്ഥകർത്താവിന് ആദരപൂർവ്വമായ പ്രണാമങ്ങൾ!

# പ്രസാധകക്കുറിപ്പ്

മലങ്കര സഭാഭാസുരൻ പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ സ്മരണയെ നിലനിർത്തുവാനും മലങ്കരസഭയ്ക്ക് തിരുമനസ്സുകൊണ്ട് നല്കിയ ബഹുമുഖ സംഭാവന കളെപ്പറ്റി തുടർപഠന പ്രവർത്തനങ്ങൾ നടത്തുവാനുമായിട്ടാണ് സെന്റ് ഡയനീഷ്യസ് ഓർത്തഡോക്സ് ഫൗണ്ടേഷൻ ആരംഭിച്ചിരി ക്കുന്നത്. ഫൗണ്ടേഷന്റെ പബ്ലിക്കേഷൻ വിഭാഗം മൂന്നു പുസ്ത കങ്ങൾ ഇതിനകം പ്രസാധനം ചെയ്തുകഴിഞ്ഞു. 'പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ഡയറിക്കുറിപ്പുകൾ' – ഇംഗ്ലീഷിലും മലയാളത്തിലും–, 'മതോപദേശസാരങ്ങൾ' എന്നീ പുസ്തകങ്ങളാണ് ഫൗണ്ടേഷന്റെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിച്ചിരിക്കുന്നത്. നാലാമത്തെ പുസ്തകമാണ് കൊച്ചുകോശി സാർ എഴുതിയ 'ധീരോദാത്ത വിശുദ്ധൻ' എന്ന പുസ്തകം. വട്ടശ്ശേരിൽ തിരുമേനി യെക്കുറിച്ച് വളരെ ആധികാരികമായി എഴുതിയിട്ടുള്ള ഗ്രന്ഥങ്ങളിൽ പ്രഥമസ്ഥാനം അലങ്കരിക്കുന്ന പുസ്തകമാണ് ഇത്. ഈ പുസ്തകം പുനഃപ്രസിദ്ധീകരണത്തിനു അനുമതി നല്കിയ കൊച്ചുകോശിസാറി നോടും ഈ പുസ്തകം പ്രസിദ്ധീകരിക്കുന്നതിന് സാമ്പത്തിക സഹായം നല്കിയ സ്നേഹിതനോടും ഉള്ള നന്ദിയും കടപ്പാടും അറിയിക്കുന്നു.

**ഫാ. എം. സി. കുര്യാക്കോസ്**
ജനറൽ സെക്രട്ടറി
മാർ ഡയനീഷ്യസ് ഫൗണ്ടേഷൻ

കോട്ടയം
16–02–2011

# സമർപ്പണം

ഒരു വ്യാഴവട്ടക്കാലം മുമ്പ് തന്റെ തൊണ്ണൂറ്റി ഒന്നാം വയസ്സിൽ ദിവംഗതനായ എന്റെ പ്രിയ പിതാവ്, പരേതനായ ശ്രീ. സി. കെ. കോശി അവർകളുടെ പാവനസ്മരണയ്ക്ക് ഈ പുസ്തകം സവിനയം സമർപ്പിക്കുന്നു.

തിരുവനന്തപുരം — സി. കെ. കൊച്ചുകോശി

23-2-1994

# INTRODUCTION

**to the first edition**

I have great pleasure in introducing this informative and well written biography on Vattaseril Thirumeni who has been rightly acknowledged by the Indian Orthodox Church as the indefatigable defender of its faith and freedom. Several biographical accounts of this illustrious prelate have been published during the three decades after his demise, the most comprehensive being the monumental 'Vattaseril Mar Divaniasios' by the late Mr. Z. M. Paret running over 800 pages. Mr. C. K. Kochukoshy's book is a welcome addition to the biographical literature on Vattaseril Thirumeni as it focuses sharply on two distinctive traits of Thirumeni's character and personality namely his courage and his spirituality. The title Mr. Kochukoshy has chosen for his book succinctly explains the theme of the book and I should say that the book has done full justice to the title. The book brings out clearly the profile of a leader of unusual courage and intense spiritual strength.

A special merit of the book is that the life and achievements of Vattaseril Thirumeni are presented in the historic context of the age in which he lived. For India it was an age which saw the low point of the humiliation of colonial rule. It was an age when ideas of liberty and rights had not yet taken firm roots in the minds of the people of India. People living in the former Princely States at that time were carrying the burden of double domination, namely that of the Princes and of the British colonial masters. The Orthodox Church in Travancore and Cochin had the additional disadvantage of being dependent for some of its spiritual needs on a foreign Church which in its own home territory was under the autocratic rule of a colonial power, the Sultanate of Turkey. The author has presented the herculean achievements of Vattaseril Thirumeni in this extraordinarily complicated political background of his times and this facilitates a proper appreciation of the greatness of Thirumeni's services to his Church.

Looking at the developments in the Church during the closing years of the 19th and the early years of the 20th century, one is led to wonder as to what course the history of the Church would have taken if it did not

then have as its head a person of the stature and calibre of Vattaseril Thirumeni. The odds were heavily against him. On the one hand he had to face Patriarch Abdulla's insatiable personal ambition to gain full control over the administration of the Church and its properties. On the other, he had to contend with the open hostility of his two co-trustees who were willing to accept even the most unreasonable of the Patriarch's demands if only they could settle their scores with the Metropolitan whom they heartily disliked. The Patriarch's repeated threats that he would resort to the ultimate weapon of 'Mutakku' against the Metropolitan if he did not fall in line with his wishes, would have weakened the will of any lesser mortal. But Vattaseril Thirumeni could not be deflected from his resolve to defend what he believed to be the inalienable rights of his Church by any such threats and the Patriarch committed the mistake of underrating the strength of Thirumeni's courage. It was not the reckless courage of a person driven to a corner by his adversaries. On the other hand it was the cool determination of a leader fully conscious of the correctness of his stand. Mr. Kochukoshy, through an objective analysis of the developments of those difficult years before and after the 'Mutakku', has succeeded in bringing out clearly this aspect of the Metropolitan's personality.

Equally commendable is the author's focus, maintained all through the book, on Thirumeni's saintliness. In fact it was this combination of courage and character which made Vattaseril Thirumeni stand out as one of the truly great in the 2000 years old history of the Orthodox Church. While depicting Thirumeni as a great saint, the author lays stress not only on his prayerful and disciplined life, his unostentatious piety and his strict observance of all religious practices, but more importantly on the nobility of his character and his humaneness. He fought his battles well but without rancour and bitterness or hatred towards his tormenters. It is this strength of character that comes out prominently through the book.

I compliment Mr. Kochukoshy on the motivation which prompted him to undertake this task which he describes as 'upasana'. It is written in a style which is serious and easy at the same time and I have no doubt that reading it will be a rewarding experience for anyone.

**P. C. Alexander**

Raj Bhavan
Malabar hill
Bombay 400 035

# PREFACE

The tall figure of His Grace Geevarughese Mar Dionysius who bestrode the ecclesiastical scene of Malabar during the last quarter of the 19th century and the first 33 years of the 20th century, constitutes a land mark in the history of the St. Thomas Christians of Kerala. The generation that has first hand knowledge of his saintly heroism is already on the verge of extinction. Not only chronologically but also conceptually, he was senior to Mahatma Gandhi. Just as Gandhiji stood for the political freedom of India, this Metropolitan popularly known as Vattaseril Thirumeni, stood for the ecclesiastical freedom of his church from foreign domination, even a little earlier than the Mahatma. By the turn of the century, hardly anyone would be left in Kerala who would have actually met him and that is one reason why this biography to perpetuate his memory has become necessary, sixty years after his demise. However, this book is not merely a biography of that greater personality, but also an appreciation of his life, sacrifices and the heroic virtues which guided him. At the same time, an attempt has also been made to trace the origin of Christianity in India. With the arrival of St. Thomas in 52 AD. and the conversion of a number of aristocratic families of Nampoothiries, a study of the social image of the Christian community since the first century has also some relevance.

Mar Dionysius had to suffer great agony because he resisted the attempts of the foreign church to interfere in the freedom of the St. Thomas Christians. The Patriarch of Antioch 'excommunicated' him from the Church in 1911, and his life was under constant danger. Once a loaded revolver was held at point blank range against his chest with a threat to shoot him. On another occasion after midnight, a young man who came in a deacon's robe to murder him had to be chased out of his bed chamber. Different parishes of the church sent sturdy volunteers as his body guards to protect his life round the clock. One such bodyguard, nick named 'Aana Pappi' for his massive physical size and strength, was murdered in cold blood on the bank of Meenachil river near the old seminary, Kottayam. Postmortem examination showed that there were thirteen fractures in his skull. The whole atmosphere

became fearful and suffocating for a number of years while agonising litigations were simultaneously going on in Courts of Law. Oppressed from all sides, he brought famous advocates like Sir Allady Krishnankutty Iyer, Sir C. P. Ramaswamy Iyer (subsequently signed up with the opposite side), Nugent Grant and others to Kerala to argue in the Church case before the Travancore High Court. After protected legal battles, he won the case thereby winning for his church an autocephalous status. He also established the institution of the Catholicate which has ecclesiastical rank equal to that of the Patriarch. Great men like C. F. Andrews believed that he was a saint, Justice G. Shankara Pillai, who retired as a judge of the Travancore High Court and who had occasion to study his case and read his dispositions rated him as a great soul. But for this Metropolitan, the Orthodox Syrian Church of Kerala would not have been a national church of India as it is today. Considering the contributions and the sacrifices he made for the Church and the exemplary saintly life he lived, I have no doubt that in the history of Kerala Christians, Vattaseril Thirumeni is second only to the Apostle himself who founded their church here nearly two thousand years ago.

I had to go through almost all books which have a bearing on the life of Mar Dionysius. The series of books titled 'Malankara Nazranikal' by the great Kerala historian Z. M. Paret has been particularly useful. All these books have projected Mar Dionysius, almost as a super-human personality. He was a great scholar, a great intellectual, a great Saint and above all a courageous man of action, all at the same time.

I am grateful to Dr. P. C. Alexander, Governor of Maharashtra, who is himself an admirer of this great Metropolitan, for writing an excellent introduction to this book. I like to mention thankfully the solid support rendered to me by my dear wife Smt. Grace Kochukoshy, in writing down hundreds of pages of the manuscripts and doing proof corrections for this book. I should also thank Barrister Mathew Philip who is himself related to this Bishop, for preparing a good index of this book and my niece Prof. Nirmala Mathew, Head of the Malayalam Department, St. Gregorios College, Kottarakkara, for going through the manuscripts and making useful suggestions.

I hope this book will convey to the readers a true picture of the real greatness of this outstanding Bishop as a saint par excellence.

Trivandrum
23 Feb. 1994

**C. K. Kochukoshy IAS** (Rtd.)
Chairman, Civil Service Academy

# ഉള്ളടക്കം

അദ്ധ്യായം 1

# ഉപോദ്ഘാതം

മലങ്കരസഭയുടെ ഭാഗ്യവിധാതാവായ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ജീവചരിത്രം എഴുതുവാൻ ഒരുമ്പെടുന്നത് ഒരുപക്ഷേ സാഹസികതയല്ലേ എന്നു തോന്നിയേക്കാം. എന്നാൽ അദ്ദേഹത്തിന്റെ മടിയിൽ കയറി ഇരിക്കുന്നതിന് ഭാഗ്യം ലഭിച്ചിട്ടുള്ള ഒരു കൊച്ചുദൗഹിത്രൻ എന്നതിലും ഉപരി, അദൃശ്യമായ ആത്മീയലോകത്തിൽനിന്നും ആ തിരുമേനി ചൊരിയുന്ന ദയാവായ്പിന്റെ മാധുര്യം പലതവണ അനുഭവിച്ചിട്ടുള്ളവനും, ദശാബ്ദങ്ങൾക്കു മുമ്പുതൊട്ടേ അദ്ദേഹത്തെ പരിശുദ്ധനായി ഹൃദയത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ളവനുമായ ഒരു എളിയ സഭാവിശ്വാസി എന്ന നിലയിൽ അദ്ദേഹത്തിന്റെ അസാധാരണമായ വ്യക്തിമാഹാത്മ്യത്തെയും ആത്മീയപ്രഭാവത്തെയും പുതിയ തലമുറകളെ അറിയിക്കുന്നതിനുവേണ്ടി നടത്തുന്ന ഈ ഉപാസന തീർച്ചയായും നീതീകരിക്കത്തക്കതാണെന്ന് എനിക്ക് വിശ്വാസമുണ്ട്. എന്റെ ജീവിതായോധനത്തിന്റെ ആരംഭംതൊട്ട് ഇതഃപര്യന്തം -വളരെ കർക്കശമായ ഐ. എ. എസ്. പരീക്ഷ, അതിനനുബന്ധമായുള്ള അഭിമുഖപരിശോധന, ലോകസഭാ പബ്ലിക്ക് അക്കൗണ്ട്സ് കമ്മിറ്റിയുടെ ചോദ്യംചെയ്യൽ, കോടതിവിചാരണകൾ, അഖിലേന്ത്യാ പ്രസംഗമത്സരം, ഐക്യരാഷ്ട്രസംഘടനയുടെ അന്തർദേശീയ ഉപന്യാസമത്സരം എന്നുവേണ്ട, ജീവിതത്തിലെ പല നിർണ്ണായക ഘട്ടങ്ങളിലും- ഈ തിരുമേനിയുടെ സ്മരണയും ദിവ്യപ്രചോദനവും അവാച്യമായ ആത്മധൈര്യം പകർന്ന് എന്നെ വിജയത്തിലേക്ക് നയിച്ചിട്ടുണ്ട്. ഇത് എല്ലാ വിശ്വാസികൾക്കും ലഭ്യമായ ഒരു അനുഗ്രഹസ്രോതസ്സ് ആയതിനാൽ ഒരു ജീവചരിത്രഗ്രന്ഥം മുഖാന്തിരം എന്റെ ഈ അനുഭൂതി അന്യരുമായി പങ്കിടുന്നത് സഭയോടും സമൂഹത്തോടും ഉള്ള എന്റെ കടമയുടെ നിർവ്വഹണമായി പരിഗണിക്കാവുന്നതാണ്. സിവിൽ സർവ്വീസ് പോലെയുള്ള പ്രധാനപ്പെട്ട പരീക്ഷ

കളിൽ മത്സരിക്കുന്ന ചെറുപ്പക്കാർക്ക് വിശ്വാസാധിഷ്ഠിതമായ പ്രാർത്ഥനമൂലം ഈ തിരുമേനിയിൽനിന്നും ലഭിക്കാവുന്ന അനുഗ്രഹം വിജയപാതയിലേക്ക് അവരെ നയിക്കുമെന്നാണ് അനുഭവത്തിൽനിന്നും എനിക്ക് തോന്നുന്നത്. കൂടാതെ ജാതിമതഭേദമെന്യേ ഭാരതീയരായ എല്ലാവർക്കും പ്രസക്തമായ ഒരു ചരിത്രപ്രാധാന്യവും ഇതിനുണ്ട്. ഇന്ത്യ സ്വതന്ത്രമാകുന്നതിന് അനേകം വർഷങ്ങൾക്കു മുമ്പുതന്നെ വിദേശമേൽക്കോയ്മയുടെ തിക്തഫലങ്ങൾ മനസ്സിലാക്കി അതിനെതിരായി സഭാഭരണരംഗത്ത് പ്രതിഷേധമുയർത്തിയ ഒരു ധീരസമരനായകനായിരുന്നു വട്ടശ്ശേരിൽ തിരുമേനി. ഈ പ്രതിഷേധം അദ്ദേഹത്തിന് പലപ്രാവശ്യം ജീവാപായം ഉണ്ടാകത്തക്ക നിലവരെ എത്തിയിട്ടുമുണ്ട്. പരമാധികാരമുള്ള ഭാരതരാഷ്ട്രത്തിന്റെ ശീതളഛായയിൽ മൗലികാവകാശങ്ങളുടെയും നിയമവാഴ്ചയുടെയും പരിലാളനയിൽ ഭയരഹിതരായി കഴിയുന്ന ഇന്നത്തെ തലമുറയ്ക്ക് ഒരു ശതാബ്ദത്തോളം മുമ്പ് ഇവിടെ നിലനിന്നിരുന്ന വിദേശീയ വിധേയത്വത്തെപ്പറ്റിയോ, സാമൂഹ്യ സംഘടനയെപ്പറ്റിയോ സങ്കല്പിക്കാൻപോലും പ്രയാസമായിരിക്കും. കേരളത്തിലാണെങ്കിൽ ഇന്ത്യ സ്വതന്ത്രമായ 1947 ആഗസ്റ്റ് 15-ന് രണ്ടു മാസം മുമ്പുപോലും ആ സ്വാതന്ത്ര്യത്തിനെതിരായി സാമ്രാജ്യത്വം സ്വരൂപിച്ച ഒരു ബദൽസംവിധാനമായ സ്വതന്ത്രതിരുവിതാംകൂർ പ്രസ്ഥാനത്തെ അനുകൂലിക്കാൻ തയ്യാറായ ഒരു ചെറിയ ജനവിഭാഗം ഇവിടെ ഉണ്ടായിരുന്നു എന്നത് വിസ്മരിക്കത്തക്കതല്ല. ഇതിന്റെയൊക്കെ അർത്ഥം രാഷ്ട്രീയമായും, സാമ്പത്തികമായും, സാമൂഹ്യമായും, മതപരമായും വിവിധരൂപത്തിലുള്ള മേൽക്കോയ്മകളുള്ള ഒരു യുഗത്തിൽ ഒരു സ്വാതന്ത്ര്യസമരത്തിന്റെ നേതൃത്വം ഏറ്റെടുത്ത് തന്റെ ജീവൻ വരെ അപകടപ്പെടുത്തിയ ഒരു ദേശീയ നേതാവിനെയും ഈ ജീവചരിത്രത്തിൽക്കൂടി കാണുവാൻ കഴിയും എന്നുള്ളതാണ്.

വട്ടശ്ശേരിൽ തിരുമേനി ജനിച്ചത് ഭാരതത്തിന്റെ ആദ്യത്തെ സ്വാതന്ത്ര്യസമരമെന്ന് വിശേഷിപ്പിച്ചിട്ടുള്ള ശിപായിലഹള പാളിപ്പോയ വർഷത്തിലായിരുന്നു. ആത്മീയമായും ലൗകികമായും പ്രാധാന്യമുള്ള സംഭവങ്ങൾ ഒരേ കാലസ്പന്ദത്തിൽ ഉടലെടുക്കുന്നവയാണെന്ന് ചിലപ്പോൾ തോന്നിപ്പോകാറുണ്ട്. ലൗകികമായി നോക്കുമ്പോൾ, തൽക്കാലത്തേക്കെങ്കിലും തകർന്നുപോയ ഒരു



ദേശീയസമരം അടിച്ചേല്പിച്ച പരാജയം, മലങ്കരസഭയെ സംബന്ധിച്ചിടത്തോളം ഒരു പുതിയ പ്രസ്ഥാനത്തിന്റെ നാന്ദിയായി പരിണമിച്ചത് തിരുമേനിയുടെ ജനനംമൂലം ആയിരുന്നെന്ന് ഏതൊരു ക്രാന്തദർശിക്കും ചിന്തിക്കാൻ കഴിയും.

തിരുമേനിയുടെ ജനനത്തിനുശേഷം ഒരു വ്യാഴവട്ടക്കാലം തികയുന്നതിനു മുമ്പാണ് ഭാരതത്തിന്റെ നവോത്ഥാനശില്പിയായ മോഹൻദാസ് കരംചന്ദ് ഗാന്ധി ജനിക്കുന്നത്. അതായത് 1869 ഒക്ടോബർ 2-ാം തീയതി. തിരുമേനിയുടെ ജനനവും ഒക്ടോബർ മാസത്തിൽതന്നെ. പക്ഷേ ഗാന്ധിജിയെക്കാൾ പതിനൊന്നു വർഷം മുമ്പ് അതായത് 1858 ഒക്ടോബർ 31. രണ്ടുപേർക്കും ത്യാഗോജ്ജ്വലവും ധീരോദാത്തവുമായ ജീവിതങ്ങളാണ് ജഗന്നിയന്താവ് ഒരുക്കിയിരുന്നത്. പക്ഷേ, രണ്ടു പാതകളിലായിരുന്നു എന്നുമാത്രം.

വട്ടശ്ശേരിൽ തിരുമേനിയുടെ സ്വഭാവഗുണങ്ങളെപ്പറ്റി നേരിട്ടറിയാവുന്നവരുടെ സംഖ്യ ദൈനംദിനം കുറഞ്ഞുവരികയാണ്. ഇരുപത്തിയൊന്നാം നൂറ്റാണ്ടാകുമ്പോഴേക്കും ഒരുപക്ഷേ ആരുംതന്നെ കണ്ടെന്ന് വരില്ല. ഈർഷ്യാകരങ്ങളായ താരതമ്യപ്പെടുത്തലുകൾക്ക് ഉദ്ദേശമില്ലെങ്കിലും, ഒരു സഭാചരിത്രഗവേഷകന് നിസ്സംശയം പറയാവുന്ന ഒരു കാര്യമുണ്ട്. ഈ തിരുമേനിയുടെ ജീവിതമാകുന്ന ധവളരശ്മിയെ കർമ്മം, ജ്ഞാനം, ഭക്തി എന്നീ ത്രിഭുജകണ്ണാടിയിൽക്കൂടി അപഭംഗം ചെയ്യുന്നതായാൽ മറ്റേത് സഭാപിതാക്കന്മാരുടേതിനെക്കാളും അത്ഭുതകരമായ വർണ്ണവിശേഷമുള്ളതായി കാണാൻ സാധിക്കും. ഇദ്ദേഹം അതിജീവിച്ച വെല്ലുവിളികളും നേരിടേണ്ടിവരുന്ന ഭീകരചുറ്റുപാടുകളും സംഘട്ടനങ്ങളും നമ്മുടെ മറ്റ് മഹത്‌വ്യക്തികളെ അഭിമുഖീകരിച്ചിരുന്നു എങ്കിൽ അവരാരും തന്നെ ഇത്രമാത്രം ധീരമായി പ്രതികരിക്കുകയില്ലായിരുന്നു എന്നത് തർക്കമറ്റ സംഗതിയാണ്. എന്നാൽ അദ്ദേഹത്തിന്റെ പ്രതികരണങ്ങളെല്ലാംതന്നെ യഥാർത്ഥ ക്രൈസ്തവാദർശങ്ങളിൽ അടിയുറച്ചുള്ളതായിരുന്നു. ഉദാഹരണമായി 1098 മീനം പത്താം തീയതി താൻ മുടക്കപ്പെട്ടവനാണെന്ന് തിരുവിതാംകൂർ ഹൈക്കോടതി വിധിച്ചപ്പോൾ പുതിയ ഒരു സഭ തുടങ്ങുന്നതിനോ, റോമാസഭയോടോ മാർത്തോമ്മാസഭയോടോ ചേരുന്നതിനോ വേണ്ട പ്രേരണകൾ ഉണ്ടായിരുന്നു. എങ്കിലും ഇമ്മാതിരി അന്യമാർഗ്ഗങ്ങൾ

തേടി സഭയെ പിളർക്കുന്നതിന് ഒരുമ്പെടാതെ പാത്രിയർക്കീസ് ബാവായുടെ അന്നത്തെ ആസ്ഥാനമായ മർദ്ദീനിലേക്ക് നേരെ ചെന്ന് പരിശുദ്ധ ഏലിയാസ് തൃതീയൻബാവായെ കണ്ട് അദ്ദേഹത്തിന്റെ അതിഥിയായി 40 ദിവസം താമസിച്ച് മുടക്ക് തീർത്ത നമ്മുടെ കഥാനായകന്റെ ഉദാത്തമായ വ്യക്തിത്വം അനിതരസാധാരണമാണ്. അതിനുശേഷം മലങ്കരയിൽ ഉണ്ടായ ചില കരണംമറിച്ചിലുകൾ സഭാ ഭാഗധേയത്തെ പാടെ അട്ടിമറിച്ചെങ്കിലും സഭയുടെ തീരാശാപമായ കോടതിവ്യവഹാരങ്ങളെ ശാസ്ത്രീയമായി വ്യവച്ഛേദിക്കുന്നതിന് ഇവ ഇന്നും നമ്മെ സഹായിക്കുവാൻ ഉതകുന്നവയാണ്. തന്നെ വളരെ വിഷമിപ്പിച്ച പാത്രിയർക്കീസിന് തന്നാൽ ആസൂത്രണം ചെയ്യപ്പെട്ട സഭാഭരണഘടനയിൽ ഉചിതമായ സ്ഥാനം കൊടുത്ത് ആദരിച്ചത് തുറന്ന മനസ്സുള്ള അദ്ദേഹത്തിന്റെ വിശിഷ്ടാഭിജാത്യമായി ശത്രുക്കൾപോലും മനസ്സിലാക്കിയിട്ടുള്ള വസ്തുതയാണ്. സ്വതന്ത്രഭാരതത്തിലെ സ്വയംശീർഷകത്വമുള്ള ഒരു ദേശീയ സഭയായി പരിലസിക്കുവാൻ മലങ്കരസഭയെ സഹായിച്ച കാതോലിക്കാ സ്ഥാപനം ഈ തിരുമേനിയുടെ പ്രയത്നഫലം ഒന്നുമാത്രമാണ്. ഈ സത്യം മനസ്സിലാക്കിയിട്ടില്ലാത്തവർ ഇന്നുമുണ്ട് എന്നതാണ് സങ്കടകരമായിട്ടുള്ളത്. നിരുപമമായ വിശുദ്ധിയുടെ പശ്ചാത്തലത്തിലാണ് തിരുമേനിയുടെ സകല പ്രവർത്തനങ്ങളും നടത്തപ്പെട്ടിട്ടുള്ളത്. നോമ്പ്, യാമപ്രാർത്ഥനകൾ, നമസ്കാരങ്ങൾ, സത്യസന്ധത, കപടഭക്തിയുടെ പരിപൂർണ്ണമായ രാഹിത്യം, തീവ്രമായ വിശ്വാസസ്ഥിരത, ഉറച്ച ദൈവവിശ്വാസം, അച്ഛസ്പടികമായ സ്വഭാവനൈർമ്മല്യം, സിംഹതുല്യമായ ധീരത, അഗാധമായ ആത്മീയജ്ഞാനം, പ്രദർശനവിമുഖവും അചഞ്ചലവുമായ ദൈവഭക്തി എന്നിത്യാദി ഗുണങ്ങൾ സമഞ്ജസമായി സമ്മേളിക്കുന്ന വ്യക്തിത്വമായിരുന്നു തിരുമേനിയുടേത്. അദ്ദേഹം ഒരു യഥാർത്ഥ ഭക്തിയോഗിയായിരുന്നു. അതുപോലെ തന്നെ ഒരു ജ്ഞാനയോഗിയും. അദ്ദേഹത്തിന്റെ വേദപാരംഗത അതുല്യമായിരുന്നു. അതേസമയം മലങ്കരസഭയെ ദുർഘടസന്ധിയിൽ സമർത്ഥമായി നയിച്ച ഒരു കർമ്മയോഗിയുമായിരുന്നു അദ്ദേഹം. ഒരു യോഗിയായി പരിഗണിക്കുന്നതിന് ഭക്തിജ്ഞാനകർമ്മങ്ങളിൽ ഏതെങ്കിലുമൊന്നിൽ പ്രാവീണ്യം നേടിയാൽ മതിയെന്നാണ് ഹൈന്ദവമതം. ഇവ മൂന്നും ഈശ്വരനിലേക്ക് മനുഷ്യനെ നയിക്കുന്നവയാണ്. എന്നാൽ ഈ മൂന്നു രംഗങ്ങളിലും ഒരുപോലെ



പരിശോഭിക്കുന്ന വേറൊരു മഹായോഗിയെ മലങ്കര ഇന്നുവരെ കണ്ടിട്ടില്ലാ എന്നുതന്നെയാണ് എന്റെ സുചിന്തിതമായ അഭിപ്രായം. വിശുദ്ധൻ എന്ന വാക്കിനുള്ള വിവിധ മാനങ്ങളെപ്പറ്റി മലങ്കര മക്കൾക്ക് ഇനിയും ശരിയായ ധാരണ ഉണ്ടാകേണ്ടിയിരിക്കുന്നു. ആയുസ്സു മുഴുവനും രാപകൽ ഭേദമെന്യേ പ്രാർത്ഥനയിലും ഉപവാസത്തിലും കഴിയുകയും ആരോടും കോപത്തോടുകൂടി ഒരു വാക്കുപോലും മിണ്ടാതിരിക്കുകയും തന്നോടോ സമൂഹത്തോടോ ആരെങ്കിലും അന്യായമായി പ്രവർത്തിച്ചാൽപ്പോലും അവരോട് ത്യാഗമനസ്സോടുകൂടി മാത്രം പ്രതികരിക്കുകയും ചെയ്യുന്ന ഒരു നിരുപദ്രവജീവിയാണ് പരിശുദ്ധൻ എന്നത്രേ ചിലരുടെ ധാരണ. ഈ നിർവ്വചനം അംഗീകരിച്ചാൽ ക്രിസ്തുമതത്തിൽ ഇതഃപര്യന്തം പ്രഖ്യാപിതരായ പല പരിശുദ്ധന്മാരുടെയും മേൽവിലാസം നഷ്ടപ്പെട്ടുപോകും. ലോകരക്ഷകനായ യേശുക്രിസ്തുപോലും ഈ നിർവ്വചനത്തിലെ പ്രതീക്ഷയ്ക്കൊപ്പം ഉയർന്നുവരുമോ എന്ന് സംശയമുണ്ട്. ധീരോദാത്ത ഗുണങ്ങൾ (heroic virtues) എന്ന ഒരു സുപ്രധാന മാനംകൂടി യഥാർത്ഥ പരിശുദ്ധിക്ക് അനുപേക്ഷണീയമാണ്. പല പല ദുർഘടസന്ധികളെ അഭിമുഖീകരിച്ച് ജീവിതായോധനത്തിൽ ജയിക്കുന്നത് ഒരു പുണ്യവാളന്റെ ധർമ്മമാണ്. അതുപോലെ അനീതിയ്ക്കെതിരായി പടപൊരുതുന്നതിനും തന്റെ ആടുകളെ ചെന്നായ്ക്കളിൽനിന്നും രക്ഷിക്കുന്നതിനുംവേണ്ടി രണമൊഴുക്കുന്നതിനുപോലും ആട്ടിടയനായ ഒരു പരിശുദ്ധൻ തയ്യാറാകേണ്ടതാണ്. അങ്ങനെ തയ്യാറായിക്കഴിയുമ്പോൾ അധർമ്മത്തിന്റെ വക്താക്കളായ പ്രതിയോഗികൾക്ക് ഒരു പരിശുദ്ധന്റെ പക്കൽനിന്നും ക്ഷതമേൽക്കേണ്ട സന്ദർഭങ്ങളുമുണ്ടായെന്നിരിക്കും. ഇമ്മാതിരി സന്ദർഭങ്ങൾമാത്രം തെരഞ്ഞെടുത്ത് ധീരോദാത്ത വിശുദ്ധന്മാരെ തേജോവധം ചെയ്യുന്നതിന് സംസ്കാരമുള്ള ഒരു സമുദായവും അനുവദിച്ചുകൂടാ. പ്രത്യുത കർമ്മയോഗികളായ അത്തരം പരിശുദ്ധന്മാരെ എത്രയും വേഗം അംഗീകരിക്കുകയാണ് വേണ്ടത്. ഇത് ഏതൊരു സമൂഹത്തിന്റെയും കടമ മാത്രമാണ്. ഈ കടമയിലേക്ക് വിരൽ ചൂണ്ടുന്ന ചുമതലയും ഈ ഗ്രന്ഥം നിറവേറ്റുമെന്ന് വിശ്വസിക്കുന്നു.

ഇരുപതാംനൂറ്റാണ്ടിലെ എണ്ണപ്പെട്ട ചരിത്രകാരന്മാരിലൊരാളായിരുന്നു പരേതനായ ഇസഡ്. എം. പാറേട്ട്, പ്രത്യേകിച്ച് സഭാചരിത്രരംഗത്ത്. മലങ്കരസഭയുടെയും നസ്രാണി ക്രിസ്ത്യാനികളുടെയും

ചരിത്രത്തിലെ ഇരുളടഞ്ഞ പല അദ്ധ്യായങ്ങളും അവരുടെ പല മഹാചാര്യന്മാരുടെയും അപദാനങ്ങളും അദ്ദേഹം തന്റെ തൂലികയിൽക്കൂടി പത്ത് വാല്യങ്ങളായി ഭാരതത്തിന് സമർപ്പിച്ചിട്ടുണ്ട്. എന്നാൽ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനുവേണ്ടി ഇതിൽ നാലു വാല്യങ്ങളിലായി അദ്ദേഹം ഉപയോഗിച്ചത്രയും അച്ചടിമഷി വേറെ ഒരു തിരുമേനിക്കുവേണ്ടിയും ചിലവഴിച്ചിട്ടില്ലെന്ന് പറയുമ്പോൾ അത് ആരേയും ഇരുത്തി ചിന്തിപ്പിക്കത്തക്കതാണ്. ഇത് കേൾക്കുമ്പോൾ ഈ തിരുമേനിയെപ്പറ്റി കുറച്ചെങ്കിലുമറിയാവുന്ന പക്വമതികൾക്ക് തോന്നുന്ന സംതൃപ്തിയോടൊപ്പം, നിഷ്പക്ഷമതികളായ പുതിയ തലമുറക്കാർക്ക് തോന്നാവുന്ന ജിജ്ഞാസയ്ക്കും വേണ്ട വിശദീകരണങ്ങൾ ഈ പുസ്തകത്തിലുണ്ടായിരിക്കുമെന്ന് ഞാൻ പ്രത്യാശിക്കുന്നു. ചരിത്രപുരുഷന്മാരെ ശരിയായി മനസ്സിലാക്കുന്നതിനു വേണ്ട മാനസിക പശ്ചാത്തലം സാധാരണ മനുഷ്യരിൽ കാണുക വിരളമാണ്. സ്ഥിതിസമത്വത്തിന്റെ മാസ്മരശക്തിയിൽ ലയിച്ചുപോയ നമ്മുടെ മനസ്സുകൾക്ക് 'എല്ലാവരുമൊന്നുപോലെ' എന്ന സൂത്രവാക്യത്തിൽനിന്നും വിമുക്തി നേടാൻ പ്രയാസമാണ്. ബുദ്ധിശക്തി, ശരീരഘടന, സ്വഭാവശുദ്ധി, ഈശ്വരവിശ്വാസം മുതലായ പലതും എല്ലാ മനുഷ്യരിലും വിഭിന്ന രീതിയിലാണെന്നുള്ളതാണ് സത്യം. Not only are all men not equal, but no two men in the world are really equal. എല്ലാവരും ഒരുപോലെയല്ലെന്നു തന്നെയല്ല, യഥാർത്ഥത്തിൽ ഒരുപോലെയുള്ള രണ്ടു വ്യക്തികളെ ഈ ലോകത്തിൽ കണ്ടുപിടിക്കുന്നതുതന്നെ പ്രയാസമാണ്. ഇരട്ടപെറ്റ രണ്ട് കുട്ടികൾപോലും പൂർണ്ണമായും ഒരുപോലെയിരിക്കുന്നില്ല. തമ്മിൽ ചില്ലറ വ്യത്യാസങ്ങൾ എപ്പോഴും കാണാറുണ്ട്. പ്രപഞ്ചസൃഷ്ടിയിൽപ്പോലും രാഷ്ട്രീയകവികൾ ഉദ്ഘോഷിക്കുന്ന സമത്വസൗന്ദര്യം കാണാൻ നമുക്ക് കഴിയുന്നില്ല. സൗരയൂഥത്തിലെ നവഗ്രഹങ്ങൾ എല്ലാം വലിപ്പത്തിലും ഘനത്തിലും അന്യോന്യം വളരെ വിഭിന്നങ്ങളാണ്. പ്രപഞ്ചകടാഹത്തിലെ കോടാനുകോടി സൂര്യനക്ഷത്രാദി ഗോളങ്ങളുടെയിടയിൽനിന്നും ഒരുപോലെയിരിക്കുന്ന രണ്ടെണ്ണം കണ്ടുപിടിക്കുവാൻ പ്രയാസമാണ്. അതിനാൽ സമത്വമല്ല, വൈവിധ്യമാണ് പ്രകൃതിയുടെ നിയമമെന്ന് ബുദ്ധിയുള്ള മനുഷ്യൻ ഗ്രഹിക്കേണ്ടതാണ്. ഈ സത്യം മനസ്സിലാക്കിയാൽ മാത്രമേ ലോകത്തിൽ സമാധാനവും, സംതൃപ്തിയും പരിരക്ഷിക്കുന്നതിന് സാധിക്കുകയുള്ളൂ. എല്ലാവരും ഒരുപോലെയാണെന്നുള്ളത് നിയമസംഹിതകളിലെ ഒരു മിഥ്യ മാത്രമാണ്. അവസരസമത്വം എന്നത് അഭികാമ്യമായ വേറൊരു വിഷയമാണ്. വട്ടശ്ശേരിൽ തിരുമേനി തീർത്തും അതുല്യമായ ഒരു വ്യക്തിപ്രഭാവത്തിന്റെ ഉടമയായിരുന്നു. ആ വ്യക്തിത്വം, മലങ്കരസഭയിലെ ഉന്നത ശീർഷന്മാരിൽ പ്രഥമഗണനീയനായി അദ്ദേഹത്തെ അവരോധിച്ചു കഴിഞ്ഞിരിക്കുന്നു. ഇങ്ങനെ അപൂർവ്വസിദ്ധികൾ ലഭിച്ചിരുന്ന ഒരു സഭാപിതാവിന്റെ ജീവചരിത്രം എഴുതുന്നത് ഒരു തീർത്ഥാടനമായി ഞാൻ കരുതുന്നു.



ഈ തീർത്ഥാടനത്തിന് ഒരുമ്പെടുന്നതിന് അറച്ചുനിന്ന സമയം എനിക്ക് ധൈര്യംപകർന്ന ചില സന്ദർഭങ്ങൾ ഉണ്ടായവയെ ഇത്തരുണത്തിൽ സ്മരിക്കുവാൻ എനിക്ക് ബാദ്ധ്യതയുണ്ട്. ആദ്യമായി പ്രസ്താവിക്കാനുള്ളത് എന്റെ കുടുംബത്തിന് ലഭിച്ച ഒരു പുതിയ അത്ഭുതാനുഭവമാണ്. ഇന്ത്യൻ വൈസ് പ്രസിഡന്റ് ഹിദായത്തുള്ളയുടെ അവതാരികയോടുകൂടി 1983-ൽ പ്രസിദ്ധീകരിച്ച 'Into An Hour Glass' എന്ന എന്റെ ഇംഗ്ലീഷ് ഗ്രന്ഥത്തിൽ വട്ടശ്ശേരിൽ തിരുമേനിയിൽനിന്നും ഞങ്ങൾക്ക് ലഭിച്ചുകൊണ്ടിരുന്ന അത്ഭുതാവഹമായ ചില അനുഗ്രഹങ്ങളെപ്പറ്റി ഞാൻ വിവരിച്ചിട്ടുണ്ട്. ആ ഗ്രന്ഥം സമർപ്പിച്ചിരിക്കുന്നതുതന്നെ ഈ തിരുമേനിയുടെ പാദാരവിന്ദങ്ങളിലാണ്. അദ്ദേഹം ഞങ്ങളുടെ Patron Saint-ഉം ആണ്. എന്നാൽ അദ്ദേഹത്തിന്റെ ഒരു ജീവചരിത്രഗ്രന്ഥം എഴുതുന്നതിന് ആലോചിച്ചുകൊണ്ടിരുന്ന ആ സമയം ഞങ്ങൾക്ക് ചില പുതിയ അനുഭവങ്ങൾ ഉണ്ടായി. തീർത്തും അപരിചിതനായ ഒരു വ്യക്തിയിൽനിന്നും എനിക്ക് അപ്രതീക്ഷിതമായ ഒരു എഴുത്തു കിട്ടി. അത് പാലക്കാട് ജില്ലയിൽനിന്നുമായിരുന്നു. അദ്ദേഹം എന്റെ പഴയ ലേഖനങ്ങളും മേല്പറഞ്ഞ ഇംഗ്ലീഷ് പുസ്തകവും വായിച്ചിട്ടുണ്ടെന്നും ആ പുസ്തകത്തിൽ വട്ടശ്ശേരിൽ തിരുമേനിയെപ്പറ്റി ഭക്തിപുരസ്സരമായ എന്റെ പരാമർശനങ്ങൾ കണ്ടെന്നും, അതിനാൽ താമസിയാതെ തിരുമേനിയുടെ ജീവചരിത്രം ഞാൻതന്നെ എഴുതണമെന്നും നിർദ്ദേശിച്ചുകൊണ്ടുള്ളതായിരുന്നു കത്ത്. ഇമ്മാതിരി ഒരു ജീവചരിത്രം എഴുതി പ്രസിദ്ധപ്പെടുത്തുന്നതിനുള്ള പല പ്രയാസങ്ങളെ സൂചിപ്പിച്ചുകൊണ്ട് ഞാൻ ഉടൻതന്നെ ഒരു മറുപടി അയച്ചു. ഇങ്ങനെയിരിക്കുമ്പോഴായിരുന്നു 24-1-1991 രാത്രിയിൽ എന്റെ ഭാര്യ ഗ്രേസിക്ക് അസഹ

നീയമായ ഒരു നടുവേദനയുണ്ടായത്. തിരുവനന്തപുരത്തെ ഡോക്ടർമാർ അത് കിഡ്നിസ്റ്റോൺ മുഖാന്തിരം ഉണ്ടായതാണെന്ന് അപഗ്രഥിച്ചു. ഭയങ്കരമായ വേദന ഇടയ്ക്കിടെ വന്നുകൊണ്ടിരുന്നു. ഫെബ്രുവരി ആദ്യത്തെ ആഴ്ചയിൽ ഞങ്ങൾ രണ്ടുപേരും മദ്രാസിലേക്ക് പുറപ്പെട്ടു. അവിടെ ഞങ്ങളുടെ മകളും മരുമകൻ ഒറ്റപ്ലാക്കൽ ഡോ. തോമസ് മാത്യുവും ഉണ്ടായിരുന്നു. മദ്രാസിലെ ഡോക്ടർമാരും ഇത് കിഡ്നിസ്റ്റോൺതന്നെ എന്ന് സ്ഥിരീകരിച്ചു. ഇത് താനെ പുറത്തുപോയില്ലെങ്കിൽ ഒരു മേജർ ശസ്ത്രക്രിയയോ ചെലവു കൂടിയ ലേസർ ചികിത്സയോ വേണ്ടിവരുമെന്നും അവർ ഞങ്ങളെ ഉപദേശിച്ചു. ഫെബ്രുവരി 18-ന് തിരികെ തിരുവനന്തപുരത്തു വന്ന് നമ്മുടെ തിരുമേനിയുടെ മദ്ധ്യസ്ഥപ്രാർത്ഥനയ്ക്കുവേണ്ടി അപേക്ഷിക്കുവാൻ തീരുമാനിച്ചു. ഇതിനോടകം മുൻപറഞ്ഞ അജ്ഞാതനായ സ്നേഹിതന്റെ വെറെ ഒരു കത്തും ലഭിച്ചു. അദ്ദേഹം തിരുമേനിയുടെ ജീവചരിത്രം അച്ചടിക്കുമ്പോൾ പകുതിയോളം കോപ്പികൾ Pre-Publication വില മുൻകൂറായിത്തന്ന് വാങ്ങിക്കൊള്ളാമെന്നും അതിന്റെ ആദ്യത്തെ ഗഡുവായി ഒരു ചെക്ക് അയയ്ക്കുന്നുവെന്നും എഴുതിയിരുന്നു. ഇതും അപ്രതീക്ഷിതമായിരുന്നു. ഫെബ്രുവരി 23-ാം തീയതി തിരുമേനി കാലംചെയ്ത ദിവസം വിശുദ്ധ കുർബ്ബാനയിൽ പങ്കുകൊള്ളുവാൻ തക്കവണ്ണം 22-ാം തീയതിതന്നെ ഞങ്ങൾ തിരുവനന്തപുരം സെന്റ് ജോർജ്ജ് കത്തീഡ്രൽ വികാരി ഫാദർ അലക്സാണ്ടർ വൈദ്യനെ സമീപിച്ച് കുമ്പസാരവും നടത്തി. പിറ്റേദിവസം (1991 ഫെബ്രു. 23) അതിരാവിലെ എഴുന്നേറ്റ് പള്ളിയിൽ പോകാൻ ഒരുങ്ങിയപ്പോഴാണ് അത്ഭുതകരമായ ആ അനുഭവം ഉണ്ടായത്. തന്നെ വളരെയധികം പീഡിപ്പിച്ചുകൊണ്ടിരുന്ന സ്റ്റോൺ താനെ പുറത്തുപോയിക്കഴിഞ്ഞതായി ഗ്രേസി എന്നെ അറിയിച്ചു. അതും തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ ദിവസം!! വിശുദ്ധ കുർബ്ബാന കഴിഞ്ഞ് വീട്ടിൽ മടങ്ങി എത്തിയശേഷം ആദ്യം ഞാൻ ചെയ്തത്, വീണ്ടും നീട്ടിവെയ്ക്കാതെ ഈ പുസ്തകം എഴുതുവാൻ തുടങ്ങുകയായിരുന്നു. ഈ അദ്ധ്യായത്തിന്റെ ആദ്യത്തെ ഖണ്ഡിക അന്നെഴുതിയതാണ്. വൃക്കയിലെ കല്ല് തനിയെ പുറത്തുപോവുക എന്നത് വൈദ്യശാസ്ത്രപ്രകാരം അസാധാരണമായ ഒരു സംഭവം അല്ലെങ്കിലും രോഗിക്ക് അത് നല്കുന്ന ആശ്വാസം അവ്യാഖ്യേയമാണ്. എന്നാൽ വൃക്കവിട്ടു പോകുന്നതിന് തെരഞ്ഞെടുത്ത സമയം വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മക്കുർബ്ബാനദിവസംതന്നെയായിരുന്നുവെന്നത് തിരുമേനിയുടെ സഹായമഭ്യർത്ഥിച്ച രോഗിക്കും വീട്ടുകാർക്കും വായനക്കാർക്കും ഒരു ദിവ്യാത്ഭുതമായി തോന്നുന്നുവെങ്കിൽ അതിനെ ശാസ്ത്രം അപഹസിക്കേണ്ട കാര്യമില്ല. അപരിചിതനായ ആ സ്നേഹിതന്റെ പേര് വെളിപ്പെടുത്തരുതെന്ന് അദ്ദേഹം നിർബന്ധിക്കുന്നുണ്ടെങ്കിലും ഈ പശ്ചാത്തലത്തിൽ ആ നിർബ്ബന്ധത്തിന് വഴങ്ങുവാൻ പറ്റുന്നില്ല. അദ്ദേഹം ഓർത്തഡോക്സ് സഭയിലെ ഒരു വന്ദ്യപുരോഹിതനാണെന്ന് പിന്നീട് മനസ്സിലായി. മേൽവിലാസം: Fr. M. M. Abraham, Kalladikode P.O., Palghat. ഈ ഗ്രന്ഥം എഴുതുന്നതിന് അദ്ദേഹം പല ലേഖനങ്ങളും നിർദ്ദേശങ്ങളും എനിക്ക് തന്നിട്ടുണ്ട്. അദ്ദേഹത്തോടുള്ള ഹാർദ്ദമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തുന്നു.



തിരുമേനിയുടെ അനുഗ്രഹങ്ങൾ വിദ്യുച്ഛക്തിവേഗത്തിൽ ആവശ്യസമയത്ത് എളുപ്പത്തിൽ കിട്ടുന്നവയാണെന്ന് എന്റെ അനുഭവത്തിൽക്കൂടി അനുവാചകരെ അറിയിക്കണമെന്ന് ആഗ്രഹമുണ്ട്. ഇതും ഈ ഗ്രന്ഥമെഴുതുന്നതിന്റെ ഒരു ഉദ്ദേശ്യം ആണ്. ഈ പുസ്തകം ഒരു വെറും ജീവചരിത്രമല്ല, പ്രത്യുത ഒരു ഉൽകൃഷ്ട സമൂഹമായ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ ചരിത്രവും അവരുടെ ഏറ്റവും പരമോന്നതനായ ഒരു മഹാത്മാവിന്റെ ധാർമ്മിക ജീവിതവും ദേശീയവും അന്തർദേശീയവുമായ പശ്ചാത്തലത്തിൽ അക്രൈസ്തവർ ഉൾപ്പെടെയുള്ള വായനക്കാരുടെ മുമ്പിൽ അവതരിപ്പിക്കുന്നതിന് ഒരു ശ്രമം നടത്തുകയുമാണ്. തത്വാധിഷ്ഠിത പ്രവർത്തനങ്ങൾക്ക് ആത്യന്തികമായി വിജയം അനിവാര്യമായിരിക്കുമെന്ന് സ്ഥാപിക്കുകയാണ് ഇതിന്റെ വേറൊരു ഉദ്ദേശ്യം. തത്വങ്ങളിൽ വിശ്വസിച്ച് തദനുസരണം മാത്രം പ്രവർത്തിക്കുന്ന ആളുകളുടെ സംഖ്യ വളരെ ചെറുതാണ്. അങ്ങനെയുള്ളവരെ കണ്ടുപിടിക്കുന്നതു തന്നെ ഇക്കാലത്ത് പ്രയാസമാണ്. തത്വങ്ങളിൽ വിശ്വസിക്കുന്ന ഒരാൾ അവയ്ക്കുവേണ്ടി സ്വല്പം വേദന സഹിക്കുവാനും തയ്യാറായിരിക്കണം എന്ന തത്വംതന്നെ ഈ തിരുമേനിയുടെ ജീവചരിത്രത്തിൽ വ്യക്തമായി പ്രതിഫലിച്ചു കാണാം. പ്രലോഭനങ്ങൾക്കും ഭീഷണിക്കും വശംവദനാകാതെ സത്യത്തിനും നീതിക്കുംവേണ്ടി വിട്ടുവീഴ്ചയില്ലാത്ത സമരം ചെയ്ത ഒരു മഹാപുരുഷനായിരുന്നതിനാൽ അദ്ദേഹത്തിന് ചില ശത്രുക്കളുമുണ്ടായിരുന്നു. അതിലേറെ

പ്രയാസങ്ങളും. പക്ഷേ, ഇതിനെയെല്ലാം അതിജീവിച്ച് കാർമേഘാവരണത്തിൽനിന്നും പുറത്തുവരുന്ന സൂര്യനെപ്പോലെ ഈ സഭാഭാസുരൻ എപ്പോഴും വിളങ്ങിക്കൊണ്ടിരുന്നു.

നിന്ദന്തുനീതി നിപുണാഃയദിവാസ്തുവന്തു
ലക്ഷ്മീസ്സമാവിശതു ഗച്ഛതുവായഥേച്ഛം
അദ്യൈവവാമരണമസ്തു യുഗാന്തരേവാ
ന്യായാത് പഥഃ പ്രവിചലന്തിപദം നധീര:

നീതിജ്ഞന്മാർ നിന്ദിക്കട്ടെ, അല്ലെങ്കിൽ സ്തുതിക്കട്ടെ, ഐശ്വര്യം ഇഷ്ടംപോലെ വരട്ടെ, അഥവാ പോകട്ടെ, മരണം ഉടൻതന്നെ വരട്ടെ, അല്ലെങ്കിൽ യുഗങ്ങൾ കഴിഞ്ഞുവരട്ടെ, ന്യായമായ പാതയിൽനിന്നും ഒരു ധീരൻ തന്റെ കാലു മാറ്റുകയില്ല. എന്നെ വളരെ സ്വാധീനിച്ചിട്ടുള്ളതും പ്രസിദ്ധ കവിയായ ഭർത്തൃഹരിയാൽ വിരചിതവുമായ നീതിശതകത്തിലെ ഒരു ശ്ലോകമാണിത്. ഇതിലെ വ്യവസ്ഥകൾ അനുസരിച്ച് ജീവിക്കുന്ന ധീരന്മാർ ഇന്നത്തെ ലോകത്തിൽ അധികം ഉണ്ടെന്നു തോന്നുന്നില്ല. എന്നാൽ ഇതിൻപ്രകാരം യഥാർത്ഥ ഒരു ധീരനായിരുന്നു വട്ടശ്ശേരിൽ തിരുമേനി. അദ്ദേഹത്തിന്റെ ധൈര്യം ഉദാത്തവും വിശുദ്ധവുമായിരുന്നു. അമ്മാതിരി ധൈര്യം ഉള്ളടക്കം ചെയ്യപ്പെട്ട ഒരു വിശുദ്ധ പേടകമായിരുന്നു തിരുമേനി എന്നുതന്നെ പറയാം. തന്റെകൂടെ നിൽക്കുന്നവർക്ക് എന്തെങ്കിലും പ്രത്യേക പരിഗണനകളോ, തന്നോട് എതിർത്തവരോട് എന്തെങ്കിലും അനീതിയോ ചെയ്യുന്നതിന് അദ്ദേഹം അശക്തനായിരുന്നു. തീർച്ചയായും അദ്ദേഹം ഒരു നയകോവിദൻ അല്ലായിരുന്നു. അഗാധമായ ദൈവഭക്തിയിലും ഉറച്ച വിശ്വാസത്തിലും അധിഷ്ഠിതമായിരുന്ന തന്റെ വിശുദ്ധിയിൽ മായം ചേർക്കുന്നതിന് അദ്ദേഹം ഒരിക്കലും ഒരുക്കമല്ലായിരുന്നു. തിന്മയുമായി യാതൊരു ഒത്തുതീർപ്പിനും അദ്ദേഹം തയ്യാറായിരുന്നില്ല. ആര് എതിർത്താലും നീതിയിൽനിന്നും വ്യതിചലിക്കാത്ത ഒരു മഹാമേരുവായിരുന്നു അദ്ദേഹം. വിശുദ്ധി എന്നത് വെറും ഒരു ആർജ്ജിതഗുണം അല്ല. അത് പരിശ്രമംമൂലം സമ്പാദ്യമായിട്ടുള്ള ഒരു ധനമല്ല. അത് ആകാശങ്ങളിൽനിന്നും വീഴുന്ന മഞ്ഞുപോലെ ഒരോരുത്തരെയും ആവരണം ചെയ്യുന്ന ദൈവകൃപയാണ്. ജനനം തൊട്ട് മരണംവരെ ഓരോരുത്തരിലും കാണുന്ന ഈശ്വരവ്യാപാരത്തിൽക്കൂടി മാത്രമാണ് ഇത്



പ്രത്യക്ഷമാകുന്നത്. ഭാരതത്തിലെയും, ലോകമാസകലം പല രാഷ്ട്രങ്ങളിലെയും സ്വാതന്ത്ര്യപ്രസ്ഥാനങ്ങളുടെ നിർണ്ണായക കാലമായ പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യഭാഗത്തിൽ ആയിരുന്നു തിരുമേനിയുടെ ജനനം. പുരോഹിതനായിരുന്ന തങ്ങളുടെ ഒരു പുത്രനെ മരണം അപഹരിച്ചെങ്കിലും വിശ്വാസസ്ഥിരതയോടുകൂടി രണ്ടാമതൊരു മകനെക്കൂടി പൗരോഹിത്യത്തിനായി ദൈവമുമ്പാകെ അടിയറവെച്ച വിശുദ്ധരായ മാതാപിതാക്കളുടെ ഓമനപുത്രനായിരുന്നു ഈ മഹാപുരോഹിതൻ. പല രംഗങ്ങളിലും ചരിത്രത്തിൽ ആഗോള പ്രശസ്തി നേടിയ ധാരാളം സമകാലീനന്മാർ അദ്ദേഹത്തിനുണ്ടായിരുന്നു. നല്ല പോർ പൊരുതി ഓട്ടം തികച്ച് വിശ്വാസം കാത്ത് നീതിക്കുവേണ്ടി ത്യാഗങ്ങൾ സഹിച്ച ഒരു പരിശുദ്ധനായിരുന്നു അദ്ദേഹം, പൗലോസ് ശ്ലീഹായെപോലെതന്നെ. തന്റെ സഹചരന്മാരായിരുന്ന പല മഹാന്മാരും അദ്ദേഹത്തിന്റെ വിശുദ്ധിയെപ്പറ്റി സാക്ഷ്യം വഹിച്ചിട്ടുണ്ട്. ഒരു നല്ല ക്രൈസ്തവ ജീവിതം നയിച്ചിരുന്ന പരേതനായ സി. എഫ്. ആൻഡ്രൂസ് ജീവിച്ചിരുന്നപ്പോൾത്തന്നെ വട്ടശ്ശേരിൽ തിരുമേനിയെ ഒരു പരിശുദ്ധനായി അംഗീകരിച്ചിരുന്നു. തിരുമേനിയെ ഏറ്റവും അടുത്തറിയാമായിരുന്ന കുറിച്ചിയിലെ ബാവാ, ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ, തന്റെ ഗുരുവായിരുന്ന വട്ടശ്ശേരിൽ തിരുമേനിയുടെ പരിശുദ്ധിയെപ്പറ്റി അദ്ദേഹത്തിന്റെ ചരമ പ്രസംഗത്തിൽ താഴെപറയുംവിധം പ്രസ്താവിച്ചിട്ടുണ്ട്[1].

'അദ്ദേഹം ഒരു വലിയ മല്പാനായിരുന്നു. ബലഹീനനായ നാം അദ്ദേഹത്തിന്റെ ശിഷ്യനാണ്. അദ്ദേഹത്തിന്റെ കബറടക്കം ഇന്നു നടക്കുന്നത് അത്ഭുതകരമായിരിക്കുന്നു. വലിയ നൊയമ്പിലെ ആദ്യശനിയാഴ്ചയായ ഇന്ന് -ഭൂലോക മല്പാനായിരുന്ന മാർ അഫ്രേമിന്റെ ഓർമ്മദിവസമായ ഇന്ന്- മലങ്കരയുടെ വലിയ മല്പാൻ ദിവംഗതനായിരിക്കുന്നു.... ഇവയൊക്കെയും അത്ഭുതകരമല്ലയോ? ദൈവത്തിന്റെ പരിശുദ്ധന്മാരെ നാം ഇങ്ങനെയാണ് തിരിച്ചറിയേണ്ടത്. ആകയാൽ അദ്ദേഹത്തിന്റെ മരണംമൂലം നമ്മുടെ സഭയ്ക്ക് ഒരു വലിയ പുണ്യവാളൻ നഷ്ടപ്പെട്ടിരിക്കുന്നു'.

മേല്പറഞ്ഞ വാചകങ്ങളിൽക്കൂടി അദ്ദേഹത്തിന്റെ മരണസമയത്തുപോലും പ്രത്യക്ഷമായ ഈശ്വരവ്യാപാരം മാർ ഗീവർഗീസ്

1. മലങ്കര സഭാപിതാക്കന്മാർ, ഡോ. സാമുവൽ ചന്ദനപ്പള്ളി, പേജ് 142.

ബസേലിയോസ് ദ്വിതീയൻ ബാവാ നമ്മെ മനസ്സിലാക്കുന്നു. ജനനം മുതൽ മരണം വരെ ദൈവത്തിന്റെ പ്രത്യേക കൃപ അദ്ദേഹത്തെ വിശുദ്ധിയുടെ ആവരണം അണിയിച്ചുകൊണ്ടിരുന്നു. ആ കാലഘട്ടത്തിൽ മലങ്കരസഭയ്ക്കു വേണ്ടിയിരുന്ന നേതൃത്വം ഒരു ധീരോദാത്ത വിശുദ്ധന്റേതായിരുന്നു. അതിനുവേണ്ടി ദൈവം കാലേകൂട്ടി തെരഞ്ഞെടുത്ത ഒരു പരിശുദ്ധനായിരുന്നു വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ്.

### അദ്ധ്യായം 2

# കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികൾ

വ്യക്തികളും സമൂഹങ്ങളും അവരവരുടെ വേരുകൾ തേടി പൗരാണികത്വത്തിന്റെ മൂടൽമഞ്ഞിനുള്ളിൽ തപ്പിത്തിരിയുന്ന ഇക്കാലത്ത് ആഗോള ക്രൈസ്തവ സമൂഹത്തിന് പ്രഗത്ഭനായ ഒരു മഹാചാര്യനെ സമ്മാനിച്ച ഒരു കൊച്ചുസമുദായത്തിന്റെ പഴയ വേരുകൾ കണ്ടുപിടിക്കുന്നതിന് ശ്രമം നടത്തുന്നത് അന്യായമാണെന്ന് ഒരിക്കലും ആർക്കും തോന്നുകയില്ല. ലോകത്തിലെ മറ്റ് മിക്ക രാജ്യങ്ങളിലും എത്തുന്നതിനു മുമ്പുതന്നെ, അതായത് ഏ. ഡി. 52-ൽ ക്രിസ്തുമതം ഭാരതത്തിൽ വന്നിരുന്നു എന്നാണ് ജവഹർലാൽ നെഹ്റു ഉൾപ്പെടെ പല പണ്ഡിതന്മാരും വിശ്വസിക്കുന്നത്. ശങ്കരാചാര്യസ്വാമികൾ ഹിന്ദുമതം പുനരുദ്ധരിക്കുന്നതിനും ക്രോഡീകരിക്കുന്നതിനും എഴുന്നൂറു വർഷങ്ങൾക്കു മുമ്പ്, ജൈനമതവും ബുദ്ധമതവും കൊടികുത്തിവാണിരുന്ന ഒരുകാലത്താണ് ഇത് ഇൻഡ്യയിൽ ആവിർഭവിച്ചതെന്ന വസ്തുത വിസ്മരിക്കുവാൻ പാടില്ല. അന്ന് മാർത്തോമ്മാ ശ്ലീഹാ പരിവർത്തനം നടത്തിയ കേരളത്തിലെ ഉന്നത വംശജരായിരുന്ന ആദിമക്രിസ്ത്യാനികളുടെ സന്തതിപരമ്പരകളാണ് ഇന്ന് കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികൾ എന്നറിയപ്പെടുന്നവർ. ഇവർ നസ്രാണികൾ എന്നു വിളിക്കപ്പെടുന്നു. നസ്രായക്കാരനായ യേശുവിന്റെ അനുയായികൾ ആയതുകൊണ്ടാവാം ഇവർക്ക് ഈ പേര് കിട്ടിയതെന്ന് അനുമാനിക്കാം. യേശുവിനെത്തന്നെ നസ്രാണി അഥവാ നസ്രേന്യൻ എന്ന് വിളിക്കപ്പെടുമെന്ന് പഴയനിയമത്തിലുള്ള പ്രവചനം നിവർത്തിയാകുമാറ് നസ്രേത്ത് എന്ന പട്ടണത്തിൽ യൗസേഫും മറിയയും പോയി താമസിച്ചു എന്നും നാം വിശുദ്ധ മത്തായിയുടെ സുവിശേഷത്തിൽ വായിക്കുന്നു. യഹൂദജാതിയിൽ 'നാസിർ' വ്രതമനുഷ്ഠിക്കുന്ന വേറൊരു വർഗ്ഗമായിരുന്നു നസ്രേന്യർ എന്നു ചിലർക്ക് അഭിപ്രായമുണ്ട്. ക്രിസ്തു അതിലെ ഒരു അംഗമായിരുന്നിരിക്കാം. അതിൽനിന്നാണോ അദ്ദേഹത്തിന്റെ അനുയായികൾക്ക് നസ്രാണി എന്ന പേരു വന്നത്

എന്നും സംശയിക്കാം. പഴയനിയമത്തിലെ മല്ലനായിരുന്ന ശിംശോൻ ഒരു നാസിർവ്രതക്കാരനായിരുന്നു എന്ന് വേദപുസ്തകത്തിലുണ്ട്. വിദേശരാജ്യങ്ങളുമായി സ്വന്തം കപ്പലുകൾ ഉപയോഗിച്ച് കച്ചവടം നടത്തിയിരുന്ന വലിയ വണിക്കുകൾ കേരളത്തിലെ നസ്രാണികളുടെയിടയിൽ ഉണ്ടായിരുന്നതായി പറയപ്പെടുന്നു. ഇവരുടെ ചില കപ്പലുകൾ ആഫ്രിക്കൻ തീരത്തുവെച്ച് കണ്ടതായി വാസ്കോഡിഗാമയുടെ ഡയറിക്കുറിപ്പുകളിൽ പറയുന്നുണ്ട്. ഏതായാലും നസ്രാണികൾ പേരുകേട്ട സമുദ്രയാത്രക്കാരായിരുന്നു എന്ന് ചരിത്രകാരനായ ഗിബ്ബൺസ് തന്റെ 'Decline and fall of the Roman Empire' എന്ന പുസ്തകത്തിലും പറയുന്നുണ്ട്. ചരിത്രാതീതകാലം തൊട്ടേ ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട ഒരു പരമോൽകൃഷ്ട ജനതയാണ് തങ്ങൾ എന്ന് യഹൂദർ വിശ്വസിക്കുന്നു. അവരുടെ കൂട്ടത്തിൽ പല അവാന്തരവിഭാഗങ്ങൾ ഉണ്ടായിരുന്നതിൽ രണ്ടു കൂട്ടരെപ്പറ്റി വിശുദ്ധ വേദപുസ്തകത്തിൽ പലയിടത്തും പറയുന്നുണ്ട്; പരീശന്മാരും സാദുക്യരും. ഇവരെ കൂടാതെ ഹെരിയോദ്യർ എന്നും എസേന്യർ എന്നും രണ്ടുകൂട്ടർകൂടി ഉണ്ടായിരുന്നു. ഇവരിൽ എസേന്യർ വിവാഹജീവിതത്തിൽ പ്രവേശിക്കാതെ ഭാരതത്തിലെ നിത്യബ്രഹ്മചാരികളെപ്പോലെ, ശാരീരികവും ആത്മികവുമായ വിശുദ്ധി ആചരിച്ച് കർക്കശമായ ജീവിതചര്യകൾ സ്വീകരിച്ചവരായിരുന്നു. അത്ഭുതപ്രതിഭാസമായിരുന്ന ഇന്ത്യ (The wonder that was India) എന്ന തന്റെ ചരിത്രപുസ്തകത്തിൽ ഗ്രന്ഥകർത്താവ്[1] ഇപ്രകാരം പറയുന്നു. 'ക്രിസ്തുമതത്തിന്റെ ആരംഭകാലത്ത് അതിനെ സ്വാധീനിച്ചിരിക്കുവാൻ ഇടയുള്ള എസേന്യർ എന്ന യൂദവംശജരുടെ ഒരുകൂട്ടം, ചില കാര്യങ്ങളിൽ ബുദ്ധമതത്തിലെ ചില ആചാരങ്ങളോട് സാദൃശ്യമുള്ള വിഹാരസംബന്ധമായ സമ്പ്രദായങ്ങൾ ആചരിച്ചു പോന്നിരുന്നു. പുതിയനിയമത്തിലെ ചില വാക്യങ്ങളും പാലിഭാഷയിലുള്ള ചില ധർമ്മശാസ്ത്രങ്ങളും സമാന്തരങ്ങളാണെന്ന് മനസ്സിലാക്കാൻ സാധിക്കും'. എസേന്യർ സ്നാനത്തിന് വലിയ പ്രാധാന്യം കൊടുത്തിരുന്നു. എസേന്യർ എന്ന പേരുതന്നെ അവർക്ക് കിട്ടിയത് സ്നാനം എന്ന വാക്കിൽനിന്നുമായിരിക്കാം. യേശുക്രിസ്തുവിനെ യോർദ്ദാൻ നദിയിൽ സ്നാനപ്പെടുത്തിയത് യോഹന്നാൻ സ്നാപകൻ ആയിരുന്നു എന്നാണല്ലോ ചരിത്രം. അദ്ദേഹവും എസേന്യർ

1. 'The wonder that was India' by A. L. Basham, page 487.



ക്കൂട്ടത്തിൽപ്പെട്ട വിശുദ്ധൻ ആയിരുന്നു എന്നു വേണം കരുതേണ്ടത്. സ്കൂൾ എന്ന ആംഗ്ലേയപദം ഉച്ചാരണ വൈകല്യംമൂലം ഇസ്കൂൾ എന്നു ചിലർ ശബ്ദിക്കുന്നതുപോലെ എസേന്യർപദവും സ്നാനം എന്ന വാക്കിൽനിന്നും രൂപംകൊണ്ടതാവാം. ഇത്തരുണത്തിൽ ഗംഗാസ്നാനത്തിന് ഭാരതത്തിൽ കൊടുത്തിട്ടുള്ള പ്രാധാന്യം സ്മരണീയമാണ്. യേശുക്രിസ്തുവിനെ മാമോദീസാ മുക്കിയ യോഹന്നാൻ സ്നാപകൻ എസേന്യർ സമൂഹത്തിൽപ്പെട്ടയാളായിരുന്നു എന്ന് ചില ചരിത്രകാരന്മാർ പറയുന്നു. ബൈബിളിൽ പറയുന്നത്: 'ഒട്ടകരോമം കൊണ്ടുള്ള ഉടുപ്പും അരയിൽ തോൽവാറും ഉണ്ടായിരുന്നു. അവന്റെ ആഹാരം വെട്ടുക്കിളിയും കാട്ടുതേനും ആയിരുന്നു'. ഒരു വൈരാഗിയെപ്പോലെ ജീവിച്ചിരുന്ന യോഹന്നാന്റെ പ്രവർത്തനരംഗം യോർദ്ദാൻനദീതീരമായിരുന്നു. യോഹന്നാന്റെ കൈകൾകൊണ്ട് സ്നാനം ഏറ്റ യേശുവും എസേന്യർവർഗ്ഗത്തിൽപ്പെട്ട ഒരു യഹൂദനായിരുന്നു എന്നു വിശ്വസിക്കുന്നതിൽ വലിയ തെറ്റില്ല. യോഹന്നാനുശേഷം യേശു അവരുടെ ഒരു ഗുരുവായിത്തീരുകയും ചെയ്തു. ശിഷ്യന്മാർ അദ്ദേഹത്തെ ഗുരു എന്നുതന്നെയാണ് സംബോധന ചെയ്തിരുന്നത്. 1947-ൽ ചാവുകടൽ പ്രദേശത്തെ ഗുഹകളിൽനിന്നും കണ്ടെടുത്ത തോൽചുരുളുകളിൽ ഇവരെപ്പറ്റി കൂടുതൽ വിവരങ്ങൾ കാണുന്നുണ്ട്. ഈ സമൂഹത്തിലെ അംഗങ്ങളുടെ സ്വത്തു മുഴുവൻ എല്ലാവരും തുല്യമായി പങ്കിട്ട് ജീവിക്കുന്ന ഒരു സാമ്പത്തികവ്യവസ്ഥിതിയായിരുന്നു ഇവർക്കുണ്ടായിരുന്നത്. ഇതുതന്നെയായിരുന്നു ക്രിസ്തു സ്ഥാപിച്ച ആദിമ ക്രൈസ്തവ സമൂഹത്തിലും ഉണ്ടായിരുന്നത്. അദ്ദേഹത്തിന് എസേന്യതത്വസംഹിതകളോടുണ്ടായിരുന്ന പ്രതിബദ്ധത ഇതിൽനിന്നും വ്യക്തമാണ്.

ക്രിസ്ത്യാനികൾക്ക് പൊതുവെയും നസ്രാണികൾക്ക് പ്രത്യേകിച്ചും മാമോദീസാ എന്ന സ്നാനപ്രക്രിയയോടുള്ള ആഭിമുഖ്യം എസേന്യനായിരുന്ന തങ്ങളുടെ രക്ഷകനോടുള്ള ആദരവിന്റെ പ്രതീകമായി കരുതാം. ഈ അടുത്തകാലംവരെ വസ്തുകൈമാറ്റം സംബന്ധിച്ച പഴയ ആധാരങ്ങളിലെല്ലാംതന്നെ സുറിയാനി ക്രിസ്ത്യാനികളുടെ പേരുകൾ രേഖപ്പെടുത്തിയിരുന്നത് 'നസ്രാണി മകൻ' എന്ന നാമവിശേഷണത്തോടുകൂടിയായിരുന്നു. യേശു തന്റെ പന്ത്രണ്ടാമത്തെ വയസ്സിൽ യെറുശലേം ദേവാലയത്തിൽ പോയിരുന്ന കാര്യം രേഖപ്പെടുത്തിയ വി. ലൂക്കോസ് അദ്ദേഹത്തിന്റെ

പരസ്യജീവിതം തുടങ്ങുന്നതുവരെയുള്ള കാലഘട്ടത്തെപ്പറ്റി യാതൊന്നും പറയുന്നില്ല. മറ്റ് സുവിശേഷകരും ആ കാലത്തെപ്പറ്റി നിശ്ശബ്ദത പാലിക്കുന്നു. ഈ ഘട്ടത്തിൽ അദ്ദേഹം എസേന്യരുടെ കൂടെ ജീവിച്ച് അവരുടെ ജീവിതരീതിയും ആരാധനയും മറ്റും അനുഷ്ഠിച്ചിരുന്നതായി വിശ്വസിക്കേണ്ടിയിരിക്കുന്നു എന്നത്രേ 'Dictionary of Christian Biography' എഴുതിയ Smith and Wallance എന്നിവർ അഭിപ്രായപ്പെട്ടിരിക്കുന്നത്[2]. അദ്ദേഹം ഇക്കാലത്ത് ഇന്ത്യയിൽ വന്ന് ഇവിടെ പ്രബലമായിരുന്ന ബുദ്ധമത തത്വങ്ങളും യോഗാദികളും പഠിച്ചിരുന്നു എന്നും ചിലർക്ക് സന്ദേഹമുണ്ട്. ഏതായാലും ശാരീരികവിശുദ്ധി, ആദ്ധ്യാത്മികജ്ഞാനം, അഹിംസ മുതലായ തത്വങ്ങളിൽ അധിഷ്ഠിതമായിരുന്ന ഒരു പുതിയ മാർഗ്ഗം ഇവിടെ വന്നപ്പോൾ അത് കേരളത്തിലെ ബുദ്ധിജീവികളെ ആകർഷിച്ചെങ്കിൽ അതിൽ അതിശയിക്കേണ്ട കാര്യമില്ല. ഉറച്ച പാരമ്പര്യവിശ്വാസത്തിന്റെയും ചരിത്രത്തിന്റെയും മറ്റു പരിതസ്ഥിതികളുടെയും തെളിവുകളുടെയും അടിസ്ഥാനത്തിൽ ഭാരതീയ ക്രൈസ്തവ സഭയുടെ പിതൃത്വം ക്രിസ്തുശിഷ്യനായിരുന്ന പരിശുദ്ധ തോമസ് അപ്പോസ്തലന് നിഷേധിക്കുവാൻ ഇന്നാരും തുനിയുകയില്ല. അത്ഭുതമെന്ന് പറയട്ടെ, ഈ വിഷയത്തിൽ ഒരു വാദപ്രതിവാദം ഉണ്ടാകുന്നത് ശ്ലീഹന്മാരുടെ വരവിനുശേഷം ഏകദേശം പതിനെട്ട് ദശാബ്ദങ്ങൾ കഴിഞ്ഞതിനുശേഷം മാത്രമാണ്. യേശുക്രിസ്തുതന്നെ ഒരു ചരിത്രപുരുഷനായിരുന്നുവോ എന്നുപോലുമുള്ള സംശയവും ബുദ്ധിജീവികളെന്ന് അവകാശപ്പെടുന്ന ചിലർ ഇക്കാലത്ത് ഉന്നയിക്കുന്നതും ഏതാണ്ട് ഇതുപോലെതന്നെയാണ്. ഇത്യാദി വിവാദങ്ങൾ ഇരുപതാം നൂറ്റാണ്ടിന്റെ അഭിപ്രായസ്വാതന്ത്ര്യത്തിന്റെ പ്രതീകം എന്നതിനുപരിയായി പൊതുശ്രദ്ധയെ അധികം ആകർഷിക്കുന്നില്ല. കാരണം, തഴച്ച് പന്തലിച്ച് കിടക്കുന്ന പാശ്ചാത്യ സംസ്കാരവും ലോകമാസകലം വ്യാപിച്ച് കിടക്കുന്ന ക്രിസ്ത്യൻ സ്ഥാപനങ്ങളും ഒന്നാം ശതാബ്ദത്തിലുണ്ടായിരുന്ന യേശുക്രിസ്തുവിന്റെ ഐഹിക ജീവിതത്തിന്റെ പ്രസ്പഷ്ട തെളിവുകളായി ലോകം അംഗീകരിക്കുന്നു എന്നുള്ളതുതന്നെ. മാർത്തോമ്മാ ശ്ലീഹായുടെ ഭാരതദൗത്യത്തെപ്പറ്റിയുള്ള സന്ദേഹങ്ങൾ -ശ്ലീഹാതന്നെ സംശയ

2. The Gnosis and Christianity (Theosophical Classics) by William Kingsland, page 150.



ഗ്രസ്തനായ തോമാസ് എന്നാണല്ലോ അറിയപ്പെടുന്നത്- ആദ്യം ഉന്നയിക്കുന്നത് ഈ കഴിഞ്ഞ ശതാബ്ദത്തിലെ ചില പാശ്ചാത്യ പണ്ഡിതന്മാരാണ്. ഇത് ഭാഗികമായി ധിഷണാപരമായ ഒരു അഭ്യാസവും ഭാഗികമായി ചിലരുടെ ക്ഷതംപറ്റിയ അഭിമാനത്തിന്റെ അടയാളവുമാണ് - ക്രിസ്തുമതം പാശ്ചാത്യ രാജ്യങ്ങളിൽ എത്തുന്നതിന് വളരെ മുമ്പുതന്നെ ഭാരതത്തിൽ എത്തിയിരുന്നു എന്നറിഞ്ഞപ്പോൾ ഉണ്ടായ അഹന്താക്ഷതം. ഏ. ഡി. 1653 മെയ് മാസം 22-ാം തീയതി ആലങ്ങാട്ടുവെച്ച് അർക്കദിയാക്കോൻ തോമായെ മാർതോമാ പ്രഥമൻ എന്ന സ്ഥാനത്തേക്ക് ഉയർത്തിയപ്പോൾ അന്നത്തെ പണ്ഡിതന്മാരാരും ചരിത്രത്തിന്റേ പേരിൽ തടസ്സവാദം ഉന്നയിച്ചിരുന്നില്ല. രണ്ട് ശതാബ്ദങ്ങൾക്കുശേഷമാണ് ഇന്ത്യയുടെ കാവൽ പിതാവായ അപ്പോസ്തലനെപ്പറ്റി വിദേശികൾ സംവാദങ്ങൾ തുടങ്ങിയതും ചില നാട്ടുകാർ അവയെ ഏറ്റുപാടിയതും. പണ്ഡിതന്മാരെന്ന് അവകാശപ്പെടുന്ന നമ്മുടെ ചില നാടൻ ചരിത്രകാരന്മാരും വിദേശികളുടെ അണികളിൽ പെട്ടുപോയിട്ടുണ്ടെന്നുള്ള വസ്തുത വിസ്മരിക്കുന്നില്ല. ഇന്നും ഇമ്മാതിരി ചില വിവാദങ്ങൾ ഇളക്കിവിട്ട് പല രംഗങ്ങളിലും മുൻപന്തിയിൽ കയറുന്നതിന് ശ്രമിക്കുന്ന ബുദ്ധിജീവികളും നമ്മുടെ നാട്ടിൽ വിരളമല്ല. ചരിത്രപരമോ ശാസ്ത്രപരമോ ആയിട്ടുള്ള വിവാദങ്ങളിൽ പങ്കെടുക്കുന്നത് പാണ്ഡിത്യപാരമ്യതയുടെയും വിഗ്രഹധ്വംസനത്തിന്റെയും ഗർവ്വിന്റെയും അടയാളമായി ചിലർ കരുതുമ്പോൾ, മറ്റ് ചിലർ മലങ്കരസഭയുടെ ഉൽകൃഷ്ട പാരമ്പര്യത്തെ വകവെച്ചുകൊടുക്കുന്നതിന് അവർക്കുള്ള വൈമുഖ്യത്തെ ഇമ്മാതിരി വിവാദങ്ങളിൽ കക്ഷിചേർന്ന് പ്രദർശിപ്പിക്കുന്നതിനും ഒരുമ്പെടുന്നു. ഇവരുടെ വാദമുഖങ്ങളിലൊന്ന് മർത്തോമ്മാ പരിവർത്തനം ചെയ്തു എന്ന് പറയപ്പെടുന്ന നമ്പൂതിരിമാർ ഏ. ഡി. ഒന്നാം നൂറ്റാണ്ടിൽ കേരളത്തിൽ ഉണ്ടായിരുന്നിരിക്കാൻ ഇടയില്ല എന്നുതന്നെയാണ്. അതുപോലെ തോമാശ്ലീഹായെപ്പോലുള്ള ഒരു പാവപ്പെട്ട മിഷനറി ഏ. ഡി. 52-ൽ പശ്ചിമേഷ്യയിൽ നിന്ന് കടൽതാണ്ടി ഇവിടെ വന്നു എന്നു പറയുന്നത് അസംഭവ്യമാണെന്നും അവർ കരുതുന്നു. ഇതിനൊക്കെ നമ്മുടെ പത്രങ്ങളും ഒരുകാലത്ത് വളരെ പ്രാമുഖ്യം നല്കി. ഇതിന്റെ കാരണവും ഭാഗികമായി വർഗ്ഗീയതയുടെ അടിസ്ഥാനത്തിലും ഭാഗികമായി പത്രവ്യവസായത്തിന്റെ വ്യാപാരാവശ്യങ്ങൾക്കുവേണ്ടിയുമായിരുന്നു എന്നു

പറയാതെ നിവൃത്തിയില്ല. നമ്മുടെ സമൂഹത്തിൽ അഭിപ്രായവ്യത്യാസത്തിനുവേണ്ടി മാത്രമായിട്ടും പ്രസിദ്ധിക്കുവേണ്ടി മാത്രമായിട്ടും അഭിപ്രായ ഭിന്നതകൾ സൃഷ്ടിക്കുന്ന പതിവുണ്ടല്ലോ.

ഇതേപ്പറ്റി ആദ്യമായി പറയാനുള്ളത് ഇന്ത്യയും പടിഞ്ഞാറൻ രാജ്യങ്ങളുമായുള്ള സംസ്കാര വാണിജ്യബന്ധങ്ങൾക്ക് കുറഞ്ഞ പക്ഷം മൂവായിരം വർഷത്തെ പഴക്കമുണ്ടെന്നാണ്. കൊച്ചിയിലെ യഹൂദന്മാരുടെ പൂർവ്വികന്മാർ ക്രിസ്തുവിന് ആയിരം വർഷങ്ങൾക്കു മുമ്പായിരുന്നു ഇന്ത്യയിൽ വന്നത്. അതായത് ശലോമോൻ രാജാവിന്റെ കാലത്തായിരുന്നു എന്നത്രേ അവർ വിശ്വസിക്കുന്നത്. റോമാ ചക്രവർത്തിയായിരുന്ന അഗസ്തസ് സീസറിന്റെ കാലത്ത് കൊടുങ്ങല്ലൂരിൽ അദ്ദേഹത്തിന്റെ പേരിൽ ഒരു ക്ഷേത്രമുണ്ടായിരുന്നതായി വിശ്വസിക്കപ്പെടുന്നു. ആ കാലത്ത് ഈ സാമ്രാജ്യത്തിന്റെ വകയായി ഇവിടെയുണ്ടായിരുന്ന വാണിജ്യസ്ഥാപനങ്ങളുടെ രക്ഷയ്ക്കായി ഒരു റോമൻ സൈനികവ്യൂഹം കൊടുങ്ങല്ലൂരിൽ തമ്പടിച്ചിരുന്നതായും പറയപ്പെടുന്നു. കുറെ വർഷങ്ങൾക്കു മുമ്പ് കോഴിക്കോട് നഗരത്തിന്റെ പൗരാണികതയെപ്പറ്റി നഗരപിതാവ് ഒരു പരാമർശം നടത്തിയതായി പത്രവാർത്തയുണ്ടായിരുന്നു. മലബാറിലെ സുഗന്ധവ്യഞ്ജനങ്ങളും വിലപിടിപ്പുള്ള പലചരക്കുകളും ക്രിസ്തുവിന് ആയിരം വർഷം മുമ്പ് ജെറുശലേം ഭരിച്ചിരുന്ന ശലോമോൻ ചക്രവർത്തിയുടെ കൊട്ടാരത്തിൽ കാണപ്പെട്ടിരുന്നു എന്ന് ബഹുമാനപ്പെട്ട മേയർ പ്രസ്താവിച്ചു. ഇത് ചരിത്രപരമായി ശരിയാണ്. ഹെലീനാപെട്രോണാ ബ്ലവത്സ്കി (മാഡം ബ്ലവത്സ്കി) എന്ന മഹതി "Isis Unveiled" എന്ന തന്റെ പുസ്തകത്തിൽ (Newyork 1891) ശലോമോനെപ്പറ്റി ഇപ്രകാരം പറയുന്നു:[3]

"Solomon celebrated by posterity for his arts of magic, attained his knowledge in India through Hiram, the king of Ophir and perhaps through Sheba. His ring influence over many spirits and demons in old folk legends is also of Indian origin".

1949-ൽ ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റി പ്രസ്സിൽ പ്രകാശനം ചെയ്യപ്പെട്ട "Historical Album of Indian Peninsula" എന്ന ഭൂപട പുസ്തകത്തിൽ Collin Davis എന്ന ബ്രിട്ടീഷ് ചരിത്രകാരൻ താഴെ

3. "Jesus lived in India" by Holger Kersten, page 56.



പറയുന്ന പ്രകാരം പ്രസ്താവിച്ചിട്ടുണ്ട്. 'ശലോമോൻ ചക്രവർത്തിക്ക് ആനക്കൊമ്പ്, കുരങ്ങ്, മയിൽ മുതലായവ ലഭിച്ചിരുന്നത് ദക്ഷിണേന്ത്യയിൽനിന്നും തർശ്ശീസിന്റെ കപ്പലുകൾ കൊണ്ടുവന്നിട്ടുള്ളവ ആയിരിക്കണം'.

'ക്രിസ്തുവർഷം തുടങ്ങുന്നതിന് മൂന്നു ശതാബ്ദങ്ങൾക്കു മുമ്പ് ടോളമി രാജാക്കന്മാർ ഭരിച്ചിരുന്ന ഈജിപ്തിലെ യവനന്മാർ ഇന്ത്യയുമായി കച്ചവടം നടത്തിയിരുന്നു. ഈജിപ്ത് രാജ്യം റോമാസാമ്രാജ്യത്തിന്റെ ഒരു പ്രവിശ്യയായി മാറിയപ്പോൾ ഈ കച്ചവടം കൂടുതൽ അഭിവൃദ്ധിപ്പെട്ടു. ഈ വാണിജ്യബന്ധം മദ്ധ്യവർത്തികൾ മുഖാന്തിരമായിരുന്നു. കരമാർഗ്ഗമുള്ള കച്ചവടം സിറിയാക്കാർ, യഹൂദന്മാർ, അർമ്മേനിയർ, കൊക്കേഷ്യർ, സോമാലികൾ, പാർത്ത്യർ എന്നിവരുടെ അധീനതയിലായിരുന്നു. കടൽമാർഗ്ഗമുള്ള വാണിജ്യം അലക്സാന്ത്രിയാവഴി യവനന്മാരുടെയും, റോമാക്കാരുടെയും, അറബികളുടെയും അധീനതയിലായിരുന്നു. അറേബ്യൻ മരുഭൂമിയിൽക്കൂടിയുള്ള പാതകൾ അറബികളുടെ നിയന്ത്രണത്തിലായിരുന്നു. മൺസൂൺ കാറ്റുകളുടെ രഹസ്യം അറബികൾക്ക് അറിയാമായിരുന്നു. എന്നാൽ ഏ. ഡി. 50-നോടുകൂടി ഈ രഹസ്യം ഹിപ്പാലസ് എന്ന നാവികൻ മനസ്സിലാക്കി. അതിനുശേഷം ഏദൻ-മലബാർ കടൽമാർഗ്ഗം തെക്കുപടിഞ്ഞാറൻ, വടക്കുകിഴക്കൻ കാറ്റുകളുടെ സഹായത്തോടെ അഭിവൃദ്ധിപ്പെട്ടു'.

ജോർജ്ജ് മിൽനിറേ എന്ന പേരുള്ള സഭാചരിത്രകാരൻ മലങ്കരയുടെ മർത്തോമ്മാ പൈതൃകത്തെ ചോദ്യം ചെയ്യുന്നെങ്കിലും 'ഇന്ത്യയിലെ സുറിയാനിസഭ' എന്ന തന്റെ പുസ്തകത്തിൽ പറഞ്ഞിരിക്കുന്നത്, 1892-ാമാണ്ടിൽ ഈജിപ്തിൽനിന്നും മലങ്കരയിലേക്ക് പി. ആന്റ് ഒ. കമ്പിനിയുടെ വക കപ്പലുകളിൽ യാത്ര ചെയ്യുന്നതിനേക്കാൾ സുഖകരമായി ഒന്നാം നൂറ്റാണ്ടിൽ പായ്കപ്പൽമൂലം ഈ യാത്ര ചെയ്യാമായിരുന്നു എന്നാണ്. ബി. സി. 250-നോടടുത്ത് അശോകചക്രവർത്തി ബുദ്ധമതമിഷനറിമാരെ മദ്ധ്യധരണ്യാഴി പ്രദേശത്തേക്ക് അയച്ചിരുന്നതായി പറയപ്പെടുന്നു. ക്രിസ്തുവിന്റെ ബാല്യകാലത്തും ബുദ്ധമതാചാര്യന്മാരുമായി സമ്പർക്കമുണ്ടായിരുന്നു എന്നും അത് ആദ്യം ഈജിപ്തിൽവെച്ചായിരുന്നു എന്നും പിന്നീട് ഭാരതത്തിലെ പുരാതന സംസ്കാര കേന്ദ്രങ്ങളിൽവെച്ചാ

യിരുന്നു എന്നും ചില ഗവേഷകന്മാർ അഭിപ്രായപ്പെടുന്നു. അദ്ദേഹത്തിന്റെ അത്ഭുതസിദ്ധികൾ ഇന്ത്യയിൽനിന്നും പഠിച്ചിട്ടുള്ളവയാണെന്നും കബറിൽനിന്നും ഉത്ഥാനം ചെയ്തശേഷം അദ്ദേഹം വീണ്ടും ഭാരതത്തിൽ വന്നിരുന്നെന്നും വാദിക്കുന്ന ഗവേഷകരുമുണ്ട്. ക്രിസ്തുവിന് അനേക ശതവർഷം മുമ്പ് ജീവിച്ചിരുന്ന പഴയനിയമകർത്താവായ മോശ അടക്കപ്പെട്ടിരിക്കുന്നത് നമ്മുടെ കാശ്മീരിൽ തന്നെയാണെന്ന് അവിടുത്തെ ജനങ്ങൾ വിശ്വസിക്കുന്നു. ബൈബിളിലെ ആവർത്തനപുസ്തകം 34-ാം അദ്ധ്യായത്തിൽ മോശയുടെ മരണം മോവാബ് താഴ്വരയിലായിരുന്നെന്ന് സൂചനയുണ്ട്. പക്ഷേ അദ്ദേഹത്തെ കബറടക്കിയിരിക്കുന്നത് എവിടെയാണെന്ന് ആർക്കും അറിഞ്ഞുകൂടായെന്ന് പ്രത്യേകം പറയുന്നുണ്ട്. കാശ്മീരിലും ഒരു മോവാബ് താഴ്വരയുണ്ടെന്ന് ചൂണ്ടിക്കാണിക്കുന്നു. ഈ ഗ്രന്ഥകാരൻ 1982-ൽ പ്രസിദ്ധീകരിച്ച "Into An Hour Glass" എന്ന ഇംഗ്ലീഷ് പുസ്തകത്തിൽ കേരളത്തിലെ നമ്പൂതിരിമാർ കാണാതെപോയ ഒരു യഹൂദ ഗോത്രമായിരിക്കാമെന്ന് സൂചിപ്പിച്ചിട്ടുണ്ട്. ഈ നിഗമനത്തോട് മറ്റു ചിലരും യോജിച്ചിട്ടുണ്ട്. യഹൂദന്മാരുടെ ഹോമയാഗം, സോമയാഗം മുതലായവ അതേ പേരിൽതന്നെ നമ്പൂതിരിമാരുടെ ആചാരങ്ങളിലും കാണുന്നുണ്ട്. 1978 സെപ്തംബർ മാസം ഔദ്യോഗിക കാര്യങ്ങൾക്കായി രണ്ടുമൂന്നാഴ്ചകൾ കാശ്മീരിൽ താമസിക്കേണ്ടി വന്നപ്പോൾ അവിടുത്തെ ഗ്രാമീണജീവിതം, ജനങ്ങളുടെ വസ്ത്രധാരണം, മുഖലക്ഷണം, നാടോടിപ്പാട്ടുകൾ മുതലായവ നിരീക്ഷിക്കുന്നതിനുള്ള അവസരം ഈ ഗ്രന്ഥകാരന് കിട്ടിയിരുന്നു. അന്ന് ഇവർ ഇസ്രായേൽജനതയുമായി അടുത്ത ബന്ധമുള്ളവരാണെന്ന് തോന്നിയിട്ടുണ്ട്. 1946-ൽ പഞ്ചാബ് സർവ്വകലാശാലയുടെ കീഴിലുള്ള ജലന്ധർ ഇസ്ലാമിയാ കോളജിൽ പ്രൊഫസറായി ജോലിയിലായിരുന്നപ്പോൾ എന്റെ സഹാദ്ധ്യാപകനായിരുന്ന ഒരു പ്രൊഫസർ റാവുഫ് ഉണ്ടായിരുന്നു. അഫ്ഗാനിസ്ഥാൻ സ്വദേശിയായ അദ്ദേഹം അഭിമാനപുരസ്സരം എന്നോട് പറഞ്ഞത് അവരുടെ കുടുംബക്കാർ പുരാതന യിസ്രായേൽ മക്കളായിരുന്നു എന്നത്രേ. അതായത് ബനി യിസ്രായേൽ. ഇതിന്റെ അർത്ഥം യഹൂദന്മാരുടെ ചിതറിപ്പോക്കിന് (diaspora) ശേഷം അവർ പല രാജ്യങ്ങളിലേക്ക് പോയെന്നും ആ ആട്ടിൻകൂട്ടങ്ങളിൽ പല വിഭാഗങ്ങളും കേന്ദ്രബന്ധം വിട്ട് കാണാതെ പോയെന്നുമാണ്. ഇതെല്ലാംവെച്ച് ആലോചിക്കുമ്പോൾ കാശ്മീർ



ജനതയുടെ ഉത്ഭവം യൂദവംശത്തിലായിരിക്കാൻ സാദ്ധ്യതയുണ്ട്. കേരളത്തിലെ നമ്പൂതിരിമാരും കാശ്മീരുമായി ചരിത്രപരമായ ബന്ധം ഉണ്ട്. നമ്മുടെ ശങ്കരാചാര്യർതന്നെ കാശ്മീരിൽ ചെന്ന് ഒരു മഠം സ്ഥാപിച്ചതായി ചരിത്രം ഉണ്ട്. അദ്ദേഹം സ്ഥാപിച്ച ഒരു ക്ഷേത്രം ശ്രീനഗറിൽ ഈ ഗ്രന്ഥകാരൻ സന്ദർശിച്ചിട്ടുണ്ട്. 8-ാം ശതാബ്ദത്തിൽ നസ്രാണികളുടെ കേന്ദ്രമായിരുന്ന അങ്കമാലിക്കടുത്തുള്ള കാലടി പ്രദേശത്ത് ജനിച്ചു വളർന്ന ശങ്കരാചാര്യർക്ക് ഏ. ഡി. 52 മുതൽ ആ പ്രദേശത്ത് സജീവമായിരുന്ന നസ്രാണിക്രിസ്ത്യാനികളുടെ ഏകദൈവവിശ്വാസം തീർച്ചയായും ആകർഷകമായി തോന്നിയിരിക്കണം. അദ്ദേഹത്തിന്റെ അദ്വൈതസിദ്ധാന്തത്തിന്റെ ഉറവിടം ഇതു തന്നെയല്ലേ എന്ന് ബലമായി സംശയിക്കാം. കാശ്മീരിന്റെ പല ഭാഗങ്ങളിലും നശിച്ചുപോയ പഴയ കെട്ടിടങ്ങളുടെയും ദേവാലയങ്ങളുടെയും അവശിഷ്ടങ്ങൾ ഇന്നുമുണ്ട്. അവയുടെ ഇഷ്ടിക, ഓട് മുതലായവ ഹിന്ദു-ബുദ്ധ വാസ്തുവിദ്യയുമായി വ്യത്യാസം ഉള്ളവയാണ്. എന്നാൽ ബാബിലോൺ ശില്പകലയുമായി ചില സാമ്യങ്ങളും ഉണ്ട്. നദീതീരങ്ങളിൽ കാണുന്ന ഉരുളൻകല്ലുകൾകൊണ്ടാണ് ചില ഭിത്തികൾ നിർമ്മിച്ചിരിക്കുന്നത്. ഇത് ഉത്തരേന്ത്യയിൽ പതിവില്ലാത്തതും പ്രത്യുത സിറിയ-പാലസ്തീൻ പ്രദേശങ്ങളിൽ സുലഭമായിട്ടുള്ളതും ആയ നിർമ്മാണരീതിയാണ്. കാശ്മീരിലെ ഈ പുരാതന അവശിഷ്ടങ്ങൾ ഒരുകൂട്ടം നെസ്തോറിയൻ ക്രിസ്ത്യാനികളുടെ പള്ളികളുടെ അവശിഷ്ടമാകാൻ സാദ്ധ്യത ഉണ്ട്. പേർഷ്യയിൽ ആസ്ഥാനമുണ്ടായിരുന്ന ക്രൈസ്തവസഭ ഇക്കാലത്ത് ഇന്ത്യയുടെ വടക്ക് പടിഞ്ഞാറൻ പ്രദേശങ്ങളിൽ പ്രബലമായിരുന്നു എന്ന് വിശ്വസിക്കപ്പെടുന്നു. ശ്രീനഗറിലെ ഒരു പഴയ കബർ ക്രിസ്തുവിന്റേതാണെന്ന നിഗമനം ശരിയല്ലെങ്കിലും ക്രൈസ്തവസഭയുടെ സ്വാധീനം പണ്ട് ആ പ്രദേശത്ത് ഉണ്ടായിരുന്നു എന്നുള്ളതിന് തെളിവാണ്.

പേർഷ്യയിൽ അന്നുണ്ടായിരുന്ന കാതോലിക്കാസ്ഥാപനം മുകളിൽ പറഞ്ഞ ഭാരതീയ സഭയുടെ മേൽനോട്ടം വഹിച്ചിരിക്കുവാനും സാദ്ധ്യതയുണ്ട്. ടിബറ്റുവരെ ക്രിസ്തുമതം പ്രചരിച്ചിരുന്നെന്നും പറയപ്പെടുന്നു. ഏ. ഡി. 325-ൽ നിഖ്യായിൽ നടന്ന സുന്നഹദോസിൽ ഇന്ത്യയെ പ്രതിനിധീകരിച്ച് ഒരു യൂഹാനോൻ മെത്രാപ്പോലീത്താ സംബന്ധിച്ചിരുന്നതായി ചരിത്രമുണ്ട്. രസകരമായ മറ്റൊരു വസ്തുത കാശ്മീരിലെ പഴയ കബറുകൾ എല്ലാം

തന്നെ മെക്കായിലേക്ക് ദർശനം ഉള്ളവയല്ലെന്നുള്ളതാണ്. സുപ്രസിദ്ധ തിയോസഫിസ്റ്റ് ആയിരുന്ന മാഡം ബ്ലവത്സ്കിയുടെ നിഗമനത്തിൽ[4] എബ്രായഭാഷയ്ക്കും യഹൂദജാതിയുടെ പിതാവായ അബ്രഹാമിനുതന്നെയും സംസ്കൃതഭാഷയും ഭാരതവുമായി ബന്ധം ഉണ്ടായിരുന്നെന്നും പൗരസ്ത്യദേശമാണ് എബ്രായ സംസ്കാരത്തിന്റെ ഉറവിടമെന്നുമാണ്. എന്റെ അഭിപ്രായത്തിൽ നമ്പൂതിരിമാരുടെ സംസ്കാരവും എബ്രായ സംസ്കാരവും പൊതുവായ ഒരു പുരാതന സംസ്കാരത്തിന്റെ തത്ഭാവങ്ങൾ മാത്രമാണെന്നുതന്നെയാണ്. ഉദാഹരണമായി, ചാരിത്ര്യശുദ്ധി എന്നത് യഹൂദന്മാരുടെ ഇടയിൽ പരമപ്രാധാന്യമുള്ള ഒരു കാര്യമായിരുന്നു. പിഴച്ചുപോയ സ്ത്രീകളെ കല്ലെറിഞ്ഞ് കൊല്ലുക എന്നതായിരുന്നു അവരുടെ വിധി. അതുപോലെ നമ്പൂതിരിമാരുടെ ഇടയിൽ അവരെ പടിയടച്ച് പിണ്ഡം വെയ്ക്കുക എന്നതായിരുന്നു ശിക്ഷ. ഇതിനായി 'സ്മാർത്തവിചാരം' എന്ന ഒരു സൂക്ഷ്മാന്വേഷണ പ്രക്രിയയും അവർക്കുണ്ടായിരുന്നു. പഴയനിയമത്തിലെ സംഖ്യാപുസ്തകത്തിന്റെ അഞ്ചാം അദ്ധ്യായം, പതിനൊന്നു മുതൽ മുപ്പത്തിയൊന്നുവരെയുള്ള വാക്യങ്ങൾ ഇതുപോലെയുള്ള ഒരു അന്വേഷണത്തെപ്പറ്റി പറയുന്നവയാണ്. ഒരു പുരുഷന് ഭാര്യയുടെ സ്വഭാവശുദ്ധിയെപ്പറ്റി 'ശങ്കാവിഷം' ബാധിച്ച് അവൻ അവളെ സംശയിച്ചാൽ അവളെ എങ്ങനെയാണ് അന്വേഷണ വിധേയയാക്കേണ്ടത് എന്ന് ഇവിടെ വിശദീകരിക്കുന്നുണ്ട്. അതുപോലെതന്നെ ആര്യന്മാരുടെ ഗോത്രവൈവിദ്ധ്യം ബ്രാഹ്മണരുടെ ഇടയിൽ ഉള്ളതുപോലെയാണ്. രണ്ടുകൂട്ടർക്കും പല വിധത്തിലുള്ള യാഗങ്ങളും അനുഷ്ഠിക്കേണ്ടതായിട്ടുണ്ട്. യഹൂദനും നമ്പൂതിരിക്കും പഴയ നസ്രാണിക്കും ശുചിത്വത്തിൽ ഒരുപോലെ നിഷ്കർഷ ഉള്ളവരാണ്. വീടിനുള്ളിൽ കയറുന്നതിനുമുമ്പ് കാലുകൾ കഴുകിയിരിക്കണമെന്ന് അവർക്ക് നിർബന്ധം ഉണ്ടായിരുന്നതിനെപ്പറ്റി വിശുദ്ധ വേദപുസ്തകത്തിൽ പലയിടത്തും പരാമർശമുണ്ട്. 'കാലുകഴുകൽ' ഒരു വിശുദ്ധ കർമ്മമായി മലങ്കരസഭയിലും ശതാബ്ദങ്ങളായി ആചരിക്കുന്നുണ്ട്. അതുപോലെ ആകാരസൗകുമാര്യത്തിന്റെ കാര്യത്തിലും ഇവരെല്ലാം പൊതുവെ മെച്ചപ്പെട്ടവരാണ്.

4. "Jesus lived in India" by Holger Kersten, Element Book Ltd. Dorset, England, page 43.



ഗ്രീസ്, ഈജിപ്ത്, ബാബിലോണിയ, ഇന്ത്യ, പേർഷ്യ എന്നീ രാജ്യങ്ങൾ തമ്മിൽ ചരിത്രാതീതകാലം മുതൽക്കേ സാംസ്കാരിക ബന്ധങ്ങൾ ഉണ്ടായിരുന്നു. നമ്മുടെ ശാസ്ത്രം, നാടകം, സാഹിത്യം, വൈദ്യം, ജോതിഷം മുതലായവകൾക്ക് ഗ്രീക്ക് ബാബിലോണിയൻ പാരമ്പര്യങ്ങളുടെ ലക്ഷണമുദ്രകൾ ഇന്നും കാണാനുണ്ട്. അതുപോലെ നേരെമറിച്ചും. ബി. സി. 26 മുതൽ പാണ്ഡ്യരാജ്യം ഭരിച്ചിരുന്ന ഒരു രാജാവ്, ഷേക്സ്പിയർ മഹാകവിയിലൂടെ വിശ്വവിശ്രുതയായിത്തീർന്ന ക്ലിയോപാട്രാ രാജ്ഞിയുടെ ആസ്ഥാനത്തിലേക്ക് ഒരു അംബാസഡറെ അയച്ചിരുന്നതായി ചരിത്രമുണ്ട്. 1893-ൽ World Parliament of Religions-നെ അഭിസംബോധന ചെയ്തുകൊണ്ട് സ്വാമിവിവേകാനന്ദൻ ചെയ്ത പ്രസംഗത്തിൽ റോമൻ സേനകളുടെ ആക്രമണത്തിൽനിന്നും രക്ഷനേടുന്നതിന് ഏ. ഡി. ഒന്നാം ശതകത്തിൽ അനേകം യൂദന്മാർ യെറുശലേമിൽനിന്നും കേരളത്തിൽ അഭയംനേടിയതിനെ പരാമർശിച്ചിരുന്നു. ഭാരതീയരും യഹൂദരും ലോകത്തിലെ വളരെ പുരാതനങ്ങളായ രണ്ട് സംസ്കാരങ്ങളുടെ ഉടമകളാണ്. ഇന്ത്യയിലെ കലിയുഗം എന്ന കാലചക്രഭ്രമണം തുടങ്ങിയത് ഏകദേശം അയ്യായിരത്തിയൊരുനൂറ് വർഷങ്ങൾക്കു മുമ്പാണ്. നമ്മുടെ ജ്യോതിഷത്തിലെ കണക്കുകൾ കൂട്ടുന്നതുതന്നെ കലിയുഗത്തിലെ ആണ്ടുകളെ ദിവസങ്ങളാക്കി കണക്കെടുത്തുകൊണ്ടാണ്. യഹൂദന്മാർക്കും ഇതുപോലെ പഴയ ഒരു കാലഗണനയാണുള്ളത്. ഏ. ഡി. 1993 എന്നുള്ളത് അവരുടെ എബ്രായഗണിത പ്രകാരം 5753-ാമത്തെ വർഷം ആണ്. അതായത് നമ്മുടെ രണ്ട് സംസ്കാരങ്ങളും അയ്യായിരത്തിൽപരം വർഷങ്ങൾ പഴക്കമുള്ളവയാണെന്നു സാരം. ഈ രണ്ട് സംസ്കാരങ്ങൾക്ക് തമ്മിൽ പ്രാചീന കാലത്ത് ബന്ധം ഉണ്ടായിരുന്നു എന്നു പറയുന്നത് പ്രത്യക്ഷത്തിൽ ഒരസംബന്ധമാണെന്ന് തോന്നുന്നില്ല.

തോമ്മാശ്ലീഹാ ഭാരതത്തിൽ വന്നപ്പോൾ ഗൊണ്ടോഫോറസ് എന്ന് പേരുള്ള ഒരു രാജാവിന്റെ കൊട്ടാരത്തിൽ താമസിച്ചിരുന്നതായും, ഈ രാജാവ് ശ്ലീഹായുടെ അത്ഭുതസിദ്ധികൾ കണ്ട് ക്രിസ്തുമതത്തിലേക്ക് ആകൃഷ്ടനായെന്നും പുരാവൃത്തമുണ്ട്. എന്നാൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യഭാഗം വരെ ഈ ഗോണ്ടോഫോറസ് ഒരു മിഥ്യാരൂപിയായി മാത്രമേ ചരിത്രകാരന്മാർക്ക് തോന്നിയിരുന്നുള്ളൂ. പുരാവസ്തുഗവേഷകർ കഴിഞ്ഞ ശതാബ്ദത്തിന്റെ

ഉത്തരാർദ്ധത്തിൽ നടത്തിയ ഉൽഖനനത്തിന്റെ ഫലമായി പാകിസ്ഥാൻ (തക്ഷശില) അഫ്ഗാനിസ്ഥാൻ (കാബൂൾ) മുതലായ പ്രദേശങ്ങളിൽനിന്നും ഗോണ്ടോഫോറസിന്റെ പേരുകൾ ഉള്ള പല നാണയങ്ങളും ഒരു തക്തിബാഹി (Takt-i-bahi) ശിലാലിഖിതവും കണ്ടെടുക്കുകയുണ്ടായി. ഇദ്ദേഹം ഒന്നാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ ഇന്ത്യയുടെ വടക്ക് പടിഞ്ഞാറൻ മേഖലയിൽ വാണിരുന്ന ഒരു ഇന്തോപാർത്ഥ്യൻ രാജാവായിരുന്നു എന്നത്രേ ഗവേഷകരുടെ നിഗമനം. തമിഴ്നാട്ടിലെ തൃശ്ശിനാപ്പള്ളി ജില്ലയിലുള്ള കാരൂർ എന്ന സ്ഥലം സംഘകാലത്ത് ചേരരാജാക്കന്മാരുടെ ആസ്ഥാനമായിരുന്നതായി പറയപ്പെടുന്നു. അമരാനദീതീരത്തിനടുത്തുള്ള ഈ സ്ഥലത്തുനിന്നും, ചേരരാജാവായിരുന്ന 'മകോത'യുടെ പേര് പതിച്ച സ്വർണ്ണം, വെള്ളി നാണയങ്ങൾ ധാരാളമായി പത്തൊമ്പതാം ശതാബ്ദത്തിലും ഇരുപതാം ശതാബ്ദത്തിലും കണ്ടുകിട്ടിയിട്ടുണ്ട്. രസകരമായ ഒരു വസ്തുത, ഈ നാണയങ്ങളുടെ കൂട്ടത്തിൽ, ബി. സി. 27 മുതൽ എ. ഡി. 14 വരെ റോമാസാമ്രാജ്യം ഭരിച്ചിരുന്ന അഗസ്റ്റസ് കൈസറുടെയും അദ്ദേഹത്തിന്റെ പിൻഗാമികളായ റ്റെബിരിയസ്, ക്ലോഡിയസ്, മാക്സ് ഓറിലിയസ് എന്നീ കൈസറന്മാരുടെയും പേരുകൾ കൊത്തിയ നാണയങ്ങൾ ഉണ്ടായിരുന്നു എന്നതാണ്. ഒരു കാലത്ത്, പാശ്ചാത്യ രാജ്യങ്ങളിൽനിന്നും ചേരരാജ്യത്തിലേക്ക് സ്വർണ്ണവും വ്യാപാരവും മനുഷ്യരും ഒഴുകിയിരുന്നു എന്നത് ഇത് തെളിയിക്കുന്നു. ഈ നാണയങ്ങൾ യേശുക്രിസ്തുവിന്റെ ഇഹലോകവാസവുമായി സമകാലികത്വമുള്ളവയാണെന്നുള്ളത് പ്രാധാന്യം അർഹിക്കുന്നു. ക്രിസ്തുവിനു മുമ്പ് നിർമ്മിതമായ അനേകം റോമൻ നാണയങ്ങൾ കേരളം, പോണ്ടിച്ചേരി മുതലായ സ്ഥലങ്ങളിലും കാണപ്പെട്ടിട്ടുണ്ട്. ഇവയിൽ ചിലത് തൃശൂരിലെ ആർക്കിയോളജി മ്യൂസിയത്തിൽ ഇന്നും സംരക്ഷിക്കപ്പെട്ടിട്ടുണ്ട്. ഒരുകാലത്ത് റോമൻ നാണയങ്ങൾക്ക് കേരളത്തിൽ നിയമപ്രാബല്യം ഉണ്ടായിരുന്നതായും വിശ്വസിക്കപ്പെടുന്നു. ഇങ്ങനെയിരിക്കെ, എ. ഡി. 52-ൽ തോമ്മാ ശ്ലീഹാ മലങ്കരയിൽ വന്നു എന്നു പറയുന്നത് മാത്രം അത്ര അവിശ്വസനീയമാക്കേണ്ടതില്ല. തോമ്മാശ്ലീഹായുടെ ഭാരതദൗത്യം വെറുമൊരു ഐതിഹ്യം എന്ന നിലയിൽനിന്നും ചരിത്രപരമായ ഒരു യഥാർത്ഥ്യമായി ഇന്ന് പരിവർത്തനം ചെയ്തുകഴിഞ്ഞിരിക്കുകയാണ്. അതുകൊണ്ടാണ് പണ്ഡിതനായ ജവഹർലാൽ നെഹ്റു, തോമ്മാ



ശ്ലീഹായുടെ ആഗമനത്തിന്റെ പത്തൊമ്പതാം ശതാബ്ദി ആഘോഷിക്കുന്നതിന് 1952-ൽ ന്യൂഡൽഹിയിലെ പഴയ Constitution Club-ൽ കൂടിയ ഒരു മഹാസമ്മേളനത്തിൽ ശ്ലീഹായുടെ ഭാരതദൗത്യം ഒരു ചരിത്രസത്യമായി താൻ അംഗീകരിക്കുന്നു എന്ന് പറഞ്ഞത്. ഇതിന് ആയിരത്തിത്തൊള്ളായിരം വർഷത്തെ പാരമ്പര്യമുള്ളതിനാൽ ഒരു ചരിത്രസത്യംപോലെ വിശ്വസനീയമാണെന്നത്രേ അദ്ദേഹം പ്രസ്താവിച്ചത്. ഈ ഗ്രന്ഥകർത്താവ് ആ സദസ്സിൽ സംബന്ധിക്കുകയും പ്രസംഗം കേൾക്കുകയും ചെയ്തതാണ്.

ബി. സി. രണ്ടാം ശതകത്തിൽ കേരളം ഭരിച്ചിരുന്ന മൂന്നാം പെരുമാൾ 'മനുമുറൈ നടത്തിയ ചേരൻ' എന്ന ബിരുദം നേടിയിരുന്നതായി മക്കിൻസി മാനുസ്ക്രിപ്റ്റിൽ[5] പറയുന്നുണ്ട്. ചാതുർവർണ്ണ്യത്തിന്റെ അടിസ്ഥാനശിലയായ മനുസ്മൃതി നടപ്പാക്കിയ ഒരു ചേരരാജാവ് ക്രിസ്തുവിന് ഒന്നര ശതാബ്ദങ്ങൾക്കു മുമ്പ് കേരളം ഭരിച്ചിരുന്നുവെങ്കിൽ അക്കാലത്ത് ബ്രാഹ്മണരാരും ഇവിടെയില്ലായിരുന്നു എന്നു പറയുന്നത് യുക്തിക്കും ചരിത്രത്തിനും യോജിച്ചതല്ല. ശ്രീരാമൻ ജീവിച്ചിരുന്നത് ക്രിസ്തുവിന് പത്തു ശതാബ്ദം മുമ്പായിരുന്നു എന്ന് സങ്കല്പിച്ചാൽപ്പോലും, അദ്ദേഹം ലങ്കയിൽ പോയതും രാവണനുമായി യുദ്ധംചെയ്തതും മറ്റും ആര്യവംശജരുടെ ദക്ഷിണയാനത്തെപ്പറ്റി അവ്യക്തമായ ഒരു ചരിത്രപശ്ചാത്തലമെങ്കിലും നമുക്ക് ഒരുക്കിത്തരുന്നുണ്ട്. സിംഹളഭാഷതന്നെ ഒരു ഇന്തോ-ആര്യൻ ഭാഷയാണെന്നുള്ള വസ്തുത മുകളിൽ പറഞ്ഞ ചില വിമർശകർ മറക്കുന്നതായി തോന്നുന്നു. 1878-ൽ തിരുവിതാംകൂർ ചരിത്രമെഴുതിയ ശങ്കുണ്ണിമേനോൻ തന്റെ ചരിത്രഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു (മുഖവുര): 'പരശുരാമൻ പുതുതായി സംഘടിപ്പിച്ച ബ്രാഹ്മണസമുദായം, വലിയ മാറ്റമൊന്നുംകൂടാതെ ഇന്നും അതേ ആചാരവിശ്വാസങ്ങളോടെ നിലനിൽക്കുന്നു. അദ്ദേഹം അവതരിപ്പിച്ച ചാതുർവർണ്ണ്യം കേരളോല്പത്തിയിൽ പറയുന്നതുപോലെ ശങ്കരാചാര്യർ 72 ആയി വർദ്ധിപ്പിച്ചത് ഇന്നും ഉണ്ട്. ഈയിടെ പ്രസിദ്ധീകരിച്ച സെൻസസ്സ് റിപ്പോർട്ടിൽ അതു കാണാം'. അതിനാൽ ചാതുർവർണ്ണ്യം അത്ര പഴക്കമുള്ളതല്ല, എന്ന വാദം തീർത്തും ശരിയല്ല. ഇതിനു പുറമേ സംഘസാഹിത്യത്തിലെ 'ചിലപ്പതികാരം'

5. മലങ്കര നസ്രാണികൾ വാല്യം 1, ഇസഡ്. എം. പാറേട്ട്, പേജ് 90.

എന്ന തമിഴ് കാവ്യത്തിൽ നാലു ജാതികളെപ്പറ്റി വ്യക്തമായ പരാമർശമുണ്ട്. അന്തണർ, അരശർ, വണിക്കുകൾ, വെള്ളാളർ എന്നിവർ അന്നത്തെ സാമൂഹ്യജീവിതത്തിൽ പ്രധാനികൾ ആയിരുന്നു. ഇവർ ഇന്നത്തെ ബ്രാഹ്മണ-ക്ഷത്രിയ-വൈശ്യ-ശൂദ്രർ തന്നെയാണ്. കന്യാകുമാരി ജില്ലയിൽ ചിരപ്രതിഷ്ഠനായ അഗസ്ത്യമുനിയും ഒരു ആര്യവംശജനായിരുന്നു എന്ന് വിശ്വസിക്കാം. അദ്ദേഹത്തിന്റെ ദക്ഷിണേന്ത്യൻ പര്യടനം ഏത് കാലത്തായിരുന്നു എന്ന് നിശ്ചയമായി പറയുവാൻ സാധിക്കുന്നില്ല. എങ്കിലും അദ്ദേഹം തീർച്ചയായും ആര്യ-ദ്രാവിഡ സമ്പർക്കത്തിലെ ആദ്യത്തെ കണ്ണി അല്ലായിരുന്നു. ഏ. ഡി. രണ്ടാം ശതകത്തിൽ ജീവിച്ചിരുന്ന ബർദേസ്സായാൽ വിരചിതമായ "Acts of Thoma" എന്ന അപ്പോക്രിഫൽ ഗ്രന്ഥത്തിലും മാർത്തോമ്മാശ്ലീഹായുടെ കേരളത്തിലെ പ്രേഷിതവൃത്തിയെപ്പറ്റി സവിസ്തരം വിവരിച്ചിട്ടുണ്ട്. ഇത് സന്നിഗ്ദ്ധമായ ഒരു പ്രമാണരേഖയാണെങ്കിലും ഇതിലെ വിവരണങ്ങൾ മാർത്തോമ്മാശ്ലീഹാ സന്ദർശിച്ച പുരാതന കേരളത്തിലെ സാമൂഹ്യജീവിതത്തെ ശരിയായി പ്രതിഫലിപ്പിക്കുന്നവയാണ്. ഏകദേശം പതിനേഴാം നൂറ്റാണ്ടുവരെ ഇവിടെ നിലനിന്നിരുന്ന 'പുലപ്പേടി', 'പറപ്പേടി', 'മണ്ണാപ്പേടി' എന്നൊക്കെ പറയപ്പെട്ടിരുന്ന ഒരു ദുരാചാരത്തെപ്പറ്റി ഈ പുസ്തകത്തിൽ പരാമർശം ഉണ്ട്. സന്ധ്യാസമയം കഴിഞ്ഞ് ഒരു സവർണ്ണ സ്ത്രീയെ ഒരു അവർണ്ണപുരുഷൻ കണ്ടുപോയാൽ ആ സ്ത്രീയെ അയാൾക്ക് സ്വായത്തമാക്കാനുള്ള ഒരു അവകാശം അക്കാലത്ത് ഉണ്ടായിരുന്നു! ആര്യന്മാരും ദ്രാവിഡന്മാരുമായി ആദ്യകാലങ്ങളിൽ ഉണ്ടായിരുന്ന സങ്കലനത്തിന്റെ പ്രശ്നങ്ങൾ ഈ ദുരാചാരത്തിൽ അന്തർലീനമായിട്ടുണ്ട്. ഇങ്ങനെ ഒരു വ്യവസ്ഥ ലോകത്തിൽ മറ്റൊരു രാജ്യത്തും ഉണ്ടായിരുന്നതായി അറിവില്ലതാനും. അതുകൊണ്ട് "Acts of Thoma" എഴുതിയ ആൾക്ക് മാർത്തോമ്മാശ്ലീഹായുടെ കേരളവാസത്തെപ്പറ്റി നേരിട്ട് കിട്ടിയ അറിവുണ്ടായിരുന്നു എന്ന് വ്യക്തമാണ്. കൂടാതെ അക്കാലത്ത് വർണ്ണവ്യത്യാസം ഇവിടെ ഉണ്ടായിരുന്നു എന്നും ബ്രാഹ്മണർ അന്ന് ഇവിടെ ഉണ്ടായിരുന്നു എന്നും സ്പഷ്ടമാണ്. ഈവക കാര്യങ്ങൾ ഒന്നും ആലോചിക്കാതെ മാർത്തോമ്മാശ്ലീഹാ കേരളത്തിൽ വന്നിട്ടില്ലെന്നും വന്നിരുന്നെങ്കിൽ ത്തന്നെ ഇവിടെ ബ്രാഹ്മണരെന്നൊരു കൂട്ടർ ഇല്ലായിരുന്നെന്നും, അതിനാൽ അദ്ദേഹം അവരെ ക്രിസ്തുമതത്തിൽ ചേർത്തിട്ടില്ലെന്നും



മറ്റും വാദിക്കുന്നത് മുൻവിധിയല്ലെങ്കിൽ തീർച്ചയായും അശാസ്ത്രീയവും യുക്തിഹീനവുമാണ്. മാർത്തോമ്മാശ്ലീഹാ കേരളത്തിൽ സ്ഥാപിച്ച ഏഴരപ്പള്ളികളുടെ ഉത്തര-ദക്ഷിണ ശൃംഖല പരിശോധിച്ചാൽ അദ്ദേഹത്തിന്റെ തെക്കേ ഇന്ത്യയിലെ പര്യടനത്തിന് ഉപയോഗിച്ച വഴിത്താരകൾ സ്പഷ്ടമായി കാണാം. പായ്കപ്പലിൽ കൊടുങ്ങല്ലൂർ വന്നിറങ്ങിയ അദ്ദേഹം പാലയൂർ തൊട്ട് തെക്കോട്ട് അറബിക്കടൽത്തീരത്തുകൂടി സഞ്ചരിച്ച് പറവൂർ, കോതമംഗലം, നിരണം വഴി കൊല്ലത്ത് എത്തിച്ചേർന്നു എന്നു കാണാം. അവിടെ നിന്നും വീണ്ടും തെക്കോട്ട് കുറച്ചുകൂടി യാത്ര ചെയ്ത് പഴയ നഗരമായിരുന്ന തിരുവിതാംകോട്ട് വന്നശേഷം ഒരുപക്ഷേ വീണ്ടും കൊല്ലത്തു ചെന്ന് കിഴക്കോട്ടുള്ള യാത്ര ആരംഭിച്ചുകാണും. കൊല്ലത്തുനിന്നും അടൂരിലെ പഴയ വ്യാപാര കേന്ദ്രമായിരുന്ന പറക്കോട്ട് തൊട്ട് പത്തനംതിട്ട, നിലയ്ക്കൽ മുതലായ സ്ഥലങ്ങളിൽക്കൂടി തമിഴകത്തേക്ക് പോകുന്ന ഒരു കച്ചവടപാത പണ്ട് ഉണ്ടായിരുന്നു. പത്തൊമ്പതാം ശതകത്തിന്റെ അവസാനം തയ്യാറാക്കിയ Survey of India Maps-ൽ, നിലയ്ക്കൽ ഒരു ക്രിസ്തീയ ദേവാലയവും ശബരിമലയിൽ ഒരു ഹിന്ദുതീർത്ഥാടനകേന്ദ്രവും ഉണ്ടായിരുന്നതായി രേഖപ്പെടുത്തിയിട്ടുള്ളത് ആയിരത്തിതൊള്ളായിരത്തി അറുപതുകളിൽ കൊല്ലം ജില്ലാ കളക്ടറായിരുന്നപ്പോൾ ഞാൻ കണ്ടിട്ടുള്ളതാണ്. പക്ഷേ, ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ പ്രസിദ്ധീകരിക്കപ്പെട്ട പടങ്ങളിൽ ഈ ക്രൈസ്തവദേവാലയം അടയാളപ്പെടുത്തിയിട്ടുള്ളതായി തോന്നുന്നില്ല. ശബരിമലയിലെ തീർത്ഥാടനകേന്ദ്രത്തിനടുത്ത് വാവരുടെ പേരിൽ ഒരു മുസ്ലീം പുണ്യസ്ഥലം ഉള്ളത് കേരളത്തിലെ മതസൗഹാർദ്ദത്തിന്റെ തെളിവായി ഇന്നും നിലനിൽക്കുന്നു. ഒമ്പതാം നൂറ്റാണ്ടിൽ ഇസ്ലാംമതം മലയാളക്കരയിൽ കൊണ്ടുവന്ന മാലിക്ദിനാറും തന്റെ മതപരമായ പ്രവർത്തനങ്ങൾ തുടങ്ങിക്കഴിഞ്ഞപ്പോൾ ഇവിടെ പണിയിച്ചത് ഏഴര മുസ്ലീം പള്ളികളായിരുന്നു എന്ന വസ്തുത എടുത്തു പറയത്തക്കതാണ്. മദ്ധ്യപൂർവ്വപ്രദേശത്തുനിന്നും വന്ന ഇദ്ദേഹവും പള്ളികൾ വെയ്ക്കുന്ന കാര്യത്തിൽ മാർത്തോമ്മാശ്ലീഹായുടെ ശൈലിതന്നെ സ്വീകരിച്ചത് രണ്ട് ചരിത്രസംഭവങ്ങളുടെയും വിശ്വസനീയതയെ വിളിച്ചുപറയുന്നുണ്ട്. ഏഴര എന്ന സംഖ്യയ്ക്ക് കേരളത്തിൽ ദേശീയമായ ഏതോ പരിപാവനത ഉണ്ടെന്ന് തോന്നുന്നു. ഇവിടുത്തെ ചില

പഴയ ക്ഷേത്രങ്ങളിലും പണിതുവെച്ചിട്ടുള്ള പൊന്നാനകളുടെ സംഖ്യയും ഏഴരതന്നെയാണ്. ഇസ്ലാം കേരളത്തിൽ വന്നത് എട്ടാം ശതാബ്ദത്തിനുശേഷം മാത്രമായതിനാലും ഒന്നാം ശതാബ്ദം തൊട്ടേ മദ്ധ്യപൂർവ്വപ്രദേശത്തെ ക്രൈസ്തവസഭയിലെ ബാവാമാരും മലങ്കരയുമായി സമ്പർക്കങ്ങൾ ഉണ്ടായിരുന്നതിനാലും, അവിടെ നിന്നും വരുന്ന ബിഷപ്പന്മാരെ പൊതുവെ ബാവാമാർ എന്ന് ഇവിടെയുള്ളവർ അഭിസംബോധന ചെയ്തിരുന്നതിനാലും, ശബരി മലയുടെ അടുത്തുള്ള വാവരുടെ പുണ്യസ്ഥലം പഴയകാലത്ത് പേർഷ്യയിൽനിന്നോ മറ്റോ നിലയ്ക്കൽ പ്രദേശത്തുവന്ന് താമസി ച്ചിരുന്ന വല്ല ബാവാമാരുടെയും സന്ന്യാസാശ്രമം ആയിരുന്നോ എന്ന് ഗവേഷണം നടത്തുന്നത് കൗതുകകരമായിരിക്കും. ഏതായാലും പ്രേഷിതപ്രവർത്തനത്തിന് ശ്ലീഹാ ചെന്ന എല്ലാ സ്ഥലങ്ങളിലും ആദ്ധ്യാത്മിക വിചാരധാരയുമായി പൊരുത്തമുള്ള നമ്പൂതിരിമാരോ, വ്യാപാരാർത്ഥമോ മറ്റോ ഇവിടെ വന്നെത്തിയിരുന്ന യൂദന്മാരോ വസിച്ചിരുന്നു എന്ന് സൂക്ഷ്മപരിശോധനയിൽ കാണാൻ കഴിയും.

ചാതുർവർണ്ണ്യം വൈദികകാലം മുതലേ നിലവിലിരുന്നു എന്നുള്ളതിന് യാതൊരു സംശയവുമില്ല. ആരംഭത്തിൽ ഇത് മനുഷ്യന്റെ തൊലിയുടെ നിറത്തിൽ അധിഷ്ഠിതമായിരുന്നെങ്കിലും കാലക്രമേണ ജാതിയുടെ അടിസ്ഥാനത്തിലായിത്തീർന്നു എന്നുള്ള തായിരിക്കണം സത്യം. മാർത്തോമ്മാശ്ലീഹാ ഭാരതത്തിൽ വന്ന പ്പോൾ ജാതിവ്യവസ്ഥിതിയില്ലായിരുന്നെന്നും അദ്ദേഹം ബ്രാഹ്മ ണരെ മാർഗ്ഗത്തിൽ ചേർത്തു എന്നു പറയുന്നത് ശരിയല്ലെന്നും മറ്റും പറയുന്ന ചില ആധുനിക വിമർശകർ കഥയറിയാതെ ആട്ടം കാണു കയാണ്. ക്രിസ്തുവിന് ശതാബ്ദങ്ങൾക്കു മുമ്പ് എഴുതപ്പെട്ടതെന്ന് വിശ്വസിക്കുന്ന ഋഗ്വേദത്തിൽ ബ്രാഹ്മണ-ക്ഷത്രിയ-വൈശ്യ-ശൂദ്ര ജാതികൾ പരമപുരുഷന്റെ വായ്, കൈയ്, തുട, പാദം എന്നീ അവയ വങ്ങളായിരുന്നെന്ന് പാടിയിട്ടുണ്ട്[6]. രസകരമായ ഒരു വസ്തുത ബ്രാഹ്മണർ, പ്രത്യേകിച്ച് ഔത്ത് വിദഗ്ദ്ധരായ നമ്പൂതിരിമാർ വേദം ചൊല്ലുന്നതുപോലെ ചില ഹ, ഹ ശബ്ദങ്ങൾ സ്ഥൂലീകരിച്ചാണ് എബ്രായഭാഷയിലുള്ള അവരുടെ തോറാചുരുളുകൾ യഹൂദന്മാർ വായിക്കുന്നത്. പശ്ചിമേഷ്യയും ഭാരതവുമായുള്ള ബന്ധം ക്രിസ്തു

6. "The wonder that was India" by A. L. Basham, page 241.



വിന് പല ശതാബ്ദങ്ങൾക്കു മുമ്പ് തുടങ്ങിയതാണെന്ന് എല്ലാ ചരിത്ര പണ്ഡിതന്മാർക്കും അറിയാം. ഒരുകാലത്ത് സിറിയായും പ്രാന്ത പ്രദേശങ്ങളും ഗ്രീക്ക് ചക്രവർത്തിമാരുടെ ആധിപത്യത്തിലായിരുന്നു. ബി. സി. നാലാം ശതാബ്ദത്തിൽ ഗ്രീക്ക് ചക്രവർത്തിയായിരുന്ന അലക്സാണ്ടർ, ഇന്ത്യയുടെ വടക്കുപടിഞ്ഞാറൻ പ്രദേശങ്ങൾ കൈയടക്കിയിരുന്നു. അവിടുത്തെ ഹിന്ദുരാജാവായിരുന്ന പുരൂര വസ്സിനെ (Porus) ഝലം നദീതീരത്തുവെച്ച് നടത്തിയ ഒരു ഭയങ്കര യുദ്ധത്തിൽ തോല്പിച്ചശേഷമാണ് ബി. സി. 325 ഒക്ടോബർ മാസ ത്തിൽ അലക്സാണ്ടർ തിരികെ പോയത്. അദ്ദേഹം പുരൂരവസ്സി നോട് വളരെ മാന്യമായ രീതിയിൽ പെരുമാറിയ രംഗം ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ മരണത്തിനുശേഷം ഗ്രീക്ക് സാമ്രാജ്യം താറുമാറായി. അതോടുകൂടി ഗംഗാസമതലത്തിൽ ചന്ദ്ര ഗുപ്തമൗര്യൻ തന്റെ ആധിപത്യം സ്ഥാപിച്ചു. രാജ്യഭരണം ഏല്ക്കു മ്പോൾ ചന്ദ്രഗുപ്തമൗര്യന് 25 വയസ്സ് മാത്രമേ പ്രായം ഉണ്ടായിരു ന്നുള്ളൂ. പക്ഷേ, ഭരണതന്ത്രജ്ഞനായിരുന്ന കൗടില്യന്റെ അനുഗ്രഹാ ശിസ്സുകൾ അദ്ദേഹത്തിന് ഉണ്ടായിരുന്നു. ചന്ദ്രഗുപ്തനും യവന സാമ്രാജ്യവുമായി പലപ്പോഴും നല്ല ബന്ധങ്ങൾ ഉണ്ടായിരുന്നു. സാന്ദ്രാകോട്ടസ്സ് എന്ന പേരിലായിരുന്നു ചന്ദ്രഗുപ്തനെ ഗ്രീക്കു ഭാഷയിൽ അറിയപ്പെട്ടിരുന്നത്. മൗര്യസാമ്രാജ്യതലസ്ഥാനമായ പാടലീപുത്രത്തിൽ, ഗ്രീക്കു രാജാവായിരുന്ന ഒരു സെലൂക്കസിന്റെ പ്രതിപുരുഷൻ മെഗാസ്തനീസ്, വളരെക്കാലം താമസിച്ചിരുന്നു. പാടലീപുത്രനഗരത്തിൽ വിദേശികളുടെ ക്ഷേമത്തിനുവേണ്ടി ഒരു മുൻസിപ്പൽ കമ്മറ്റിതന്നെ പ്രവർത്തിച്ചിരുന്നെന്ന് ചരിത്രമുണ്ട്. ചന്ദ്രഗുപ്തൻ വൈശ്യജാതിയിൽപ്പെട്ട ഒരു രാജാവായിരുന്നു എന്ന് വിശ്വസിക്കപ്പെടുന്നു. ഇദ്ദേഹത്തിന്റെ മകൻ ബിന്ദുസാരൻ ബി. സി. 297-ൽ തന്റെ അച്ഛന്റെ സ്ഥാനത്യാഗത്തോടുകൂടിയാണ് രാജാവായത്. ചന്ദ്രഗുപ്തൻ ജൈനമതം സ്വീകരിച്ച് സന്ന്യസിച്ചെന്നും, ഒരു ജൈൻസന്ന്യാസിയോടുകൂടി ദക്ഷിണേന്ത്യയിൽ പോയി ജൈനമത വിധിപ്രകാരം നിരാഹാരവ്രതമനുഷ്ഠിച്ച് ജീവിതമവസാനിപ്പിച്ചെന്നു മാണ് ജൈനമതക്കാർ വിശ്വസിക്കുന്നത്. കലിംഗരാജ്യം ഒഴികെ മറ്റ് മിക്ക രാജ്യങ്ങളും ആക്രമിച്ച് കീഴടക്കുന്നതിന് ബിന്ദുസാരന് കഴിഞ്ഞു. അക്കാലത്ത് കേരളത്തിലും ജൈനമതം അഭിവൃദ്ധിയിലായിരുന്നെ ന്നുള്ളതിന് തെളിവുകൾ ഉണ്ട്. ബി. സി. 260-ൽ ബിന്ദുസാരന്റെ

പുത്രൻ അശോകൻ കലിംഗരാജ്യത്തെയും ഒരു ഘോരയുദ്ധത്തിനു ശേഷം കീഴടക്കി. ഇദ്ദേഹത്തിനും ഗ്രീക്ക് സാമ്രാജ്യവുമായി ബന്ധം പുലർത്തുന്നതിന് സാധിച്ചിട്ടുണ്ട്. ബി. സി. 256-255-ൽ നിർമ്മിതമായ ഒരു ശിലാലിഖിതത്തിൽ, അശോകൻ തന്റെ സമകാലീനന്മാരായ സിറിയയിലെ അന്തിയോക്കസ്, ഈജിപ്തിലെ റ്റോളമി, മാസിഡോണിയായിലെ അന്തിഗോണസ് മുതലായ രാജാക്കന്മാരുടെ പേരുകൾ രേഖപ്പെടുത്തിയിട്ടുണ്ട്. മൗര്യസാമ്രാജ്യത്തോട് ഏറ്റവും അടുത്തുകിടന്നിരുന്ന ഗ്രീക്ക് രാജ്യം സെലുസ്സിടിന്റേതായിരുന്നു. പാറകളിൽ ലേഖനങ്ങൾ കൊത്തിവെയ്ക്കുന്ന സമ്പ്രദായംതന്നെ, അശോകചക്രവർത്തി പേർഷ്യയിൽനിന്നും പകർത്തിയതായിരിക്കുമെന്ന് ഊഹിക്കപ്പെടുന്നു. അശോകചക്രവർത്തിയുടെ ശിലാലിഖിതങ്ങൾ മിക്കവയും തദ്ദേശീയഭാഷകളിലായിരുന്നു. ഗുജറാത്തിൽ ജൂണഗാഡിലുള്ള ഒരു ശില ഈ ഗ്രന്ഥകാരൻ കണ്ടിട്ടുള്ളതാണ്. പെഷവാറിനടുത്തുള്ള ശിലാലിഖിതങ്ങൾ ഖരോഷ്ഠി-അറാമിക് അക്ഷരങ്ങളിലാണ്. പുരാതനകാലത്ത് ഇറാനിൽ ഉപയോഗത്തിലിരുന്ന അറാമിക്ഭാഷയുടെ അക്ഷരങ്ങളിൽനിന്നും രൂപംപൂണ്ടവയാണ് ഇവ. യേശുക്രിസ്തു സംസാരിച്ചിരുന്ന ഭാഷയും അരാമ്യഭാഷയായിരുന്നെന്ന് എല്ലാവർക്കും അറിയാവുന്നതാണ്. മൗര്യസാമ്രാജ്യത്തിന്റെ ഏറ്റവും പടിഞ്ഞാറുഭാഗത്തുള്ള കാന്തഹാർപ്രദേശങ്ങളിലെ ലിഖിതങ്ങൾ എല്ലാം ഗ്രീക്കുഭാഷയിലും അരാമ്യഭാഷയിലുമായിട്ടാണ് കാണുന്നത്. ഇന്ത്യയിലെ മറ്റു ഭാഗങ്ങളിലുള്ള ലിഖിതങ്ങൾ എല്ലാംതന്നെ ബ്രഹ്മി അക്ഷരങ്ങളിലാണുതാനും. ഇന്നത്തെ കാശ്മീരും മൗര്യസാമ്രാജ്യത്തിന്റെ ഒരു ഭാഗമായിരുന്നു. ശ്രീനഗർ പട്ടണം അശോകചക്രവർത്തി നിർമ്മിച്ചതാണെന്നത്രേ ചരിത്രം പറയുന്നത്. ചോള-പാണ്ഡ്യ രാജാക്കന്മാരെപ്പറ്റിയും കേരളപുത്രന്മാരെപ്പറ്റിയും അശോകൻ പരാമർശിച്ചിട്ടുണ്ട്. ഇവരെല്ലാം അശോകനുമായി മൈത്രീബന്ധത്തിൽ കഴിഞ്ഞിരുന്നുവെന്ന് അനുമാനിക്കാം. അശോകന്റെ ശിലാലിഖിതങ്ങൾ ഒന്നുംതന്നെ മൈസൂറിനു തെക്കുഭാഗത്ത് എങ്ങും കാണുന്നില്ല. അതിനാൽ അദ്ദേഹത്തിന്റെ രാഷ്ട്രീയസ്വാധീനം തെക്ക് മൈസൂർ വരെയും വടക്ക് മദ്ധ്യേഷ്യ വരെയും മാത്രമേ ഉണ്ടായിരുന്നുള്ളു എന്ന് വിശ്വസിക്കാം. ദക്ഷിണപൂർവ്വേഷ്യയിലെ സംസ്കാരം എല്ലാംതന്നെ ഭാരതത്തിൽനിന്നും ഉത്ഭവിച്ചതാണെന്നത്രേ ചരിത്രകാരനായ എ. എൽ. ബാഷമിന്റെ



അഭിപ്രായം[7]. ബി. സി. 5-ാം ശതാബ്ദത്തിന്റെ ആരംഭത്തിൽത്തന്നെ ഇന്ത്യയുടെ പടിഞ്ഞാറൻ പ്രദേശങ്ങളിൽനിന്നും കുടിയേറ്റക്കാർ ധാരാളമായി ശ്രീലങ്കയിൽ പോയി പാർത്തിരുന്നു എന്നും അവസാനം ശ്രീലങ്ക ബുദ്ധമാർഗ്ഗത്തിലേക്ക് പരിവർത്തനം ചെയ്യപ്പെട്ടത് അശോകന്റെ കാലത്തായിരുന്നു എന്നും അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ട്. 1993 ജൂലൈ മാസത്തിൽ മുഹമ്മദ് അസറുദീന്റെ നേതൃത്വത്തിൽ ഇൻഡ്യൻ ക്രിക്കറ്റ് ടീം കൊളംബോയിൽ എത്തിയപ്പോൾ, ബി. സി. അഞ്ചാം നൂറ്റാണ്ടു മുതൽ ഇന്തോ-ആര്യന്മാർ ആ രാജ്യം സന്ദർശിച്ചിരുന്നതായി ശ്രീലങ്കയിൽനിന്നുമുള്ള പത്രറിപ്പോർട്ടുകളിൽ ആനുഷംഗികമായി എടുത്തുപറഞ്ഞിരുന്നു. അശോകന്റെ മകൻ മഹീന്ദ്രൻ ഒരു ബുദ്ധമിഷനറിയായി സിലോണിൽ പോയിരുന്നു. അക്കാലത്തെ ശ്രീലങ്കാധിപനായിരുന്ന തിസ്സൽ എന്ന രാജാവ് അശോകനെ തന്റെ മാതൃകയാക്കുവാൻ ശ്രമിച്ചിരുന്നു എന്നും ശ്രീലങ്കയും അശോകനും തമ്മിൽ പ്രതിപുരുഷന്മാരെയും സമ്മാനങ്ങളും കൈമാറിയിരുന്നു എന്നുമുള്ള വസ്തുതകൾ എല്ലാംതന്നെ ചരിത്രവിദ്യാർത്ഥികൾക്ക് സുപരിചിതമാണ്. ഇതിൽനിന്നൊക്കെ മനസ്സിലാക്കാവുന്നത് പാശ്ചാത്യസംസ്കാരവും ഭാരതീയ സിംഹള സംസ്കാരങ്ങളും തമ്മിൽ ദൃഢമായ ബന്ധങ്ങൾ ക്രിസ്തുവിന് അനേകം ശതാബ്ദങ്ങൾ മുമ്പുതൊട്ടേ ഉണ്ടായിരുന്നു എന്നാണ്. അങ്ങനെയിരിക്കെ എ. ഡി. ഒന്നാം നൂറ്റാണ്ടിൽ മാർത്തോമ്മാ ശ്ലീഹാ ഭാരതത്തിന്റെ തെക്കെ മൂലയിൽ ശ്രീലങ്കയ്ക്കടുത്തുള്ള കേരളത്തിൽ വന്നു എന്നുള്ളതുമാത്രം അസാദ്ധ്യമായിരുന്നു എന്നു ശഠിക്കേണ്ട ആവശ്യം സത്യസന്ധനായ യാതൊരു ഗവേഷകനുമില്ല.

"A Survey of Kerala History" എന്ന ഗ്രന്ഥത്തിൽ ചരിത്രകാരനായ എ. ശ്രീധരമേനോൻ പറയുന്നത്[8] ആര്യന്മാരുടെ കേരളത്തിലെ കുടിയേറ്റം ആദ്യം നടന്നത് ക്രിസ്തുവിനു മുമ്പ് മൂന്നാം ശതകത്തിലായിരിക്കണം എന്നത്രേ. പശ്ചിമേഷ്യയും കേരളവുമായി ഇതിനു മുമ്പും ബന്ധങ്ങൾ ഉണ്ടായിരിക്കുവാൻ സാദ്ധ്യതയുണ്ട്. ക്രിസ്തു തന്നെ കൗമാരപ്രായത്തിൽ ഭാരതത്തിൽ വന്നു എന്ന്, അഭ്യൂഹമുള്ളതായി മുമ്പ് പ്രസ്താവിച്ചതാണ്.

---

7. The wonder that was India by A. L. Basham, page 487.

8. A Survey of Kerala History by A. Sreedhara Menon, page 94-95.

ക്രിസ്ത്യാനികളെയും യൂദന്മാരെയും കേരളത്തിൽ ആദ്യമായി സ്വാഗതം ചെയ്ത രാജാവ് പെരുംചോറ്റ് ഉതിയൻ എന്ന അപരനാമ ത്തിൽ അറിയപ്പെട്ടിരുന്ന ഉതിയൻചേരലാതൻ ആയിരുന്നുവെന്ന് കേരള ഭാഷാഇൻസ്റ്റിറ്റ്യൂട്ട് പ്രസിദ്ധപ്പെടുത്തിയ 'കേരളത്തിന്റെ സാംസ്കാരിക ചരിത്ര'ത്തിൽ (പേജ് 129) അഭിപ്രായപ്പെട്ടു കാണുന്നു. വലിയ അതിഥിസൽക്കാരപ്രിയനായിരുന്നതുകൊണ്ടായിരിക്കണം ഈ പേരിന് അദ്ദേഹം അർഹനായത്. ഇദ്ദേഹം ഏ. ഡി. 75 വരെ കേരളം വാണിരുന്നു. ഏ. ഡി. 52 തൊട്ട് ഏ. ഡി. 72 വരെ മാർത്തോമ്മാശ്ലീഹ ഇന്ത്യയിൽ ഉണ്ടായിരുന്നു. ആ സമയം ഉതിയൻ ചേരലാതൻ തന്നെയായിരുന്നു കേരളരാജാവ്. ജെറുശലേം ദേവാലയം റോമാപട്ടാളക്കാർ നശിപ്പിച്ചതിനെത്തുടർന്ന് ഏ. ഡി. 68-ലും കുറെയേറെ യൂദന്മാർ മലബാറിൽ വന്നിറങ്ങിയതായി ചരിത്ര മുണ്ട്. ക്രിസ്തുവിന് അനേക ശതാബ്ദങ്ങൾ മുമ്പുതൊട്ടേ ഇന്ത്യയും പശ്ചിമേഷ്യയും തമ്മിൽ ഉണ്ടായിരുന്ന വാണിജ്യബന്ധം പരിഗണി ക്കുമ്പോൾ യഹൂദർ, യവനർ, ഈജിപ്തുകാർ മുതലായവർ മാർത്തോമ്മാശ്ലീഹായ്ക്കു വളരെ മുമ്പുതന്നെ ഇവിടെ കുടിയേറി പ്പാർത്തിരുന്നതായി വിചാരിക്കുന്നതിൽ തെറ്റുണ്ടാവില്ല. ശലോമോൻ രാജാവിന്റെ കാലം മുതൽക്കെങ്കിലും ഇത് ചെറിയ തോതിൽ നടന്നിരിക്കണം. ഉതിയന്റെ മകനായിരുന്ന നെടുംചേരലാതൻ ഏ. ഡി. 75 മുതൽ ഏ. ഡി. 133 വരെ പ്രസിദ്ധനായ ഒരു ചേരരാജാ വായി രാജ്യം ഭരിച്ചു. ഇതിനുശേഷം ഭരണം അദ്ദേഹത്തിന്റെ സഹോ ദരനായ പൽയാനെ ചെൽകെഴുകുട്ടവൻ ഏറ്റെടുത്ത് ഇരുപത്തിയഞ്ചു വർഷക്കാലം രാജാവായിരുന്നു. ഇദ്ദേഹം ഒരു ബ്രാഹ്മണമത വിശ്വാസിയായിരുന്നു. യാഗങ്ങൾ നടത്തുകയും ബ്രാഹ്മണർക്ക് ദാനങ്ങൾ കൊടുക്കുകയും ചെയ്തിരുന്നു എന്നാണ് ചരിത്രത്തിൽ പറയുന്നത്. ഏ. ഡി. രണ്ടാം ശതാബ്ദത്തിൽ ഒരു ചേരരാജാവ് ബ്രാഹ്മണരെ ബഹുമാനിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നുവെങ്കിൽ ഒന്നാം ശതകത്തിൽ ബ്രാഹ്മണരെന്നൊരു കൂട്ടർ ഇവിടെയെങ്ങും ഇല്ലായിരുന്നുവെന്ന് തീർത്തു പറയുന്നത് സാഹസമായിരിക്കും.

സുറിയാനിക്രിസ്ത്യാനികളുടെ സാംസ്കാരിക ജീവിതത്തി ലേക്കു കടന്നാൽ അവരുടെ ഉൽകൃഷ്ടമായ ഹൈന്ദവോല്പത്തിയെ പ്പറ്റി കുറെ അവഗാഹം ലഭിക്കും. ഉത്തരേന്ത്യയിലെ ആര്യവംശജരായ



ഹിന്ദുക്കളുടെ പല ഗുണങ്ങളും ദോഷങ്ങളും ഇവർക്ക് പൈതൃക മായിട്ടുണ്ട്. പൊതുവെ പുരുഷമേധാവിത്വമുള്ള മക്കത്തായ സമൂഹ മാണ് ഇവരുടേത്. ഹിന്ദുമതത്തിൽനിന്നും സ്വായത്തമായ പല വിശ്വാസങ്ങളും പത്തൊമ്പത് ശതാബ്ദങ്ങൾ കഴിഞ്ഞിട്ടും പാടേ പരിത്യജിക്കുവാൻ ഇവർക്ക് സാധിച്ചിട്ടില്ല. ഇവരുടെ കുടുംബ ങ്ങളിലും സാമൂഹ്യബന്ധത്തിലും സാധാരണ ഉപയോഗിക്കുന്ന സംബോധനാരീതി കേരളത്തിലെ മറ്റ് വിഭാഗങ്ങളിൽ ഇല്ലാത്തതാണ്. പൊതുവെ ഇവരുടെയിടയിൽ പിതാവിനെ അപ്പൻ എന്നാണ് വിളിക്കു ന്നത്. ഈ 'അപ്ഫൻ' പ്രയോഗം കൂടുതലും ബ്രാഹ്മണരിലാണ് കാണുന്നത്. അപ്പന്റെ അനുജനെ ഉപ്പാപ്പൻ എന്ന് വിളിക്കുന്നു. ഇത് ഒരു സംസ്കൃതരൂപംതന്നെയാണ്. അതായത് ഉപഅപ്പൻ അഥവാ കൊച്ചപ്പൻ. അപ്പനെ കൂടുതൽ സ്നേഹമായി വിളിക്കുന്നത് അപ്പച്ചൻ എന്നാണ്. വടക്കെ ഇന്ത്യയിൽ ചാച്ചാ എന്നത് ഇവിടെ അച്ചാച്ച നായി. അതുപോലെ പ്രിയപ്പെട്ട തോമസിനെയോ മത്തായിയെയോ ഇവർ തോമാച്ചൻ എന്നും മത്തായിച്ചൻ എന്നും വിളിക്കുന്നു. ഉത്ത രേന്ത്യയിൽ ചിലർ പ്രിയപ്പെട്ട ആളുകളെ 'ജാൻ' ചേർത്ത് വിളിക്കു ന്നതുപോലെ. ഉദാഹരണമായി അബ്ബ+ജാൻ=അബ്ബജാൻ എന്നത് അപ്പച്ചൻതന്നെയായിരിക്കും. സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിലുള്ള അമ്മായിയമ്മപ്പോരും നാത്തൂൻപോരും കൂടുതൽ രൂക്ഷമായ രീതിയിൽ പഞ്ചാബ്, യു. പി. മുതലായ സംസ്ഥാനങ്ങൾ ഉൾക്കൊള്ളുന്ന ആര്യാവർത്തത്തിൽ ഇന്നും കൊടികുത്തി വാഴുന്നു. സ്ത്രീധനസമ്പ്രദായവും ഇവരുടെയിടയിൽ കൂടുതലായുണ്ട്. ഇവരുടെ വിവാഹമര്യാദകൾ നമ്പൂതിരിമാരിൽനിന്നും വന്നവയാ ണെന്ന് തീർച്ചയാണ്. ലോകത്തിലുള്ള ഒരു ക്രൈസ്തവ വിഭാഗ ത്തിലും കസിൻസ് (സഹോദരങ്ങളുടെ സന്തതികൾ) തമ്മിലുള്ള വിവാഹം നിരോധിക്കപ്പെട്ടിട്ടില്ല. എന്നാൽ കേരളത്തിലെ നസ്രാണി കളുടെയിടയിൽ വധൂവരന്മാർ തമ്മിൽ നാല് തലമുറകളെങ്കിലും അകന്നിരിക്കണം എന്ന നിർബ്ബന്ധമുണ്ട്. ഇത് സഗോത്രവിവാഹം ആഢ്യന്മാരായ ബ്രാഹ്മണരുടെയിടയിൽ നിഷിദ്ധമായിരിക്കുന്നതിന് തുല്യമാണ്. അവരുടെ ആലിലരൂപത്തിലുള്ള മംഗല്യസൂത്രമാണ് നസ്രാണികളുടെ വിവാഹത്തിനുപയോഗിക്കുന്ന സ്വർണ്ണമിന്നിന്റെ ആകൃതി. നസ്രാണി സ്ത്രീകൾ അവരുടെ കഴുത്തിൽനിന്നും ഒരിക്കലും മിന്ന് ഊരിക്കളയുകയില്ല. നസ്രാണികളുടെയും നമ്പൂ

തിരിയുടെയും സ്ത്രീജനങ്ങൾ പൊതുവെ ശുഭ്രവസ്ത്രം ധരിക്കുന്നവരാണ്. അവരുടെ കച്ചകൾ ഞൊറിയിട്ടാണ് രണ്ടുകൂട്ടരും ഉടുക്കുന്നത്, ഒരു കൂട്ടർ മുമ്പിലും മറ്റവർ പിമ്പിലുമായിട്ടാണ് ഞൊറിയിടുന്നത് എന്ന വ്യത്യാസമുണ്ട്. രണ്ടുകൂട്ടത്തിലും വൃദ്ധസ്ത്രീകൾ മാറ് മറയ്ക്കുന്നത് പുളിയിലക്കരയൻ കുറിയതുകൊണ്ടു മാത്രമാണ്. ചട്ടയോ ബ്ലൗസോ പഴയകാലങ്ങളിൽ ധരിക്കാറില്ലായിരുന്നു. വിവാഹസമയത്ത് പെൺകുട്ടികൾക്കു കൊടുക്കുന്ന പുടവയ്ക്ക് മന്ത്രകോടി എന്നാണ് രണ്ടുകൂട്ടരും പേരിട്ടിരിക്കുന്നത്. പഴയ നസ്രാണിത്തറവാടുകളിൽ മിന്നുകെട്ടാൻ ഉപയോഗിക്കുന്ന ചരട് മന്ത്രകോടിയിൽനിന്നും ഊരി എടുക്കുന്ന ഏഴ് നൂലുകൾ ചേർത്ത് പിരിച്ചുണ്ടാക്കുന്നതാണ്. ഏഴ് എന്നുള്ള സംഖ്യയ്ക്ക് ജ്യോതിഷപരമായ പ്രാധാന്യവുമുണ്ട്. വിവാഹം എന്നത് ഒരു പരിശുദ്ധ കൂദാശയായിട്ടാണ് (sacrament) ഇരുകൂട്ടരും കരുതുന്നത്, വെറും പുടവകൊടുക്കലല്ല. പഴയകാലത്ത് നസ്രാണിക്കല്യാണങ്ങൾ മൂന്നുനാല് ദിവസങ്ങൾകൊണ്ടേ പൂർത്തിയാവൂ. അവർക്ക് വിവാഹമോചനം എന്നത് വളരെ നിഷിദ്ധമായ ഒരു കാര്യമാണ്. കല്യാണത്തിലേർപ്പെടുന്ന സ്ത്രീപുരുഷന്മാരുടെ ജാതകപ്പൊരുത്തം ചില പഴയ നസ്രാണിവീട്ടുകാർ ഇന്നും നോക്കാറുണ്ട്. പലരും കുട്ടികളുടെ ജാതകവും എഴുതിക്കുന്നുണ്ട്. ശകുനവും നോക്കുന്നുണ്ട്. താലികെട്ടിനു പുറമേ വിവാഹകൂദാശയ്ക്ക് സമ്പൂർണ്ണത നല്കുന്ന മോതിരമിടീക്കലും കൈപിടുത്തവും (പാണിഗ്രഹണം) നസ്രാണിവിവാഹത്തിന് അത്യാവശ്യമാണ്. ഇതിനു പുറമേ കിരീടം വാഴ്ത്തുക എന്ന ആകർഷകമായ ഒരു ചടങ്ങും ഇവർക്കുണ്ട്. മണവാളന്റേയും മണവാട്ടിയുടേയും തലയ്ക്കുമുകളിൽ സ്വർണ്ണമാല പിടിച്ചുകൊണ്ട് അവർക്ക് രാജത്വം നല്കുന്ന ഒരു ശുശ്രൂഷയാണ് ഇത്. വടക്കേ ഇന്ത്യയിലെ കല്യാണങ്ങളിലും വരൻ കല്യാണത്തിന് വരുന്നത് കുതിരപ്പുറത്തു കയറി രാജകീയ കിരീടവും വസ്ത്രവും ധരിച്ചാണ്. കല്യാണം കഴിയുന്നതിനു മുമ്പ് പുരോഹിതൻ നവവധൂവരന്മാർക്ക് ഒരു പ്രൗഢമായ ഉപദേശം നല്കുന്നുണ്ട്. അവർ അന്യോന്യം എങ്ങനെ പെരുമാറണമെന്ന് പറയുകയാണ്. കുന്നംകുളം ആർത്താറ്റ് പള്ളിയിൽവെച്ച് നടന്ന എന്റെ മൂത്ത മകളുടെ വിവാഹശുശ്രൂഷയുടെ ദൃക്സാക്ഷിയായിരുന്ന എന്റെ സ്നേഹിതൻ ഒരു ഭട്ടതിരിപ്പാട് വിവാഹമദ്ധ്യേ കത്തിച്ച് ഉയർത്തിപ്പിടിച്ച മെഴുകുതിരികൾ സാക്ഷിയായി വധുവിനും വരനും പുരോഹിതൻ നല്കിയ ഉപദേശം കേട്ടപ്പോൾ ഇത് അവരുടെ വിവാഹസമയത്ത് വേദത്തിൽനിന്നും ചൊല്ലാറുള്ള സംസ്കൃതശ്ലോകങ്ങളുടെ പദാനുപദതർജ്ജിമയാണ് എന്ന് സന്ദേഹിച്ചതായി എന്നോട് പറഞ്ഞു. നസ്രാണികളുടെയിടയിൽ ധാരാളം സംസ്കൃത പണ്ഡിതന്മാർ എല്ലാ കാലത്തും ഉണ്ടായിരുന്നു എന്നുള്ളത് സന്ദർഭവശാൽ ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ.



സുറിയാനിക്രിസ്ത്യാനികൾ മറ്റു സമൂഹങ്ങളിൽനിന്നും സാധാരണയായി കല്യാണംകഴിക്കാറില്ല. ഈയിടെ ഇതും ലംഘിക്കപ്പെടുന്നുണ്ട്. ഇവരുടെയിടയിൽ പിതാവ് പുത്രിക്ക് കൊടുക്കുന്ന സ്ത്രീധനം വെറും dowry അല്ല. പെൺകുട്ടികൾക്ക് പിതാവിന്റെ ധനത്തിലുള്ള അവ്യയമായ അവകാശം മാത്രമാണ്. ക്ഷുരകന്റെ കരസ്പർശനം ഏറ്റാൽപിന്നെ ഒരു കുളികഴിഞ്ഞ് മാത്രമേ ഭക്ഷണം കഴിക്കാവൂ എന്ന നിബന്ധന വളരെ കർക്കശമാണ് ഇവരുടെയിടയിൽ. ഇങ്ങനെ പല അയിത്താചാരങ്ങളും ഇവർ ആചരിക്കുന്നുണ്ട്. എന്നാൽ അയിത്തജാതിക്കാരുടെ ഉന്നമനത്തിനും അവരുടെ വിദ്യാഭ്യാസത്തിനും ആതുരസേവനത്തിനും മറ്റും നസ്രാണികൾ കലവറയില്ലാത്ത സഹായങ്ങൾ ചെയ്തിട്ടുണ്ട്. ഹരിജൻകുട്ടികൾക്ക് ക്രിസ്ത്യൻ പള്ളിക്കൂടങ്ങളിൽ സസന്തോഷം പ്രവേശനം കൊടുത്തിരുന്നു. കേരളസംസ്ഥാനത്തിലെ ഹരിജനഗിരിജന ക്ഷേമവകുപ്പിന്റെ ഐ. എ. എസ്. തസ്തികയിലുള്ള ആദ്യത്തെ ഡയറക്ടർ (1960–62) ഈ ഗ്രന്ഥകാരൻ ആയിരുന്നു എന്നത് ഇവിടെ പ്രസക്തമായ ഒരു യാദൃച്ഛിക സംഭവമായി പറയാവുന്നതാണ്. പഴയകാലങ്ങളിൽ ആയുർവ്വേദവിധിപ്രകാരമുള്ള എണ്ണ, കുഴമ്പ്, ലേഹ്യം, നെയ്യ് എന്നിത്യാദി മരുന്നുകൾ സുറിയാനിക്രിസ്ത്യാനികൾ ഉപയോഗിച്ചുവന്നിരുന്നു. അലോപ്പതി മരുന്നുകളോട് അവർക്കുള്ള ആഭിമുഖ്യം അർവ്വാചീനമാണ്. ഇവരുടെ കൂട്ടത്തിൽ സുപ്രസിദ്ധന്മാരായ ധാരാളം വൈദ്യന്മാരുണ്ട്. എന്റെ അപ്പന്റെ മാതൃകുടുംബക്കാർ പ്രസിദ്ധ വൈദ്യന്മാരായിരുന്നു. അഞ്ചാറ് തലമുറകൾ മുമ്പുവരെ, യാഥാസ്ഥിതികന്മാരായിരുന്ന ഇവർ തങ്ങളുടെ കുട്ടികളെ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് വിടുന്നതിൽ വൈമുഖ്യമുള്ളവരായിരുന്നു. 'വളഞ്ഞക്ഷരം' പഠിപ്പിക്കുന്നതും 'ചോററുവേദം' പഠിക്കുന്നതും പാശ്ചാത്യമിഷനറിമാരായിരുന്ന സായിപ്പന്മാരുടെ സേവകരുടെ പണിയാണെന്നത്രേ ഒരുകാലത്ത് അവർ വിശ്വസിച്ചിരുന്നത്. സംസ്കൃതഭാഷ, ജ്യോതിഷം,

ആയുർവ്വേദം മുതലായ വിഷയങ്ങളിൽ പലർക്കും നല്ല വ്യുല്പത്തിയുണ്ടായിരുന്നു. പോർത്തുഗീസുകാരുടെ മേധാവിത്വത്തെ ഒരു സമൂഹമായിത്തന്നെ ഇവർ എതിർത്തു. ചരിത്രപ്രസിദ്ധമായ കൂനൻകുരിശുസത്യം ആ പ്രതിഷേധത്തിന്റെ പ്രതീകമായിരുന്നു. കേരളത്തിൽ സ്വാതന്ത്ര്യപ്രസ്ഥാനം രൂപംകൊണ്ടപ്പോൾ വിദേശാധിപത്യത്തിനെതിരെ ഉയർന്ന രാഷ്ട്രീയപ്രക്ഷോഭങ്ങൾക്ക് –ഇന്ത്യൻ നാഷണൽ കോൺഗ്രസ്, തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്– സമ്പൂർണ്ണ പിന്തുണ കൊടുത്ത ഒരു സമൂഹമായിരുന്നു നസ്രാണികൾ. അതിനാൽ ദേശീയധാരയ്ക്ക് എതിരായി നീങ്ങിയിരുന്ന അന്നത്തെ തിരുവിതാംകൂർ ദിവാൻ സർ സി. പി. രാമസ്വാമി അയ്യരുടെ ക്രോധത്തിന് ഇരയായ ഏക സമുദായം സുറിയാനി ക്രിസ്ത്യാനികൾ ആയിരുന്നു. ഈ സർ സി. പി. ആയിരുന്നു ഇന്ത്യയുടെ പ്രഥമ സ്വാതന്ത്ര്യദിനത്തിന് കുറച്ചുമുമ്പ്, 1947 ജൂലൈ മാസം 18–ാം തീയതി തിരുവനന്തപുരം റേഡിയോനിലയത്തിൽക്കൂടി ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മ മഹാരാജാവിനെക്കൊണ്ട്, തിരുവിതാംകൂർ ആഗസ്റ്റ് 15 മുതൽ ഒരു സ്വതന്ത്രരാജ്യമായിരിക്കുമെന്ന് പ്രഖ്യാപനം ചെയ്യിച്ചത്. ഈ സമുദായത്തിലെ പ്രമുഖാംഗങ്ങൾ നടത്തിയിരുന്ന പത്രങ്ങളും ബാങ്കുകളും മറ്റും സ്വാമിയുടെ ക്രോധാഗ്നിയിൽ ആഹൂതി ചെയ്യപ്പെട്ടു. ഇവരിൽ ചിലർ തുറങ്കിലടയ്ക്കപ്പെടുകയും ചെയ്തു. 1951–ൽ ഈ ഗ്രന്ഥകാരൻ ഒരു Air India Constellation വിമാനത്തിൽ ബോംബെയിൽനിന്നും ന്യൂയോർക്കിലേക്ക് യാത്രചെയ്തപ്പോൾ സർ സി. പി. രാമസ്വാമി അയ്യരും ഒരു സഹയാത്രികൻ ആയിരുന്നു. തമ്മിൽ പരിചയപ്പെട്ടപ്പോൾ ആദ്യം സംസാരിച്ച വിഷയം തിരുവിതാംകൂറിലെ ക്രിസ്ത്യാനികൾക്ക് അദ്ദേഹത്തോടുള്ള വിരോധത്തെപ്പറ്റിയായിരുന്നു[9]. സ്വാഭാവികമായി അദ്ദേഹത്തിനു അവരോടും എന്തോ വിരോധമുണ്ടായിരുന്നു! 1938–ൽ മാമ്മൻമാപ്പിള, സി. പി. മാത്തൻ മുതൽപേരുടെ അറസ്റ്റിനെ സംബന്ധിച്ച കേസ് പ്രിവികൗൺസിൽ കോടതിയിൽ വന്നപ്പോൾ, തിരുവിതാംകൂറിലെ ക്രിസ്ത്യാനികൾ ബ്രിട്ടീഷ് സർക്കാരിനെതിരായി ഇന്ത്യൻ നാഷണൽ കോൺഗ്രസ് നടത്തുന്ന സ്വാതന്ത്ര്യസമരത്തെ അനുകൂലിക്കുന്നവരാണെന്നും അതിനാൽ അവരുടെ നേതാക്കളെ ജയിലിൽനിന്നും മോചിപ്പിക്കുന്നതിന്

9. "Into an Hour Glass" by C. K. Kochukoshy, 1983, page 174.



ബ്രിട്ടീഷുകാർ യാതൊരു സഹായവും ചെയ്തുകൂടാ എന്നും ഇംഗ്ലണ്ടിലെ ഉന്നത രാഷ്ട്രീയതലങ്ങളിൽ ധരിപ്പിച്ച് അപ്പീൽ കേസ് തള്ളിക്കളയുന്നതിൽ സർ സി. പി. വിജയിച്ചതായി മാമ്മൻ മാപ്പിളയെപ്പറ്റിയുള്ള ഒരു പുസ്തകത്തിൽ ഡോ. കെ. എം. തരകൻ പ്രസ്താവിച്ചിട്ടുണ്ട്[10].

കല്യാണസംബന്ധമായും മറ്റും പഴയകാലങ്ങളിൽ നസ്രാണികൾ അനുഷ്ഠിച്ചിരുന്ന പല ആചാരങ്ങളും ഉദയംപേരൂർ സുന്നഹദോസിൽവെച്ച് പോർത്തുഗീസ് മിഷനറിമാരുടെ ഇടപെടൽമൂലം നിരോധിക്കപ്പെട്ടു. ഈ ശതാബ്ദത്തിന്റെ ആദ്യദശകത്തിൽ എന്റെ അപ്പൻ കല്യാണത്തിന് മണവാളനായി വധൂഗൃഹത്തിൽപ്പോയത് കുതിരപ്പുറത്തായിരുന്നു. ഇത് ആര്യന്മാരുടെ സംസ്കാരത്തിൽപ്പെട്ടതാണ്. അപ്പന്റെ ഇളയ സഹോദരിയെ വേൾക്കുവാനായി പുളിക്കീഴുനിന്നും വരൻ വന്നത് (എന്റെ മാവൻ) ഒരു മേനാവിലായിരുന്നു എന്നും കേട്ടിട്ടുണ്ട്. എന്റെ വീടിന്റെ പരിയംപുറത്ത് ഒരു പഴയ മേനാവിന്റെ അവശിഷ്ടം ചെറുപ്പത്തിൽ കണ്ടിരുന്നത് ഇന്നും ഓർക്കുന്നു. എന്റെ കല്യാണത്തിനും മക്കളുടെ കല്യാണങ്ങൾക്കും നെല്ലുംനീരും വെയ്ക്കുന്നതിൽ എന്റെ അമ്മ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. വലതുകാൽവെച്ച് കുടുംബത്ത് പ്രവേശിക്കേണ്ടത് ഒരു വധുവിന്റെ കടമയായി ഇന്നും കരുതപ്പെടുന്നു. ഒരു നസ്രാണി മരിച്ചാൽ നാല്പതുദിവസം കഴിയുമ്പോൾ ശ്രാദ്ധം നടത്തുന്ന പതിവ് പല വീടുകളിലും ഇന്നും ആചരിക്കുന്നുണ്ട്. പണ്ട് ഒരു നസ്രാണി മരിച്ചാൽ അയാളുടെ മകൻ ദീക്ഷ വളർത്തുകയും, ഭാര്യ തലമുണ്ഡനം ചെയ്യുകയും വേണമായിരുന്നു. എന്റെ മൂത്തമകളുടെ കല്യാണത്തിനായി കുന്നംകുളത്തു പോയപ്പോൾ വരന്റെ ഗൃഹമായ പനയ്ക്കൽമാളികയിൽ അവളെ സ്വീകരിച്ചത് 'കുരവ' ഇട്ടുകൊണ്ടായിരുന്നു. തെക്കുനിന്നു ചെന്ന പലർക്കും ഈ പഴയ ആചാരം വളരെ കൗതുകകരമായി തോന്നി. കുറെ ദശാബ്ദങ്ങൾക്കു മുമ്പുവരെ കുന്നംകുളം പ്രദേശത്തെ പഴയ തറവാടുകളിലെ സ്ത്രീകൾ ഓലക്കുട കൊണ്ട് മറച്ചുപിടിച്ച് ഒരു തോഴിയുടെ അകമ്പടിയോടുകൂടി മാത്രമേ പുറത്തിറങ്ങി നടക്കുമായിരുന്നുള്ളൂ. ഇരുപതാം ശതാബ്ദത്തിന്റെ ആരംഭംവരെ ഈ ആചാരങ്ങൾ കുന്നംകുളം മുതലായ സ്ഥലങ്ങളിൽ നടപ്പുണ്ടായിരുന്നു എന്ന് അറിയാം. പരിശുദ്ധനായ പരുമല തിരു

10. Portrait of K. C. Mammen Mappillay by Dr. K. M. Tharakan, 1988, page 165.

മേനി ഇടപെട്ടാണ് ഇത് നിർത്തിയതെന്നും കേട്ടിട്ടുണ്ട്. നമ്പൂതിരിയുടെ 'നാലുപാദ'വും നസ്രാണിയുടെ മാർഗ്ഗംകളിയും തമ്മിൽ സാദൃശ്യം ഉണ്ട്. നാമധേയത്തിന്റെ കാര്യത്തിലും നല്ല പൊരുത്തമുണ്ട്. ഇല്ലത്തിന്റെ പേരും ചിലപ്പോൾ അപ്പന്റെ പേരും ചേർത്താണ് ഒരു നമ്പൂതിരിയുടെ പേര്. ഉദാഹരണമായി ഇ. എം. എസ്. നമ്പൂതിരിപ്പാട് എന്നത് ഇലംകുളം മനയ്ക്കൽ ശങ്കരൻ നമ്പൂതിരിപ്പാടെന്നാണ്. അപ്പന്റെ പേര് ഇവിടെയില്ല. സുറിയാനിക്രിസ്ത്യാനിയുടെ പേരും ഇതുപോലെതന്നെ. അതായത് സി. കെ. കൊച്ചുകോശി എന്നത് ചെറുവെട്ടോലിൽ കോശി (മകൻ) കൊച്ചുകോശി എന്നാണ്. യഹൂദന്മാർക്ക് അപ്പന്റെ പേര് അത്യാവശ്യമാണ്. ഉദാഹരണം അബു ബെൻ ആദം. അതായത് ആദാമിന്റെ മകൻ അബു എന്നാണ്. ബെൻ എന്നത് മകൻ എന്നർത്ഥം. നസ്രാണി പുരുഷന്മാർ അവരുടെ പേര് വീട്ടുപേരോട് ചേർത്താണ് സാധാരണ പറയുന്നത്. കേരളത്തിലെ നമ്പൂതിരി ഒഴിച്ചുള്ള മറ്റ് മിക്ക ജാതിക്കാരും ദേശത്തിന്റെയോ ഗ്രാമത്തിന്റെയോ പേരാണ് ഉപയോഗിക്കുന്നത്. ഉദാഹരണമായി പട്ടംതാണുപിള്ള, മാന്നാർ ഗോപാലൻനായർ, കല്ലട ശശി. വൈക്കം ബഷീർ മുതലായവ. മക്കളുടെ നാമകരണ പ്രക്രിയയിലും ബ്രാഹ്മണരും നസ്രാണിയും തമ്മിൽ നല്ല സാദൃശ്യം ഉണ്ട്. മൂത്ത മകന്റെ പേര് അവന്റെ അപ്പന്റെ അപ്പന്റെ പേരും, മൂത്തമകളുടെ പേര് അപ്പന്റെ അമ്മയുടെ പേരും. അതുപോലെതന്നെ രണ്ടാമത്തെ മകന്റെ പേര് അമ്മയുടെ അപ്പന്റെ പേരും, രണ്ടാമത്തെ മകളുടെ പേര് അമ്മയുടെ അമ്മയുടെ പേരും. തങ്ങളുടെ ആൺകുട്ടികളുടെ ഓമനപ്പേരുകളായി സുറിയാനിക്രിസ്ത്യാനികൾ സാധാരണ ഉപയോഗിക്കുന്നവയാണ് ഉണ്ണി, അനിയൻ, ഉണ്ണൂണ്ണി മുതലായവ. ഇവയുടെ ഉത്ഭവം പഴയ ഇല്ലങ്ങളിൽനിന്നായിരുന്നു എന്നതിന് സംശയമില്ല. നമ്പൂതിരിശ്രേഷ്ഠന്മാർ ഉപയോഗിക്കാറുള്ള 'നോം' എന്ന പ്രഥമ പുരുഷബഹുവചനം മലങ്കരസഭയിലെ മെത്രാപ്പോലീത്തമാർ സാധാരണ ഉപയോഗിച്ചുകൊണ്ടിരുന്ന ഭാഷാശൈലിയാണ്. പഴയ പല നസ്രാണിത്തറവാടുകളുടെ പേരുകളും നമ്പൂതിരി ഇല്ലങ്ങളുടെ പേരുകൾ തന്നെയായിരുന്നു. ഉദാഹരണമായി പനയ്ക്കൽ, പാറമേൽ, കാക്കശ്ശേരി, മൂത്തേടം, കറുത്തേടം, ചെറുവത്തൂർ, കിഴക്കേടം മുതലായവ. അതുപോലെതന്നെ 'ശ്ശേരി' എന്നവസാനിക്കുന്ന പദങ്ങൾ ബ്രാഹ്മണവാസസ്ഥലങ്ങളെയും 'ഊര്' എന്നവസാനിക്കുന്നവ ശൂദ്രഗ്രാമങ്ങളെയും സൂചിപ്പിക്കുന്നവയാണെന്ന് തമിഴ് ഭാഷാപണ്ഡിതനായിരുന്ന പരേതനായ വി. എസ്. സുബ്ബയ്യ ഐ. എ. എസ്. എന്നോട് പറഞ്ഞിട്ടുണ്ട്. അതുപോലെതന്നെ ഇട്ടി, തുകലൻ, കോശി, പോത്തൻ മുതലായ പേരുകളും. ഇവയ്ക്ക് സാധാരണ ക്രിസ്തീയനാമങ്ങളുമായി പൊരുത്തം കാണുന്നില്ല. ഇവ ബ്രാഹ്മണനാമങ്ങളുടെ തത്സമങ്ങളോ തത്ഭവങ്ങളോ ആയിരിക്കാം. ഉദാഹരണമായി 'പോത്ത' എന്ന പദം ഉത്തരേന്ത്യയിലെ ആര്യന്മാരുടെ ഇടയിൽ കൊച്ചുമകൻ എന്ന അർത്ഥത്തിലാണ് ഉപയോഗിക്കുന്നത്. കേരളത്തിലും 'പോതായൻ' എന്ന പേര് നമ്പൂതിരിമാരുടെ ഇടയിൽ ഉണ്ട്. പോത്തൻ എന്നത് കുഞ്ഞുമോൻ എന്ന അർത്ഥത്തിൽ ഉണ്ടായതായിരിക്കാം. വടക്കേ ഇന്ത്യയിൽ കൗശികഗോത്രത്തിൽ ജനിച്ച ബ്രാഹ്മണർക്ക് കൗശിക് എന്ന പേര് സാധാരണമാണ്. ഈ ഗ്രന്ഥകാരനെ വടക്കേ ഇന്ത്യയിൽവെച്ച് പലരും കൗശിക് എന്നു വിളിച്ചിട്ടുണ്ട്. 'കോശി' ഇതിന്റെ തത്ഭവമായിരിക്കാം. പഴയ മദ്ധ്യതിരുവിതാംകൂറിൽ സുറിയാനി ക്രിസ്ത്യാനികളുടെ പേരിന്റെ കൂടെ വടുകൻ എന്നു ചേർത്തു വിളിച്ച് അവരെ ചില അന്യജാതിക്കാർ ആക്ഷേപിച്ചിരുന്നതായി കേട്ടിട്ടുണ്ട്. അങ്ങനെ വിളിച്ചവർക്കും അത് കേട്ടിരുന്നവർക്കും ഒരുപോലെ അജ്ഞാതമായിരുന്ന ഒരു സത്യമാണ് വടുകൻ എന്നത് ബ്രാഹ്മണനെ സൂചിപ്പിക്കുന്ന ഒരു വിശേഷണപദമാണെന്നുള്ളത്. നിർഭാഗ്യവശാൽ നസ്രാണികളുടെ പുരാതന ഭാരതസംസ്കാരം ശതാബ്ദങ്ങളിലുടെ പരിവർത്തനം ചെയ്തുവന്നതിന്റെ രേഖകൾ ഒന്നുംതന്നെ ഉദയംപേരൂർ സുന്നഹദോസിനു ശേഷം പോർത്തുഗീസുകാരുടെ പുസ്തകനശീകരണപ്രസ്ഥാനം മൂലം പിൻതലമുറയ്ക്കു ലഭ്യമായിട്ടില്ല. രണ്ടു ശതാബ്ദങ്ങൾക്കു മുമ്പ് കുന്നംകുളത്തെ സുറിയാനി ക്രിസ്ത്യാനികളുടെ ഒരു സ്കൂൾ സന്ദർശിച്ചശേഷം കൊച്ചി മഹാരാജാവ് അദ്ദേഹത്തിന്റെ ഡയറിയിൽ എഴുതിയ ഒരു വിവരണത്തെപ്പറ്റി ആർത്താറ്റുപള്ളിയുടെ ചരിത്രത്തിൽ പരാമർശം ഉണ്ട്. ഉയർന്ന ഹൈന്ദവകുലങ്ങളിലെ (ബ്രാഹ്മണ-ക്ഷത്രിയ) സ്ത്രീകൾ മാത്രം ധരിക്കാറുള്ള പല സ്വർണ്ണാഭരണങ്ങളും ഈ സ്കൂളിലെ നസ്രാണി പെൺകുട്ടികൾ ധരിച്ചിരുന്നു എന്നും അവർ വളരെ ശുചിത്വമുള്ളവരായിരുന്നു എന്നു കണ്ടതായി മഹാരാജാവ് രേഖപ്പെടുത്തിയിരുന്നു. [11]തിരുവിതാംകൂറിലാണെങ്കിൽ



11. തിരുവിതാംകൂർ ചരിത്രം, ശങ്കുണ്ണിമേനോൻ, 1878, പേജ് 340.

ശൂദ്രജാതിയിലും മറ്റുമുള്ള സ്ത്രീകൾ സ്വർണ്ണം, വെള്ളി എന്നിവ കൊണ്ടുള്ള ആഭരണങ്ങൾ ധരിക്കുന്നതിനുണ്ടായിരുന്ന നിയന്ത്രണം പിൻവലിച്ചതുതന്നെ റാണി ഗൗരിപാർവ്വതീഭായിയുടെ കാലത്തെ ഒരു വിളംബരം മൂലമായിരുന്നു. 1820-ന് മുമ്പ് നായർ സ്ത്രീകൾക്കു പോലും ഇമ്മാതിരി ആഭരണങ്ങൾ ധരിക്കുന്നതിനുള്ള അവകാശം ഇല്ലായിരുന്നു എന്ന് കാണുന്നു. 1806-ൽ കുന്നംകുളം സന്ദർശിച്ച റവ. ഡോ. ക്ലാഡിയസ് ബുക്കാനൻ അദ്ദേഹത്തിന്റെ യാത്രാവിവരണ ത്തിൽ പുലിക്കോട്ടിൽ ഔസേഫ് കത്തനാരെ കണ്ട കാര്യം പറഞ്ഞിട്ടുണ്ട്. രൂപലാവണ്യമുള്ള ഒരു പരമഭക്തനായിരുന്നു ഇദ്ദേഹം എന്നും സുറിയാനിയും മലയാളവും സംസ്കൃതവുമെന്യേ മറ്റ് ഭാഷകൾ ഒന്നും വശമില്ലായിരുന്നു എന്നും അവിവാഹിതനായിരുന്ന ഒരു സസ്യഭുക്കായിരുന്നു എന്നും മറ്റും പറഞ്ഞിട്ടുണ്ട്. ഇദ്ദേഹമാണ് പിൽക്കാലത്ത് പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് ഒന്നാമൻ എന്ന പേരിൽ മലങ്കര മെത്രാപ്പോലീത്താ ആയി വാണത്. ഇദ്ദേഹ ത്തെപ്പറ്റിയുള്ള വിവരണത്തിൽനിന്നും രണ്ടു ശതാബ്ദം മുമ്പ് നസ്രാണികൾക്കുണ്ടായിരുന്ന ആഢ്യസംസ്കാരത്തിന്റെ ഒരു ഗന്ധം ഇന്നും നമുക്ക് ലഭിക്കുന്നുണ്ട്. നസ്രാണികളുടെ ആചാരമര്യാദകൾ ഏകദേശം രണ്ട് സഹസ്രാബ്ദങ്ങളോളം പഴക്കമുള്ളവയാണ്. ശ്രീശങ്കരാചാര്യസ്വാമികളെക്കാൾ എഴുന്നൂറുവർഷം മുമ്പ് കേരള ത്തിൽ ഉത്ഭവിച്ച ഭാരതീയ സംസ്കാരമാണ് അവരുടേത്. ഈ അടുത്തകാലത്തൊന്നും തട്ടിക്കൂട്ടി ഉണ്ടാക്കിയതല്ല. 1599-ൽ പോർത്തുഗീസുകാരുടെ ശിക്ഷണത്തിൽച്ചേർന്ന ഉദയംപേരൂർ സുന്നഹദോസിൽ പാസ്സാക്കിയ ഒരു നിശ്ചയം ഉന്നതജാതിക്കാരുടെ സാന്നിദ്ധ്യത്തിൽ നസ്രാണികൾക്ക് തീണ്ടലും തൊടീലും പാലിക്കു ന്നതിന് അനുമതി നല്കുന്നതായിരുന്നു. വിഗ്രഹധ്വംസികളായ പോർത്തുഗീസുകാർ മറ്റ് എല്ലാ രംഗങ്ങളിലും ക്രൈസ്തവ ഉല്പ തിഷ്ണുത്വം ഇവിടുത്തെ സുറിയാനി ക്രിസ്ത്യാനികളുടെ മേൽ അടിച്ചേല്പിച്ചെങ്കിലും അവരുടെ ഉച്ചവർണ്ണജാതിയുടെ യാഥാർത്ഥ്യത്തെ അഭിമുഖീകരിച്ചപ്പോൾ അതിന് മൗനാനുവാദം കൊടുത്ത് പിന്മാറുന്നതായിട്ടാണ് കാണുന്നത്. എന്തിനധികം പറയുന്നു, കേരളത്തിൽ ആര്യന്മാരുടെ മക്കത്തായസമ്പ്രദായം ഉള്ള രണ്ട് സമൂഹങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. അതായത് നസ്രാ ണിയും നമ്പൂതിരിയും. ഈ രണ്ട് കൂട്ടരും അവരുടെ സ്ത്രീകളുടെ



ചാരിത്ര്യത്തിന് പരമപ്രാധാന്യം കൊടുത്തിരുന്നവരാണ്. വിദ്യാ ഭ്യാസം, സ്പോർട്ട്സ്, ആരോഗ്യം, ബാങ്കിങ്ങ് മുതലായ രംഗങ്ങളിൽ മുൻപന്തിയിൽ നിൽക്കുന്ന നസ്രാണികൾ, പ്രത്യേകിച്ച് അവരുടെ പെൺകുട്ടികൾ, പിന്നോക്കം നിൽക്കുന്ന ഒരു രംഗം സിനിമാനടി മാരുടെ സ്ഥിതിവിവരക്കണക്കുകളിലാണ് എന്നത് അർത്ഥവത്തായ ഒരു പ്രതിഭാസം ആണ്. നമ്പൂതിരി സമുദായവും ഈ പിന്നോക്കാ വസ്ഥയിൽ പങ്കുചേരുന്നുണ്ട്. പക്ഷേ, നസ്രാണികൾക്ക് കൂടുതലായു ണ്ടായിരുന്ന ഒരു കർക്കശനിയമം പുരുഷന്റെ ഏകഭാര്യാവ്രത മായിരുന്നു. ഇന്ന് എല്ലാവരും ഒരുപോലെ ഈ നിയന്ത്രണം പാലി ക്കുന്നുണ്ടെന്ന് അവകാശപ്പെടുന്നില്ലെങ്കിലും സുറിയാനിക്രിസ്ത്യാനി കളുടെ കുടുംബജീവിതത്തിന്റെ പവിത്രത ലോകത്തിലെ മറ്റ് ഏതൊരു സമൂഹത്തിലുമില്ലെന്ന് ഇവരെ നല്ലവണ്ണം അറിയാ മായിരുന്ന സുപ്രസിദ്ധ മിഷനറിയും ലോകം മുഴുവൻ സഞ്ചരി ച്ചിട്ടുള്ള വാഗ്മിയുമായിരുന്ന പരേതനായ ഡോ. സ്റ്റാൻലി ജോൺസ് പ്രസ്താവിച്ചിട്ടുണ്ട്. ഇത് ഈ സമുദായത്തിന് തീർച്ചയായും അഭി മാനകരമാണ്. യഹൂദജാതിയിലും സ്ത്രീകളുടെ ചാരിത്ര്യം പ്രധാന മാണെന്നുള്ള വസ്തുത വിസ്മരിക്കുന്നില്ല.

ചോറൂണും ഒരു കർമ്മമായി നസ്രാണികൾ പണ്ടേ ആചരി ച്ചിരുന്നു. പഴയകാലത്ത് കുട്ടികളെ പിതാവിന്റെ മടിയിലിരുത്തിയാ യിരുന്നു ഇത് നടത്തിയിരുന്നത്. നമ്പൂതിരി ഒഴികെ മറ്റ് മിക്ക ജാതി ക്കാരും അമ്മയുടെ മടിയിലിരുത്തി ചോറ് കൊടുക്കുകയായിരുന്നു പതിവ്. പലവിധത്തിലും തങ്ങളുടെ ആചാരങ്ങളുമായി പൊരുത്ത പ്പെട്ടിരുന്ന ഒരു സമൂഹമായിരുന്നതിനാൽ നമ്പൂതിരിമാർ നസ്രാണി കൾക്ക് ഭ്രഷ്ട് കല്പിച്ചിരുന്നില്ല. എന്നുതന്നെയുമല്ല ഏതെങ്കിലും സാധനങ്ങൾ താണജാതിക്കാരുടെ സ്പർശനത്താൽ അശുദ്ധ മായാൽ അവയെ ശുദ്ധീകരിക്കുന്നതിന് നസ്രാണിയുടെ കരസ്പർശം മതിയെന്ന് വിശ്വസിക്കപ്പെട്ടിരുന്നു. 'തൈലാദിവസ്തുക്കളശുദ്ധ മായാൽ, പൗലോസ് തൊട്ടാലത് ശുദ്ധമാകും' എന്നുള്ള പഴമൊഴി കേട്ടിട്ടുള്ള ചില പഴമക്കാരെങ്കിലും ഇന്നും കാണും. പുരാതന കേരളത്തിൽ അയിത്തമില്ലാത്ത നാല് ജീവികളുടെ പേര് പറഞ്ഞിരു ന്നത് ഈച്ച, പൂച്ച, നായ്, നസ്രാണി എന്നീ ആരോഹണക്രമത്തി ലായിരുന്നുപോലും!

മാർത്തോമ്മാശ്ലീഹായുടെ ഭാരതയജ്ഞത്തിന്റെ ദൈവിക പശ്ചാത്തലം മനസ്സിലാക്കിയാൽ അദ്ദേഹത്തിന്റെ പ്രവർത്തനശൈലിയുടെ പ്രത്യേകതയും നമുക്ക് മനസ്സിലാക്കാം. വിശുദ്ധ വേദപുസ്തകത്തിൽ പറയുന്നത് യേശുക്രിസ്തുവിന്റെ ലോകാവതാരത്തിന്റെ പ്രഥമമായ ഉദ്ദേശം കാണാതെപോയ യിസ്രായേൽ ജനതയെ രക്ഷിക്കുവാൻ വേണ്ടിയായിരുന്നു എന്നാണ്. വിശുദ്ധ മത്തായിയുടെ സുവിശേഷം പത്തൊമ്പതാം അദ്ധ്യായം ഇരുപത്തിയെട്ടാം വാക്യത്തിൽ യേശു ശിഷ്യന്മാരോട് ഇങ്ങനെ പറഞ്ഞതായി രേഖപ്പെടുത്തിയിരിക്കുന്നു: 'എന്നെ അനുഗമിക്കുന്ന നിങ്ങൾ പുനരുത്ഥാനത്തിൽ മനുഷ്യപുത്രൻ തന്റെ മഹത്ത്വത്തിന്റെ സിംഹാസനത്തിൽ ഇരിക്കുമ്പോൾ നിങ്ങളും പന്ത്രണ്ട് സിംഹാസനങ്ങളിൽ ഇരുന്ന് യിസ്രായേൽഗോത്രം പന്ത്രണ്ടിനും ന്യായംവിധിക്കുമെന്ന് സത്യമായിട്ട് നിങ്ങളോട് പറയുന്നു'. യേശുക്രിസ്തുവിന്റെ രണ്ടാം വരവിലും അന്യജാതികൾക്കില്ലാത്ത ഒരു പ്രാമുഖ്യം യിസ്രായേൽ ജനതയ്ക്ക് കൊടുത്തതായിട്ടാണ് ഇത് സൂചിപ്പിക്കുന്നത്. വിശുദ്ധ മത്തായിയുടെ സുവിശേഷം പത്താം അദ്ധ്യായം അഞ്ചും ആറും വാക്യങ്ങളിൽ പറയുന്നത് ഇപ്രകാരമാണ്: 'പന്ത്രണ്ട് പേരെ യേശു അയയ്ക്കുമ്പോൾ അവരോട് ആജ്ഞാപിച്ചത് എന്തെന്നാൽ ജാതികളുടെ അടുക്കൽ പോകാതെയും ശമര്യരുടെ പട്ടണത്തിൽ കടക്കാതെയും യിസ്രായേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കൽത്തന്നെ ചെല്ലുവിൻ. സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു എന്ന് ഘോഷിപ്പീൻ' അപ്പോസ്തലപ്രവൃത്തികളിൽ (പതിനൊന്നാം അദ്ധ്യായം പത്തൊമ്പതാം വാക്യം) ക്രിസ്തുശിഷ്യന്മാർ ഗുരു പറഞ്ഞതുപോലെതന്നെ പ്രവർത്തനം ആരംഭിച്ചതായി കാണാം. 'സ്തേഫാനോസ് നിമിത്തമുണ്ടായ ഉപദ്രവം ഹേതുവാൽ ചിതറിപ്പോയവർ യഹൂദരോടല്ലാതെ മറ്റാരോടും വചനം സംസാരിക്കാതെ ഫൊയിക്യാ, കുപ്രോസ്, അന്ത്യോഖ്യാ എന്നീ പ്രദേശങ്ങളോളം സഞ്ചരിച്ചു'. അപ്പോസ്തലപ്രവൃത്തികൾ പതിമ്മൂന്നാം അദ്ധ്യായം അഞ്ചാം വാക്യത്തിലും പറയുന്നത്: 'അവിടെനിന്നും കപ്പൽകയറി കുപ്രോസ് ദ്വീപിലേക്കു പോയി. സലമീസിൽ ചെന്ന് യഹൂദന്മാരുടെ പള്ളിയിൽ വചനം അറിയിച്ചു' എന്നാണ്. കേരളത്തിലെ നസ്രാണികൾക്ക് മാർത്തോമ്മാശ്ലീഹായുടെ സുവിശേഷത്തോടുകൂടി സ്വല്പം എബ്രായ സംസ്കാരവും ലഭിച്ചിരുന്നത് കഴിഞ്ഞ പതിനേഴാം ശതാബ്ദംവരെ



അവരോടുകൂടി ഉണ്ടായിരുന്നു. ഇതിന്റെ തെളിവ് ഉദയംപേരൂർ സുന്നഹദോസിലെ [12]കാനോനുകളിൽനിന്നും കിട്ടുന്നത് ഇപ്രകാരമാണ്: 'മലങ്കര മെത്രാന്റെ ഇടവകകളിലുള്ള നസ്രാണികളുടെ പഴയ മാർഗ്ഗത്തിലെ യൂദന്മാരുടെ മര്യാദയാകുന്ന മര്യാദ ഉണ്ടായിരുന്നു'. ഇതെല്ലാം ഉച്ചാടനം ചെയ്തത് പോർത്തുഗീസുകാരായിരുന്നു.

ക്രിസ്തുവിനുശേഷം വിശുദ്ധ പൗലോസ് അപ്പോസ്തലനാണ് യഹൂദന്മാരെക്കൂടാതെ ജാതികളെയും സഭയിൽ ചേർക്കാമെന്ന നയം ആവിഷ്കരിച്ചത്. ഇതിന്റെ ന്യായീകരണം അപ്പോസ്തലപ്രവൃത്തികൾ പതിമ്മൂന്നാം അദ്ധ്യായം നാല്പത്തിയാറാം വാക്യത്തിൽ കാണുന്നു. ആദ്യം ദൈവവചനം യഹൂദന്മാരോടുതന്നെ പറയേണ്ടിയിരുന്നതാണെന്നും പക്ഷേ ജാതികളെ അറിയിക്കുവാൻ ഇടയായത് യഹൂദന്മാരുടെ നിഷേധാത്മകമായ പ്രതികരണംമൂലമാണെന്നും പൗലോസും ബർന്നബാസും പറയുന്നുണ്ട്.

മാർത്തോമ്മാശ്ലീഹാ ആദ്യം സുവിശേഷം അറിയിച്ച പാലയൂരിലെ പള്ളിയുടെ വളരെ അടുത്ത് 'യൂദക്കുന്ന്' എന്ന പേരിൽ ഒരു സ്ഥലം ഇന്നും ഉണ്ട്. അവിടെ ശ്ലീഹാ വരുന്നതിനു മുമ്പുതന്നെ ഒരു യഹൂദകുടിപാർപ്പ് ഉണ്ടായിരുന്നതായി വിശ്വസിക്കപ്പെടുന്നു. ഇമ്മാതിരി കേരളത്തിൽ മറ്റു പല സ്ഥലങ്ങളിലും ഒന്നാം ശതാബ്ദത്തിൽ യഹൂദന്മാരുടെ അധിനിവേശം ഉണ്ടായിരുന്നതായി വിശ്വസിക്കാൻ ന്യായം ഉണ്ട്. കേരളവും പശ്ചിമേഷ്യയുമായി അത്ര അധികം സമ്പർക്കം അക്കാലത്ത് ഉണ്ടായിരുന്നു. അതുകൊണ്ടുകൂടിയായിരിക്കണം പ്രേഷിതവൃത്തിക്കായി കേരളത്തിലേക്ക് ശ്ലീഹായെ വിട്ടത്.

യഹൂദജാതിക്കാരനായിരുന്ന യേശുക്രിസ്തു ഒരു പുൽക്കൂട്ടിൽ ജനിച്ചു എന്ന് നാം വായിക്കുമ്പോൾ സാധാരണക്കാർക്ക് തോന്നുന്നത് ആ ഇടുങ്ങിയ പരിതസ്ഥിതിയിൽ പ്രസവം നടക്കുമ്പോൾ വിശുദ്ധ കന്യകമറിയാമ്മിനും വിശുദ്ധ യൗസേപ്പിനും ഉണ്ടായ പ്രയാസങ്ങളെപ്പറ്റിയാണ്. പക്ഷേ, അങ്ങനെ ഉള്ളവരുടെ പ്രയാസത്തിലും ഭാരതത്തിലെ ഹൈന്ദവരെ സംബന്ധിച്ചിടത്തോളം സുപ്രധാനമായ ഒരു വസ്തുത അവശേഷിക്കുന്നു. അതായത് പശുത്തൊഴുത്ത് പരിപാവനതയുടെ ഒരു പ്രതീകമായിട്ടാണ് ഹൈന്ദവപണ്ഡിതന്മാർ

12. മലയാളത്തിലെ പരകീയപദങ്ങൾ, ഭാഷാഇൻസ്റ്റിറ്റ്യൂട്ട്, പേജ് 307.

കരുതുന്നത്. ഹൈദരാലിയുടെയും ടിപ്പുസുൽത്താന്റെയും കാലത്ത് ബലപ്രയോഗംമൂലമുള്ള മതപരിവർത്തനത്തെ ഭയന്ന് മലബാറിൽ നിന്നും തിരുവിതാംകൂർ പ്രദേശത്തേക്ക് ബ്രാഹ്മണ-ക്ഷത്രീയരും നസ്രാണികളും പ്രയാണം ചെയ്തിരുന്നു. ഇവരിൽ മിക്കവരും മാർഗ്ഗ മദ്ധ്യേ തക്കതായ താമസസൗകര്യം ലഭിക്കാതിരുന്ന സ്ഥലങ്ങളിൽ പശുത്തൊഴുത്തുകളിലാണ് താമസിച്ചിരുന്നത് എന്ന് ക്ഷത്രിയ വംശജനായ എന്റെ ഒരു സ്നേഹിതൻ പറഞ്ഞുകേട്ടിട്ടുണ്ട്. അദ്ദേഹ ത്തിന്റെ കുടുംബവും മലബാറിൽനിന്നും രക്ഷതേടി തിരുവിതാം കൂറിൽ വന്നുചേർന്നതാണ്. അവരുടെ പഴയ തറവാട്ട് രേഖകളിൽ പ്രയാസമേറിയ ഈ പ്രയാണത്തെപ്പറ്റി പ്രസ്താവിച്ചിട്ടുണ്ട്. ശുദ്ധിയെ പ്പറ്റി യഹൂദന്മാർക്കും ഹൈന്ദവാഢ്യന്മാർക്കും ഉണ്ടായിരുന്ന സമാന ചിന്താഗതിയെ ഇത് സൂചിപ്പിക്കുന്നു.

ഏതായാലും, ഭാരതത്തിൽ വന്ന മാർത്തോമ്മാശ്ലീഹാ യഹൂദ ന്മാരെപ്പോലെതന്നെ സാംസ്കാരികമായി ഉയർന്ന ബ്രാഹ്മണരുടെ നല്ല പ്രതികരണം കണ്ടപ്പോൾ അവരും നഷ്ടപ്പെട്ടുപോയ ഒരു യഹൂദജാതിയായിരിക്കാമെന്ന് നിരൂപിച്ചിരുന്നു എങ്കിൽ അത് സ്വാഭാവികം മാത്രമാണ്. കൂടാതെ വചനം ശരീരിയായിത്തീർന്നു എന്നും മറ്റുമുള്ള സുവിശേഷത്തിന്റെ ആദ്ധ്യാത്മികസിദ്ധാന്തങ്ങൾ ബുദ്ധിപരമായും ആത്മികമായും വികസിച്ചിട്ടുള്ള മനസ്സുകൾക്കു മാത്രമേ ശരിയായി ഉൾക്കൊള്ളാൻ സാധിക്കയുള്ളൂ. അതിനാൽ സാംസ്കാരികസാമ്യവും താത്വികനിലവാരവുമുള്ള യഹൂദന്മാരിൽ നിന്നും വന്ന പുതിയ ഉപദേശം ഇവിടെ ഉണ്ടായിരുന്ന നമ്പൂതിരി മാരിൽ ഒരു വിഭാഗത്തെ അതായത് മലബാറിലെ പ്രമുഖ അഷ്ടഗൃഹ ക്കാരെ ഹഠാദാകർഷിച്ചിരുന്നിരിക്കണം. ഇവരും അന്ന് അവിടെ ഉണ്ടായിരുന്ന യഹൂദന്മാരും ആയിരിക്കണം ആദ്യം മാർത്തോമ്മാ ശ്ലീഹായുടെ ഉപദേശം സ്വീകരിച്ചവർ. മറ്റ് ജാതികളിൽനിന്നൊന്നും ശ്ലീഹാ മതപരിവർത്തനം നടത്തിയിരിക്കാൻ ഇടയില്ല. പ്രേഷിത പ്രവൃത്തിക്കുവേണ്ടി അദ്ദേഹം കേരളത്തിൽ നടത്തിയ യാത്രയെ പ്പറ്റി ആലോചിച്ചാലും അദ്ദേഹം പള്ളികൾ സ്ഥാപിച്ച എല്ലാ സ്ഥല ങ്ങളും യഹൂദന്മാരുടെയോ നമ്പൂതിരിമാരുടെയോ ആസ്ഥാനങ്ങ ളായിരുന്നു എന്ന് കാണാൻ കഴിയും. പാശ്ചാത്യമിഷനറിമാരുടെ ആഗമനത്തിനുശേഷം ആണ് മറ്റു ജാതികളിൽനിന്നും ക്രിസ്തുമത ത്തിലേക്ക് പരിവർത്തനം നടത്തിയിട്ടുള്ളത്. പോർത്തുഗീസ്, ഡച്ച്,



ബ്രിട്ടീഷ്, ജപ്പാൻ, ഫ്രഞ്ച് മുതലായ രാജ്യങ്ങളിലെ മിഷനറിമാരും ഈ രംഗത്ത് ഇന്ത്യയിൽ അവരുടെ മുദ്രകൾ പതിച്ചിട്ടുണ്ട്. ഇവ രെല്ലാം പ്രവർത്തിച്ചിട്ടും ഇന്ന് ഭാരതത്തിലെ ജനസംഖ്യയുടെ രണ്ടര ശതമാനത്തോളം മാത്രമേ ക്രിസ്ത്യാനികൾ ഉള്ളൂ. വിദേശമിഷനറി മാരോട് സഹകരിക്കുന്നതിന് ചില സുറിയാനി ക്രിസ്ത്യാനികളും നിർബന്ധിതരായിട്ടുണ്ട്. പലരും ഇതിനെ എതിർത്തിട്ടുമുണ്ട്. പാശ്ചാത്യമിഷനറിമാരുടെകൂടെ ചേർന്ന ചുരുക്കം ചില നസ്രാണി കളെ ചോററുവേദക്കാരെന്ന് ആക്ഷേപിച്ചിരുന്നു. പുതിയ മിഷനറി പ്രസ്ഥാനത്തിൽക്കൂടി മതപരിവർത്തനംചെയ്തു വന്ന ക്രിസ്ത്യാനി കൾക്ക് പല സ്ഥലങ്ങളിൽ വേറെ പള്ളികൾ വെച്ചുകൊടുത്ത് പല നസ്രാണികളും അവരുടെ കടമ നിർവ്വഹിച്ചിരുന്നു. എന്നാൽ ചില സ്ഥലങ്ങളിൽ അവർ മിഷനറിമാർ സ്ഥാപിച്ച പുതിയ പള്ളികളിലെ അംഗത്വം സ്വീകരിച്ച് പുതുക്രിസ്ത്യാനികളോടുകൂടി ഒത്തുചേർന്ന് ക്രൈസ്തവാദർശം പ്രാവർത്തികമാക്കിയിട്ടുണ്ട്. ഇതിന്റെയൊക്കെ ഫലമായി പുരാതന നസ്രാണിസമൂഹം പല സഭകളിലായി വിഭജി ക്കപ്പെടുകയും ഒരു ജാതി എന്ന നിലയിൽ പ്രാന്തികമായി കുറെ സങ്കരത്വത്തിന് വിധേയമാകുകയും ചെയ്തിട്ടുണ്ടെന്നുള്ളത് നിഷേധിക്കുവാൻ സാദ്ധ്യമല്ല.

The glories of our blood and state are
Shadows not substantial things

എന്ന് ഒരു ആംഗ്ലേയ കവി പാടിയിട്ടുണ്ട്. അതായത് നമ്മുടെ ജാതിയു ടെയും സാമൂഹ്യസ്ഥിതിയുടെയും മഹിമ വെറും നിഴൽ മാത്രമാണ്. അതിന് യാതൊരു കഴമ്പുമില്ലെന്ന്, പ്രത്യേകിച്ച് ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്ക് കാലുകുത്തിനിൽക്കുന്ന നമ്മുടെ സംസ്കാരത്തിന് ഇതിനൊന്നും വലിയ അർത്ഥം ഇല്ല. എന്നാൽ ഇവയ്ക്ക് ചരിത്ര പരമായ പ്രാധാന്യം ഉണ്ടുതാനും. അതറിയുന്നതും നല്ലതുതന്നെ. അതുകൊണ്ടു മാത്രമാണ് അതേപ്പറ്റി ഈ ഗ്രന്ഥത്തിൽ ഇത്രയും വിസ്തരിച്ചത്. മാർത്തോമ്മാക്രിസ്ത്യാനികളെപ്പറ്റി Encyclopaedia[13] Britanica എന്ന വിശ്വവിജ്ഞാനഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നത് ഇപ്ര കാരമാണ്: 'ഹിന്ദുജാതിവ്യവസ്ഥയുടെ സ്വാധീനത്തിൽ, ഇന്ത്യയിലെ മാർത്തോമ്മാക്രിസ്ത്യാനികൾ ഒരു പരിപൂർണ്ണ ജാതിയായി മാറു

13. 1982 Edition of Encyclopaedia Britanica, published in U. S. A., Vol. IV, page 504.

കയും, മിഷനറിപ്രവർത്തനങ്ങൾക്കുള്ള സാദ്ധ്യതകൾ സ്വമേധയാ കൈവെടിയുകയും ചെയ്തു'.

നസ്രാണികൾക്ക് നഷ്ടപ്പെടാതെ കിടക്കുന്ന ചുരുക്കം ചില ചരിത്രരേഖകളിൽ പലപ്പോഴായി പെരുമാക്കന്മാർ അവർക്കു കൊടുത്തിരുന്ന പദവികളെപ്പറ്റി പറയുന്ന ഏടുകളിൽ പ്രധാനപ്പെട്ടവയാണ് ഇരവിക്കോർത്തൻചെപ്പേടും ക്നായിത്തൊമ്മൻചെപ്പേടും. കർത്തൻ അഥവാ കർത്തനാർ എന്ന പദത്തിൽനിന്നും ഉണ്ടായ വാക്കാണ് കത്തനാർ. ഇന്നും മലങ്കരസഭയിലെ പുരോഹിതന്മാരെ കത്തനാർ എന്നു വിളിക്കാറുണ്ട്. ചരിത്രപ്രസിദ്ധനായിരുന്ന കടമറ്റത്ത് കത്തനാരെ ഇനിയും കേരളം മറന്നിട്ടില്ല. ക്രിസ്തുവർഷം രണ്ടാം ശതകത്തിൽ സംഘസാഹിത്യത്തിലെ രണ്ടു പ്രധാന കൃതികൾ 'ചിലപ്പതികാര'വും 'മണിമേഖല'യുമായിരുന്നു. 'ചിലപ്പതികാരം' ഒരു ഇളംകോവടികളും 'മണിമേഖല' ഒരു സത്തനാരും എഴുതിയതായിട്ടാണ് ചരിത്രം. വിക്രമാദിത്യസദസ്സിൽ പണ്ഡിതന്മാർ കൂടിയിരുന്നതുപോലെ പാണ്ഡ്യരാജധാനിയായിരുന്ന മധുരയിലും ദക്ഷിണേന്ത്യയിലെ പല സ്ഥലങ്ങളിൽനിന്നും സാഹിത്യവിശാരദന്മാർ കൂടുമായിരുന്നു. ചേരരാജ്യത്തുനിന്നും അങ്ങനെ പോയിരുന്ന ഒരു കത്തനാർ ആയിരിക്കണം 'മണിമേഖല'യുടെ കർത്താവ് എന്ന് ഊഹിക്കുവാൻ ന്യായമുണ്ട്. സകാരവും കകാരവും അഭേദങ്ങളായി കണക്കാക്കാവുന്ന ശബ്ദങ്ങളാണ്. ഉദാഹരണമായി സീസർ എന്ന വാക്കും കൈസർ എന്ന വാക്കും ഒന്നുതന്നെയാണ്. മതരംഗത്ത് പാണ്ഡിത്യം നേടിയ പുരോഹിതന്മാരാണ് കത്തനാരന്മാർ.

പല രാജകീയശാസനങ്ങളിൽക്കൂടി സുറിയാനിക്രിസ്ത്യാനികൾക്ക് ലഭിച്ചിരുന്ന പദവികളിൽ പലതും രാജകീയ സ്ഥാനമാനങ്ങൾ ആയിരുന്നെങ്കിലും ഇന്നത്തെ സാമൂഹ്യവ്യവസ്ഥിതിയിൽനിന്ന് പുറകോട്ടു നോക്കുമ്പോൾ നിസ്സാരങ്ങൾ എന്ന് തോന്നിക്കാവുന്ന ചിലതും അവയിൽ ഉൾപ്പെട്ടിരുന്നു. ഉദാഹരണമായി രണ്ടു വാഴയിലകൾ ഒന്നിനു മുകളിൽ ഒന്നായി ഒരുമിച്ചിട്ട് ഉണ്ണുന്നതിനുള്ള ഒരു പദവി ഇവർക്കുണ്ടായിരുന്നു. ഇതിന്റെ ഓർമ്മയ്ക്കായി ഊണു വിളമ്പുന്ന വാഴയിലയുടെ അറ്റം മടക്കിയിട്ട് ചോറുണ്ണുന്ന നസ്രാണികൾ ഇന്നും ധാരാളമുണ്ട്. ഇരവിക്കോർത്തൻ ചേപ്പേട്, മകോതയർ പട്ടണത്തിലെ നസ്രാണിനായകനായിരുന്ന ഇരവിക്കോർത്തനും വംശപരമ്പരയ്ക്കും അന്നത്തെ വീരകേരളവർമ്മരാജാവ് അനുവദിച്ചു



കൊടുത്ത ചില പദവികളെപ്പറ്റിയുള്ളതാണ്. മകോതയർപട്ടണത്തിലെ ഇരവിക്കോർത്തൻ എന്ന് പ്രത്യേകം എഴുതിയിരിക്കുന്നതിനാൽ അദ്ദേഹം ഒരു നസ്രാണിയായിരുന്നു എന്ന് തീർച്ചയാണ്. ആദ്യകാലങ്ങളിലെ സുറിയാനിക്രിസ്ത്യാനികളുടെ കേന്ദ്രം മഹാദേവർപട്ടണം ആയിരുന്നു. ചരിത്രത്തിൽ പറയുന്ന മകോതയർ പട്ടണം നസ്രാണികളുടെ ആസ്ഥാനമായിരുന്ന മഹാദേവർപട്ടണം തന്നെയാണ്. ഈ ചെപ്പേടിൽ താഴെ പറയുന്ന പദവികൾ ഉൾപ്പെട്ടു കാണുന്നു. [14]'വിളാവാടയും പവനത്താങ്കും മറ്റ് അവകാശങ്ങളും, കടത്ത് വാണിജ്യവും കുത്തകയും മുൻചൊല്ലും മുൻനടയും പഞ്ചവാദ്യവും ശംഖും പകൽവിളക്കും കൊറ്റക്കുടയും വടുകപ്പറയും ഇടുപടിതോരണവും നാലു ചേരിയിലെ കുത്തകയും നാം കൊടുത്തിരിക്കുന്നു. വാണിയരെയും എങ്കമ്മാളരെയും നാം അടിമകൊടുത്തിരിക്കുന്നു'. ഇവ കൊടുത്തത് ഉൽകൃഷ്ടമായ ഹൈന്ദവപാരമ്പര്യത്തിൽ ജലപുഷ്പങ്ങളോടുകൂടിയായിരുന്നു. ഇതിന് സാക്ഷിനിന്നത് രണ്ട് ബ്രാഹ്മണഗ്രാമങ്ങളും -ചൊവ്വരയും പന്നിയൂരും. വേറൊരു സാക്ഷി വേണാട് രാജാവും. തിരുവിതാംകൂർ സ്റ്റേറ്റ് മാനുവൽ കർത്താവായ വി. നാഗമയ്യയുടെ അഭിപ്രായത്തിൽ ഈ ചെപ്പേട് കൊടുത്തത് ഏ. ഡി. 230-ൽ ആയിരുന്നു എന്നാണ്. ചരിത്രകാരനും ദിവാൻപേഷ്കാരുമായിരുന്ന പി. ശങ്കുണ്ണിമേനോനും ഈ അഭിപ്രായത്തോട് യോജിച്ചിട്ടുണ്ട്. എന്നാൽ ഇതിന്റെ കാലം ഏ. ഡി. എട്ടാം ശതാബ്ദത്തിലോ അതിനു ശേഷമോ ആയിരിക്കാമെന്ന് വേറെ ചില പണ്ഡിതന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്. ഏതായാലും ഇപ്രകാരം പദവികൾ കൊടുത്ത് മഹാദേവർപട്ടണത്തിലെ ക്രിസ്തീയ നേതാവിനെ വീരകേരളചക്രവർത്തി ആദരിച്ചു എന്ന വസ്തുത നസ്രാണി സമുദായത്തിന് തീർച്ചയായും അഭിമാനകരംതന്നെ.

സാധാരണ പലർക്കും ഒരുപക്ഷേ അറിവില്ലാത്ത വേറെ ഒരു സംഗതികൂടി ഈ അദ്ധ്യായത്തിൽ ചേർക്കുന്നത് ഉചിതമായിരിക്കുമെന്ന് തോന്നുന്നു. കേരളത്തിലെ നസ്രാണികൾക്ക് അവരുടേതായ ഒരു ക്രിസ്ത്യൻ രാജാവുണ്ടായിരുന്നെന്നുള്ളത് അത്ര സുവിദിതമല്ല. മുപ്പതിനായിരം യോദ്ധാക്കളുള്ള ഒരു പടയും നസ്രാണികൾക്കുണ്ടായിരുന്നു. മഹാദേവർപട്ടണം അഥവാ മകോതയർപട്ടണം തലസ്ഥാനമായിരുന്ന അവരുടെ രാജ്യത്തിന്റെ പേര് വില്ലാർവട്ടം എന്നായിരുന്നു.

14. മലങ്കര നസ്രാണികൾ വാല്യം 1, ഇസഡ്. എം. പാറേട്ട്, പേജ് 446.

ഈ ചെറിയ രാജ്യത്തിൽ ഉദയംപേരൂരും ചേന്ദമംഗലം, മാലിയങ്കര മുതലായ പരിസരപ്രദേശങ്ങളും ഉൾപ്പെട്ടിരുന്നു. സുപ്രസിദ്ധ ചരിത്രകാരനായിരുന്ന പരേതനായ ഇസഡ്. എം. പാറേട്ടിന്റെ നിഗമനത്തിൽ വില്ലാർവട്ടത്തിലെ ആദ്യത്തെ രാജാവ് ആയോധനാപാടവത്തിന്റെ അടിസ്ഥാനത്തിൽ തെരഞ്ഞെടുക്കപ്പെട്ട ഒരു നസ്രാണി വില്ലാളിയായിരുന്നിരിക്കണം (മലങ്കര നസ്രാണികൾ, വാല്യം 2). 1502-ൽ വാസ്കോഡിഗാമാ കേരളത്തിൽ വന്നപ്പോൾ വില്ലാർവട്ടം രാജകുടുംബം അന്യംനിന്നുപോയിരുന്നു എന്നും, പെരുമാക്കന്മാരിൽ നിന്നും തങ്ങളുടെ പഴയ രാജകുടുംബത്തിന് ലഭിച്ചിരുന്ന ചെങ്കോലും രാജ്യപത്രികയും നസ്രാണികൾ ഗാമയെ ഏല്പിച്ച് പോർത്തുഗീസ് രാജാവിന്റെ പരിരക്ഷ സ്വീകരിച്ചു എന്നും ചില ചരിത്രകാരന്മാർ പറയുന്നു. ഏ. ഡി. ആറാം ശതാബ്ദത്തിന്റെ ആരംഭത്തിൽ വില്ലാർവട്ടം രാജ്യം ഭരിച്ചിരുന്ന മാത്തുള്ള രാജാവായിരുന്നു ഇന്നത്തെ ഉദയംപേരൂർപള്ളി പണിയിച്ചതെന്ന് പരക്കെ വിശ്വസിക്കപ്പെടുന്നു. (The Orthodox Church of India by David Daniel, page 28). ഈ രാജകുടുംബത്തിലെ അവസാനത്തെ രാജാവിന്റെ പേര് തോമാ എന്നായിരുന്നു. അദ്ദേഹത്തിന്റെ കാലശേഷം, കൃപാവതി എന്ന ഓമനപ്പേരോടുകൂടിയ അദ്ദേഹത്തിന്റെ പുത്രി മറിയം രാജകുമാരി രാജ്യാവകാശിയായിത്തീർന്നു. തോമാരാജാവിന്റെ കബറിടം ഉദയംപേരൂർ പള്ളിയുടെ സിമിത്തേരിയിൽ ഇന്നും കാണാൻ സാധിക്കും. മറിയം രാജകുമാരിയിൽ അനുരക്തനായ, കൊച്ചിരാജകുടുംബത്തിലെ ഒരു രാമവർമ്മരാജകുമാരൻ ക്രിസ്തുമതം സ്വീകരിച്ച് മറിയം രാജകുമാരിയെ വിവാഹംകഴിച്ചു എന്ന് കഥയുണ്ട്. മതപരിവർത്തനത്തിനു ശേഷം ഇദ്ദേഹം ഇമ്മാനുവൽരാജകുമാരൻ എന്ന പേര് സ്വീകരിച്ചതായി പറയപ്പെടുന്നു. ഇത് കൊച്ചിമഹാരാജാവിന്റെ ഇംഗിതത്തിന് എതിരായിരുന്നതിനാൽ രാജകുമാരൻ സിലോണിലേക്ക് നിഷ്കരുണം നിഷ്കാസിതനായി. വിരഹദുഃഖം സഹിക്കവയ്യാതെ മറിയം രോഗബാധിതയാകുകയും താമസിയാതെ മരിക്കുകയും ചെയ്തു. കേരളക്രൈസ്തവരോട് മറ്റാരേക്കാളും സഹാനുഭൂതി ഉണ്ടെന്ന് അഭിമാനിക്കാവുന്ന കൊച്ചിമഹാരാജാവിൽ വില്ലാർവട്ടം രാജ്യം നിക്ഷിപ്തമായി എന്നാണ് വിശ്വസിക്കപ്പെട്ടിരിക്കുന്നത്. അങ്ങനെ അഞ്ചാം ശതാബ്ദം മുതൽ പതിനഞ്ചാം ശതാബ്ദം വരെ കേരളത്തിൽ നിലനിന്നിരുന്ന ആ ചെറിയ നസ്രാണിരാജ്യം അപ്രത്യക്ഷമായി. എങ്കിലും,



ധാരാളം വില്ലാളിവീരന്മാരെയും വ്യാപാരനിപുണന്മാരെയും കേരളത്തിന് സംഭാവന ചെയ്തിട്ടുള്ള ഒരു സമൂഹമായും നസ്രാണികൾ ഒരുകാലത്ത് അറിയപ്പെട്ടിരുന്നു. [15]അവരുടെ സേനകളിലെ ആയോധനപടുക്കളായ യോദ്ധാക്കളുടെ സംഖ്യ കേരളത്തിലെ നാടുവാഴികളുടെ രാജകീയമഹത്ത്വത്തിന്റെ മാനദണ്ഡമായി വരെ കരുതിയിരുന്ന ഒരു കാലമുണ്ടായിരുന്നു. പുലിക്കോട്ടിൽ ഒന്നാം മാർ ദീവന്നാസ്യോസ് തിരുമേനിയുടെ പൂർവ്വികർ അവിടുത്തെ മണകുളം രാജാവിന്റെ സൈന്യാധിപനായിരുന്നെന്ന് ചരിത്രമുണ്ട്. കൊച്ചിമഹാരാജാക്കന്മാരുടെ തൃപ്പൂണിത്തുറ കൊട്ടാരത്തിനു ചുറ്റും വലിയ ഒരു നസ്രാണിവ്യൂഹത്തെ പാർപ്പിച്ചിരുന്നതായി ഇന്നും വ്യക്തമാണ്. ഇവർ പൊതുവെ സത്യസന്ധന്മാരും സന്മാർഗ്ഗനിരതരും ആയ ധീരജാതിയായിരുന്നതിനാൽ രാജാക്കന്മാരുടെ പ്രീതിക്ക് പാത്രീഭൂതന്മാരായിരുന്നു. കൊച്ചിരാജാക്കന്മാർ പൊതുവിലും, ശക്തൻ തമ്പുരാൻ പ്രത്യേകിച്ചും സുറിയാനി ക്രിസ്ത്യാനികളെ വാത്സല്യപൂർവ്വം വീക്ഷിച്ചിരുന്നു. മിക്കവാറും നൂറുശതമാനം ക്രിസ്ത്യാനികൾ അധിവസിച്ചിരുന്ന കുന്നംകുളം പട്ടണത്തിന്റെ തെക്കെ അങ്ങാടിയിൽ പണ്ട് ഒരു ഹിന്ദുക്ഷേത്രമുണ്ടായിരുന്നു. അന്തിമാൻകാവ് എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഈ ക്ഷേത്രം ഇന്ന് ഒരു ഓർത്തഡോക്സ് ദേവാലയമാണ്. ആ സ്ഥലത്ത് വസിക്കുന്ന മഹാഭൂരിപക്ഷം ഉള്ള തന്റെ ക്രിസ്ത്യൻ പ്രജകൾക്ക് ആരാധനാലയമായി വിട്ടുകൊടുക്കുകയാണ് ഈ ക്ഷേത്രത്തിന്റെ ഉചിതമായ ഉപയോഗമെന്ന് തീരുമാനിച്ച തമ്പുരാന്റെ മഹാമനസ്കത, രണ്ട് ശതാബ്ദങ്ങൾ കഴിഞ്ഞിട്ടും, ഇന്നും അതുല്യമായി നിലകൊള്ളുന്നു. [16]'അമ്പലത്തെ പള്ളിയാക്കാൻ അനുവദിച്ച ശക്തൻതമ്പുരാന്റെ പരമമതസഹിഷ്ണുത അപാരവും അത്ഭുതാവഹവുമായിരുന്നു. ഇപ്രകാരം പല സ്ഥലത്തും പള്ളിക്കാര്യങ്ങളിൽ ശക്തൻതമ്പുരാൻ ശ്രദ്ധിക്കുകയും ക്രിസ്ത്യാനികളുടെ കൃതജ്ഞതയ്ക്കും ആദരവിനും ശാശ്വതമായി പാത്രീഭൂതനാകുകയും ചെയ്തിട്ടുണ്ട്' എന്ന് പുത്തേഴത്ത് രാമൻമേനോൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. ചരിത്രകാരനായിരുന്ന ചിത്രമെഴുത്ത് കെ. എം. വർഗീസ് 'മാർ അത്തനാസ്യോസിന്റെ പഞ്ചകല്യാണി' എന്ന തന്റെ ചരിത്രാ

15. "The Indian Church of St. Thomas" by E. M. Philip, Translated by E. P. Mathew, 1929, Thiruvalla, page 2.

16. ശക്തൻ തമ്പുരാൻ, പുത്തേഴത്തു രാമൻമേനോൻ, 1950, പേജ് 327.

ഖ്യായികയുടെ ഒന്നാം അദ്ധ്യായത്തിൽ കൊച്ചി രാജകുടുംബവും നസ്രാണികളും തമ്മിലുള്ള സൗഹൃദത്തെപ്പറ്റി പറഞ്ഞിട്ടുള്ള ചില വസ്തുതകൾ താഴെ ചേർക്കുന്നു.

[17]'നാലുവഴിയും ഒന്നിച്ചുകൂടുന്നതായ പട്ടണമദ്ധ്യത്തിൽനിന്ന് ഏകദേശം ഒരു മൈൽ നീളത്തിൽ കിടക്കുന്ന കിഴക്കേ കമ്പോളത്തിന്റെ കിഴക്കേ അറ്റത്തായി കൊച്ചി രാജാക്കന്മാരുടെ നിവാസസ്ഥാനമായ കനകക്കുന്നുകൊട്ടാരവും, നാല് ഫർലോംഗ് പടിഞ്ഞാറായി പടിഞ്ഞാറെ കമ്പോളത്തിന്റെ പടിഞ്ഞാറെ അറ്റത്ത് തൃപ്പൂണിത്തുറ കോട്ടവാതിലും സ്ഥിതിചെയ്യുന്നു. കോട്ടവാതിലിനു കുറച്ചു കിഴക്കായി കോട്ടയ്ക്കുള്ളിൽതന്നെയാണ് കൊച്ചി രാജകുടുംബാംഗങ്ങൾ താമസിച്ചുവരുന്നതായ കൊച്ചി കോവിലകങ്ങൾ സ്ഥിതിചെയ്യുന്നത്.

കൊച്ചിരാജ്യത്തെ പ്രധാന ക്ഷേത്രമായ തൃപ്പൂണിത്തുറ വിഷ്ണുക്ഷേത്രം ഇതിന്റെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നു. പടിഞ്ഞാറെ കോട്ടവാതിൽക്കൽനിന്ന് ഏകദേശം ഒരു ഫർലോംഗ് നീളത്തിൽ ഇരുവശവും കാണുന്ന ഹൈന്ദവക്ഷേത്രങ്ങളെ ഒഴിച്ചാൽ മാടത്തിൻകീഴ് രാജാക്കന്മാരുടെ രാജധാനിയായ തൃപ്പൂണിത്തുറനഗരം മുഴുവൻ രണ്ടാം മഹാദേവർപട്ടണം എന്ന നിലയിൽ നാലു വഴിക്കോട്ടും നീണ്ടുകിടക്കുന്ന നാലു കമ്പോളങ്ങളിലുമായി ഇരുവശത്തും കേരളീയ നസ്രാണികളുടെ ഗൃഹപരമ്പരകളാൽ ആവൃതമായിരിക്കുന്നു.

കൊച്ചി കോവിലകങ്ങളുടെയും, സിംഹാസനാരൂഢന്മാരായ മഹാരാജാക്കന്മാർ ഇരുന്നരുളുന്ന കനകക്കുന്നുകൊട്ടാരത്തിന്റെയും തൃപ്പൂണിത്തുറ മഹാക്ഷേത്രത്തിലെ വമ്പിച്ച കൊടിമരത്തിന്റെ അഗ്രപീഠത്തെയും ദർശിച്ചുകൊണ്ട്, സ്നേഹപ്രഭ ചൊരിഞ്ഞുകൊണ്ട് ആകാശമണ്ഡലത്തിൽ അങ്ങിങ്ങായി ഉയർന്നു കാണപ്പെടുന്ന മൂന്ന് ലോഹക്കുരിശുകൾ, അടിമത്വത്തിൽനിന്നും അന്ധാചാരജഡിലമായ ജാതിക്കെട്ടുകളിൽനിന്നും മാടരാജ്യനിവാസികളായ മലയാളികൾക്ക് സ്വാതന്ത്ര്യപഥത്തിലേക്ക് ഹസ്താവലംബം നല്കിയ അതിപരിശുദ്ധമായ പൗരസ്ത്യമതത്തിന്റെ മഹാനുഗ്രഹശക്തിയെ സർവ്വത്ര

17. മാർ മാത്യൂസ് അത്താനാസ്യോസിന്റെ പഞ്ചകല്യാണി, ചിത്രമെഴുത്ത് കെ. എം. വർഗീസ്, പേജ് 12-14.



പ്രകാശിപ്പിച്ചുകൊണ്ട്, ഹൃദയാകർഷകമാംവണ്ണം പരിലസിക്കുന്ന കാഴ്ച എത്രയോ ആഹ്ലാദകരം! ഇവയാകട്ടെ കിഴക്കെ കമ്പോളത്തിൽ കിഴക്കുഭാഗത്ത് കനകക്കുന്നുകൊട്ടാരത്തോട് സുമാർ രണ്ട് ഫർലോംഗ് സമീപിച്ച് വടക്കെ നിരയിലായി സ്ഥിതിചെയ്യുന്ന മലങ്കര നടമേൽ സുറിയാനിപള്ളിയുടെയും, നടമേൽ പള്ളിയിൽനിന്ന് പിരിഞ്ഞുപോയവരായ സുറിയാനിക്കാർകൂടി 999-ാമാണ്ട് തെക്കേ കമ്പോളത്തിന്റെ മിക്കവാറും മദ്ധ്യഭാഗത്തായി പടിഞ്ഞാറെ നിരയിൽ സ്ഥാപിച്ചിട്ടുള്ള റോമൻ കത്തോലിക്കാപള്ളിയുടെയും, ശ്രീകോവിലുകളുടെയും ശിരോച്ചതലങ്ങളിൽ സംഘടിപ്പിച്ചിട്ടുള്ളവതന്നെ.

രാവിലെയും വൈകുന്നേരവും ഈ ക്രൈസ്തവദേവാലയങ്ങളുടെ തട്ടുമണിമാളികകളിൽനിന്ന് പുറപ്പെടുന്ന മധുരഗംഭീരമായ ഘണ്ടാനാദപരമ്പരകൾ പതിനഞ്ചാം ശതാബ്ദത്തിലെ നസ്രാണിരാജകുടുംബമായിരുന്ന വില്ലാർവട്ടം സ്വരൂപം, രാജകുടുംബത്തോടും രാജ്യാവകാശത്തോടുംകൂടി പെരുമ്പടപ്പ് രാജകുടുംബത്തിൽ ലയിച്ചതിനു തുല്യം. തൃപ്പൂണിത്തുറ മഹാക്ഷേത്രത്തിലെ ശ്രീബലി പരമ്പരകളെ ആരാധിക്കുന്നതായ വാദ്യഘോഷ ബഹളങ്ങളോടിടകലർന്ന് കൊച്ചിരാജ്യത്തെ രണ്ടു പ്രധാന രാജകീയ മതങ്ങൾ തമ്മിലുള്ള ചിരപ്രതിഷ്ഠിതമായ സൗഹാർദ്ദബന്ധത്തെ സദാ സങ്കീർത്തനം ചെയ്തുപോരുന്നു.

അർജ്ജുനപ്രതിഷ്ഠിതമെന്ന ഐതീഹ്യസമ്പത്തിയോടു കൂടിയതായ ഈ മഹാക്ഷേത്രമാവട്ടെ 1096 തുലാം 6-ാം തീയതി അർദ്ധരാത്രിക്കുശേഷം അഗ്നിക്കിരയായ സന്ദർഭത്തിൽ തീ, കൊച്ചി കോവിലകങ്ങളെക്കൂടി ബാധിക്കുമെന്ന നിലയായപ്പോൾ മഹാമഹിമശ്രീ ഇളമുറ കുട്ടൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് അത്യുച്ചമായ നിലവിളിയോടുകൂടി കമ്പോളമദ്ധ്യത്തിലേക്ക് ഓടി രാജഭക്തന്മാരായ നസ്രാണിപ്രജകളെ ഉണർത്തി സഹായം അപേക്ഷിക്കയും തൃപ്പൂണിത്തുറ നസ്രാണികൾ ഒന്നടങ്കം ഉണ്ടചോറിനുചിതം കാട്ടുവാനായി ജീവനെക്കൂടി തൃണവൽഗണിച്ച് കൊച്ചിരാജകുടുംബത്തിനുവേണ്ടി ശത്രുക്കളുടെ വാൾ വായ്ത്തലകളിൽ കഴുത്തണച്ചുകൊടുത്ത തങ്ങളുടെ പൂർവ്വപിതാക്കന്മാരുടെ ധീരസന്നദ്ധതയോടുകൂടി ക്ഷേത്രത്തിലേക്ക് പാഞ്ഞു. പടർന്നുകാളുന്ന എരിതീയിൽനിന്ന് കൊച്ചി രാജകുടുംബത്തെയും കോവിലകങ്ങളെയും രക്ഷിക്കുകയും ചെയ്ത കഥ പ്രസിദ്ധമായിട്ടുള്ളതാണല്ലോ'.

തൃപ്പൂണിത്തുറ കോവിലകത്ത് 1814-ൽ ജനിച്ച രാമവർമ്മൻ എന്ന് പേരായ ഒരു കൊച്ചുതമ്പുരാൻ തന്റെ ഇരുപതാം വയസ്സ് കഴിഞ്ഞപ്പോൾ ക്രിസ്തുമതം സ്വീകരിച്ചു. അച്ഛനും ബന്ധുക്കളും ഇതിനെതിരായിരുന്നതിനാൽ അധികം താമസിയാതെ അദ്ദേഹത്തിന് കൊച്ചി രാജ്യം വിട്ടുപോകേണ്ടതായിവന്നു. പിന്നീട് അദ്ദേഹം ഒരു ക്രിസ്തുമത പ്രസംഗകനായിത്തീരുകയും ശിഷ്ടജീവിതം അങ്ങനെ നയിക്കുകയും ചെയ്തു. 1857-ൽ കണ്ണൂരിൽവെച്ച് അദ്ദേഹം നിര്യാതനായി എന്നുമാണ് ചരിത്രം[18]. നാടുവിട്ടുപോയ സഹോദരൻ ക്രിസ്തുമത പ്രസംഗകനായിത്തീർന്നെങ്കിലും അദ്ദേഹത്തിന് ആവശ്യമുള്ള പണം കോവിലകത്തുള്ള സഹോദരൻ അയച്ചു കൊണ്ടിരുന്നു. പക്ഷേ, അവരുടെ അമ്മാവൻ മതം മാറിയ അനന്തരവനെ ശപിച്ചശേഷം സ്ഥലംവിട്ടുപോയി എന്നുമത്രേ കഥ. ഏ. ഡി. ഒന്നാം ശതകത്തിൽ ചാവക്കാട്ടും ഏകദേശം ഇതുതന്നെ സംഭവിച്ചു എന്നാണ് ചരിത്രം.

എന്നാൽ 1909-ൽ അബ്ദുള്ളാപാത്രിയർക്കീസ് കൊച്ചിയിൽ വന്നപ്പോൾ നസ്രാണികളുടെ മഹാചാര്യനായ അദ്ദേഹത്തിന്റെ സ്വീകരണത്തിനായി [19]കൊച്ചിമഹാരാജാവ് വിട്ടുകൊടുത്തത് രണ്ട് കുതിരകളെ പൂട്ടിയ അദ്ദേഹത്തിന്റെ സ്വന്തം രഥമായിരുന്നു. അതുപോലെ തന്നെ വട്ടശ്ശേരിൽ തിരുമേനി മർദ്ദീൻ യാത്ര കഴിഞ്ഞ് കൊച്ചിയിൽ എത്തിയപ്പോൾ തിരുമേനിയെ നടമേൽ പള്ളിയിലേക്ക് സ്വീകരിച്ച് ആനയിച്ചതും കൊച്ചിമഹാരാജാവിന്റെ ഇരട്ടക്കുതിരകളെ പൂട്ടിയ രഥത്തിലായിരുന്നു. ഈ വസ്തുതകൾ കൊച്ചിരാജകുടുംബവും സുറിയാനിക്രിസ്ത്യാനികളും തമ്മിൽ ശതാബ്ദങ്ങളായി നിലനിന്നിരുന്ന സൗഹാർദ്ദത്തിന്റെ സ്ഥിരീകരണമായി മാത്രം കണക്കാക്കിയാൽ മതി. തിരുവിതാംകൂർ രാജകുടുംബവും സുറിയാനിക്രിസ്ത്യാനികളോട് സൗഹൃദം കാണിക്കുന്നതിൽ ഒട്ടും പുറകിലല്ലായിരുന്നു. പത്തൊമ്പതാം ശതാബ്ദത്തിന്റെ ആരംഭത്തിൽ മീനച്ചിലാറിന്റെ തെക്കെ തീരത്തുള്ള പതിനാറ് ഏക്കർ സ്ഥലം കോട്ടയം പഴയസെമിനാരിക്കുവേണ്ടി ദാനമായി കൊടുത്തത് അന്നത്തെ തിരുവിതാംകൂർ മഹാറാണിയായിരുന്ന റാണി ഗൗരിപാർവ്വതീഭായി ആയിരുന്നു.

18. കർമ്മേലിലെ കർമ്മയോഗി, അനിയൻ കല്ലേത്ത്, പ്രസാധനം റ്റി. വി. ഫിലിപ്പോസ് കോർ-എപ്പിസ്കോപ്പാ, കണ്ടനാട്, പേജ് 377.

19. കർമ്മേലിലെ കർമ്മയോഗി, അനിയൻ കല്ലേത്ത്, 1991, ഉദയം പേരൂർ, പേജ് 116.



സെമിനാരി പണിയുന്നതിനായി ഇരുപതിനായിരം രൂപയും അവർ കൊടുത്തു. തിരുവല്ലായിലെ പാലിയേക്കരപള്ളി തീവെച്ചു നശിപ്പിച്ചതിന്റെ നഷ്ടപരിഹാരമായി സ്ഥലത്തെ ഹിന്ദുക്കളെക്കൊണ്ട് എണ്ണായിരം രൂപ പള്ളിയുടെ പുനർനിർമ്മാണത്തിനുവേണ്ടി കൊടുപ്പിച്ചതും ഈ റാണിതന്നെയായിരുന്നു. 1875-ൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായെ കണ്ടപ്പോൾ അന്നത്തെ തിരുവിതാംകൂർ മഹാരാജാവായിരുന്ന ഉത്രംതിരുനാൾ അദ്ദേഹത്തോട് അത്യധികം ബഹുമാനം പ്രദർശിപ്പിക്കുകയും ബാവായെപ്പോലെയുള്ള ഒരു മഹാത്മാവിനെ കാണാനിടയായത് തന്റെ ഭാഗ്യമാണെന്ന് പ്രസ്താവിക്കുകയും ചെയ്തു. അങ്ങനെ പൊതുവെ പറഞ്ഞാൽ കേരളത്തിലെ രാജാക്കന്മാർ പുരാതനക്രിസ്ത്യാനികളോട് പെരുമാറിയിരുന്നത് വളരെ മാന്യമായ നിലയിൽതന്നെയായിരുന്നു.

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം 1599 ജൂണിലെ വിവാദപരമായ ഉദയംപേരൂർ സുന്നഹദോസ് പോർത്തുഗീസുകാരുടെ ഒരു ബലപ്രകടനമായിരുന്നു. ലത്തീൻ ആരാധനാക്രമങ്ങളും മാർപ്പാപ്പയുടെ നേരിട്ടുള്ള ഭരണവും സുറിയാനി സഭയുടെ മേൽ അടിച്ചേല്പിക്കുന്നതിന് ഈ സുന്നഹദോസ് മുഖാന്തരം അവർ ശ്രമിച്ചു. [20]അതോടുകൂടി പേർഷ്യൻസഭയുമായി ശതാബ്ദങ്ങളോളം തുടർന്നുപോന്നിരുന്ന സകല ബന്ധങ്ങളും മലങ്കരസഭയുടെ ഒരുവിഭാഗം വിച്ഛേദിക്കുകയും മറ്റൊരു വിഭാഗം റോമാസഭയുമായി കൂട്ടിച്ചേർക്കപ്പെടുകയും ചെയ്തു. എന്നാൽ ചരിത്രംതന്നെ ക്ഷമിക്കാത്ത വേറൊരു കുറ്റവും പോർത്തുഗീസുകാർ ചെയ്യുകയുണ്ടായി. ഈ സുന്നഹദോസിന്റെ Decree XVI അനുസരിച്ച്, സുറിയാനിഭാഷയിൽ എഴുതിയിട്ടുള്ള സകല പുസ്തകങ്ങളും എല്ലാ മലങ്കരസഭാംഗങ്ങളുടെ രണ്ടു മാസത്തിനകം ബിഷപ്പിനെ ഏല്പിക്കണമെന്ന് തീരുമാനിച്ചു. അതനുസരിച്ച് ശേഖരിക്കപ്പെട്ട എല്ലാ പുസ്തകങ്ങളും പല അനർഘഗ്രന്ഥങ്ങൾ ഉൾപ്പെടെ, കൂട്ടിയിട്ട് അവർ തീ കത്തിച്ച് നശിപ്പിക്കുകയുണ്ടായി. Decree XVI-ന്റെ മലയാള പരിഭാഷ ഇപ്രകാരമായിരുന്നു: 'ഈ മെത്രാസനത്തിലുള്ള വൈദികരും ശെമ്മാശ്ശന്മാരും മറ്റ് നിലയിലുള്ള സകല പേരോടും സുന്നഹദോസ് കല്പിക്കുന്നതെന്തെന്നാൽ വിശുദ്ധമായ അനുസരണയുടെ പേരിലും, ശിക്ഷ

20. Travancore State Mannuel, by T. K. Veluppillay, 1940, page 138.

യായി മുടക്കപ്പെടുമെന്നുള്ളതിനാലും ഈ ഉത്തരവു പരസ്യപ്പെടുത്തുന്നതായി അവരറിയുന്ന രണ്ടു മാസത്തിനുള്ളിൽ സുറിയാനി ഭാഷയിൽ എഴുതപ്പെട്ടിട്ടുള്ള സകല ഗ്രന്ഥങ്ങളും അവരിൽ നേരിട്ടോ, പ്രതിപുരുഷന്മാർ മുഖേനയോ, ഏറ്റവും പുകൾപ്പെട്ട മെത്രാപ്പോലീത്തായുടെ കൈവശം ഏല്പിക്കേണ്ടതാകുന്നു. അതേ അനുസരണയുടെയും മുടക്ക് ശിക്ഷയുടെയും പേരിൽ സുന്നഹദോസ് കല്പിക്കുന്നത് ഈ മെത്രാസനത്തിലെ ആരുംതന്നെ, ബിഷപ്പിന്റെ രേഖാമൂലമുള്ള അനുമതികൂടാതെ സുറിയാനിയിലുള്ള യാതൊരു പുസ്തകത്തിന്റെയും കോപ്പി എടുത്തുകൂടാത്തതുമാകുന്നു'. ഈ ഡിക്രി നടപ്പാക്കിക്കഴിഞ്ഞപ്പോഴേക്കും മാർത്തോമ്മാ ക്രിസ്ത്യാനികളുടെ എല്ലാ ചരിത്രരേഖകളും നഷ്ടപ്പെട്ടുകഴിഞ്ഞു. തങ്ങളുടെ അതിപുരാതനവും ഉൽകൃഷ്ടവുമായ പൈതൃകം വെറും വായ്മൊഴിയായി രൂപാന്തരപ്പെട്ടുപോയത് കണ്ടുനിൽക്കേണ്ട ഗതികേടാണവർക്കുണ്ടായത്. നസ്രാണികൾക്ക് ഇന്ന് അവരുടെ പൈതൃകത്തെ സ്ഥിരീകരിക്കുന്നതിന് കേരളത്തിന് വെളിയിലുള്ള രേഖകളെ ആശ്രയിക്കേണ്ടി വന്നിരിക്കുകയാണ്.

ഒരു പുരയിടത്തിന്റെ സർവ്വേ നടത്തുമ്പോൾ ഏതെങ്കിലും അതിർത്തിക്കല്ല് നഷ്ടപ്പെട്ടിട്ടുള്ളതായി കണ്ടാൽ അതിന്റെ സ്ഥാനം പുനഃനിർണ്ണയം ചെയ്യുന്നത് അടുത്തുള്ള മറ്റു കല്ലുകളെ ആസ്പദമാക്കിയാണ്. അതുപോലെ മാർത്തോമ്മാശ്ലീഹായുടെ ഭാരതദൗത്യത്തെപ്പറ്റിയുള്ള തെളിവുകളുടെ ചില സർവ്വേക്കല്ലുകൾ കേരളത്തിൽ ഇല്ലെങ്കിൽ അന്യപ്രദേശങ്ങളിലുള്ള തെളിവുകളെ ആശ്രയിക്കേണ്ടി വരും. ലോകത്തിലെ മറ്റ് എല്ലാ ക്രൈസ്തവസഭകളിലും മാർത്തോമ്മാശ്ലീഹാ ഇന്ത്യയുടെ അപ്പോസ്തലനായിട്ടാണ് അറിയപ്പെടുന്നത്. അദ്ദേഹത്തെ മറ്റ് സഭകളൊന്നും അവരുടേതായി അവകാശപ്പെടുന്നുമില്ല. ശ്ലീഹായുടെ അവശിഷ്ടങ്ങൾ മൈലാപൂരിൽനിന്നും എദേസ്സായിലേക്ക് കൊണ്ടുപോയിട്ടുള്ളതായി ചരിത്രമുണ്ട്. ക്രിസ്തുവർഷം നാലാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന വിശുദ്ധ അപ്രേമിന്റെ പ്രാർത്ഥനാഗീതങ്ങളിൽ (Hymns) തോമസ് അപ്പോസ്തലന്റെ അസ്ഥികൾ എദേസ്സായിൽ കൊണ്ടുപോയ [21]കാര്യം പരാമർശിക്കപ്പെട്ടിട്ടുണ്ട്. George Mark Moraes പറയുന്നത്: 'രണ്ടാം ശതാബ്ദത്തിൽ

21. "The Orthodox Church of India" by David Daniel, page 13.



ഒരു [22]സിറിയൻ കച്ചവടക്കാരൻ അപ്പോസ്തലന്റെ വിശുദ്ധ അവശിഷ്ടങ്ങൾ മൈലാപൂരിൽനിന്നും ഏദേസ്സായിലേക്ക് കൊണ്ടുപോയി എന്നാണ്. ഏ. ഡി. മൂന്നാം ശതാബ്ദത്തിൽ സുറിയാനി ഭാഷയിൽ എഴുതപ്പെട്ട "Acts of Thoma" എന്ന അപ്പോക്രിഫൽ പുസ്തകത്തിൽ അപ്പോസ്തലന്റെ ഭാരതദൗത്യത്തെപ്പറ്റി വിസ്തരിച്ചിട്ടുണ്ട്. എദേസ്സായിലെ ബർദേശൻ എന്നയാൾ (ഏ. ഡി. 154-220) ആണ് ഈ പുസ്തകത്തിന്റെ കർത്താവായി അറിയപ്പെടുന്നത്. മൂന്നും നാലും ശതാബ്ദങ്ങളിൽ ഈ പുസ്തകം ഗ്രീക്കുഭാഷയിലേക്കും ലത്തീൻഭാഷയിലേക്കും വിവർത്തനം ചെയ്യപ്പെട്ടതായും പറയപ്പെടുന്നു. പത്തൊമ്പതാം ശതാബ്ദംവരെ ശ്ലീഹായുടെ പ്രേഷിതവൃത്തിയുമായി ബന്ധപ്പെട്ട് കേട്ടിരുന്ന ഗൊണ്ടോഫോറസ് രാജാവ് വെറുമൊരു മിഥ്യയായിരുന്നെന്ന് ചില ഗവേഷകർക്ക് അഭിപ്രായമുണ്ടായിരുന്നു. പക്ഷേ, പാകിസ്ഥാനിലെ തക്ഷശില, അഫ്ഗാനിസ്ഥാനിലെ കാബൂൾ, പഞ്ചാബിലെ പത്താൻകോട്ട്, ഗാന്ധഹാർ മുതലായ പ്രദേശങ്ങളിൽ നടത്തിയ പുരാവസ്തു ഖനനത്തിൽ ലഭിച്ച ചില നാണയങ്ങളിൽ ഈ രാജാവിന്റെയും അദ്ദേഹത്തിന്റെ പൂർവ്വികന്മാരുടെയും പേരുകൾ കാണുകയുണ്ടായി. ഇദ്ദേഹം ഏ. ഡി. 50-ന് മുമ്പ് ഇന്ത്യയുടെ വടക്കുപടിഞ്ഞാറൻ പ്രദേശത്ത് ഭരിച്ചിരുന്ന ഒരു ഇന്തോപാർത്ഥ്യൻ രാജാവായിരുന്നെന്ന് സംശയാതീതമായി തെളിയിക്കപ്പെട്ടിട്ടുണ്ട്. ഗൊണ്ടോഫോറസ്സിന്റെ ചരിത്രസത്യം ചോദ്യംചെയ്യപ്പെടാൻ പാടില്ലാത്തതാണെന്ന് തന്നെയാണ് പ്രസിദ്ധ ചരിത്രകാരനായ എ. എൽ. ബാഷാമിന്റെ അഭിപ്രായം. [23]കൂടാതെ അലക്സാന്ത്രിയായിലെ ഡിമിട്രിയസ്സിന്റെ ശിഷ്യനായിരുന്ന ഒരു പന്തേനസ്സിനെ ഏ. ഡി. 190-ൽ മലബാർ ക്രിസ്ത്യാനികളുടെ അപേക്ഷപ്രകാരം മലങ്കരയിലേക്ക് അയച്ചെന്നും അന്ന് ഇവിടെ ഒരു ക്രിസ്തീയസഭ ഉണ്ടായിരുന്നെന്നും, ഇവരുടെ പക്കൽനിന്നും എബ്രായഭാഷയിലുള്ള വിശുദ്ധ മത്തായിയുടെ ഒരു സുവിശേഷം പന്തേനസ്സ് കൊണ്ടുപോയി എന്നും യസൂബിയസ്സിന്റെ Ecclesiastical History (Book V, Chapter 10) എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. നാലാം ശതാബ്ദത്തിന്റെ അവസാനഘട്ടത്തിൽ ജീവിച്ചിരുന്ന സുപ്രസിദ്ധനായ St. Jeromme, തോമ്മാശ്ലീഹാ ഭാരതത്തിൽ വന്നിരുന്നകാലം തറപ്പിച്ചുതന്നെ

22. "History of Christianity in India" by George Mark Moraes, page 43.

23. "The wonder that was India" by A. L. Basham, 1991 Edition, page 345.

എഴുതിയിട്ടുണ്ട്. ഏ. ഡി. രണ്ടും മൂന്നും നാലും ശതാബ്ദങ്ങളിലെ ഏടുകളാണ് മുകളിൽ പറഞ്ഞവയിൽ മിക്കതും. ഇതെല്ലാംവെച്ച് നോക്കുമ്പോൾ, തോമ്മാശ്ലീഹാ ഇന്ത്യയിൽ വന്നിട്ടില്ലെന്ന് പറയുന്നതിന്റെ തെളിവുഭാരം അങ്ങനെ വാദിക്കുന്നവരിൽതന്നെയാണ് നിക്ഷിപ്തമായിരിക്കുന്നതെന്ന് വ്യക്തമാണ്. പോർത്തുഗീസുകാർ കേരളത്തിൽ വരുന്നതിനു മുമ്പുവരെ മലങ്കരയിലെ പൂർവ്വികന്മാർ സുറിയാനിഭാഷയെയും എബ്രായഭാഷയെയും പഠിച്ചിരുന്നതായും ചരിത്രമുണ്ട്. Dr. P. M. Joseph-നാൽ വിരചിതമായ “മലയാളത്തിലെ പരകീയപദങ്ങൾ” എന്ന ഗ്രന്ഥത്തിൽ (കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് പ്രസിദ്ധീകരണം) ഭാരതവും യഹൂദന്മാരുമായി മൂവായിരം വർഷത്തെ ബന്ധമുണ്ടെന്നും എബ്രായ ഭാഷയിലെ ചില പദങ്ങൾ പഴയ തമിഴുമായി സാമ്യപ്പെട്ടവയാണെന്നും പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനകളിൽ ഒന്നിൽ മലങ്കരയിലെ നസ്രാണിമാർക്ക് പണ്ട് ‘യൂദന്മാരുടെ മരിയാതയാകുന്ന മര്യാത ഒണ്ടായിരുന്നു’ എന്ന് മുൻപേജുകളിൽ പറഞ്ഞിട്ടുണ്ട്[24]. അതുപോലെതന്നെ അവർക്ക് പല ഹൈന്ദവാചാരങ്ങളും ഉണ്ടായിരുന്നു. ‘ബുദ്ധമതക്കാരെയും ജൈനമതക്കാരെയുംപോലെ, കേരള ക്രിസ്ത്യാനികൾ ഹിന്ദുമതത്തിന്റെ ഒരു വിഭാഗമായി രൂപാന്തരപ്പെട്ടുകൊണ്ടിരുന്നു എന്നും പതിനാറും പതിനേഴും ശതാബ്ദത്തിൽ കേരളത്തിൽ വന്ന ജസ്യൂട്ട് മിഷനറിമാരാണ് ഈ പരിവർത്തനത്തിന് തടസ്സമുണ്ടാക്കിയതെ’ന്നുമത്രേ ചരിത്രകാരനായ എ. എൽ. ബാഷാമിന്റെ അഭിപ്രായം[25]. അദ്ദേഹം തുടരുന്നു: ‘സുറിയാനിസഭയുടെ ഒരു വിഭാഗം റോമായുടെ ആധിപത്യം സ്വീകരിക്കുകയും, മറ്റൊരു വിഭാഗം അതിന്റെ ശരിയായ പൈതൃകം കാത്തുകൊണ്ട് തന്നത്താൻ പരിഷ്കരിക്കപ്പെടുകയും ശുദ്ധീകരിക്കപ്പെടുകയും ചെയ്തു’. ആറാം ശതകത്തിലെ അലക്സാന്ത്രിയാക്കാരനായിരുന്ന Cosmos Indicapleustes എന്ന സന്ന്യാസിയുടെ "Christian Topography" എന്ന പുസ്തകത്തിലും പതിമ്മൂന്നാം ശതകത്തിലെ Marco Polo എന്ന യാത്രക്കാരന്റെ ലേഖനങ്ങളിലും ഭാരതത്തിൽ ഉണ്ടായിരുന്ന പഴയ ക്രൈസ്തവസഭയെപ്പറ്റി വിശ്വസനീയമായ പരാമർശങ്ങൾ ഉണ്ട് എന്ന് എ. എൽ. ബാഷാം പ്രസ്താവിച്ചിട്ടുണ്ട്.

24. മലയാളത്തിലെ പരകീയപദങ്ങൾ, ഡോ. പി. എം. ജോസഫ്, കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, തിരുവനന്തപുരം.

25. The wonder that was India by A. L. Basham, page 346.



പാശ്ചാത്യ ചരിത്രകാരനായ ബാഷാമിന്റെ അഭിപ്രായത്തിൽ ജസ്യൂട്ട് മിഷനറിമാരാണ് കേരളസഭയെ ആദ്ധ്യാത്മികാധപതനത്തിൽനിന്നും രക്ഷിച്ചത്. ഒരുപക്ഷേ പോർത്തുഗീസുകാരായിരുന്ന ജസ്യൂട്ടുകളും അങ്ങനെതന്നെ വിശ്വസിച്ചിരുന്നിരിക്കണം. അയിത്തം മുതലായ ഹൈന്ദവാചാരങ്ങളിലും അന്ധവിശ്വാസങ്ങളിലും മുഴുകിപ്പോയെന്ന് അവർ വിശ്വസിച്ചിരുന്ന മലങ്കരസഭയുടെ സ്വയം നിയമിത രക്ഷകരായി വർത്തിക്കുന്നതിനുള്ള ഒരു ആവേശം പോർത്തുഗീസുകാർക്കുണ്ടായിരുന്നു എന്നതിന് സംശയമില്ല. ഉദ്ദേശം നന്നായിരുന്നതിനാൽ അതിനുവേണ്ടി ഏതു മാർഗ്ഗവും സ്വീകരിക്കാമെന്നുള്ള അവരുടെ വിശ്വാസവും തങ്ങളുടെ നിലപാടിൽ ഉറച്ചുനിന്നുകൊണ്ട് അവരെക്കാൾ പുരാതനമായ ഒരു പൗരസ്ത്യസഭയെ പീഡിപ്പിക്കുന്നതിന് അവർക്ക് ന്യായീകരണമായിരുന്നു. ഇതുകൊണ്ടായിരിക്കണം ഉദയംപേരൂർ സുന്നഹദോസിനെപ്പറ്റി പ്രതിപാദിക്കുന്ന പല ചരിത്രകാരന്മാരും ‘വിവാദപര’മെന്ന ഒരു നാമവിശേഷണം പ്രസ്തുത സുന്നഹദോസിനോടുകൂടി ചേർത്തുപോരുന്നത്. മുമ്പ് സൂചിപ്പിച്ചപോലെ യൂദന്മാരുടെ ചില ആചാരങ്ങളും നമ്പൂതിരിമാരുടെ ആചാരങ്ങളും തമ്മിൽ ചില പൊരുത്തങ്ങൾ ഉണ്ട്. യഹൂദമതവും ഹിന്ദുമതവും ലോകത്തിലെ ഏറ്റവും പ്രാചീനങ്ങളായ രണ്ട് മതങ്ങൾ ആണ്. സ്വാഭാവികമായി ആധുനികരെന്ന് അഭിമാനിക്കുന്ന പലർക്കും ഈ മതങ്ങളിൽ കണ്ടുവരുന്ന ചില ആചാരങ്ങൾ അന്ധവിശ്വാസജഢിലങ്ങളായി തോന്നിയിരിക്കാം, പ്രത്യേകിച്ച് മൂന്ന് നാല് ശതാബ്ദങ്ങൾക്കു മുമ്പ്. ഏതായാലും ബാഷാമിലെ ചരിത്രകാരൻ ഒരു കാര്യം സമ്മതിക്കുന്നു. അതായത് റോമാസഭയുടെ ആധിപത്യത്തെ ചെറുത്തുനിന്നുകൊണ്ട് മലങ്കരസഭയിലെ ഒരു വിഭാഗം തങ്ങളുടെ പുരാതനവിശ്വാസവും സംസ്കാരവും കാത്തുസൂക്ഷിച്ചിരുന്നു എന്ന്. ‘...and the Kerala Christians, like the Buddhists and Jains before them, were in the process of becoming a rather heterodox Hindu Sect. Jesuit missionaries of the 16th and 17th centuries succeeded in preventing further decadence. One section of the Syrian Church accepted the authority of Rome while the other which remained true to its tradition, reformed and purified itself’. A. L. Basham in the book ’The wonder that was India’, page 346.

തങ്ങളുടെ അപ്പോസ്തലിക പൈതൃകവും ആഭിജാത്യവും ആത്മാഭിമാനവും ആർക്കും അടിയറവെയ്ക്കുവാൻ മലങ്കരനസ്രാണികൾ പൊതുവെ സന്നദ്ധരായിരുന്നില്ല. ആത്മികമായോ ലൗകികമായോ മറ്റാരുടെയും ആധിപത്യം സ്വീകാര്യമല്ലായിരുന്ന ഒരു വിഭാഗം എല്ലായ്പ്പോഴും അവരുടെയിടയിൽ ഉണ്ടായിരുന്നു. അതിനാൽ നസ്രാണികൾക്ക് ചില സ്ഥലങ്ങളിൽ തങ്ങളുടെ അഭിമാനം നിലനിർത്തുന്നതിനുവേണ്ടി വലിയ വിലയും കൊടുക്കേണ്ടി വന്നിട്ടുണ്ട്. വലിയ ത്യാഗങ്ങളും അനുഭവിക്കേണ്ടിവന്നിട്ടുണ്ട്. പോർത്തുഗീസുകാരുടെ ആദ്യവരവിനുശേഷമുള്ള സുറിയാനിക്കാരുടെ സ്ഥിതിയെ ലാക്രോസ് എന്ന എഴുത്തുകാരൻ എങ്ങനെ വർണ്ണിക്കുന്നു എന്ന് സഭാചരിത്രകാരനായ ഇ. എം. ഫിലിപ്പ് 1907-ൽ എഴുതിയ തന്റെ പുസ്തകത്തിൽ താഴെ കാണും പ്രകാരം ഉദ്ധരിക്കുന്നു[26]: 'സുറിയാനിമെത്രാന്മാർക്ക് ആത്മികവും ലൗകികവുമായ സർവ്വസംഗതികളിലും അധികാരമുണ്ട്. അവർ അവരുടെ ഇടവകകളിലെ സിവിലും വൈദികവുമായ സംഗതികളിൽ പ്രകൃത്യാ ഉള്ള വിധികർത്താക്കളാണ്... ജനങ്ങളിൽ അധികം ആളുകളും വലത്തു കൈയിൽ ഒരു ഊരിപ്പിടിച്ച വാളും ഇടത്തുകൈയിൽ ഒരു പരിചയും മാത്രമേ ധരിക്കുകയുള്ളൂ. അവർ എട്ടാമത്തെ വയസ്സു മുതൽ ഇരുപത്തിയഞ്ചാമത്തെ വയസ്സുവരെ ആയോധനം പരിശീലിക്കുന്നു. അവർ മികച്ച നായാട്ടുകാരും പടയാളികളുമാണ്. ഒരു രാജാവിന്റെ കീഴിൽ എത്രത്തോളം നസ്രാണികളുണ്ടോ അത്രത്തോളം അയാളെ മറ്റുള്ളവർ ഭയപ്പെടുകയും ബഹുമാനിക്കുകയും ചെയ്യുന്നു. ഈ കാരണത്താലും എല്ലാ കാര്യത്തിലുമുള്ള അവരുടെ വിശ്വസ്തതയും പരമാർത്ഥതയും നിമിത്തവും രാജാക്കന്മാർ അവരെ പരിപാലിക്കുകയും താങ്ങുകയും ചെയ്യുന്നു. ബ്രാഹ്മണർ കഴിഞ്ഞാൽ അടുത്ത സ്ഥാനം അവർക്കാണ്. നാട്ടുനടപ്പനുസരിച്ച് ആശാരി, മൂശാരി, കൊല്ലൻ, തട്ടാൻ എന്നീ ജാതിക്കാരുടെ സംരക്ഷകന്മാർ നസ്രാണികളാണ്. പനംകൃഷി ചെയ്യുന്ന (അജ്ഞാനികൾ) അക്രൈസ്തവർ നസ്രാണികളുടെ കീഴിലുള്ള ഒരു പട്ടാളമാകുന്നു. ഈ ജാതികളിൽപ്പെട്ട ഏതെങ്കിലുമൊരാൾക്ക് എന്തെങ്കിലും ഒരുപദ്രവം ഉണ്ടായാൽ അവൻ ഉടനെ നസ്രാണികളുടെ അടുത്തെത്തി വിവരമറിയിക്കുകയും

26. The Indian Church of St. Thomas by E. M. Philip, (Malayalam title: മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭ) page 382



അവർ അതിന് തക്ക പരിഹാരം വരുത്തുകയും ചെയ്യുന്നു. നസ്രാണികൾ രാജാവിന്റെയോ അദ്ദേഹത്തിന്റെ മന്ത്രിയുടെയോ നേരെ കീഴിൽ ആണ്. അല്ലാതെ പ്രാദേശികഭരണക്കാരുടെ കീഴിൽ അല്ല. അവരുടെ പദവികളെ ആരെങ്കിലും അതിലംഘിക്കുന്നപക്ഷം അവർ ഉടനെ സ്വയരക്ഷാർത്ഥം ഒരുമിച്ചുകൂടുന്നു. ഒരു അജ്ഞാനി ഒരു നസ്രാണിയെ താഡിക്കുന്നതായാൽ അവനെ തൽക്ഷണം തൽസ്ഥലത്തുവെച്ച് കൊല്ലുകയോ അല്ലാത്തപക്ഷം അവനെക്കൊണ്ട് ആ സ്ഥലത്തെ പള്ളിക്ക്, താഡിക്കപ്പെട്ട നസ്രാണിയുടെ യോഗ്യത പോലെ സ്വർണ്ണംകൊണ്ടോ വെള്ളികൊണ്ടോ പണിയിക്കപ്പെട്ട ഒരു കൈയുടെ സ്വരൂപം നേർച്ചയായി കൊടുപ്പിക്കുകയോ ചെയ്യും. തങ്ങളുടെ ശ്രേഷ്ഠതയെ പരിപാലിക്കുവാൻ നസ്രാണികൾ ഒരു താണജാതിക്കാരനെ -നായരെപ്പോലും- തൊടുകയില്ല. അവർക്ക് ആനപ്പുറത്ത് സവാരി ചെയ്യാൻ അവകാശമുണ്ട്. അവർ രാജാവിന്റെയും അദ്ദേഹത്തിന്റെ മന്ത്രിമാരുടെയും സന്നിധിയിൽ ഒരേ പരവതാനിയിൽ ഇരിക്കുന്നു. ഇത് സ്ഥാനപതികൾക്കു മാത്രം അനുവദിച്ചിട്ടുള്ള ഒരു പദവിയാകുന്നു. കഴിഞ്ഞ നൂറ്റാണ്ടിൽ (വടക്കൻ) പറവൂർ രാജാവ് ഈ പദവി നായന്മാർക്കുകൂടി കൊടുപ്പാൻ ഉദ്ദേശിച്ചതിനാൽ നസ്രാണികൾ രാജാവിനോട് യുദ്ധത്തിന് ഒരുമ്പെടുകയും സംഗതികൾ പൂർവ്വസ്ഥിതിയിലാക്കുവാൻ രാജാവ് നിർബന്ധിതനാകുകയും ചെയ്തു'. ഈ ഉദ്ധരണി, കർണ്ണൽമൺട്രോ മദിരാശി ഗവണ്മെന്റിന് അയച്ച തന്റെ ഒരു റിപ്പോർട്ടിൽ ചേർത്തിട്ടുണ്ട്. ഇത് 'Proceedings of the Church Missionary Society for 1819 to 1820' എന്ന പുസ്തകത്തിന്റെ 334, 335 പേജുകളിൽ കാണാം. ഒരു കാലത്ത് ദക്ഷിണേന്ത്യയിലേക്കും വലിയ രാജ്യമായിരുന്ന വിജയനഗരത്തിലെ പ്രധാനമന്ത്രിസ്ഥാനം 1442-ൽ ഒരു സുറിയാനി ക്രിസ്ത്യാനി വഹിച്ചിരുന്നു എന്ന് കാണിക്കുന്ന രേഖകൾ ഉണ്ടായിരുന്നെന്ന് W. W. Hunter എന്ന ചരിത്രകാരൻ തന്റെ 'History of British India' എന്ന പുസ്തകത്തിൽ (പേജ് 100) പറഞ്ഞിട്ടുള്ളതായും ഇ. എം. ഫിലിപ്പ് പ്രസ്താവിക്കുന്നു. ചരിത്രപരമായ കാരണങ്ങളാൽ ദക്ഷിണകേരളത്തിലെ ഇടപ്രഭുക്കന്മാർക്ക് ഇക്കാര്യങ്ങളെപ്പറ്റി വലിയ അറിവൊന്നുമുണ്ടായിരുന്നില്ല. തന്മൂലം ഈ പ്രദേശങ്ങളിലുള്ള ചില നസ്രാണികൾക്ക് ചില യാതനകൾ അനുഭവിക്കേണ്ടി വന്നിട്ടുണ്ട്. ഇങ്ങനെ യേശുക്രിസ്തുവിന്റെ അപ്പോസ്തലന്മാരിൽ ഒരുവനായ

മാർത്തോമ്മായുടെ പൈതൃകം അഭംഗുരം തുടർന്നുകൊണ്ടുപോകുന്നതിന് ഇന്നും എന്നും അഭിമാനപുരസ്സരം ശ്രമിച്ചുകൊണ്ടിരിക്കുന്ന നസ്രാണികളുടെ ഒരു പ്രധാന വിഭാഗമാണ് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ. പ്രസ്തുത സഭയുടെ ധീരോൽകൃഷ്ട നേതൃത്വം വഹിച്ചിരുന്ന ഒരു പ്രധാനാചാര്യനാണ് ഈ ഗ്രന്ഥത്തിലെ പ്രതിപാദ്യപുരുഷനായ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനി. തന്റെ ജീവനും പദവിയും അഭിമാനംവരെയും സഭാസ്വാതന്ത്ര്യത്തിനുവേണ്ടി ബലികഴിക്കുവാൻ സധൈര്യം തയ്യാറായ തിരുമേനിയെ ലോകമാസകലമുള്ള സ്വാതന്ത്ര്യാഭിവാഞ്ഛയുടെ പ്രതീകമായും അതിനുള്ള ഒരു ഘടകമായും ആഗോളപശ്ചാത്തലത്തിൽ നമുക്ക് നിരീക്ഷിക്കുവാൻ സാധിക്കും. ചരിത്രത്തിന്റെ കാലഘട്ടത്തിൽ നിയതിയുടെ നിഷ്കർഷക്ക് വിധേയമായിട്ടും വിവിധ ലോകസംസ്കാരങ്ങളിൽ അസുലഭമായിട്ടും മാത്രം കണ്ടുവരാറുള്ള യുഗപുരുഷന്മാരുടെ പട്ടികയിൽ ഇദ്ദേഹത്തിന്റെ പേരും ജഗനിയന്താവ് ഉൾപ്പെടുത്തിയിട്ടുള്ളതായി നമുക്ക് മനസ്സിലാക്കാൻ സാധിക്കും. ഭാരതത്തിന്റെ പ്രഥമ സ്വാതന്ത്ര്യസമരമെന്ന് ദേശീയ ചരിത്രകാരന്മാർ വാഴ്ത്തുന്ന 'ശിപായിലഹള'യുടെ പരാജയം കഴിഞ്ഞ് 858-ൽ ഭൂജാതനായ ഈ തിരുമേനി ഒരു നവോത്ഥാന പ്രക്രിയയുടെ ബീജവാഹകനായിരുന്നു എന്ന് ആർക്കും തോന്നാം.

.

**അദ്ധ്യായം 3**

# ഒരു നിർണ്ണായകശതാബ്ദം (1858–1958)

ഇന്ത്യാചരിത്രത്തിലെ ചിരസ്മരണീയമായ കാലചക്രങ്ങളിലൊന്നാണ് 1857 തൊട്ട് 1917 വരെയുള്ള ദശാബ്ദങ്ങൾ. രാഷ്ട്രീയ പ്രക്ഷുബ്ധമായ ഒരു ഭാരതത്തെ തയ്യാറാക്കി ചരിത്രത്തിലവതരിപ്പിച്ച ഒരു കാലഘട്ടമായിട്ടാണ് ചില എഴുത്തുകാർ ഈ കാലത്തെ വിശേഷിപ്പിക്കുന്നത്[1]. 'വിദേശാധിപത്യത്തിനെതിരായി വളർന്നുവന്ന അതൃപ്തി, ബുദ്ധിജീവികളിലുണ്ടായ ദേശീയബോധത്തിന്റെ പുതിയ ഉണർവ്വ്, ഭാരതത്തിന്റെ മഹത്തായ പുരാവൃത്തത്തിലുള്ള അഭിമാനം ഇവയെല്ലാംകൂടി ചേർന്ന് തങ്ങളുടെ രാഷ്ട്രീയ അവകാശങ്ങൾ നേടിയെടുക്കുന്നതിന് ഭാരതജനത സംഘടിപ്പിച്ച ഒരു ജനമുന്നേറ്റവും അതിന്റെ സാഫല്യവുമായിരുന്നു ഈ കാലഘട്ടത്തിന്റെ ഒരു സവിശേഷത. സാമ്പത്തികമായി രാജ്യത്തിന് ഗണ്യമായ നേട്ടം ഒന്നും ഉടനെ ഉണ്ടായിട്ടില്ലെങ്കിലും മനഃശാസ്ത്രപരമായി ഉണ്ടായ പുരോഗതി അസാധാരണമായിരുന്നെന്നുതന്നെ പറയാം. ഈ കാലഘട്ടത്തിന്റെ അവസാനമായപ്പോഴേക്കും മുഖാമുഖമായി നേരിട്ട്, ബ്രിട്ടീഷ് സർക്കാരുമായി ഒരു കണക്കുപറച്ചിലിന് ഇന്ത്യ മുതിർന്നിരുന്നു'. ഇതിനെല്ലാം തുടക്കം കുറിച്ചത് ഭാരതത്തിലെ പ്രഥമ സ്വാതന്ത്ര്യസമരമെന്ന് എല്ലാ ദേശീയവാദികളും, വെറുമൊരു ശിപായിലഹളയെന്ന് ചില ബ്രിട്ടീഷ് ഭരണകർത്താക്കളും വിധിയെഴുതിയിട്ടുള്ള 1857-58-ലെ രാഷ്ട്രീയപ്രചോദിതമായ സൈനികവിപ്ലവമായിരുന്നു. അന്ന് ഇന്ത്യയുടെ നല്ലൊരു ഭാഗം ഭരിച്ചിരുന്ന ഈസ്റ്റ്ഇന്ത്യാ കമ്പനിയെ ഇത് അക്ഷരാർത്ഥത്തിൽ നടുക്കിക്കളഞ്ഞു. 1857 ജനുവരി മാസത്തിൽ ബംഗാളിലെ ബാരക്പൂരിലും ബരാംപൂരിലും ആരംഭിച്ച

---

1. "An Outline History of Indian people" by H. R. Ghoshal, Publications Division, Govt. of India, page 95.

കുഴപ്പങ്ങൾ താൽക്കാലികമായി അമർച്ചചെയ്യപ്പെട്ടെങ്കിലും മെയ് മാസം ആയപ്പോഴേക്കും അത് ഒരു തുറന്ന വിപ്ലവമായി അംബാലായിലും മീററ്റിലും പ്രത്യക്ഷപ്പെട്ടു കഴിഞ്ഞിരുന്നു. തുടർന്ന് ഡൽഹി നഗരം വിപ്ലവകാരികൾ കൈവശപ്പെടുത്തുകയും നാമമാത്ര മുഗൾ ചക്രവർത്തിയായി ഒതുങ്ങിക്കഴിഞ്ഞിരുന്ന വയോധികനായ ബഹദൂർഷാ രണ്ടാമനെ ഹിന്ദുസ്ഥാന്റെ ചക്രവർത്തിയായി അവരോധിക്കുകയും ചെയ്തു. ഡൽഹി തിരികെപ്പിടിക്കുന്നതിന് ബ്രിട്ടീഷുകാർക്ക് അവസരം ലഭിക്കുന്നതിന് മുമ്പുതന്നെ ലക്നോ, ആലിഗാർ, ബറലി, ഇട്ടാവാ, കാൺപൂർ, അലഹബാദ്, ബനാറീസ്, പാറ്റ്നാ മുതലായ സ്ഥലങ്ങളിലും സൈനീകപ്രക്ഷോഭണങ്ങൾ ആരംഭിച്ചു കഴിഞ്ഞിരുന്നു. മെയ് 30-ലെ ലക്നോലഹള അവിടുത്തെ നവാബ് വജീത് ആലീഷായുടെ ബീഗം ഹസറത്ത് മഹാളിന്റെ പ്രേരണ മൂലമുണ്ടായതായിരുന്നു. ഒരു മാസത്തെ പ്രതിരോധത്തിനുശേഷം ലക്നോവിലെ ബ്രിട്ടീഷ് റസിഡന്റ് Sir Henry Lawrence വധിക്കപ്പെട്ടു. ജൂൺമാസത്തോടുകൂടി പഞ്ചാബ് ഒഴികെ ഉള്ള വടക്കെ ഇന്ത്യയുടെ മിക്ക ഭാഗങ്ങളിലും വിപ്ലവം പടർന്നുപിടിച്ചു. മദ്ധ്യഭാരതത്തിൽ താന്തിയാതോപ്പിയുടെയും ഝാൻസിറാണി ലക്ഷ്മീഭായിയുടെയും നേതൃത്വത്തിൽ ബ്രിട്ടീഷുകാർക്ക് എതിരായി പല പൊരിഞ്ഞ യുദ്ധങ്ങളും നടന്നു. 1858 ഏപ്രിൽ 23-ാം തീയതി ബീഹാർ വിപ്ലവകാരികളുടെ നേതാവായിരുന്ന രജപുത്രവംശജൻ കൺവർസിംഗ് ഇംഗ്ലീഷ് പട്ടാളക്കാരുമായുള്ള യുദ്ധത്തിൽ മരണമടഞ്ഞു. ഇതിനിടെ പല സ്ഥലങ്ങളിലും അനേകം യൂറോപ്യൻ സൈനികരും സ്ത്രീകളും കുട്ടികളും അടക്കം അവരുടെ പരശതം അസൈനികരും കൊല്ലപ്പെട്ടു. പുരുഷവേഷമണിഞ്ഞ് ഇംഗ്ലീഷുകാരുമായി യുദ്ധംചെയ്തുകൊണ്ടിരുന്ന ഝാൻസിറാണി ഗ്വാളിയർ യുദ്ധക്കളത്തിൽവെച്ച് വീരചരമം പ്രാപിച്ചു. സമരക്കാർക്ക് പൊതുവെ ഒരു നിരാശാബോധം തോന്നിയതായി ശങ്കിക്കേണ്ടിയിരിക്കുന്നു. ധീരനായിരുന്ന താന്തിയാതോപ്പിയും പരാജിതനായി പിടികൊടുക്കാതെ പലയിടത്തും പലായനം ചെയ്തെങ്കിലും അവസാനം തടവിലടയ്ക്കപ്പെടുകയും, ബ്രിട്ടീഷുകാർ അദ്ദേഹത്തെ 1858 ഏപ്രിൽ മാസം കഴുകുമരത്തിൽ തൂക്കുകയും ചെയ്തു. സമരക്കാരുടെ ഒരു പ്രധാന നേതാവായിരുന്ന മറാത്തവംശജൻ നാനാസാഹിബ് റഷ്യാക്കാരുടെ സഹായത്തിനുവേണ്ടി ഒരു വിഫലശ്രമം നടത്തുകയും പല യുദ്ധങ്ങളിലും ഇംഗ്ലീഷ്



സേനകളെ തുരത്തുകയും ചെയ്തു. അദ്ദേഹം പേഷ്വാ ആയി സ്വയം പ്രഖ്യാപിച്ചെങ്കിലും, അവസാനം പരാജിതനായി നേപ്പാൾ വനാന്തരങ്ങളിലേക്ക് ഒളിച്ചോടി അവിടെവെച്ച് മരിച്ചുപോയതായി വിശ്വസിക്കപ്പെട്ടുപോരുന്നു. ഹിന്ദുസ്ഥാൻ ചക്രവർത്തിയായി വിപ്ലവകാരികൾ അവരോധിച്ച ബഹദൂർഷാ രണ്ടാമനെയും ഡൽഹിയിലെ ഹുമയൂൺ കബറിങ്കൽവെച്ച് ബ്രിട്ടീഷുകാർ അറസ്റ്റുചെയ്ത് തടവിലാക്കി. അവർ അദ്ദേഹത്തെ ശിക്ഷിച്ചത് ബർമ്മായിലെ റംഗൂണിലേക്ക് നാടുകടത്തിക്കൊണ്ടായിരുന്നു. അവിടെവെച്ച് അദ്ദേഹം അന്ത്യശ്വാസം വലിച്ചു. തന്റെ ശവകുടീരം തന്റെ പ്രിയപ്പെട്ട മാതൃരാജ്യത്തിലായിരിക്കണമെന്നുള്ള അദ്ദേഹത്തിന്റെ ആഗ്രഹവും സാധിക്കാതെ പോയി. ഇന്നും ബർമ്മായിൽ പോകുന്ന വിനോദസഞ്ചാരികൾക്ക് ഈ കബറിടം കാണുന്നതിന് സാധിക്കും. അങ്ങനെ വിദേശീയമേധാവിത്വത്തിനെതിരെ ഇന്ത്യക്കാർ സംഘടിപ്പിച്ച രക്തപങ്കിലമായ ആദ്യത്തെ സ്വാതന്ത്ര്യസമരം പല വീരസന്താനങ്ങളുടെ ആത്മാഹൂതിയോടുകൂടി പാളിപ്പോയെന്നുള്ള ഖേദകരമായ ഒരു ചരിത്രസത്യമായി അവശേഷിക്കുന്നു.

പക്ഷേ, മാനവസംസ്കാരം ഒരു തുടർക്കഥയാണ്. അപ്രതിഹതമായ കാലചക്രഭ്രമണത്തിൽ ആ സംസ്കാരം അനുസ്യൂതം സ്പന്ദിച്ചുകൊണ്ടിരിക്കും. നഷ്ടമായെന്ന് ഇന്ന് നാം ശങ്കിക്കുന്ന പലതും, ഫിനിക്സ്പക്ഷിയെപ്പോലെ വീണ്ടും പുനർജനിക്കും. തോൽവിയുടെ കല്ലറയിൽനിന്നും ചിലപ്പോൾ വിജയത്തിന്റെ സോപാനത്തിലേക്ക് ഉയർന്ന കഥകൾ ഉണ്ട്. അതുപോലെതന്നെ മറിച്ചും. ഈ പ്രക്രിയകൾക്കു വേണ്ട മഹാപുരുഷന്മാരെ ചരിത്രംതന്നെ യഥാകാലം സൃഷ്ടിച്ചുകൊണ്ടിരിക്കും. 1858-ലെ തോൽവി നികത്തുന്നതിനായി ഒരു വ്യാഴവട്ടക്കാലം കഴിയുന്നതിന് മുമ്പുതന്നെ ഒരു മോഹൻദാസ് കരംചന്ദ് ഗാന്ധിയെ കാലയവനികയ്ക്കുള്ളിൽനിന്നും ചരിത്രം പുറത്തെടുത്തു. 1869-ൽ ജനിച്ച ഗാന്ധി തെക്കെ ആഫ്രിക്കയിലെ തന്റെ അഗ്നിപരീക്ഷണത്തിനുശേഷം ഭാരതീയ രാഷ്ട്രീയ നഭോമണ്ഡലത്തിലെ ഒരുജ്ജ്വലതാരമായി പ്രത്യക്ഷപ്പെട്ടു. തന്റെ പൂർവ്വഗാമികൾ നേരിട്ട പ്രഥമ സ്വാതന്ത്ര്യസമരത്തിലെ പരാജയത്തിൽനിന്നും മഹാത്മാഗാന്ധി പല പാഠങ്ങളും പഠിച്ചിരുന്നു. അഹിംസയിൽ ഊന്നൽ കൊടുത്ത ഒരു നിയമനിഷേധപ്രസ്ഥാനത്തിലൂടെ അദ്ദേഹം ഒരു പുതിയ സ്വാതന്ത്ര്യസമരം ആസൂത്രണം ചെയ്തു.

ഇതിന്റെ പരിണതഫലമായിരുന്നു 1942-ലെ ക്വിറ്റ് ഇന്ത്യ പ്രസ്ഥാനവും 1947-ലെ സ്വാതന്ത്ര്യലബ്ധിയും. 1858-ൽ പാളിപ്പോയ സായുധ വിപ്ലവത്തിന്റെ ശരിയായ ഉദ്ദേശം അക്രമരാഹിത്യത്തിലൂടെ ഫലപ്രാപ്തിയിൽ എത്തുന്നതിന് വീണ്ടും തൊണ്ണൂറു വർഷങ്ങൾ വേണ്ടിവന്നു. രാഷ്ട്രീയമായി വലിയ പരാജയമായിപ്പോയ ശിപായി ലഹളയ്ക്കുശേഷം ഒരു വ്യാഴവട്ടക്കാലത്തിനുള്ളിൽ വിവിധ മേഖലകളിലുമായി തങ്ങളുടെ ജീവിതാന്ത്യത്തിൽ മഹാന്മാരായിത്തീരുവാൻ സാധിച്ച പല മഹാരഥന്മാരും ഭാരതമണ്ണിൽ പിറന്നിട്ടുണ്ട് എന്ന് ചരിത്രം സാക്ഷ്യപ്പെടുത്തുന്നു. 1858 ഒക്ടോബർ 31-ന് കേരളത്തിലെ മല്ലപ്പള്ളി ഗ്രാമത്തിൽ ജനിച്ച് പിൽക്കാലം മലങ്കരസഭാഭാസുരനെന്ന് പേരുകേട്ട വട്ടശ്ശേരി തിരുമേനിയായിരുന്നു ഈ പുതിയ ശൃംഖലയിലെ ആദ്യത്തെ കണ്ണികളിലൊന്ന്. കേരള മുഖ്യമന്ത്രിയായിരുന്ന പരേതനായ പട്ടംതാണുപിള്ളയെപ്പറ്റി ഈ ഗ്രന്ഥകാരൻ ഉൾപ്പെടെ ചിലർ പറയാറുണ്ടായിരുന്ന ഒരു സത്യമാണ്, അദ്ദേഹം ഈ കൊച്ചു കേരളത്തിൽ ജനിക്കാതെ ഉത്തരേന്ത്യയിൽ എവിടെയെങ്കിലും ജനിച്ചിരുന്നുവെങ്കിൽ ജഹർലാൽ നെഹ്റുവിനെപ്പോലെ ഉന്നത ശീർഷനായ ഒരു അഖിലേന്ത്യാ നേതാവായിത്തീരുമായിരുന്നു എന്ന്. അതുപോലെതന്നെ, വട്ടശ്ശേരിൽ തിരുമേനി ആദ്ധ്യാത്മികരംഗം വിട്ട് രാഷ്ട്രീയ സ്വാതന്ത്ര്യത്തിനുവേണ്ടി പ്രവർത്തിച്ചിരുന്നുവെങ്കിൽ അദ്ദേഹവും തന്റെ ചില സമകാലീനന്മാരെപ്പോലെ ദേശീയ നഭോമണ്ഡലത്തിലെ ഒരു അത്യുജ്ജ്വലതാരമായി അഖിലേന്ത്യാതലത്തിൽ പരിശോഭിക്കുമായിരുന്നു. പക്ഷേ അദ്ദേഹത്തിന്റെ അതുല്യഗുണങ്ങൾ മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ഈശ്വരൻ ഉഴിഞ്ഞുവെച്ചിരുന്നവയായിരുന്നു. ഈ തിരുമേനിയുടെ സമകാലീനനായി ബംഗാളിൽ ജനിച്ച വേറൊരു വിശ്വപ്രസിദ്ധനായിരുന്നു സർ ജഗദീഷ് ചന്ദ്രബോസ് (1858-1937). സസ്യങ്ങളുടെ സ്പർശനശക്തിയെപ്പറ്റി അഗാധമായ പഠനംനടത്തി ബോട്ടണിശാസ്ത്രത്തിൽ ഇൻഡ്യയ്ക്ക് പ്രശസ്തി നേടിക്കൊടുത്ത ഒരു മഹാനായിരുന്നു ജഗദീഷ്ചന്ദ്രബോസ്. ഭാരതത്തിന്റെ നഷ്ടപ്പെട്ടുപോയ ആത്മാഭിമാനം വീണ്ടെടുക്കുന്നതിന് അനേകം മഹാന്മാരുടെ ജനനം ആവശ്യമായിരുന്നു. നിയതി അതിനുവേണ്ടി പദ്ധതികൾ നടപ്പാക്കിക്കൊണ്ടിരുന്നതായും നമുക്ക് കാണാം. നമ്മുടെ തിരുമേനിയുടെ ജനനത്തിന് രണ്ടു വർഷം മുമ്പുതന്നെ അതായത് 1856-ൽ സ്വാതന്ത്ര്യപ്രസ്ഥാനത്തിന് വിപ്ലവാത്മകമായ നേതൃത്വം കൊടുത്ത ബാലഗംഗാധരതിലക് മഹാരാഷ്ട്രയിൽ ജനിച്ചുകഴിഞ്ഞിരുന്നു. തിരുമേനിയുടെ ജനനം കഴിഞ്ഞ് മൂന്നുവർഷം ആയപ്പോൾ അന്താരാഷ്ട്ര പ്രസിദ്ധി നേടുന്നതിൽ അത്യധികം വിജയിച്ച വേറൊരു മഹത്വ്യക്തി -ശ്രീ. രവീന്ദ്രനാഥ ടാഗോർ- ബംഗാളിൽ 1861-ൽ ജനിച്ചു. ഇദ്ദേഹത്തിന്റെ രംഗം സാഹിത്യമായിരുന്നു. ലോകം അദ്ദേഹത്തെ ഒരു വിശ്വകവിയായി അംഗീകരിച്ചു. ലോകസമൂഹം ഒരു രാഷ്ട്രത്തെ അംഗീകരിക്കണമെങ്കിൽ വിവിധ രംഗങ്ങളിൽ അതിന് കീർത്തിമുദ്ര സമ്പാദിക്കേണ്ടതുണ്ട്. പത്തൊമ്പതാം നൂറ്റാണ്ടിൽ ഇരുപതിനെ അപേക്ഷിച്ച് കൂടുതൽ അന്തർദേശീയപ്രതിഭകൾ ഇൻഡ്യയിൽ ജനിച്ചു. ടാഗോറിനു തിരുമേനിയെക്കാൾ മൂന്നു വയസ്സ് കുറവായിരുന്നെങ്കിലും ഭാരതീയസംസ്കാരത്തിന്റെ കെടാവിളക്കായി നോബൽ സമ്മാനവും വാങ്ങി ജനഹൃദയങ്ങളിൽ ശാശ്വതപ്രതിഷ്ഠ നേടുന്നതിന് അദ്ദേഹത്തിനു കഴിഞ്ഞു. 1863 ജനുവരി 12-ാം തീയതി ആയിരുന്നു മറ്റൊരു ആദ്ധ്യാത്മിക ഗുരുവായ സ്വാമിവിവേകാനന്ദന്റെ ജനനം. നമ്മുടെ തിരുമേനിയെക്കാൾ വെറും നാലു വയസ്സിന്റെ ഇളപ്പം. 1865-ൽ ആയിരുന്നു രാഷ്ട്രീയവേദിയിൽ പയറ്റി പേരെടുത്ത വെറൊരു മഹാനായിരുന്ന ലാലാലജ്പത്റായി ജനിച്ചത്. പഞ്ചാബിലെ സിംഹം എന്ന അപരനാമധേയത്താൽ അദ്ദേഹം സ്വാതന്ത്ര്യസമരസേനാനികളുടെ രോമാഞ്ചമായിരുന്നു. തിരുമേനി ജനിച്ച് അഞ്ചുവർഷം കഴിഞ്ഞപ്പോഴായിരുന്നു ദേശീയ പ്രസ്ഥാനത്തിന്റെ ബഹുമാന്യതയുടെ ഉരകല്ലായിത്തീർന്ന ഗോപാലകൃഷ്ണഗോഖലെ 1866-ൽ മഹാരാഷ്ട്രയിൽ ജനിച്ചത്. ഇന്ത്യയുടെ സ്വാതന്ത്ര്യസമരത്തിൽ അദ്ദേഹം വഹിച്ച പങ്ക് ആർക്കും അവഗണിക്കുവാൻ പറ്റില്ല. വീണ്ടും ഒരു മൂന്നു കൊല്ലംകൂടി കഴിഞ്ഞപ്പോളാണ് രാഷ്ട്രപിതാവായ മഹാത്മാഗാന്ധിയുടെ ജനനം. അങ്ങനെ ശിപായിലഹളയുടെ ശോകാന്തനാടകത്തിന് തിരശ്ശീല വീണ് ഒരു വ്യാഴവട്ടക്കാലത്തിനുള്ളിൽ ഈ നാടിന്റെ ഭാഗ്യവിധാതാക്കളായിരുന്ന പല മഹാന്മാർക്കും ഭാരതം ജന്മംകൊടുത്തു കഴിഞ്ഞിരുന്നു. ഇവരെക്കൂടാതെ മറ്റു പല വിധത്തിലും സമൂഹത്തെ സ്നേഹിച്ചവരും സേവിച്ചവരുമായ മഹാന്മാർ ഇവിടെ ജനിച്ചിരുന്നു എന്നതിന് സംശയമില്ല. ഇന്ത്യയുടെ പല ഭാഗത്തും ജനിച്ച് പല രംഗങ്ങളിലും പേരെടുത്ത ഇവർ ഇരുപതാം ശതാബ്ദത്തിലേക്ക് ത്വരിതപ്രയാണം ചെയ്തു

കൊണ്ടിരുന്ന ഭാരതത്തിന്റെ പുരോഗതിക്ക് പത്തൊമ്പതാം ശതാബ്ദം സംഭാവന ചെയ്ത അമൂല്യനിധികളായിരുന്നെന്ന് സൂക്ഷ്മനിരീക്ഷകർക്ക് കാണാൻ കഴിയും. ഇങ്ങനെയുള്ളവരിൽക്കൂടിയാണ് പുതിയ കാലഘട്ടങ്ങൾ അവയുടെ തയ്യാറെടുപ്പ് നടത്തുന്നത്.

ഇന്ത്യൻ ചരിത്രം അതിന്റെ നിയതകാലികമായ പരിവർത്തനത്തിന് നാന്ദികുറിച്ച പത്തൊമ്പതാം ശതകത്തിന്റെ മറ്റ് ഭാഗങ്ങളിലും പ്രധാനപ്പെട്ട പല സംഭവങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നതായി കാണാം. യൂറോപ്പും അമേരിക്കയും ഈ ആഗോളസ്പന്ദനങ്ങളിൽ നിന്നും വിമുക്തമായിരുന്നില്ല. ഏ. ഡി. 1848 തന്നെ വിപ്ലവങ്ങളുടെ ഒരു വർഷമായിരുന്നു എന്ന് Illustrated Atlas of the Modern World എന്ന പുസ്തകത്തിന്റെ കർത്താവായ ഡബ്ലിയു. ഡി. റൗൻസൺ വിശ്വസിക്കുന്നു (Longman publications). ഇത്യാദി അഭിപ്രായങ്ങൾ പരിശോധിക്കുമ്പോൾ നമ്മുടെ കഥാനായകനായ തിരുമേനി ജനിച്ച പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യഭാഗം ലോകമെമ്പാടും മനുഷ്യസ്വാതന്ത്ര്യത്തിന്റെ അലകൾ ഒലികൊണ്ടിരുന്ന ഒരു കാലഘട്ടമായിരുന്നു എന്ന് ചരിത്രാന്വേഷികൾക്ക് ഗ്രഹിപ്പാൻകഴിയും. എന്നാൽ ഈ സ്വാതന്ത്ര്യകാംക്ഷ അമർത്തുന്നതിനുള്ള ശ്രമങ്ങളും ഒരു വശത്ത് തുടർന്നുകൊണ്ടിരുന്നു എന്നുള്ളത് വിസ്മരിക്കുന്നില്ല. ഭാരതത്തിലെ ഒന്നാമത്തെ സ്വാതന്ത്ര്യസമരംപോലെതന്നെ തദ്ദേശികമായി സുപ്രധാനങ്ങളായ പല സംഭവങ്ങളും ലോകത്തിന്റെ മറ്റു ഭാഗങ്ങളിൽ ഉണ്ടായിക്കൊണ്ടിരുന്നു. കണ്ണും മനസ്സും ഒരുപോലെ തുറന്നുവെച്ചുകൊണ്ട് ലോകചരിത്രം പഠിക്കുന്ന ആർക്കും മനസ്സിലാക്കാൻ സാധിക്കുന്ന ഒരു സത്യമാണ് ആഗോളപ്രാധാന്യം ഉള്ള സംഭവപരമ്പരകൾ പലപ്പോഴും സമാനഭാവത്തിൽ ഏകസമയത്ത് സമകാലികമായി ലോകത്തിന്റെ പല ഭാഗങ്ങളിലും സംഭവിക്കുന്നു എന്നത്. ഉദാഹരണമായി വെറും പ്രകൃതിജന്യമായ ഭൂകമ്പംതന്നെ മണിക്കൂറുകൾ ഇടവിട്ട് പല രാജ്യങ്ങളെയും പീഡിപ്പിക്കുന്ന പ്രക്രിയ നമ്മുടെ ശ്രദ്ധയിൽപെട്ടിട്ടുണ്ട്. അതുപോലെ വിമാനാപകടങ്ങളും പൂർവ്വാർദ്ധഗോളത്തിലും പശ്ചിമാർദ്ധഗോളത്തിലും അടുത്തടുത്ത് ഉണ്ടാകുന്നത് നാം നിരീക്ഷിച്ചിട്ടുള്ളതാണ്. ഭരണകൂടങ്ങൾ തകർന്നുവീഴുന്നതും പുതിയവ പടുത്തുയർത്തപ്പെടുന്നതും പല രാജ്യങ്ങളിലും ഒരേ കാലത്തുതന്നെ സംഭവിക്കുന്നതിന് ചരിത്രം സാക്ഷിയാണ്. തിരുമേനിയുടെ ജനനത്തിന് പത്തുവർഷം മുമ്പ്, അതായത് 1848-ൽ ആണ്



ഒന്നര ശതാബ്ദത്തേക്കെങ്കിലും ലോകമനഃസാക്ഷിയെ സ്വാധീനിച്ച Communist Manifesto (Marx and Engles) ആദ്യമായി പ്രസിദ്ധീകരിക്കപ്പെട്ടത്. 1848 മാർച്ചു മാസത്തിൽ ആസ്ട്രിയായിലെ ക്രൂരഭരണത്തിൽ പ്രതിഷേധിച്ച് വിദ്യാർത്ഥികൾ പ്രക്ഷോഭണം ആരംഭിക്കുകയും തൽഫലമായി അവിടുത്തെ ചാൻസലർ മെറ്റേർണിക് രാജകുമാരൻ രാജ്യം വിട്ട് ഓടിപ്പോകുകയും ചെയ്തു. അവിടുത്തെ ചക്രവർത്തിക്കും പുത്രനെ അധികാരം ഏല്പിച്ച് സ്ഥാനത്യാഗം ചെയ്യേണ്ട ഗതികേടും ഉണ്ടായി. ഇതേ വർഷത്തിൽത്തന്നെ ഫ്രാൻസിലെ രാജാവായിരുന്ന ലൂയി ഫിലിപ്പ് അവിടെ പൊട്ടിപ്പുറപ്പെട്ട ഒരു വിപ്ലവത്തിന്റെ ഫലമായി സ്ഥാനത്യാഗം ചെയ്യുകയും അതോടുകൂടി രണ്ടാമത്തെ ഫ്രഞ്ച് റിപ്പബ്ലിക്ക് പ്രഖ്യാപിതമാകുകയും ചെയ്തു. ഇന്ത്യയിൽ ഒരു സ്വതന്ത്രനാട്ടുരാജ്യമായിരുന്ന പഞ്ചാബ് പിടിച്ചെടുത്ത് സാമ്രാജ്യത്തിന്റെ ഒരു അവിഭാജ്യഘടകമായി ബ്രിട്ടീഷുകാർ പ്രഖ്യാപിച്ചത് 1849-ൽ ആയിരുന്നു. 1851-ൽ വ്യാവസായിക വിപ്ലവത്തിന്റെ പാരമ്യതയിൽ എത്തിക്കഴിഞ്ഞ ബ്രിട്ടീഷ്ജനത അവരുടെ നേട്ടങ്ങളുടെ പട്ടിക വിളംബരം ചെയ്തുകൊണ്ട് അവരുടെ ചരിത്രപ്രസിദ്ധമായ The great exhibition വിക്ടോറിയാ മഹാരാജ്ഞിയെക്കൊണ്ട് തേംസ് നദീതീരത്തുള്ള Hyde park-ൽ ഉദ്ഘാടനം ചെയ്യിച്ചു. ശാസ്ത്രം, സാങ്കേതികവിദ്യ, വ്യവസായം, കൃഷി മുതലായ രംഗങ്ങളിൽ ബ്രിട്ടീഷുകാർ നേടിയ അസൂയാവഹമായ എല്ലാ നേട്ടങ്ങളും ഈ ഉത്സവത്തിൽ പ്രദർശിപ്പിച്ചിരുന്നു. നൂറു വർഷത്തിനുശേഷം ഇതിന്റെ ശതാബ്ദി കൊണ്ടാടുവാനായി അതേ നദീതീരത്ത് സംഘടിപ്പിച്ച 1951-ലെ Festival of Britain പ്രദർശനം ആ സെപ്തംബർ മാസത്തിൽ സന്ദർശിക്കുന്നതിനും വിക്ടോറിയാ രാജ്ഞിയുടെ റെക്കാർഡു ചെയ്യപ്പെട്ട ഉദ്ഘാടനപ്രസംഗം കേൾക്കുന്നതിനും ഈ ഗ്രന്ഥകാരന് സാധിച്ചിട്ടുണ്ട്. ആ പ്രദർശനത്തിന് എത്തിയ പരസഹസ്രം ബ്രിട്ടീഷുകാരുടെയും മുഖത്ത് അഭിമാനവും സംതൃപ്തിയും തെളിഞ്ഞുകാണാമായിരുന്നു.

1852-ൽ നെപ്പോളിയൻ മൂന്നാമൻ ഫ്രാൻസിന്റെ ചക്രവർത്തിയായി സ്ഥാനം ഏറ്റു. പത്തുവർഷം കഴിഞ്ഞപ്പോൾ, 1862-ൽ, ആ ശതാബ്ദത്തിലെ ഏറ്റവും പ്രമുഖ രാജ്യതന്ത്രജ്ഞനായിരുന്ന ബിസ്മാർക് അധികാരത്തിലേറി. ഇതിനിടെ സാമ്പത്തിക വികസനത്തിന് വെമ്പൽകൊണ്ടിരുന്ന ജർമ്മനിയുടെ ഒരു മിഷനറിസമൂഹം

ഉത്തരകേരളത്തിലെ കോഴിക്കോട്ട് ബാസൽമിഷൻ എന്ന പേരിൽ ഒരു സംരംഭം ആരംഭിച്ചിരുന്നു. 1859-ൽ അവരുടെ ഒരു തുണിമിൽ കോഴിക്കോട്ട് പ്രവർത്തനം ആരംഭിക്കുകയും ചെയ്തു. അതിനു ശേഷം രണ്ടാം ലോകമഹായുദ്ധംവരെ ഈ ജർമ്മൻ മിഷൻ മലബാർപ്രദേശത്ത് പ്രവർത്തനനിരതമായിരുന്നു. കിഴക്കൻയൂറോപ്പിൽ ആണെങ്കിൽ തുർക്കിയും റഷ്യയും തമ്മിൽ ക്രിമിയൻയുദ്ധം ആരംഭിച്ചത് 1854-ൽ ആയിരുന്നു. റഷ്യയുടെ തോൽവിയോടുകൂടി ഈ യുദ്ധം 1856-ലെ പാരീസ് ഉടമ്പടിയിൽ സമാപിക്കുകയാണ് ഉണ്ടായത്. 1856-ൽതന്നെ ഇരുണ്ടഭൂഖണ്ഡമായിരുന്ന ആഫ്രിക്കയെ അനാവരണം ചെയ്തുകൊണ്ട് തന്റെ ലോകപ്രസിദ്ധമായ ആഫ്രിക്കൻ പര്യടനം, സുപ്രസിദ്ധ സമന്വേഷകനും മിഷനറിയുമായിരുന്ന ഡേവിഡ് ലിവിങ്സ്റ്റൺ പൂർത്തിയാക്കി. തിരുമേനി ജനിച്ച 1858-ൽ തന്നെ, ശിപായിലഹളയുടെ പ്രത്യാഘാതമെന്ന് തീർത്തുപറയാവുന്ന വിധത്തിൽ, ഭാരതത്തിന്റെ ഭരണസാരഥ്യം ബ്രിട്ടീഷ് ചക്രവർത്തിനിയായിരുന്ന വിക്ടോറിയാരാജ്ഞി നേരിട്ട് ഏറ്റെടുത്തു. ഇതും വിദൂരഭാവിയിലാണെങ്കിലും, സ്വാതന്ത്ര്യത്തിനുവേണ്ടി ഭാരതം നടത്തിയ ഐതിഹാസിക സമരത്തിന്റെ വീര്യംകൂട്ടുന്നതിന് സഹായിക്കുക മാത്രമേ ചെയ്തിട്ടുള്ളൂ. ഇതിനിടെ ആസ്ട്രിയായുടെ അധീനതയിലായിരുന്ന ഇറ്റലിയുടെ ഏകീകരണത്തിനും സ്വാതന്ത്ര്യത്തിനുമായി അവിടുത്തെ ദേശസ്നേഹികളുടെ ധീരോദാത്തപ്രവർത്തനങ്ങൾ, ഇടയ്ക്കിടെ തടസ്സപ്പെട്ടുകൊണ്ടിരുന്നെങ്കിലും, പൊതുവെ മുന്നേറിക്കൊണ്ടിരിക്കുകയായിരുന്നു. വധശിക്ഷയ്ക്ക് വിധിക്കപ്പെട്ട ഗാരിബാൾഡിയുടെയും (1807-1872) നാടുകടത്തപ്പെട്ട മസ്സിനിയുടെയും (1805-1872) സാഹസികതകൾ ഇറ്റലിയിൽ ഒതുങ്ങിനിൽക്കാതെ ലോകശ്രദ്ധ പിടിച്ചുപറ്റിക്കൊണ്ടിരുന്നു. എങ്കിലും ഇറ്റലിയുടെ വടക്കും, തെക്കും, മദ്ധ്യത്തും വിഭിന്നങ്ങളായ ശക്തികേന്ദ്രങ്ങൾ പ്രവർത്തിച്ചിരുന്നു. വടക്ക് ലിബറൽ സംസ്ഥാനമായ പിയഡ്മോണ്ടും, നടുവിൽ മാർപ്പാപ്പായുടെ ആധിപത്യവും, തെക്ക് സിസിലി ഭരിച്ചിരുന്ന നിഗ്രഹാസക്തനായ ഫെർഡിനാൻഡ് രാജാവും. ഫ്രാൻസിന്റെ സഹായത്തോടുകൂടി പിയഡ്മോണ്ട് ആസ്ട്രിയായെ തോല്പിച്ചു. 'ആയിരം ചെങ്കുപ്പായക്കാർ' എന്നറിയപ്പെട്ടിരുന്ന ഒരു സന്നദ്ധസേനയെ 1860-ൽ ഒരു മുക്കുവന്റെ മകനായിരുന്ന ഗാരിബാൾഡി രൂപീകരിക്കുകയും ഈ സേനയുടെ സഹായത്തോടുകൂടി



അദ്ദേഹം സിസിലിയും നേപ്പിൾസും പിടിച്ചടക്കി തെക്കൻ ഇറ്റലിയെ സംയോജിപ്പിക്കുകയും ചെയ്തു. പിയഡ്മോണ്ടും മാർപ്പാപ്പായുടെ അധീനതയിലുള്ള മേഖലകളുംകൂടിച്ചേർന്നു ഭരിക്കുന്നതിന് തെരഞ്ഞെടുക്കപ്പെട്ട Victor Emmanuel രാജാവിന് തെക്കൻ ഇറ്റലിയെ ഗാരിബാൾഡി വിട്ടുകൊടുക്കുകയാണുണ്ടായത്. അങ്ങനെ ഇറ്റലിയുടെ ഏകീകരണം 1861-ൽ സാദ്ധ്യമായിത്തീരുകയും ഒരു ഏകീകൃത രാഷ്ട്രമായി ഇറ്റലി അന്തർദേശീയരംഗത്ത് പ്രവേശിക്കുകയും ചെയ്തു. 1882-ൽ ഗാരിബാൾഡി മരിക്കുമ്പോൾ നമ്മുടെ തിരുമേനിക്ക് 24 വയസ്സു പ്രായമുണ്ടായിരുന്നു. ഇവരുടെയെല്ലാം വീരേതിഹാസങ്ങൾ ബുദ്ധിമാനായിരുന്ന തിരുമേനിയുടെ ചിന്താഗതിയെ ഒരു പരിധിവരെ സ്വാധീനിച്ചിരിക്കണം. ഈ സമയം, ചക്രവർത്തിമാരുടെ ഭരണത്തിലിരുന്ന റഷ്യയിലും മാറ്റങ്ങളുടെ കാറ്റുകൾ അടിച്ചുതുടങ്ങിയിരുന്നു. 1861 മാർച്ചു മാസത്തിൽ തന്റെ രാജ്യത്തെ പ്രഭുക്കന്മാരുടെ എതിർപ്പിനെ വകവെയ്ക്കാതെ, ശതാബ്ദങ്ങളായി റഷ്യയിൽ നിലവിലിരുന്ന അടിയായ്മ (Serfdom) ഒരു രാജശാസനംമൂലം അലക്സാണ്ടർ ചക്രവർത്തി നിർത്തലാക്കി. പക്ഷേ, അയൽരാജ്യമായിരുന്ന പോളണ്ടിനെ സംബന്ധിച്ചിടത്തോളം റഷ്യയുടെ നയം സാമ്രാജ്യവ്യവസ്ഥിതിയിൽത്തന്നെ അധിഷ്ഠിതമായിരുന്നു. അതിനാൽ റഷ്യൻ ആധിപത്യത്തിൻ കീഴിൽ വീർപ്പുമുട്ടിക്കഴിഞ്ഞിരുന്ന പോളിഷ് ജനതയും 1863-ൽ ഒരു വിപ്ലവത്തിന് തയ്യാറായി. എന്നാൽ ഫ്രാൻസിൽനിന്നും തങ്ങൾ പ്രതീക്ഷിച്ചിരുന്ന സഹായം ലഭ്യമാകാതിരുന്നതുമൂലം ഈ വിപ്ലവം നിർദ്ദയം അടിച്ചമർത്തുന്നതിന് റഷ്യൻ ചക്രവർത്തിക്ക് സാധിച്ചു. അങ്ങനെ ഇന്ത്യയിലെ ശിപായിലഹള പോലെ, പോളണ്ടിലെ വിപ്ലവവും പാളിപ്പോയി. സ്വാതന്ത്ര്യത്തിനുവേണ്ടി മഹാവിപ്ലവം നടത്തിയ ഫ്രഞ്ചുകാരും, കൊളോണിയൽ ആധിപത്യം ഏഷ്യയിൽ സ്ഥാപിക്കുന്നതിനുവേണ്ടി പണിയെടുത്തതും ഈ സമയത്തായിരുന്നു. 1858-ൽ ദക്ഷിണേന്ത്യയിലെ വിയറ്റ്നാം രാജ്യം പിടിച്ചെടുക്കുന്നതിനായി ഫ്രഞ്ചുകാർ സമുദ്രാക്രമണം ആരംഭിച്ചു. ഇത് രണ്ടു വർഷത്തിനുള്ളിൽ വിജയിച്ചു. ഇന്ത്യയിൽ ബ്രിട്ടീഷുകാരും ഇതിനകം വിജയക്കൊടി നാട്ടിക്കഴിഞ്ഞിരുന്നു. കേരളത്തെ സംബന്ധിച്ചിടത്തോളം അവരുടെ നേട്ടങ്ങൾ ആയാസകരമായിരുന്നില്ല. 1792-ൽ ശ്രീരംഗപട്ടണത്തുവെച്ച് ടിപ്പുസുൽത്താനെ തോല്പിച്ചശേഷം ഇംഗ്ലീഷുകാരുടെ നില വളരെ ഭദ്ര

മായിത്തീർന്നു. ചെറിയ ചെറിയ നാടുവാഴികളുമായി ഓരോ ഉടമ്പടികൾ ഉണ്ടാക്കി നാടുമുഴുവൻ ആധിപത്യമുറപ്പിക്കുന്നതിന് അവർക്കു സാധിച്ചു. ഉത്തരകേരളം മുഴുവൻ അവരുടെ പിടിയിലായി. 1801 ഒക്ടോബർ ഒന്നാം തീയതിതന്നെ മദ്രാസ് പ്രസിഡൻസിയിലെ ഒരു ജില്ലയായി രൂപാന്തരപ്പെട്ട മലബാറിലെ ആദ്യത്തെ ജില്ലാകളക്ടറായി മേജർ മക്ലോസിനെ ബ്രിട്ടീഷുകാർ നിയമിച്ചു.

അങ്ങനെ, സാമ്രാജ്യത്വവും ദേശീയ പ്രബുദ്ധതയും തമ്മിലുള്ള നിരന്തരസമരം പലയിടത്തും തോറ്റും ജയിച്ചും ദോളായമാനമായ അവസ്ഥയിൽ എത്തിച്ചേർന്നുവെങ്കിലും സ്വാതന്ത്ര്യത്തിന്റെ ശക്തികൾക്ക് മുൻതൂക്കം ലഭിക്കത്തക്ക വിധത്തിലായിരുന്നു അന്തർദ്ദേശീയ സംഭവങ്ങളുടെ പൊതുവെയുള്ള ഒഴുക്ക്. ശിപായിലഹള പാളിപ്പോയെങ്കിലും അതിനുശേഷം ജനിച്ചുകൊണ്ടിരുന്ന അനേകം രാജ്യസ്നേഹികളുടെ സമയോചിതമായ ആവിർഭാവം ഒരു നവഭാരതത്തിന്റെ അടിസ്ഥാനമിടുന്നതിന് നിയതി വീണ്ടും നമ്മെ സഹായിച്ചുകൊണ്ടിരുന്നതായി കാണാൻ കഴിയും. അതുപോലെതന്നെ പിടിച്ചുനിർത്താൻ കഴിയാത്ത കാലചക്രവിഭ്രമത്തിൽ ലോകസംസ്കാരത്തിന്റെ അപ്രതിഹതമായ പുരോഗതിയുടെ നാഴികക്കല്ലുകളും ഭൂമിയുടെ പല ഭാഗങ്ങളിലും ചരിത്രം വിന്യസിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഇന്നും അത് തുടർന്നുകൊണ്ടിരിക്കുന്നു. ഇത് രാഷ്ട്രീയരംഗത്ത് സാമ്രാജ്യങ്ങളുടെ ജയാപജയങ്ങളിൽ മാത്രം ഒതുങ്ങിനിൽക്കുന്ന ഒരു പ്രതിഭാസമല്ല. മാനവസംസ്കാരത്തിന്റെ പല മേഖലകളിലും ഇമ്മാതിരി ഒരു പരിണാമസിദ്ധാന്തം പ്രവർത്തിക്കുന്നതായി കാണാൻ കഴിയും.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം തുടങ്ങിയപ്പോഴേക്കും Das Capital-ഉം Communist Manifesto-യും രാഷ്ട്രീയരംഗത്തുണ്ടാക്കിയതുപോലെ ശാസ്ത്രരംഗത്തും പ്രകമ്പനം സൃഷ്ടിച്ച വേറൊരു പുസ്തകവും പ്രകാശനം ചെയ്യപ്പെട്ടു. പരിണാമസിദ്ധാന്തത്തിന്റെ ജനകനായിരുന്ന Charles Darwin എഴുതിയ "Origin of Species" എന്ന പുസ്തകം 1859-ൽ ആണ് പ്രസിദ്ധീകരിക്കപ്പെട്ടത്. ഈ പുസ്തകങ്ങളെല്ലാംതന്നെ പത്തൊമ്പതും ഇരുപതും ശതാബ്ദങ്ങളിലെ ലോകത്തിന്റെ ചിന്താഗതിയെ സാരമായി സ്വാധീനിച്ചിട്ടുള്ളവയാണ്. പശ്ചിമാർദ്ധഗോളത്തിലാണെങ്കിൽ, 1861-ൽ അമേരിക്കൻ



ഐക്യനാടുകളുടെ പ്രസിഡന്റായി മഹാനായ എബ്രഹാം ലിങ്കൺ അധികാരമേറ്റെടുത്തു. അദ്ദേഹത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട പരിഷ്കാരം അവിടെ കൊടികുത്തിവാണിരുന്ന അടിമത്തവ്യവസ്ഥിതി ഉച്ചാടനം ചെയ്യുകയായിരുന്നു. പക്ഷേ, 1861-ൽതന്നെ അടിമത്തത്തെ എതിർത്തിരുന്ന ഐക്യനാടുകളിലെ ഉത്തരദേശക്കാരും ദക്ഷിണദേശക്കാരും തമ്മിൽ പൊരിഞ്ഞ ഒരു ആഭ്യന്തരയുദ്ധം പൊട്ടിപ്പുറപ്പെട്ടു. നിർണ്ണായകമായ Gettysburg യുദ്ധത്തിൽ തെക്കൻ ദേശക്കാർ പരാജിതരായി. പക്ഷേ, അധികം താമസിയാതെ, അതായത് 1865-ൽ, മാനുഷികമൂല്യം നിറഞ്ഞ തന്റെ സാമൂഹ്യപരിഷ്കാരത്തിന്റെ വിലയായി സ്വന്തം ജീവൻതന്നെ അദ്ദേഹത്തിന് ബലികഴിക്കേണ്ടിവന്നു. ഇതിനിടെ ദക്ഷിണ അമേരിക്കൻ ഭൂഖണ്ഡത്തിലും ചരിത്രം തിളച്ചുകൊണ്ടിരുന്നു. 1865 മുതൽ 1870 വരെ പോരാടിക്കൊണ്ടിരുന്ന പരാഗ്വേ യുദ്ധമായിരുന്നു അതിന്റെ ലക്ഷണം. ബ്രസീൽ, അർജന്റീനാ, ഉറുഗ്വേ എന്നീ രാജ്യങ്ങൾ ചേർന്ന് പരാഗ്വേയുമായി നടത്തിയ യുദ്ധത്തിൽ പരാഗ്വേക്കാർ തോറ്റുപോയതുമൂലം അവരുടെ രാജ്യത്തിന്റെ നല്ലൊരു ഭാഗം ശത്രുക്കൾക്ക് അടിയറവെയ്ക്കേണ്ടതായി വന്നു. 1866-ൽ യൂറോപ്പിലും വേറൊരു യുദ്ധം ഉണ്ടായി. ഇത് ആസ്ട്രിയയും പ്രഷ്യയും തമ്മിലായിരുന്നു. വെറും ഏഴാഴ്ചമാത്രം നീണ്ടുനിന്ന ഈ യുദ്ധം ആസ്ട്രിയയുടെ പരാജയത്തിൽ പര്യവസാനിച്ചെങ്കിലും പിന്നീട് ഫ്രാൻസും പ്രഷ്യയുമായി വേറൊരു യുദ്ധത്തിന് ഇത് വഴിതെളിക്കുകയാണുണ്ടായത്. 1869-ൽ പാശ്ചാത്യരാജ്യങ്ങളും പൗരസ്ത്യരാജ്യങ്ങളും തമ്മിലുള്ള വാണിജ്യ-സാംസ്കാരിക ബന്ധങ്ങൾക്ക് ആക്കം കൂട്ടുമാറ് സൂയസ്സ് കനാൽ ഉദ്ഘാടനം ചെയ്യപ്പെട്ടു. അങ്ങനെ ചരിത്രത്തിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ, ആകപ്പാടെ, ലോകമാസകലം പുതിയ ഉണർവ്വും വലിയ പരിവർത്തനങ്ങളും ഉണ്ടായ ഒരു ദശാബ്ദം, അഥവാ ശതാബ്ദം ഉദ്ഘാടനം ചെയ്തുകൊണ്ടായിരുന്നു 1858-ൽ നമ്മുടെ തിരുമേനിയുടെ ജനനം എന്ന് മനസ്സിലാക്കാം. ഈ പരിവർത്തനങ്ങളുടെ എല്ലാം അന്തഃസത്തയായി നാം കാണുന്നത്, രാഷ്ട്രീയവും മാനസികവുമായ അടിമത്തത്തിൽനിന്നും വിവേചനത്തിൽനിന്നും വിമുക്തമായി സാർവ്വദേശീയബന്ധങ്ങൾ വളർത്തുന്നതിനുള്ള മനുഷ്യരാശിയുടെ വ്യഗ്രതയാണ്. ശിപായിലഹള പരാജയമായിത്തീർന്നപ്പോൾ മുഗൾസാമ്രാജ്യത്തിന്റെ അസ്തമനവും

കഴിഞ്ഞു. ഈ അസ്തമനപ്രക്രിയ കുറെ ദശാബ്ദങ്ങളായി ഡൽഹിയിൽ തുടർന്നുകൊണ്ടിരുന്നതാണെങ്കിലും അവസാനത്തെ മുഗൾ നാമധാരിയുടെ നാടുകടത്തലോടുകൂടി അത് വീണ്ടുമൊരു ഉദയത്തിന് സാദ്ധ്യതയില്ലാത്തവിധം ശാശ്വതമായി അപ്രത്യക്ഷമാകുകയായിരുന്നു. വേറൊരു സാമ്രാജ്യത്തം ഭാരതത്തിൽ വേരുറപ്പിക്കുകയായി, ഒരു ശതാബ്ദകാലത്തേക്കുകൂടി. ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ കരവലയത്തിൽനിന്നും ബ്രിട്ടീഷ് സർക്കാരിന്റെ ഇരുമ്പ് ചട്ടക്കൂട്ടിലേക്ക് ഉതിർന്നുവീണ ഇന്ത്യയ്ക്ക്, ഇരുപതാംനൂറ്റാണ്ടിന്റെ മദ്ധ്യത്തിലെങ്കിലും സ്വാതന്ത്ര്യം നേടിക്കൊടുക്കത്തക്ക മനുഷ്യവിഭവശക്തിയുടെ ബീജം ചരിത്രം ഈ പരിവർത്തനഘട്ടത്തിലും വിന്യസിക്കുന്നുണ്ടായിരുന്നു. അങ്ങനെ ശിപായിലഹളയുടെ അന്ത്യത്തിൽ, മുഗൾസാമ്രാജ്യത്തിന്റെ തിരോധാനത്തിനും ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ആവിർഭാവത്തിനും ഇടയ്ക്ക്, 1858-ൽ ഇന്ത്യയിൽ പിറന്ന ഒരു യുഗപുരുഷനായിരുന്നു വട്ടശ്ശേരിൽ തിരുമേനി. ഒരു രാജർഷിയായിരുന്ന അദ്ദേഹത്തിന്റെ ജനനത്തിന് തൊട്ടുപിന്നാലെ, ഒരു വ്യാഴവട്ടക്കാലത്തിനുള്ളിൽതന്നെ, ആസന്നമായ പുതിയ യുഗത്തിന്റെ രാഷ്ട്രീയ നഭോമണ്ഡലത്തിൽ ഉദിച്ച വേറൊരു നക്ഷത്രമായിരുന്നു മഹാത്മാഗാന്ധി. വിക്ടോറിയാ രാജ്ഞി 1858-ൽ ഭാരതചക്രവർത്തിനിയായി സിംഹാസനാരൂഢയായെങ്കിലും സ്വതന്ത്രഭാരതത്തിന്റെ ഭാവിശില്പിയായ കരംചന്ദ്ഗാന്ധി, സാമ്രാജ്യത്വമെന്ന കംസനെ നിഗ്രഹിക്കുവാനുള്ള കൃഷ്ണനെപ്പോലെ, 1869-ൽ ജനിച്ചു. ഇത് എല്ലാം, യുഗപ്രധാനങ്ങളായ സംഭവപരമ്പരകളായി നാം കാണേണ്ടതാണ്. ഭാവിഭാരതത്തിന്റെ അടിത്തറയ്ക്ക് ബലം നല്കുവാനായി പല മഹാരഥന്മാരും പിന്നീട് ജനിക്കുന്നതായും നാം കണ്ടുകഴിഞ്ഞു. 1947 ആയപ്പോഴേക്കും രണ്ടാം ലോകമഹായുദ്ധത്തിന്റെ പരിണിതഫലമെന്നോണം, സാമ്രാജ്യത്വത്തിന്റെ വേരുകൾ ഏഷ്യയിലെയും ആഫ്രിക്കയിലെയും പല രാജ്യങ്ങളിൽനിന്നും പിഴുതെറിയപ്പെടുന്നതായും നമുക്ക് കാണാൻ കഴിയും. ഇന്ത്യ, പാകിസ്ഥാൻ, ബർമ്മ, ശ്രീലങ്ക, ഇന്തോനേഷ്യ, മലേഷ്യ, കോംഗോ, ടാൻസേനിയ, നൈജീരിയ, കെനിയ മുതലായ അനേക രാജ്യങ്ങൾ സ്വതന്ത്രങ്ങളായിത്തീർന്നു. ഭാരതത്തിലെ തദ്ദേശീയഭരണത്തിന്റെ രൂപവും ഈ കാലഘട്ടം തീരുന്നതിനു മുമ്പ് പുനരാവിഷ്കരിക്കപ്പെട്ടു. സംസ്ഥാന പുനഃസംവിധാനം (states reorganization) എന്ന പ്രക്രിയയിൽക്കൂടി കേരളം ഉൾപ്പെടെയുള്ള മിക്ക സംസ്ഥാനങ്ങളുടെയും അതിർവരമ്പുകൾ ഭാഷാടിസ്ഥാനത്തിൽ പുനർനിർണ്ണയം ചെയ്യപ്പെടുകയും അറുനൂറോളം നാട്ടുരാജ്യങ്ങൾ നിമിഷനേരംകൊണ്ട് അപ്രത്യക്ഷമായി പ്രബലമായ ഒരു നവഭാരതം ലോകരാഷ്ട്രങ്ങളുടെയിടയിൽ രംഗപ്രവേശം ചെയ്യുകയുമുണ്ടായി. മലയാളികളുടെ ഐക്യകേരളം ഉടലെടുത്തത് 1956 നവംബർ ഒന്നാം തീയതിയായിരുന്നു എന്ന കാര്യം വിസ്മരിക്കാൻ പാടില്ല.



മലങ്കരസഭയുടെ ചരിത്രത്തിലും ഈ ശതാബ്ദം സുപ്രധാനമായിരുന്നു എന്ന് സൂക്ഷ്മപരിശോധനയിൽ കാണാം. എന്തെന്നാൽ 1958-ൽ ആയിരുന്നു ഇന്ത്യൻ സുപ്രീംകോടതിയുടെ ഒരു വിധിയിലൂടെ സഭയുടെ സ്വാതന്ത്ര്യത്തിന്റെ അടിസ്ഥാനവും തന്മൂലം വട്ടശ്ശേരിൽ തിരുമേനിയുടെ ത്യാഗജീവിതത്തിന്റെ സുരഭിലതയും ദേശീയമായി അംഗീകരിക്കപ്പെട്ടത്. ഈ വിധിയുണ്ടായത് തിരുമേനിയുടെ ജന്മമാസമായ 1858 ഒക്ടോബറിനുശേഷം നൂറുവർഷം തികയുന്നതിന് തൊട്ടടുത്ത് 1958 സെപ്തംബർ മാസത്തിലായിരുന്നു. ഇന്ത്യൻ സുപ്രീംകോടതിയുടെ കല്പനയുടെ ഫലമായാണ് സഭയുടെ ഭരണഘടനയ്ക്ക് അംഗീകാരവും, കാതോലിക്കാസ്ഥാപനത്തിന് നിയമസാധുതയും ഉറപ്പായത്. ചുരുക്കിപ്പറഞ്ഞാൽ, രാഷ്ട്രീയമായും, സഭാചരിത്രസംബന്ധമായും പ്രധാനപ്പെട്ട പല വികാസങ്ങളും തിരുമേനിയുടെ ജന്മവർഷവുമായി ബന്ധപ്പെട്ട് സമാന്തരങ്ങളായി സംഭവിച്ചുകൊണ്ടിരുന്നതായി നമുക്ക് കാണാം. ഇതിനു പുറമേ, അന്തർദേശീയ ശാസ്ത്രരംഗത്തും മനുഷ്യന്റെ ബഹിരാകാശസഞ്ചാരത്തിന്റെ ആദ്യത്തെ കാൽവെയ്പു നടത്തിയതും 1957-ൽ ആയിരുന്നു. റഷ്യതങ്ങളുടെ സ്പുട്നിക് എന്ന ഉപഗ്രഹം തൊടുത്തുവിട്ട് ചരിത്രത്തിലാദ്യമായി ശൂന്യാകാശത്തിന്റെയും പ്രപഞ്ചത്തിന്റെതന്നെയും രഹസ്യങ്ങളെ മനുഷ്യന് മനസ്സിലാക്കാൻ സാധിക്കും എന്ന് നിസ്സംശയം തെളിയിച്ചു. ഇവയെല്ലാം പര്യാലോചിക്കുമ്പോൾ ക്രിസ്തുവർഷം 1957-58, മാനവസംസ്കാരത്തിന്റെ ഒരു നവയുഗാരംഭമായിരുന്നു എന്ന് തോന്നിപ്പോകും. അതുകൊണ്ടുതന്നെയാണ് 1858 മുതൽ 1958 വരെയുള്ള ഈ ശതാബ്ദത്തെ, സനാതനമായ കാലമഹാസൗധത്തിന്റെ സാതത്യബന്ധിതമായ ഒരു ചുടുകട്ടയായി ഈ അദ്ധ്യായത്തിൽ വിവക്ഷിച്ചിരിക്കുന്നത്. 1857-ലെ ഗവണ്മെന്റ് ഓഫ് ഇന്ത്യാ ആക്ട് പാസ്സാക്കിയ ബ്രിട്ടീഷ് പാർലമെന്റ് 1947-ൽ അതു

പോലെതന്നെ പ്രധാനമായ ഇന്ത്യൻ ഇൻഡിപെൻഡൻസ് ആക്ട് പാസ്സാക്കി ഭാരതത്തിന് സ്വാതന്ത്ര്യം കൊടുത്തു. ഇന്ത്യയിലെ ക്രൈസ്തവസഭയെ സംബന്ധിച്ചിടത്തോളം പരമപ്രധാനമായ ഒരു സംഭവം നടന്നത് 1958 സെപ്തംബർ മാസത്തിലായിരുന്നു. മലങ്കര സഭയുടെ സ്വാതന്ത്ര്യത്തെ അരക്കിട്ടുറപ്പിച്ചുകൊണ്ട്, അരശതാബ്ദത്തെ വ്യവഹാരങ്ങൾക്ക് വിരാമം ഇട്ടുകൊണ്ട്, സുപ്രീംകോടതി പ്രസ്താവിച്ച സമുദായക്കേസ്സിലെ വിധി 1858 മുതൽ 1957 വരെയുള്ള ഒരു ശതാബ്ദത്തിലേക്കും നിർണ്ണായകമായ ഒന്നായിരുന്നു എന്നതിന് സംശയമില്ല.

### അദ്ധ്യായം 4

## മല്ലപ്പള്ളിയിൽനിന്നും മലങ്കരസഭയിലേക്ക്

ബാല്യകാലത്ത് അമ്മയോടൊത്ത് പല പ്രാവശ്യം ഞാൻ അന്തിയുറങ്ങിയിട്ടുള്ള ഒരു വീടാണ് നമ്മുടെ കഥാനായകനായ വട്ടശ്ശേരിൽ തിരുമേനി (1033 തുലാം 15-ാം തീയതി / ഒക്ടോബർ 31, 1858) ജനിച്ച വട്ടശ്ശേരിൽ തറവാട്. തമിഴ് പണ്ഡിതനും ഗ്രന്ഥകാരനുമായിരുന്ന എന്റെ ഒരു സ്നേഹിതൻ പരേതനായ വി. എസ്. സുബ്ബയ്യാ ഐ. എ. എസ്., ഒരിക്കൽ എന്നോട് പറഞ്ഞ ഒരു കാര്യം ഒന്നുകൂടി അനുസ്മരിക്കുകയാണ്. ശേരി അഥവാ ചേരി എന്ന പദത്തിന് പഴയ കാലത്ത് തമിഴിൽ ഉണ്ടായിരുന്ന അർത്ഥം ബ്രാഹ്മണവാസസ്ഥലം എന്നായിരുന്നു. അങ്ങനെ നോക്കുമ്പോൾ കേരളത്തിലെ പല പുരാതന തറവാടുകളുടെയും പേരുകൾ മതവ്യത്യാസമെന്യേ ബ്രാഹ്മണ ഇല്ലങ്ങളുമായി ബന്ധപ്പെട്ടിരുന്നു എന്ന് കാണാം. ഉദാഹരണമായി വട്ടശ്ശേരി, കല്ലാച്ചേരി, മൂക്കാഞ്ചേരി, മാപ്പിളശ്ശേരി, പനശ്ശേരി, മഴുവാഞ്ചേരി, ആഴുവാംചേരി, പുന്നശ്ശേരി, കാക്കശ്ശേരി മുതലായവ. മല്ലപ്പള്ളി പ്രദേശത്തെ നല്ല ഒരുവിഭാഗം ഭൂമിയും ഒരു കാലത്ത് വട്ടശ്ശേരി കുടുംബക്കാരുടെ വകയായിരുന്നു. തിരുമേനിയുടെ ജ്യേഷ്ഠൻ അവിരാച്ചന്റെ മൂത്തമകൾ ഏലിയാമ്മ എന്റെ വല്ല്യമ്മയായിരുന്നു -അമ്മയുടെ അമ്മ. ഈ ജ്യേഷ്ഠനോട് തിരുമേനിക്ക് വലിയ സ്നേഹവും ബഹുമാനവുമുണ്ടായിരുന്നു. എന്റെ അമ്മയെയോ വല്ല്യമ്മയെയോ കാണുമ്പോഴൊക്കെ 'എന്റെ അവിരാച്ചന്റെ' എന്ന വിശേഷണം ചേർത്തുകൊണ്ടായിരുന്നു തിരുമേനി അവരെ അഭിസംബോധന ചെയ്തിരുന്നത്[1]. എന്റെ പിതാമഹന്റെ അമ്മയും വട്ടശ്ശേരിലെ സഹോദരഗൃഹമായ പയ്യമ്പള്ളിലെ ഒരു സ്ത്രീരത്നമായിരുന്നു. അങ്ങനെ അപ്പന്റെയും അമ്മയുടെയും തായ്‌വഴികളിലൂടെ തിരുമേനിയുടെ തറവാടുമായി എന്നെ ബന്ധിപ്പിച്ചിട്ടുള്ളത് അർത്ഥവത്താണ്.

---

1. പവ്വത്തിക്കുന്നേൽ - പാലയ്ക്കാമണ്ണിൽ കുടുംബചരിത്രം, പേജ് 321, 374.

മിക്കവാറും പൂർണ്ണമായി മരപ്പലകകളിൽ നിർമ്മിതമായതും ഏകദേശം മൂന്നു ശതാബ്ദത്തോളം അതിന്റെ പഴക്കം അതേ സ്ഥിതിയിൽ നിലനിർത്തിപ്പോന്നിട്ടുള്ളതുമായ വട്ടശ്ശേരിൽ വീടിന്റെ ഒരു മുറിയിലായിരുന്നു തിരുമേനി പിറന്നുവീണത്. ഇതേ മുറിയിൽ പല പ്രാവശ്യം നിദ്രാദേവിയെ പൂജിക്കേണ്ടി വന്നിട്ടുണ്ടെങ്കിലും ആ ശ്രീകോവിലിന്റെ പരിശുദ്ധിയെപ്പറ്റിയോ പുരാവൃത്തപ്രാധാന്യത്തെപ്പറ്റിയോ ചെറുപ്പകാലത്ത് എനിക്ക് കാര്യമായ അവഗാഹം ഒന്നുമില്ലായിരുന്നു. ഈ വീടിന്റെ സ്ഥലത്ത് ഇന്നൊരു പുതിയ കെട്ടിടം വന്നുകഴിഞ്ഞു. എന്റെ ചെറുപ്പകാലത്ത് ഈ വീട്ടിൽ താമസിച്ചുകൊണ്ടിരുന്നത് എന്റെ അമ്മയുടെ ഇളയ മാതുലനായിരുന്ന വട്ടശ്ശേരിൽ കുഞ്ഞുച്ചായനായിരുന്നു. ഇദ്ദേഹത്തിന്റെ ലാളന ഒന്നുമാത്രമായിരുന്നു ചെറുപ്പകാലത്ത് എന്നെ വട്ടശ്ശേരിൽ വീട്ടിലേക്ക് ആകർഷിച്ചിരുന്നത്. ഈ പരിലാളന അദ്ദേഹം മരിച്ചുപോയ 1967 വരെ അഭംഗുരം തുടർന്നുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ഒരു പൗത്രന്റെ സ്ഥാനം മാത്രമേ എനിക്ക് ഉണ്ടായിരുന്നുള്ളൂ എങ്കിലും, എന്റെ അമ്മ, മാതൃഗൃഹമായ വട്ടശ്ശേരിൽ പോകുമ്പോഴൊക്കെ, ഞാനുംകൂടെ പോകുന്നതിന് ശ്രമിക്കുമായിരുന്നു. കുഞ്ഞുച്ചായനും ഞാനും തമ്മിൽ ഒരുമാതിരി പിതൃപുത്രബന്ധമാണ് നിലവിലിരുന്നത്. എന്റെ തിരുവനന്തപുരത്തെ വസതിയിലെ സ്വീകരണമുറിയിൽ വച്ചിരിക്കുന്ന തിരുമേനിയുടെ ഒരു വർണ്ണചിത്രം വട്ടശ്ശേരിൽ പുരയിടത്തിൽത്തന്നെ താമസിക്കുന്ന പ്രസിദ്ധ ചിത്രകാരൻ ശ്രീ. നാരായണൻ ആചാരിയെക്കൊണ്ട് 1956-ൽ വരപ്പിച്ചുതന്നതും ഈ കുഞ്ഞുച്ചായൻ ആയിരുന്നു. എണ്ണഛായത്തിൽ വരച്ചിട്ടുള്ള ഈ ചിത്രത്തിന് ഏതോ ഒരു അമാനുഷിക ശക്തിയുള്ളതായി എന്റെ ചില കുടുംബാംഗങ്ങൾക്കും അല്ലാത്തവർക്കും തോന്നിയിട്ടുണ്ട്. ഇത് മല്ലപ്പള്ളിയിൽനിന്നും എന്റെ ഉദ്യോഗസ്ഥലമായിരുന്ന ന്യൂഡൽഹിയിൽ കൊണ്ടുവന്നുതന്നത് 1956-ൽ അവിടെ വികാരിയായിരുന്ന ഫാദർ കെ. സി. തോമസ് അച്ചൻ ആയിരുന്നു. ഡൽഹിയിലെ നമ്മുടെ ആദ്യത്തെ വികാരി. ഇദ്ദേഹം പിന്നീട് മക്കാറിയോസ് മെത്രാപ്പോലീത്താ ആയി അഭിഷിക്തനായി അമേരിക്കൻ ഭദ്രാസനാധിപനായും ബാവാ തിരുമേനിയുടെ സഹായിയായും ഇരുന്നിട്ടുണ്ട്. ഇതെല്ലാം സാധാരണഗതിയിൽ സാന്ദർഭികസംഭവങ്ങൾ മാത്രമാണെങ്കിലും എന്നെ സംബന്ധിച്ചിടത്തോളം എനിക്ക് വട്ടശ്ശേരിൽ തിരുമേനി



യോടുള്ള ആദരവിന് പരിപാവനത നല്കുന്നവയാണ് എന്നത്രേ ഞാൻ വിശ്വസിക്കുന്നത്.

മല്ലപ്പള്ളിയിലെ വട്ടശ്ശേരിൽ തറവാട് പവ്വത്തിക്കുന്നേൽ പാലയ്ക്കാമണ്ണിൽ കുടുംബത്തിന്റെ ഒരു ശാഖയാണ്. ഈ കുടുംബത്തിന്റെ ചരിത്രത്തിൽ പറയുന്നത് ഇത് സുപ്രസിദ്ധവും പുരാതനവുമായ പകലോമറ്റം എന്ന നമ്പൂതിരിഇല്ലത്തിൽനിന്നും ഉത്ഭവിച്ചതാണെന്നും രണ്ടുമൂന്നു ശതാബ്ദങ്ങൾക്കു മുമ്പ് വടക്ക് ചാവക്കാട് താലൂക്കിലുള്ള പാലയൂർ എന്ന ദേശത്തുനിന്നും തിരുവിതാംകൂറിലേക്ക് വന്നിട്ടുള്ളതാണെന്നുമത്രേ. മാർത്തോമ്മാശ്ലീഹായിൽനിന്നും ഒന്നാം ശതാബ്ദത്തിൽ മാമ്മോദീസാ ലഭിച്ച നമ്പൂതിരി ഇല്ലങ്ങളിൽ സുപ്രധാനമായ ഒന്നായിരുന്നു പകലോമറ്റം. ഈ പേരിന്റെ പ്രാങ്ങ്രൂപം പകലോൻമഠം എന്നായിരുന്നുവത്രേ. സൂര്യാരാധനക്കാരായിരുന്ന നമ്പൂതിരിമാരുടെ ഈ ഇല്ലം കാലാന്തരത്തിൽ പകലോമറ്റം എന്നായി എന്ന് അനുമാനിക്കാം. പകലോൻ എന്നത് സൂര്യദേവന്റെ ഒരു പര്യായപദമാണ്. മാർത്തോമ്മാശ്ലീഹ നിർമ്മിച്ച പാലയൂർ പള്ളിയുടെ തൊട്ടടുത്ത് പടിഞ്ഞാറുവശത്തുള്ള പറമ്പിന് 'പകലോൻമഠം പുലിക്കോട്ട് പറമ്പ്' എന്നാണ്[2] സർവ്വേപുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത്. ലേവ്യഗോത്രക്കാർക്ക് പ്രത്യേക പൗരോഹിത്യം അനുവദിച്ചിട്ടുള്ള യഹൂദപ്രമാണങ്ങൾ അറിയാമായിരുന്ന മാർത്തോമ്മാശ്ലീഹാ, പകലോൻമഠം ഇല്ലക്കാർക്കുണ്ടായിരുന്ന ശ്രേഷ്ഠാചാര്യപാരമ്പര്യം പരിഗണിച്ച് അവർക്ക് പൗരോഹിത്യസ്ഥാനം നല്കി എന്ന് വിശ്വസിക്കേണ്ടിയിരിക്കുന്നു. ആദിമസഭയിലെ അർക്കദിയോക്കന്മാർ എല്ലാവരുംതന്നെ ഈ കുടുംബത്തിലെ അംഗങ്ങളായിരുന്നു. പിൽക്കാലത്ത് മേല്പട്ടസ്ഥാനം വഹിച്ചിട്ടുള്ള കേരളത്തിലെ പല ആത്മീയ മേലദ്ധ്യക്ഷന്മാരും പകലോമറ്റം തറവാടുമായി ബന്ധമുള്ളവരാണെന്ന് അഭിമാനിക്കാറുണ്ടായിരുന്നു. പവ്വത്തിൽ കുടുംബം എന്നു കേൾക്കുമ്പോൾതന്നെ സിറിയൻ കത്തോലിക്കാ വിഭാഗത്തിലെ പവ്വത്തിൽ തിരുമേനിയുടെ കുടുംബത്തെ സ്വാഭാവികമായും ഓർത്തുപോകും. വട്ടശ്ശേരിൽ തിരുമേനിയുടെ മൂലകുടുംബമായ പവ്വത്തിക്കുന്നേൽ -പാലയ്ക്കാമണ്ണിൽ തറവാടും സിറിയൻ കത്തോലിക്കാ ബിഷപ്പ് മാർ ജോസഫ്

2. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, ഫാ. പി. എം. ജോസ്, പേജ് 9.

പവ്വത്തിൽ തിരുമേനിയുടെ കുടുംബവും, മലങ്കര സുറിയാനി ക്രിസ്ത്യാനികളെ രണ്ടായി വെട്ടിമുറിച്ച പോർത്തുഗീസ് ആധിപത്യത്തിന് തൊട്ടുമുമ്പുവരെ ഒരു ശാഖയിൽപ്പെട്ടവർ ആയിരിക്കുവാൻ നല്ല സാദ്ധ്യതയുണ്ട്. ഇങ്ങനെ ആലോചിക്കുമ്പോൾ ഇന്ന് രണ്ടായോ മൂന്നായോ നാലായോ മുറിഞ്ഞുകിടക്കുന്ന നസ്രാണി സമുദായാംഗങ്ങൾ എല്ലാവരുംതന്നെ ഒന്നാം ശതാബ്ദത്തിൽ മാർത്തോമ്മായെ സ്വീകരിച്ച അപ്പനമ്മമാരുടെ കുഞ്ഞുങ്ങളാണെന്നും തന്മൂലം സഹോദരങ്ങൾ ആണെന്നും തീർത്തുപറയുവാൻ സാധിക്കും. പക്ഷേ, ചരിത്രത്തിലെ വിഘടനശക്തികളാണ് നമ്മെ ചിതറിച്ചുകളഞ്ഞത്. കൂനൻ കുരിശുസത്യത്തിനുശേഷം മലയാളക്കരയിലെ ക്രൈസ്തവസമൂഹത്തിലും, കേരളത്തിലെ നാട്ടുവാഴ്ചാരംഗത്തും വിദേശികൾ ഉണ്ടാക്കിയ പ്രക്ഷുബ്ധപരിവർത്തനങ്ങൾ പല ഇടവകകളെയും കുടുംബങ്ങളെയും അന്യോന്യബന്ധമില്ലാതെ വിച്ഛേദിക്കുകയും പഴയകൂറ്റുകാർ, പുത്തൻകൂറ്റുകാർ മുതലായ സംജ്ഞകൾമൂലം വിഭിന്നങ്ങളായ സമൂഹങ്ങളായി ഛിന്നഭിന്നമാക്കുകയും ചെയ്തു. മഹാചാര്യന്മാർക്ക് പിറവികൊടുത്ത പവ്വത്തിക്കുന്നും പവ്വത്തിലും തറവാടുകൾ ഒരുപക്ഷേ ഒന്നായിരിക്കാം. അല്ലെങ്കിൽ പകലോമറ്റം എന്ന ആദ്യതായ്‌വേരിന്റെ രണ്ട് ശാഖകൾ മാത്രമായിരിക്കാം എന്ന് ന്യായമായി വിശ്വസിക്കാം. പവ്വത്തിക്കുന്ന് -പാലയ്ക്കാമണ്ണ്, മേൽ പ്രസ്താവിച്ചതുപോലെ, പാലയൂരിലെ മൂലകുടുംബമായിരുന്ന പകലോമറ്റത്തിൽനിന്ന് ഉത്ഭവിച്ചതാണ്. [3]ഇതിന് ഉപോൽബലകമായി കോട്ടയം പാലത്തുങ്കൽ കുടുംബത്തിന്റെ ചരിത്രമായി പരിഗണിക്കാവുന്ന ഒരു ഗ്രന്ഥം -ഒരു A. I. Itty Ipe എഴുതിയ കണ്ണുനീരിന്റെ കാണിക്ക- ഇതേപ്പറ്റി പരാമർശിക്കുന്ന കാര്യം ഇവിടെ പ്രസ്താവ്യാർഹമാണ്. മല്ലപ്പള്ളിയിൽ വരുന്നതിനു മുമ്പ് പവ്വത്തിക്കുന്നിലെ പൂർവ്വികന്മാരിൽ ചിലർ അതിരമ്പുഴ പുതിയകാവ് ക്ഷേത്രത്തിനു സമീപം തെക്കേടമെന്നും വടക്കേടമെന്നും പേരുകൾ ഉള്ള രണ്ടു വീടുകളിലായി താമസിച്ചിരുന്നെന്നും പ്രസ്തുത കുടുംബചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അവസാനം ഇടപ്പള്ളിത്തമ്പുരാന്റെ ഭരണത്തിലായിരുന്ന മല്ലപ്പള്ളിപ്രദേശത്തു കൊല്ലവർഷം 885-ാം ആണ്ടിലാണ്, ഒന്നാം തലമുറക്കാരൻ എന്ന് ചരിത്രമെഴുത്തിനുവേണ്ടി എണ്ണപ്പെട്ട, ശ്രീ. വറുഗീസ് എന്ന പിതാവ് കുടുംബസമേതം ഒരു തോണിയിൽ

3. പവ്വത്തിക്കുന്നേൽ - പാലയ്ക്കാമണ്ണിൽ കുടുംബചരിത്രം, പേജ് 8.



വന്നിറങ്ങിയത് എന്നത്രേ കുടുംബചരിത്രത്തിലെ ആഖ്യാനം. പമ്പാനദിയുടെ ഒരു പോഷകനദിയായ മണിമലയാറിന്റെ പരിലാളനയിൽ പരിപുഷ്ടമാക്കപ്പെട്ടുകൊണ്ടിരുന്ന ശാലീനസുന്ദരവും ഫലഭൂയിഷ്ഠവുമായ ഒരു ഗ്രാമപ്രദേശമാണ് മല്ലപ്പള്ളി. ഇടപ്പള്ളിത്തമ്പുരാന്റെ ആശീർവാദവും ഫ്യൂഡൽപ്രഭുവായിരുന്ന പൂവനപ്പണിക്കരുടെ വാഗ്ദാനങ്ങളുംകൊണ്ട് സന്തുഷ്ടനായ ഒരു പുതിയ കുടിയേറ്റക്കാരനായിട്ടായിരുന്നു ശ്രീ. വറുഗീസ് എന്ന ആ പിതാവ് ആദ്യം മല്ലപ്പള്ളിയിൽ എത്തിയത്. ആകാരസൗഷ്ഠവം, സത്യസന്ധത, ധീരത മുതലായ ഗുണവിശേഷങ്ങളാൽ ചങ്ങനാശ്ശേരി കൊട്ടാരത്തിലെ ഭരണാധിപന്മാരുടെ സ്നേഹം ആർജ്ജിച്ച ഇദ്ദേഹത്തിന് മല്ലപ്പള്ളിയിൽ ആദ്യം കിട്ടിയത് ഭഗവതിക്കുന്ന് എന്നും പാലയ്ക്കാമണ്ണ് എന്നും പേരുള്ള രണ്ടു ശൂന്യക്ഷേത്രപരിസരങ്ങളായിരുന്നു. ഈ വസ്തുക്കൾ മണിമലയാറിലെ പൂവനക്കടവിന് അടുത്തുള്ളവയുമായിരുന്നു. ഈ രണ്ടു പുരയിടങ്ങളും അധിവാസയോഗ്യമാകുന്നതിനുമുമ്പ് തൽക്കാല താമസത്തിനായി പയ്യമ്പള്ളിലെ തന്റെ നെൽപ്പുര പൂവനപ്പണിക്കർ ശ്രീ. വറുഗീസിന് ഒഴിഞ്ഞുകൊടുത്തു എന്നാണ് കഥ. കാലങ്ങൾ കടന്നുപോയി. ശ്രീ. വറുഗീസും മക്കളും അവരുടെ മക്കളും തങ്ങളുടെ സ്വഭാവമഹിമകൊണ്ടും പ്രാപ്തികൊണ്ടും ജനസമ്മതി നേടി തങ്ങളുടെ തറവാടിനെ സ്ഥലത്തെ ഒരു ധനാഢ്യകുടുംബമായി രൂപാന്തരപ്പെടുത്തുകയും ചെയ്തു. കാലക്രമേണ പൂവനപ്പണിക്കരുടെ പിൻഗാമികളും പവ്വത്തിക്കുന്നേൽ പാലയ്ക്കാമണ്ണിൽ കുടുംബക്കാരുമായി അകൽച്ച തുടങ്ങുകയും പുതിയ തലമുറയിലെ പണിക്കർമാരുടെ ജന്മിത്തപ്രവണതകളിൽനിന്നും മോചനം നേടുന്നതിന് ഒരു ഘട്ടത്തിൽ ശ്രീ. വറുഗീസിന്റെ പിൻഗാമികൾക്ക് തിരുവിതാംകൂർ മഹാരാജാവിന്റെ തിട്ടൂരം സമ്പാദിക്കേണ്ടതായും വന്നിട്ടുണ്ട് എന്നാണ് പ്രായമായ ചിലരിൽനിന്നും മനസ്സിലാക്കിയിട്ടുള്ളത്.

കുടുംബചരിത്രപ്രകാരം, വട്ടശ്ശേരിലെ അഞ്ചാം തലമുറയിൽപ്പെട്ട ഔസേപ്പ് എന്ന ഒരു പിതാവ് -അദ്ദേഹം കൊല്ലവർഷം 986-ൽ ജനിച്ച- ആയിരുന്നു തിരുമേനിയുടെ അപ്പൻ. അമ്മ കുറിച്ചിയിൽ കൊലത്തു കളത്തിൽ കുടുബാംഗമായിരുന്നു. വട്ടശ്ശേരിൽ തിരുമേനിയുടെ ശിഷ്യനും, പിന്നീട് മലങ്കരസഭയുടെ കാതോലിക്കായുമായിരുന്ന മോറാൻ മാർ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ

ഈ കുടുംബത്തിലെ ഒരംഗം ആയിരുന്നു, അതായത് വട്ടശ്ശേരിൽ തിരുമേനിയുടെ അമ്മവീട്ടിലെ അംഗം. ശ്രീ. ഔസേപ്പിന്റെ താമസം വട്ടശ്ശേരിൽ തറവാട്ടിൽത്തന്നെയായിരുന്നു. അദ്ദേഹത്തിനും ഭാര്യ ഏലിയാമ്മയ്ക്കുംകൂടി നാലു പെൺമക്കളും അഞ്ച് ആൺമക്കളും ഉണ്ടായിരുന്നു. നാല് പെൺകുട്ടികളെ കല്യാണം കഴിച്ചയച്ച തറവാടുകൾ താഴെ പറയുന്നു. മൂത്തമകൾ ആച്ചിയമ്മയെ ആനപ്രാമ്പാൽ കണിച്ചേരിയിലും, രണ്ടാമത്തെ മകൾ അന്നാമ്മയെ തിരുവല്ലാ കോടിയാട്ടും, മൂന്നാമത്തെ മകൾ ഏലിയാമ്മയെ കോഴഞ്ചേരിൽ തേറുവേലിലും, നാലാമത്തെ മകൾ കൊച്ചീത്തമ്മയെ വെണ്ണിക്കുളത്ത് മഞ്ഞള്ളൂരും. തേറുവേലിൽ കെട്ടിച്ചയച്ച ഏലിയാമ്മ എന്ന മകൾ, അതായത് വട്ടശ്ശേരിൽ തിരുമേനിയുടെ പെങ്ങൾ ആണ് ഇന്നത്തെ തിരുവനന്തപുരം ഭദ്രാസനാധിപൻ ഗീവറുഗീസ് മാർ ദീയസ്കോറോസ് തിരുമേനിയുടെ വല്യമ്മ -അപ്പന്റെ അമ്മ. ആൺകുട്ടികളിൽ ഏറ്റവും മൂത്തപുത്രന്റെ പേര് ഔസേപ്പ് എന്നുതന്നെയായിരുന്നു. കൊല്ലവർഷം 1015-ൽ ജനിച്ച ഇദ്ദേഹം വെണ്ണിക്കുളത്ത് തുണ്ടിയിൽ വീട്ടിൽ അന്നാമ്മയെയായിരുന്നു വിവാഹം കഴിച്ചിരുന്നത്. കുടുംബത്തുനിന്നും മാറി പെയ്കുടി എന്ന വീട്ടിൽ താമസമാക്കി. രണ്ടാമത്തെ പുത്രൻ പട്ടം സ്വീകരിച്ച് വട്ടശ്ശേരിൽ പീലിപ്പോസ് കത്തനാർ എന്ന് സുവിദിതനായിരുന്നു. മൂന്നാമത്തെ മകൻ അവിരാച്ചൻ ജനിച്ചത് കൊല്ലവർഷം 1024-ൽ ആയിരുന്നു. ഇദ്ദേഹം തിരുവല്ലാ കോടിയാട്ട് കുടുംബത്തിലെ ഒരു അച്ചാമ്മയെയായിരുന്നു വിവാഹം കഴിച്ചിരുന്നത്. ഇദ്ദേഹമാണ് ആറാം തലമുറയിൽ വട്ടശ്ശേരിൽ തറവാട്ടിൽത്തന്നെ താമസിച്ചത്. വളരെ പ്രാപ്തനും ജനസമ്മതം നേടിയ ഒരു പൊതുകാര്യപ്രസക്തനുമായിരുന്നു. ഇദ്ദേഹത്തിന്റെ മുത്തമകളായിരുന്നു, മുമ്പ് പ്രസ്താവിച്ചതുപോലെ, ഈ ഗ്രന്ഥകർത്താവിന്റെ മാതാമഹിയായിരുന്ന ഏലിയാമ്മ. ഏലിയാമ്മയെ കല്യാണം കഴിച്ചിരുന്നത് എന്റെ മാതാമഹനായിരുന്ന മണലിൽ മാത്തച്ചൻ അവർകൾ ആയിരുന്നു. വട്ടശ്ശേരിൽ ഔസേഫിന്റെ നാലാമത്തെ മകന്റെ പേര് ഇട്ടി അയിപ്പ് എന്നായിരുന്നു. ജനനം കൊല്ലവർഷം 1027-ൽ. ഇദ്ദേഹം മാന്നാത്ത് കരുവേലിൽ ആച്ചിയമ്മയെ വിവാഹംകഴിച്ച് കുടുംബത്തുനിന്നും വേറെ മാറിത്താമസിച്ചു. ഇദ്ദേഹത്തിന്റെ അനുജനും ഔസേഫ് ഏലിയാമ്മ ദമ്പതികളുടെ അഞ്ചാമത്തെ മകനുമായിരുന്ന നമ്മുടെ കഥാനായകനായ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനി തന്റെ മാതാപിതാക്കളുടെ ഏറ്റവും ഇളയമകൻ.



ഇദ്ദേഹത്തിന്റെ ഒരു മൂത്ത സഹോദരൻ ഔസേഫ് പുന്നൂസ്, മേല്പട്ടക്കാരനായില്ലെങ്കിലും പ്രസിദ്ധനായ ഒരു പുരോഹിതനായിരുന്ന വട്ടശ്ശേരിൽ ഫിലിപ്പോസ് കത്തനാരായിരുന്നെന്ന് മുമ്പേ തന്നെ പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. കൊല്ലവർഷം 1042-ൽ പാലക്കുന്നത്ത്, മാത്യൂസ് മാർ അത്താനാസ്യോസിൽനിന്നും വൈദികപട്ടം സ്വീകരിച്ച ഫിലിപ്പോസ് കത്തനാർ വെറും ഏഴു വർഷത്തിനു ശേഷം, അതായത് 1049 വൃശ്ചികമാസത്തിൽ ഇഹലോകവാസംവെടിഞ്ഞു. മല്ലപ്പള്ളി പ്രദേശത്തുള്ള വെങ്ങലശ്ശേരിപ്പള്ളിയുടെ മദുബഹായ്ക്ക് വെളിയിൽ തൊട്ട് വടക്കുവശത്തായി പ്രത്യേകം സജ്ജമാക്കിയ ഒരു കല്ലറയിലാണ് അദ്ദേഹം അന്ത്യവിശ്രമംകൊള്ളുന്നത്. ചെറുപ്രായത്തിൽത്തന്നെ വിധി അപഹരിച്ച തങ്ങളുടെ പ്രിയപുത്രനെപ്പറ്റി മാതാപിതാക്കൾക്ക് വലിയ സങ്കടമുണ്ടായിരുന്നു. എന്നാൽ രണ്ടു വർഷം കഴിഞ്ഞപ്പോൾതന്നെ മരിച്ചുപോയ തങ്ങളുടെ രണ്ടാമത്തെ മകനേക്കാൾ പതിനഞ്ച് വയസ്സ് പ്രായംകുറവായിരുന്ന തങ്ങളുടെ അഞ്ചാമത്തെ പുത്രനെയും, വട്ടശ്ശേരിൽ ഔസേഫ് ഏലിയാമ്മ ദമ്പതികൾ പൗരോഹിത്യത്തിനുവേണ്ടിതന്നെ വീണ്ടും സഭയ്ക്ക് സമർപ്പിക്കുകയാണുണ്ടായത്. ഇത് എന്തുമാത്രം തീവ്രമായ വിശ്വാസസ്ഥിരതയായിരുന്നു! പഴയനിയമത്തിലെ പിതാവായ അബ്രഹാമിന്റെ വിശ്വാസസ്ഥിരതയെ ഓർമ്മിപ്പിക്കുന്ന തരത്തിലുള്ള ദൈവഭക്തിയാണ് നാം ഇവിടെ കാണുന്നത്. അങ്ങനെ ഒരു മെത്രാപ്പോലീത്തായെയും ഒരു വൈദികനെയും (രണ്ടു പുത്രന്മാരെ) സമുദായസേവനത്തിന് വിട്ടുകൊടുത്ത അതുല്യരായ മാതാപിതാക്കളുടെ ഏറ്റവും ഇളയപുത്രനായിരുന്നു നമ്മുടെ തിരുമേനി.

ഇദ്ദേഹത്തിന്റെ ജനനം എ. ഡി. 1858 ഒക്ടോബർ മാസം 31-ാം തീയതി (കൊല്ലവർഷം 1033 തുലാം 15-ാം തീയതി) ആയിരുന്നുവെന്ന് അറിയാമെങ്കിലും ആ ദിവസത്തിന്റെ ജ്യോതിഷസംബന്ധമായ സ്വാർത്ഥകതയെപ്പറ്റി ആരും പരിചിന്തിച്ചിട്ടുള്ളതായി അറിവില്ല. ആധുനികയുഗത്തിൽ ഇമ്മാതിരി പരിഗണനകൾക്ക് വലിയ പ്രസക്തിയൊന്നുമില്ലെന്ന് വിശ്വസിക്കുന്ന ധാരാളമാളുകൾ ഉണ്ടെങ്കിലും മറിച്ചും വിശ്വസിക്കുന്ന അനേകരുണ്ടെന്നുള്ളതും സത്യമാണ്. എന്തായാലും, ഏത് വിഷയത്തെപ്പറ്റിയുമുള്ള സ്ഥിതിവിവര

ക്കണക്കുകൾ സമ്പാദിക്കുന്നത് അശാസ്ത്രീയമല്ലാത്തതിനാൽ അതിനുവേണ്ടി ഒരുമ്പെട്ടപ്പോഴാണ് നമ്മുടെ നാട്ടിലെങ്ങും ഒന്നര ശതാബ്ദത്തോളം പഴക്കംചെന്ന പഞ്ചാംഗങ്ങൾ ഒന്നും ആരുംതന്നെ സൂക്ഷിച്ചുവെച്ചിട്ടില്ല എന്ന് മനസ്സിലായത്. തിരുവനന്തപുരത്തെ സർക്കാർവക പബ്ലിക് ലൈബ്രറിയിൽപോലും ഇതു ലഭ്യമല്ലായിരുന്നു. അതിനാൽ, ഈ വിഷയത്തിൽ അഖിലേന്ത്യാ പ്രാഗത്ഭ്യം നേടിയിട്ടുള്ള ബാംഗ്ലൂർ വെങ്കിട്ടരാമന്റെ കാര്യാലയത്തിൽനിന്നും അവരുടെ സേവനം അഭ്യർത്ഥിക്കേണ്ടതായിവന്നു. കമ്പ്യൂട്ടർ സാങ്കേതികവിദ്യ ഉപയോഗിച്ച് അവർ ഗണിച്ചുതന്നിട്ടുള്ള കണക്കനുസരിച്ച് തിരുമേനി ജനിച്ച 1858 ഒക്ടോബർ 31-ാം തീയതി ഒരു ഞായറാഴ്ചയായിരുന്നെന്നും അദ്ദേഹത്തിന്റെ ജന്മനക്ഷത്രം സിംഹരാശിയിലുള്ള മകം ആയിരുന്നെന്നും കണ്ടു. തന്നെയുമല്ല ഭാഗ്യസ്ഥാനത്തെ സുശക്തനായി നിൽക്കുന്ന ഗുരുവിന്റെ ദൃഷ്ടിയിലാണ് ജന്മലഗ്നമായ തുലാംരാശിയും. അതിനാൽ ഗ്രഹനിലയനുസരിച്ച് ഒരു വലിയ തപസ്വിയായിരിക്കണമെന്നത്രേ ജ്യോതിഷവിധി. (ദശാധ്യായി, പരിഭാഷ ഹരിജയന്തൻ നമ്പൂതിരിപ്പാട്, പേജ് 647). ഇത് അന്വർത്ഥമായിട്ടുമുണ്ട്. ലഗ്നസ്ഥാനമായ സൂര്യൻ കണ്ണിന് സ്വല്പം വൈകല്യം വരുത്തിവെച്ചെങ്കിലും മുഖത്ത് കനത്ത ഗാംഭീര്യം കൊടുത്തുകൊണ്ട് അദ്ദേഹത്തെ ശക്തമായ ഒരു ആത്മികവ്യക്തിത്വത്തിന്റെ ഉടമയാക്കി. സൂര്യന് നിചഭംഗരാജയോഗവുമുണ്ട്. ബുധനോടുകൂടി ലഗ്നത്തിൽ നിൽക്കുന്നതിനാൽ പ്രത്യേക യോഗബലവും ബുദ്ധിശക്തിയുമുണ്ട്. വർഗ്ഗോത്തമത്തിലുള്ള കുജൻ മുന്നാമെടുത്തുനിന്നുകൊണ്ട് അദ്ദേഹത്തിന് അസാധാരണമായ ധൈര്യവും കൊടുക്കുന്നുണ്ട്. തിരുമേനിയുടെ ജാതകത്തിൽ, ഗുളികൻ ഉൾപ്പെടെയുള്ള മിക്ക ഗ്രഹങ്ങളും യോഗദായകന്മാരായിട്ടാണ് കാണുന്നത്. പക്ഷേ, പല മനഃപ്രയാസങ്ങളും വിഘ്നങ്ങളും തരണംചെയ്യേണ്ട ബാദ്ധ്യതയും അദ്ദേഹത്തിനുണ്ട്. ഗുരു, ശുക്രൻ, ശനി എന്നീ മൂന്ന് ഗ്രഹങ്ങളും അവയുടെ സ്വക്ഷേത്രങ്ങളിലേക്ക് ദൃഷ്ടിചെയ്യുന്നതുമൂലം ജാതകത്തിന് യോഗബലം വർദ്ധിക്കുന്നു. ഉച്ചസ്ഥനായി കരുതാവുന്ന ലഗ്നാധിപൻ ശുഭസ്ഥാനമായ രണ്ടിലാണ് നില. ചുരുക്കിപ്പറഞ്ഞാൽ ധൈര്യം, ഉദാത്തത, വിശുദ്ധി, ബുദ്ധി മുതലായ ഗുണങ്ങൾ സമൃക്കായി സമ്മേളിക്കുന്ന ഒരു അസാധാരണ പുരുഷനായിട്ടാണ് അദ്ദേഹത്തിന്റെ ജനനം. ജീവചരിത്രത്തിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ ഈ



ജ്യോതിഷവിധി സഫലമായിരുന്നതായും കാണാം. ഇത്തരുണത്തിൽ ഇദ്ദേഹത്തിന്റെ മുഖപ്രഭയെപ്പറ്റി പറയുന്നതിനുവേണ്ടി ഒരു ദൃക്സാക്ഷിയെ മാത്രം അവതരിപ്പിക്കുന്നു. ചരിത്രകാരനായ ഇസഡ്. എം. പാറേട്ട് വട്ടശ്ശേരി മല്പാനെ ആദ്യമായി കാണുമ്പോൾ അദ്ദേഹത്തിന് 47 വയസ്സ് മാത്രമേ പ്രായമുണ്ടായിരുന്നുള്ളൂ. തന്റെ 'പ്രഥമ ദർശനത്തിൽ' കണ്ട മദ്ധ്യവയസ്കനും കൃശഗാത്രനുമായിരുന്ന മല്പാനച്ചന്റെ മുഖം കുറെ വർഷങ്ങൾക്കുശേഷം മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് ആറാമന്റെ മുഖമായി പരിണമിച്ചപ്പോൾ ഉണ്ടായ മാറ്റത്തെപ്പറ്റി ശ്രീ. പാറേട്ടിന്റെ പുസ്തകത്തിൽ നിന്നും[4]:

'1080-മാണ്ടോടടുത്ത് ഒരു ദിവസം വട്ടശ്ശേരിൽ മല്പാനച്ചൻ പാറേട്ട് വന്നു. അന്നവിടെ താമസിച്ചു. അസ്ഥിമാത്രശേഷനായ ഒരു വെള്ളക്കുപ്പായക്കാരൻ. താടിയും മീശയും വളർത്തിയിട്ടുണ്ട് -അല്ല വളർത്തുവാൻ ശ്രമിച്ചിട്ടുണ്ട്. പുളിയിളക്കമുള്ള നിലങ്ങളിലോ മരക്കോൾ ഉള്ള ചേരിക്കലിലോ ഉണ്ടാകുന്ന നെൽച്ചെടികൾപോലെ അവിടെയും ഇവിടെയുമായി നാലുംമൂന്നും ഏഴ് താടിമീശ... തമ്മിൽ തെറ്റിപ്പിണങ്ങി വെട്ടിത്തിരിഞ്ഞ് പായാൻതുനിയുന്ന രണ്ട് വെണ്ടക്കണ്ണുകൾ. നേരെ നിൽക്കാൻ അവയിൽ ഒന്ന് ശ്രമിക്കുന്നുണ്ട്, ശരിക്ക് ഫലിക്കുന്നില്ല. യാതൊരു സത്വവൈശിഷ്ട്യവുമില്ലാത്ത ഒരു കോലം എന്നേ പറയാവൂ. ആ കോലത്തിൽ കാലംവരുത്തിയ മാറ്റങ്ങൾ അന്ത്യകാലത്തല്ല, അതിന് വളരെ മുമ്പുതന്നെ. വെണ്ടക്കണ്ണുകൾ കണ്ടാൽ നല്ല കാറിന്റെ ഹെഡ്ലൈറ്റിനുള്ളത്ര പ്രകാശം ഉണ്ടെന്നുതോന്നും. മറിഞ്ഞു പോകുന്ന കണ്ണിന് കാഴ്ചയില്ലാതെയായിത്തീർന്നു എന്ന് സമ്മതിക്കുന്നു. എന്നാലെന്താ അതാരറിയുന്നു? മുഖം ഭാസുരപ്രഭാപൂരിതമായി, മാംസളമായി, കോമളമായി, ദേഹകാന്തി വർദ്ധിച്ച് ശരീരം സ്ഥൂലമായി. ഒക്കെക്കൂടെ ഒരു രാജർഷിയാണെന്ന് ആരും സമ്മതിക്കുന്ന നില. താടിമീശയ്ക്കും മീശയ്ക്കുപോലും കിട്ടി ഉത്ഥാനത്തിൽ പങ്ക്'. അദ്ദേഹത്തിന്റെ ഗാംഭീര്യം നിറഞ്ഞ വ്യക്തിത്വംതന്നെ അഭിമുഖീകരിക്കേണ്ടിവന്ന ശത്രുമിത്രാദികളായ പലരിലും ഭയഭക്തിബഹുമാനങ്ങൾ ഉദ്ദീപിപ്പിച്ചിരുന്നതായി അറിയാം. അത്തരത്തിലുള്ള ഒരു ശരീരകാന്തിയായിരുന്നു ജഗദീശ്വരൻ മഹാചാര്യപദവിയോടൊപ്പം അദ്ദേഹത്തിന് നല്കിയിരുന്നത്.

4. മലങ്കര നസ്രാണികൾ, വാല്യം 4, ഇസഡ്. എം. പാറേട്ട്, പേജ് 43.

എല്ലാ പുരാതന നാഗരികസംസ്കാരങ്ങളും നദീതടങ്ങളിൽ ഉത്ഭവിച്ചിരുന്നതായിട്ടാണ് മിക്ക സാമൂഹ്യശാസ്ത്രജ്ഞന്മാരുടെയും അഭിപ്രായം. സംസ്കാരങ്ങൾ തമ്മിലുള്ള അന്തരം ഓരോ ജാതിക്കാർ തമ്മിലുള്ള വർഗ്ഗവ്യത്യാസത്തിൽ അധിഷ്ഠിതമാണെന്നുള്ളതാണ് പാശ്ചാത്യവീക്ഷണം എന്ന് ചരിത്രകാരനായ ടോയിൻബി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. എന്നാൽ ഇമ്മാതിരി അന്തരങ്ങൾ ഓരോ ജനവിഭാഗവും ജീവിച്ചുപോരുന്ന പ്രദേശങ്ങളുടെ ഭൂപ്രകൃതി, ജലാശയങ്ങൾ, അന്തരീക്ഷം, പരിസ്ഥിതി മുതലായ ഭൂമിശാസ്ത്രപരമായ ഘടകങ്ങളെയാണ് ആശ്രയിച്ചിരിക്കുന്നത് എന്നത്രേ യവനചിന്തകരുടെ അഭിപ്രായം എന്നും അദ്ദേഹം പറയുന്നുണ്ട്. ഏതായാലും പ്രകൃതിയും മനുഷ്യനുമായി അഭേദ്യബന്ധമുണ്ടെന്ന് കാണിക്കുവാൻ പുരാതന വൈദ്യശാസ്ത്രത്തിന്റെ ജനയിതാവായിരുന്ന ഹിപ്പോക്രട്ടിസിനെ ടോയിൻബി ഉദ്ധരിക്കുന്നുണ്ട്[5]. 'ഋതുക്കൾ തമ്മിൽ ഏറ്റവും കൂടുതൽ വ്യത്യാസങ്ങളുള്ള രാജ്യങ്ങളിൽ ഏറ്റവും വശ്യവും വിഭിന്നങ്ങളുമായ പ്രകൃതിരമണീയത നമുക്കു കാണാം -ധാരാളം പർവ്വതനിരകളും വനങ്ങളും സമതലങ്ങളും പുൽത്തകിടികളും. ഋതുക്കൾ തമ്മിൽ വലിയ വ്യത്യാസമില്ലാത്ത രാജ്യങ്ങളിലെ പ്രകൃതിദൃശ്യം എല്ലായിടത്തും ഒരുമാതിരി ഐക്യരൂപ്യമുള്ളതായിരിക്കും. ഇതേപ്പറ്റി ആലോചിക്കുമ്പോൾ ഇത് മനുഷ്യന്റെ സാമുദ്രിക ലക്ഷണങ്ങളുടെ കാര്യത്തിലും ശരിയായിരിക്കും എന്നു കാണാം. ഇതിന്റെ അടിസ്ഥാനത്തിൽ മനുഷ്യപ്രകൃതിയേയും പല വിധത്തിൽ തരംതിരിക്കാം. വൃക്ഷനിബിഡവും ജലസമൃദ്ധവുമായ പർവ്വതപ്രദേശങ്ങൾപോലെയുള്ളത്, ജലരഹിതവും മണ്ണ് കുറഞ്ഞതുമായ സ്ഥലങ്ങൾ, പുൽത്തകിടിയും ചതുപ്പുനിലങ്ങളും ചേർന്നമട്ടിലുള്ളത്. വെള്ളംവറ്റിച്ച നിമ്നപ്രദേശങ്ങൾപോലുള്ളത്. അതായത്, മനുഷ്യന്റെ സ്വഭാവത്തിലും ശരീരഘടനയിലും പരിസ്ഥിതി പ്രതിബിംബിക്കുന്നു എന്നുതന്നെ'.

ഉന്നതവിദ്യാഭ്യാസത്തിനും ഉദ്യോഗത്തിനുമായി ഉത്തരേന്ത്യയിലും മറ്റും പത്തിരുപത് വർഷം താമസിച്ചശേഷം 1959-ൽ കേരളത്തിൽ നിയമനംകിട്ടി ആദ്യമായി ഇവിടെ വന്നപ്പോൾ ഈ ഗ്രന്ഥകാരനെ ഹഠാദാകർഷിച്ച ഒരു വസ്തുതയും ഇവിടുത്തെ ഭൂമി

5. A Study of History Arnold Toynbee, Abridged one volume, New York 1988, page 95.



ശാസ്ത്രവും മനുഷ്യരുടെ പ്രകൃതിയും തമ്മിലുള്ള പരസ്പരബന്ധമായിരുന്നു. കുന്നുകളും താഴ്വരകളും മേടുകളും തോടുകളും ആറുകളും കായലുകളുംകൊണ്ട് നിറഞ്ഞ് ഐക്യരൂപ്യമില്ലാത്ത ഒരു വൈവിദ്ധ്യമാണ് നമ്മുടെ ഭൂപ്രകൃതി. അതുപോലെതന്നെ അപ്രവചനീയമായ സ്വഭാവമുള്ള മനുഷ്യരും. ഇതേപ്പറ്റി സ്വന്തമായ ഒരു സിദ്ധാന്തവും രൂപീകരിക്കുന്നതിന് സാധിച്ചിട്ടുണ്ട്. ഉത്തരേന്ത്യയിലെ സിന്ധുഗംഗാസമതലവും മറ്റു ഭൂഖണ്ഡങ്ങളിലെ സ്റ്റെപ്പീസ്പോലെയുള്ള പ്രദേശങ്ങളും അനേകായിരം കിലോമീറ്റർ ദൂരത്തിൽ ഒരേ ലവലിൽ വ്യാപിച്ചുകിടക്കുമ്പോൾ ആറടിപോലും സമനിലയില്ലാത്ത സ്ഥലങ്ങളെക്കൊണ്ട് നിറഞ്ഞതാണ് നമ്മുടെ കേരളം. വടക്കൻ ഭൂഖണ്ഡത്തിലുള്ള വനങ്ങൾ മിക്കവയിലും കോണിഫറസ്സ് മരങ്ങളാണ് വളരുന്നത്. ചിട്ടയുള്ള കൊടിമരങ്ങളെപ്പോലെ നീണ്ടുനിവർന്ന് നേരെ നിൽക്കുന്നവ. ആ പ്രദേശങ്ങളിലെ പശുക്കൾതന്നെ ആനക്കുട്ടികളെപ്പോലെ ആരോഗ്യമുള്ളവയും അവയുടെ പുറത്ത് ഏത് കൊച്ചുകുട്ടിക്കുപോലും കയറി സവാരി നടത്തത്തക്കവിധത്തിൽ മെരുക്കം ഉള്ളവയുമാണ്. നമ്മുടേതോ? സാധാരണ കൃശഗാത്രികളായ നമ്മുടെ നാടൻ പശുക്കളും, കാളകളും, അച്ചടക്കമില്ലാതെ പല ദിശകളിലേക്ക് വളഞ്ഞുനിൽക്കുന്ന അവയുടെ കൊമ്പുകൾകൊണ്ട് സാധുക്കളായ വഴിപോക്കരെപ്പോലും ആക്രമിക്കത്തക്ക മട്ടിലാണ് എവിടെയും നടക്കുന്നത്. അവരുടെ അടുത്തുകൂടി നടന്നുപോകുന്നതുതന്നെ അപകടമായിരിക്കും. നമ്മുടെ വനങ്ങൾ മിക്കവയും Tropical സ്വഭാവമുള്ളവയാണ്. ഇടതൂർന്ന് യാതൊരു അവയവപൊരുത്തവുമില്ലാതെ പല ഭാഗത്തേക്കും ശാഖകൾ വ്യാപിപ്പിച്ച് അലക്ഷ്യമായി വളരുന്ന മരങ്ങളാണ് നമുക്കുള്ളത്. ഇവയ്ക്കിടയിൽ വളരുന്ന മുൾച്ചെടികളും ഇഴവള്ളികളും കൊടുംവിഷമുള്ളവയും സർവ്വവ്യാപികളുമായ ഇഴജന്തുക്കളും നമ്മുടെ വനങ്ങളുടെ വന്യസ്വഭാവത്തെ കൂടുതൽ അപകടപൂർണ്ണമാക്കുന്നു. ഇങ്ങനെ, ഒരു ശാസ്ത്രീയ നിയമങ്ങൾക്കും വഴങ്ങാത്ത സസ്യജാലങ്ങളും പ്രാണിജാലങ്ങളും (Flora and fauna) ഇന്നാട്ടിലെ മനുഷ്യജാലത്തെയും സ്വാധീനിച്ചിട്ടുണ്ടെന്നുതന്നെയാണ് എന്റെ സിദ്ധാന്തം. അച്ചടക്കവും ഋജമതിത്വവും സ്വാഭാവികഗുണങ്ങളായി ഇവിടെ കാണാത്തതിന്റെ ഒരു കാരണം പരിസ്ഥിതിയ്ക്കും പ്രകൃതിക്കും മനുഷ്യസ്വഭാവത്തിലും പെരുമാറ്റത്തിലും ഉള്ള സ്വാധീനം ഒന്നുതന്നെയാണ്. സ്വാഭാവികമായി, വിമർശനബുദ്ധി

വളരെയുള്ള ഒരു ജനതതിയാണ് കേരളീയർ. വളരെ സ്വതന്ത്രചിന്ത കന്മാരും. ഇവരുടെയിടയിൽ അംഗീകാരം കിട്ടുന്നതിന് അനിതര സാധാരണമായ വ്യക്തിമാഹാത്മ്യം വേണം. രാഷ്ട്രീയത്തിൽ അഖി ലേന്ത്യാ തലത്തിൽ ഉയർത്തപ്പെട്ട നേതാക്കന്മാർ ഇവിടെ വിരള മാണ്. അതുപോലെ ടീം സ്പിരിറ്റ് അവശ്യം വേണ്ട ക്രിക്കറ്റ് കളി യിലും. അന്തഃസത്തയില്ലാത്ത പൊയ്മുഖങ്ങളെ അനാചരാദനം ചെയ്യുന്നതുപോലെതന്നെ സത്യസന്ധന്മാരെ സ്വഭാവഹത്യ ചെയ്യുന്ന തിനും കേരളീയർക്ക് പ്രയാസമില്ലതന്നെ. ഇങ്ങനെയുള്ള ഒരു പശ്ചാ ത്തലത്തിലാണ് കഥാനായകനായ നമ്മുടെ തിരുമേനി ജനിച്ചതും വളർന്നതും.

മണിമലയാറിന്റെ വിരിമാറിലൂടെയാണ് തന്റെ ജീവിത സംസ്കാരം അദ്ദേഹം ആവിഷ്കരിച്ചത്. പുണ്യനദിയായ പമ്പയുടെ ഒരു പോഷകനദിയാണ് മണിമലയാറ്. മറ്റൊരു പോഷകനദിയത്രെ അച്ചൻകോവിലാറ്. പഴയ കാലങ്ങളിൽ എല്ലാ മഴക്കാലത്തും കുലം കുത്തിയൊഴുകാറുണ്ടായിരുന്ന ഒരു നദിയായിരുന്നു മണിമല. പക്ഷേ, ഈ കഴിഞ്ഞ ഒന്നുരണ്ട് ദശാബ്ദങ്ങളിലായി ഇവൾ കൂടുതൽ അച്ചടക്ക ത്തിൽ പെരുമാറുന്നതായി കാണുന്നു. ഇത് ആധുനിക കേരളത്തിൽ ശാസ്ത്രീയമായി നദീജലം ഉപയോഗപ്പെടുത്തുന്നതിനുവേണ്ടി ആവി ഷ്കരിച്ച ചില നദീതടപദ്ധതികളുടെ ഫലമായിട്ടാണെന്നുള്ളതിന് സംശയം ഇല്ല. 1960-കളിൽപ്പോലും മല്ലപ്പള്ളിക്ക് പോകുന്നത് ഇടവ പ്പാതി സമയത്താണെങ്കിൽ വഴിയിൽ പലസ്ഥലത്തും വെള്ളപ്പൊക്കം മൂലം വാഹനങ്ങൾ കൊണ്ടുപോകുന്നതിന് യാത്രക്കാർക്ക് ബുദ്ധി മുട്ടുണ്ടാകുമായിരുന്നു. പക്ഷേ, കാലവർഷത്തിന്റെ ഈ താണ്ഡവ ത്തിലും വട്ടശ്ശേരിലെ വീട്ടിൽ 'ഊത്തമീൻ' ധാരാളം കിട്ടുമായിരുന്നു എന്ന ഒരു ഗുണവും ഉണ്ടായിരുന്നതായി ഓർക്കുന്നു. നമ്മുടെ തിരു മേനിക്ക് മീൻ ഇഷ്ടമായിരുന്നു എന്ന് കേട്ടിട്ടുണ്ട്. മല്ലപ്പള്ളിയിലെ വേറൊരു സ്വാദിഷ്ടവിഭവമാണ് 'പാനി' -പനംകള്ള് വറ്റിച്ച് എടുക്കുന്ന ഒരു പാനീയം. ഇത് ഇന്ത്യയിൽ മറ്റൊരിടത്തും സുലഭമല്ലാത്ത ഒരു മാതിരി കൃത്രിമ മധുവാണെന്നു പറയാം. കോട്ടയം, പുതുപ്പള്ളി മുതലായ സമീപപ്രദേശങ്ങളിലും ഇത് ലഭ്യമാണ്. തൈര്, പഴം, പാനി എന്നിവ ചോറിന്റെ കൂടെ ചേർത്തുള്ള ഒരു മിശ്രിതം സദ്യ കളുടെ അവസാന ഇനമായി മദ്ധ്യതിരുവിതാംകൂറിലെ സുറിയാനി ക്രിസ്ത്യാനികൾ വിളമ്പാറുണ്ട്. വാസ്തവത്തിൽ പഞ്ചനക്ഷത്ര



ഹോട്ടലുകളിൽ കിട്ടാവുന്ന ഏത് പുഡ്ഡിങ്ങിനെക്കാളും കൂടുതൽ രുചികരമാണ് ഇത് എന്ന് നിസ്സംശയം പറയാം. അതുപോലെതന്നെ, ഏത്തയ്ക്ക തീക്കനലിൽ ചുട്ടതും, കപ്പ, കാച്ചിൽ, ചക്ക മുതലായ നാടൻ വിഭവങ്ങളും അദ്ദേഹത്തിന് ഇഷ്ടമുള്ളവയായിരുന്നു. ബാല്യ കാലത്തെ ഭക്ഷണപദാർത്ഥങ്ങളിലുള്ള ചൊട്ടയിലെ രുചി ചുടല വരെ മനുഷ്യരെ പിന്തുടരുവാൻ സാദ്ധ്യതയുണ്ട്. മേല്പട്ടക്കാരനായ ശേഷവും ഏത്തയ്ക്ക കരിഞ്ഞുപോകാതെ ചുട്ടെടുക്കുന്നതിന് ഒരു ചെമ്പുകുഴലിലാക്കി തീക്കനലിൽ ഇട്ട് പാകപ്പെടുത്തുന്നതിനുള്ള ഒരു സംവിധാനവും അദ്ദേഹത്തിനുണ്ടായിരുന്നതായി അറിയാം. ഇമ്മാതിരി ഇഷ്ടമുള്ള നല്ല ഭക്ഷണവും ആനുകാലിക സമൂഹം അംഗീകരിച്ചിരുന്ന ആഢ്യത്തവും അനുഭവിച്ചുകൊണ്ട് സന്തുഷ്ട മായും അന്തസ്സായും തന്നെയായിരുന്നു തിരുമേനിയുടെ ബാല്യ കാലജീവിതം. വീട്ടിൽ ജോലിക്ക് ആവശ്യത്തിലധികം ആശ്രിതർ ഉണ്ടായിരുന്നു. വട്ടശ്ശേരിൽ കുടുംബവും, കണ്ടത്തിൽ കോടിയാട്ട്, ചെറുവെട്ടോലിൽ, മണലിൽ, മാരേട്ട് മുതലായ മറ്റ് പഴയ തറവാട്ടു കാരുമായും വിവാഹബന്ധങ്ങൾ ഉണ്ടാകുമ്പോൾ ബാലികാവധു ക്കളോടുകൂടി അവരുടെ സഹായാർത്ഥം ദാസീദാസന്മാരെയും ഭർത്തൃഗൃഹത്തിലേക്ക് അയച്ചുകൊടുക്കുന്ന ഒരു പതിവ് അന്നുണ്ടാ യിരുന്നു. ഇതൊക്കെ അക്കാലത്തെ നല്ല തറവാട്ടുകാരുടെ പ്രഭാവ ത്തിന്റെ അളവുകോലായി അംഗീകരിക്കപ്പെട്ടിരുന്നു. ഈ പശ്ചാത്തല ത്തിൽ വെള്ളപ്പൊക്കവും താഴ്ചയും അനവരതം ഉണ്ടാകാറുള്ള മണി മലയാറ്റിൽ കുളിച്ചും നീന്തിയും വള്ളത്തിൽ കയറിയും, കളിച്ചും കൊണ്ടിരുന്ന ഒരു ബാലന് ജീവിതായോധനത്തിലെ പല ബാല പാഠങ്ങളും സമാന്തരമായി പഠിച്ചുകൊണ്ടിരിക്കുവാൻ സാധിച്ചിരുന്നു എന്ന് വിശ്വസിക്കാം. ജലപ്രളയത്തെ അതിജീവിച്ച് നിവർന്നുനിൽക്കു കയും ചിലപ്പോൾ തളർന്ന് കടപുഴകിവീഴുകയും ചെയ്യുന്ന വൻമര ങ്ങളെ ധാരാളം കണ്ടിരിക്കാം. മല്ലപ്പള്ളിയിലെ പൂവനക്കടവിനടുത്ത് ജീവിതം ആരംഭിച്ച നമ്മുടെ തിരുമേനിക്ക് നദിയുടെയും ജീവിത ത്തിന്റെയും മനുഷ്യസംസ്കാരത്തിന്റെതന്നെയും സമാനതയെ പ്പറ്റിയുള്ള അഭിജ്ഞത ശൈശവംതൊട്ടേ സ്വാഭാവികമായി ഉണ്ടാ യിരുന്നു എന്ന് വിചാരിക്കാം. ഇന്ന്, പുതിയ പത്തനംതിട്ട ജില്ലയിലെ ഒരു പഞ്ചായത്തായ മല്ലപ്പള്ളി ഒരു താലൂക്ക് ആസ്ഥാനംകൂടിയാണ്. ഇത് വെറും ഒരു ആറ്റുതീരം തന്നെയല്ല, മലകളുടെയും നാടാണ്.

അടുത്തടുത്തുള്ള ധാരാളം കുന്നിൻകൂട്ടങ്ങൾ മല്ലപ്പള്ളിയുടെ പ്രാന്ത പ്രദേശത്തുണ്ട്. ഒരു മലയിൽ നിന്നുകൊണ്ട് അടുത്ത മലയിലേക്ക് വിളിച്ചാൽ കേൾക്കണമെങ്കിൽ ശബ്ദത്തിന് നല്ല രൂക്ഷത വേണം. അത്തരം ശബ്ദം ഉണ്ടാക്കണമെങ്കിൽ അതിന് ശക്തിയുള്ള ശരീരവും വേണം. ഇമ്മാതിരി കമ്പിയില്ലാസന്ദേശം അന്യോന്യം പകരുന്നത് സാധാരണയായിട്ടുള്ള മല്ലപ്പള്ളിയെ, മല്ലന്മാരുടെ ഒരു നാടായിട്ടും പരിഗണിക്കും. പൊതുവെ, അരോഗദൃഢഗാത്രന്മാരും ധീരന്മാരും വിപദിധൈര്യം ഉള്ളവരുമാണ് ഈ പ്രദേശത്തെ ജനങ്ങൾ. പ്രത്യേകിച്ച് വട്ടശ്ശേരിൽ തറവാട്ടുകാർ. പക്ഷേ, നമ്മുടെ തിരുമേനിക്ക് അസാധാരണമായ ആകാരവൈപുല്യമൊന്നുമില്ലായിരുന്നു. ബലഹീനമെന്ന് തോന്നിക്കാവുന്ന തന്റെ ശരീരത്തിനുള്ളിൽ വജ്രംപോലെ ദൃഢമായ ഒരു മനസ്സുണ്ടായിരുന്നു. സിംഹംപോലെ ധീരമായ ഒരു ഹൃദയവും, ഒരു മല്ലനും ഭഞ്ജിക്കുവാൻ സാധിക്കാത്ത ആത്മവിശ്വാസം അതിൽ കുടികൊണ്ടിരുന്നു. തത്വങ്ങളുടെ മുമ്പിൽ ശത്രുമിത്രഭേദം കൂടാതെ പ്രശ്നങ്ങൾ തീരുമാനിക്കാനുള്ള തന്റേടം. പക്ഷേ, എല്ലായ്പ്പോഴും ജഗന്നിയന്താവുമായി സംസർഗ്ഗം ചെയ്യുന്ന രഹസ്യമായ തന്റെ പ്രാർത്ഥനകൾക്ക് വിധേയമായി മാത്രമേ തിരുമേനി തീരുമാനങ്ങൾ എടുത്തിരുന്നുള്ളൂ.

ഇദ്ദേഹത്തിന്റെ ബാല്യകാല വിദ്യാഭ്യാസത്തെപ്പറ്റി പവ്വത്തിക്കുന്നേൽ കുടുംബചരിത്രത്തിൽ കൊടുത്തിരിക്കുന്ന അപര്യാപ്തമായ ഒരു രൂപരേഖ മാത്രമേ നമുക്ക് ലഭ്യമായിട്ടുള്ളൂ. അക്കാലത്ത് ഇംഗ്ലീഷ് വിദ്യാഭ്യാസം ഇന്നാട്ടിൽ വെറും പ്രാരംഭദശയിൽ മാത്രമായിരുന്നു. തമിഴും സംസ്കൃതവും പഠിക്കുന്നതിന് സൗകര്യമുണ്ടായിരുന്നു. പല പഴയ തറവാട്ടുകാരും കുടിയാശാന്മാരുടെ കീഴിൽ അവരുടെ കുട്ടികളെ അക്ഷരാഭ്യാസത്തിന് അയയ്ക്കുമായിരുന്നു. അങ്ങനെ മല്ലപ്പള്ളിയിലെ വലിയവീട്ടിൽ ആശാൻ എന്ന ഒരു നാടൻ ആശാന്റെ കീഴിലായിരുന്നു തിരുമേനിയുടെ വിദ്യാരംഭം. എന്നാൽ, അത് പൂർത്തിയാകാതെതന്നെ, കോട്ടുവളഞ്ഞിൽ ചാക്കോ ആശാന്റെ സംരക്ഷണയിൽ, അദ്ദേഹത്തിന്റെ വീട്ടിൽതന്നെ താമസിച്ചുകൊണ്ട് ഗുരുകുലമാതൃകയിൽ വിദ്യാഭ്യാസം തുടർന്നു എന്നു കാണുന്നു. ആയിടയ്ക്കാണ്, മല്ലപ്പള്ളിയിൽ മുട്ടത്തുമണ്ണിൽ സി. എം. എസ്. കാരുടെ മേൽനോട്ടത്തിൽ ഒരു മിഡിൽസ്കൂൾ ആരംഭിച്ചത്. ഈ സ്കൂളിൽ ചേർന്ന് തിരുമേനി മിഡിൽസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി. അതിനുശേഷം, ഹൈസ്കൂൾ വിദ്യാഭ്യാസത്തിനുവേണ്ടി അദ്ദേഹം കോട്ടയം സി. എം. എസ്. കോളജിൽ ചേർന്നു. അവിടെ പഠിച്ചുകൊണ്ടിരുന്നപ്പോഴായിരുന്നു തന്റെ പതിനെട്ടാം വയസ്സിൽ ശെമ്മാശ്ശനായത്. കൊല്ലവർഷം 1051-ാം മാണ്ട് കന്നിമാസം 26-ാം തീയതി പുതുപ്പള്ളി പള്ളിയിൽവെച്ച് അന്ത്യോഖ്യയുടെ പരിശുദ്ധ പത്രോസ് പാത്രിയർക്കീസാണ് ഇദ്ദേഹത്തിന് ശെമ്മാശ്ശപട്ടം കൊടുത്തത്. ഉടൻതന്നെ, പൗരോഹിത്യ പരിശീലനത്തിനുവേണ്ടി ഇദ്ദേഹം കോട്ടയം പഴയസെമിനാരിയിൽ ചേരുകയുണ്ടായി. അതിനാൽ ഗീവറുഗീസിന് ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കുന്നതിന് സാധിച്ചില്ല. പക്ഷേ, ഇംഗ്ലീഷ് ഭാഷയിൽ വാചകങ്ങൾ എഴുതുന്നതിനും ഇംഗ്ലീഷ് പുസ്തകങ്ങൾ വായിക്കുന്നതിനും പ്രാപ്തിയുണ്ടായിരുന്നു എന്നുള്ളതിന് സംശയമില്ല. ഈ ഗ്രന്ഥകർത്താവിന്റെ മാതുലൻ മണലിൽ പരേതനായ ശ്രീ. എം. എം. കോശി വട്ടശ്ശേരിൽ തിരുമേനിയോട് അടുത്ത് ഇടപെട്ടിട്ടുള്ള ഒരു ദേഹമായിരുന്നു. അദ്ദേഹം പറഞ്ഞിട്ടുള്ളത് തിരുമേനിക്ക് ആംഗ്ലേയഭാഷയിൽ ഒരു മാതിരി വ്യുൽപത്തിയുണ്ടായിരുന്നു എന്നാണ്. സഭാസംബന്ധമായി 1106 മിഥുനം ഒന്നാം തീയതി ഒരു കേസ്സിൽ കോട്ടയം മുൻസിഫ് കോടതിയിൽ കൊടുത്ത മൊഴിയിൽ തിരുമേനി ഉപയോഗിച്ച ഒരു ഇംഗ്ലീഷ് വാക്ക് അത്യധികം ഉചിതമായി തനിക്കു തോന്നിയ സന്ദർഭം ഈ അമ്മാച്ചൻ ഒരിക്കൽ ഉദ്ധരിച്ചു. 'ചോദ്യത്തിൽ പറയുന്ന പാത്രിയർക്കീസിനെ conditional ആയി മാത്രമേ നാം സ്വീകരിക്കുന്നുള്ളൂ' എന്നാണ് തിരുമേനി പറഞ്ഞത്. നിയമത്തിലുള്ള അവഗാഹവും ഇംഗ്ലീഷ് ഭാഷയിലുള്ള പരിജ്ഞാനവും ഒരുപോലെ ഈ വാചകത്തിൽ അടങ്ങിയിരിക്കുന്നു. സഭാചരിത്രമേഖലയിൽ കേരളത്തിലെ പ്രഥമഗണനീയനായ ശ്രീ. ഇസഡ്. എം. പാറേട്ട്, തിരുമേനിക്ക് ഇംഗ്ലീഷ് വായിച്ചു മനസ്സിലാക്കുന്നതിന് പ്രയാസം ഇല്ലായിരുന്നെന്ന വസ്തുത അദ്ദേഹം കോടതികളിൽ കൊടുത്തിട്ടുള്ള ചില മൊഴികളിൽനിന്നും വ്യക്തമായിരുന്നെന്ന് അഭിപ്രായപ്പെട്ടിട്ടുണ്ട്. കൂടാതെ എം. ഡി. സെമിനാരിയുടെ പ്രിൻസിപ്പാൾ ആയിരുന്ന കാലത്തും ഇംഗ്ലീഷ് പഠിക്കുന്നതിൽ അദ്ദേഹം ഉത്സുകനായിരുന്നു എന്നും രേഖപ്പെടുത്തിയിട്ടുണ്ട്. തന്നെയല്ല തിരുവിതാംകൂർ സംസ്ഥാനം കേരളമായി മാറി കുറെ വർഷങ്ങൾ കഴിയുന്നതുവരെ ഇവിടെ മിഡിൽസ്കൂളുകളിലും ഹൈസ്കൂളുകളിലും ഇംഗ്ലീഷ്

അദ്ധ്യയനഭാഷയായിരുന്നതിനാൽ ആ ഭാഷ കൈകാര്യം ചെയ്യുന്നതിന് ഇവിടുത്തെ പഴയ തലമുറയിലെ വിദ്യാർത്ഥികൾക്ക് പ്രയാസം ഉണ്ടായിരുന്നില്ല. വട്ടിപ്പണക്കേസുപോലെ ബ്രിട്ടീഷ് സർക്കാരിന് താല്പര്യം ഉണ്ടായിരുന്ന ഒരു സുപ്രസിദ്ധ വ്യവഹാരം ശരിയായി നടത്തിക്കൊണ്ടു പോകുന്നതിന് ആംഗ്ലേയഭാഷ പരിചയമില്ലാത്ത ഒരു വ്യക്തിക്ക് പ്രയാസമാകുമായിരുന്നു എന്നത് പ്രസക്തമാണ്. ഇദ്ദേഹത്തിന് സുറിയാനി ഭാഷയിൽ അഗാധമായ പാണ്ഡിത്യമുണ്ടായിരുന്നു. അദ്ദേഹം മലങ്കര മല്പാനായിരുന്നല്ലോ. ഈ ഭാഷ അദ്ദേഹത്തെ നന്നായി പഠിപ്പിച്ചത് തന്റെ ഗുരുവായിരുന്ന പരിശുദ്ധ പരുമല തിരുമേനിയായിരുന്നു. കൂടാതെ മലങ്കരയുടെ ഒന്നാമത്തെ കാതോലിക്കയായിരുന്ന മുറിമറ്റത്തിൽ മാർ ഈവാനിയോസ് തിരുമേനിയും ഇദ്ദേഹത്തെ സുറിയാനി പഠിപ്പിച്ചിരുന്നതായി പറയപ്പെടുന്നു. അക്കാലത്ത് പരദേശത്തുനിന്നും വന്നിരുന്ന മാർ ഗ്രീഗോറിയോസ് മെത്രാച്ചന്റെ കൂടെ (ഇദ്ദേഹമാണ് മോറാൻ മാർ അബ്ദുള്ളാ പാത്രിയർക്കീസായി പിൽക്കാലം മലയാളത്തു വന്നത്) വടക്കൻ കേരളത്തിൽ പല സ്ഥലത്തും ഗീവറുഗീസ് ശെമ്മാശ്ശൻ സഞ്ചരിക്കുകയും അദ്ദേഹത്തിൽനിന്നും ഒന്നര വർഷക്കാലത്തോളം സുറിയാനിഭാഷ അഭ്യസിക്കുകയും ചെയ്തതായും രേഖയുണ്ട്. അതോടുകൂടി വേദശാസ്ത്രം, സഭാചരിത്രം മുതലായ പല വിഷയങ്ങളിലും ഇദ്ദേഹം പരിജ്ഞാനം നേടിയിട്ടുണ്ട്. സുറിയാനിക്കും ഇംഗ്ലീഷിനും പുറമെ സംസ്കൃതവും തമിഴും ഇദ്ദേഹത്തിന് വശമുണ്ടായിരുന്നു. മലയാളഭാഷയിലെ അക്ഷരമാലയുടെ ശബ്ദങ്ങൾ മാറ്റിമറിച്ച് പ്രയോഗിച്ചുകൊണ്ട് പുതിയ ശബ്ദതരംഗങ്ങൾ സൃഷ്ടിച്ച് സംസാരിക്കാവുന്ന ഒരു രഹസ്യഭാഷയും തിരുമേനിക്ക് വശമുണ്ടായിരുന്നെന്ന് 1948-ൽ പ്രസിദ്ധപ്പെടുത്തിയ അദ്ദേഹത്തിന്റെ കനകജൂബിലി സപ്ലിമെന്റിലെ (Orthodox Herald) ഒരു ലേഖനത്തിൽ കാണുന്നുണ്ട്. ഈ ഭാഷ ബാല്യകാലത്ത് ഈ ഗ്രന്ഥകാരനും വശമുണ്ടായിരുന്നു. മാർത്താണ്ഡ വർമ്മ മഹാരാജാവിന്റെ കാലത്ത് വിശ്വസ്ത സേവകന്മാരുമായി രഹസ്യസംഭാഷണങ്ങൾക്ക് അദ്ദേഹം ഇത് ഉപയോഗപ്പെടുത്തിയിരുന്നതായി വായിച്ചിട്ടുണ്ട്. 'അകോഖഗോ ഗംഗ ചെരവചരഡോ ഞണോ നമോ രസ ചെരവ വഹക്ഷളറഴററന' എന്നിത്യാദി ഒരു സൂത്രവാക്യമാണ് ഈ ഭാഷയുടെ അടിസ്ഥാനം. ഈ ഭാഷയിൽ സംസാരിക്കുന്നത് ശത്രുക്കളുടെ സാന്നിദ്ധ്യം സംശയിക്കുമ്പോൾ അവർക്ക്



മനസ്സിലാകാതിരിക്കുന്നതിനുവേണ്ടി മാത്രമാണ്. ചുരുക്കത്തിൽ പറഞ്ഞാൽ പരുമല തിരുമേനി തുടങ്ങി പല പ്രഗത്ഭന്മാരായ ആചാര്യന്മാരുടെ അനുഗ്രഹത്താൽ വറുഗീസ് ശെമ്മാശ്ശൻ ചുരുങ്ങിയ കാലം കൊണ്ട് ഒരു സുറിയാനിഭാഷാപണ്ഡിതനും മറ്റു ഭാഷകളിലും വിഷയങ്ങളിലും വ്യുൽപത്തിയുള്ള ഒരു ജ്ഞാനിയുമായിത്തീർന്നു. ശെമ്മാശ്ശൻ ആയിരിക്കുമ്പോൾ പരുമല തിരുമേനിയുടെ സെക്രട്ടറിയായി അദ്ദേഹത്തോടുകൂടി മലങ്കരയിൽ പല സ്ഥലത്തും സഞ്ചരിക്കുന്നതിനും സഭയെപ്പറ്റി കുടുസ്സായ പരിമിതികൾക്കപ്പുറം വ്യാപ്തമായുള്ള കാഴ്ചപ്പാടുകൾ ഉൾക്കൊള്ളുന്നതിനും ഇദ്ദേഹത്തിന് സാധിച്ചിട്ടുണ്ട്. അക്കാലം നവീകരണക്കാരുമായി ഉണ്ടായിരുന്ന വ്യവഹാരം നിമിത്തം പുലിക്കോട്ട് മാർ ദീവന്നാസ്യോസിനുവേണ്ടി മലങ്കര ആസകലം ഉള്ള പ്രമുഖ സഭാംഗങ്ങളിൽനിന്നും പണം പിരിക്കേണ്ട ചുമതലയും വറുഗീസ് ശെമ്മാശ്ശന് നിർവ്വഹിക്കേണ്ടി വന്നിട്ടുണ്ട്. അതിനാൽ കുന്നംകുളം, പഴഞ്ഞി, അങ്കമാലി മുതലായ വടക്കൻ മേഖലകളിലും ഇദ്ദേഹത്തിന് പ്രശസ്തി ഉണ്ടായിരുന്നു. പിൽക്കാലത്ത് മല്ലപ്പള്ളി മെത്രാച്ചൻ എന്ന പേരിൽ വളരെ ആരാധ്യനായിത്തീർന്ന ഒരു തിരുമേനി ആയിട്ടായിരുന്നു വടക്കുള്ളവർ ഇദ്ദേഹത്തെ ഓർമ്മിച്ചിരുന്നത്.

വെറും അഞ്ചുവർഷത്തെ വിജ്ഞാനസമ്പാദനത്തിനുശേഷം തന്റെ 23-ാമത്തെ വയസ്സിൽ മലങ്കര മല്പാൻ സ്ഥാനത്തേക്ക് നിയോഗിക്കപ്പെട്ടത് ആർക്കും അത്ഭുതകരമായി തോന്നാം. വിദ്യാഭ്യാസത്തിന്റെ ഏക അളവുകോലായി ബി. എ., എം. എ. മുതലായ ഡിഗ്രികളെ മാത്രം അംഗീകരിച്ചിട്ടുള്ള പിൻതലമുറക്കാർക്ക് മല്പാൻ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട ഒരു പണ്ഡിതന്റെ വിജ്ഞാനത്തെപ്പറ്റി ശരിയായി മനസ്സിലാക്കാൻ പ്രയാസമുണ്ട്. ഇംഗ്ലീഷോ സംസ്കൃതമോ പോലെ വളരെ വികസിതമായ ഒരു ഭാഷയാണ് സുറിയാനി. ലോകത്തിലെ എണ്ണപ്പെട്ട ക്ലാസിക് സാഹിത്യങ്ങളിലൊന്നാണ് സുറിയാനി. യേശുക്രിസ്തു സംസാരിച്ചിരുന്ന അറാമിക്ഭാഷയുടെ ഒരു വകഭേദം മാത്രമാണ് സുറിയാനി. ഇതിന്റെ സാഹിത്യവും, മതപരമായ ഗാനങ്ങളുടെയും ലേഖനങ്ങളുടെയും ആദ്ധ്യാത്മികനിലവാരവും വളരെ ഉയർന്നതാണ്. അതിനാൽ സുറിയാനി മല്പാൻ എന്ന് പറയുന്നത് വളരെ ബഹുമാന്യമായ ഒരു പദവിയാണ്; പ്രത്യേകിച്ച് മലങ്കര മല്പാൻസ്ഥാനം. 1881-ൽ മല്പാനായി നിയമിക്കപ്പെട്ടപ്പോൾ ഇദ്ദേഹം

മലങ്കരയിലെ ഏറ്റവും പ്രായംകുറഞ്ഞ മല്പാനായിരുന്നു. പരുമല തിരുമേനിയുടെ ഈ വാത്സല്യശിഷ്യൻ മല്പാൻ ആയിരുന്നപ്പോൾ എഴുതിയ വൈദികഗ്രന്ഥമാണ് 'മതോപദേശസാരങ്ങൾ'. ഓർത്ത ഡോക്സ് സഭയുടെ വിശ്വാസസംഹിതകൾ മിതമായും സാരമായും വിവരിക്കുന്ന ഒരു ചെറിയ ഗ്രന്ഥമാണിത്. ഇതിലെ വാചകങ്ങൾ മെക്കാളെ എഴുതിയ വിശ്രുതമായ Indian Penal Code എന്ന ഇംഗ്ലീഷ് നിയമാവലിയിലെ ആശയാവിഷ്കാരത്തെ ഓർമ്മിപ്പിക്കുന്നവയാണ്. ഇന്ത്യൻ പീനൽകോഡിന്റെ വിശേഷം, ഒരു വാക്കു മാറ്റിയാൽപ്പോലും അതിലെ വാചകങ്ങളുടെ അർത്ഥം വികലമാകുമെന്നുള്ളതാണ്. മതോപദേശസാരങ്ങളും അതുപോലെതന്നെ. വൈദികവിദ്യാർത്ഥി കൾക്ക് എളുപ്പത്തിൽ മനസ്സിലാകത്തക്കവിധത്തിലായിരിക്കണം തിരുമേനി ഇത് എഴുതിയത്. എന്നാൽ വേദവാക്യങ്ങളെപ്പറ്റിയുള്ള ഉപരിപ്ലവമായ അറിവു വെച്ചുകൊണ്ട് വേദാന്തം പ്രസംഗിക്കുന്ന ചില വികാരജീവികളെ നേരിടുന്നതിന് ഈ പുസ്തകം അപ്പോസ്തോലിക വിശ്വാസികൾക്ക് ഉപയോഗിക്കാവുന്ന ഒരു നിറഞ്ഞ ആവനാഴി കൂടിയാണ്. വൈദികവിദ്യാർത്ഥികളുടെ സുഗമമായ സുറിയാനിപഠന ത്തിന് ഉതകുമാറ് ലളിതമായ ഭാഷയിൽ ഇദ്ദേഹം രചിച്ച വേറൊരു പുസ്തകമാണ് സുറിയാനിപാഠങ്ങൾ. പരസഹായംകൂടാതെ സുറിയാനി പഠിക്കുന്നതിന് ഈ പുസ്തകം മാത്രം മതിയാകുമെന്ന് തന്റെ അനുഭവത്തിൽനിന്നും മനസ്സിലാക്കിയതായി തിരുമേനിയുടെ ജീവചരിത്രം ഇംഗ്ലീഷ്ഭാഷയിൽ രചിച്ച ഡോ. വി. സി. സാമുവേൽ അച്ചൻ രേഖപ്പെടുത്തിയിട്ടുണ്ട്. തിരുമേനിക്ക് അദ്ധ്യാപകജോലി ഇഷ്ടമായിരുന്നു എന്ന് തോന്നുന്നു. സ്വഭാവശുദ്ധിയും ഓർമ്മ ശക്തിയും ബുദ്ധിയും ഉള്ളവർക്കു മാത്രമേ അദ്ധ്യാപകവൃത്തി വിജയകരമായി കൊണ്ടുപോകുന്നതിന് സാധിക്കുകയുള്ളൂ.

കോനാട് മാത്തൻ മല്പനാരുമായി യോജിച്ച് ഇദ്ദേഹം പ്രസിദ്ധ പ്പെടുത്തിയ കൃംതാ പ്രാർത്ഥനാക്രമവും കുർബ്ബാനക്രമവും ഒറ്റ ഗ്രന്ഥമായി പ്രകാശനം ചെയ്യപ്പെട്ടത് മലങ്കരയിൽ ഇദംപ്രഥമമായ ഒരു കാൽവെയ്പായിരുന്നു. സുറിയാനിഗീതങ്ങൾ അവയുടെ രാഗ വ്യത്യാസംകൂടാതെ മലയാളത്തിലേക്ക് വിവർത്തനം ചെയ്യുന്നതിന് ഇവരെ സഹായിച്ചത് മലയാളസാഹിത്യവിശാരദന്മാരായിരുന്ന കണ്ടത്തിൽ വറുഗീസ് മാപ്പിളയും കൊട്ടാരത്തിൽ ശങ്കുണ്ണിമേനോനു മായിരുന്നു. വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാരെ പരുമല സെമി നാരിയിലെ ഒരു അദ്ധ്യാപകനായി നിയോഗിച്ചത് 1881-ൽ ആയിരുന്നു. അന്ന് അദ്ദേഹം മലങ്കര മല്പാൻ ആയിരുന്നു. പരിശുദ്ധ മാർ ഗ്രിഗോറി യോസ് തിരുമേനിയുടെ സമ്പർക്കത്താൽ സുപ്രസിദ്ധമായ ഒരു സെമിനാരിയായിത്തീർന്ന പരുമലയുമായി ഗീവറുഗീസ് കത്തനാർക്ക് സുമാർ മൂന്നു ദശാബ്ദക്കാലത്തെ ബന്ധമുണ്ടായിരുന്നു. 1909-ൽ മെത്രാൻ സ്ഥാനം ലഭിക്കുന്നതുവരെ ഇദ്ദേഹത്തിന് പരുമല സെമി നാരിയുമായുണ്ടായിരുന്ന അഭേദ്യബന്ധം തുടർന്നുകൊണ്ടിരുന്നു. സെമിനാരിയുടെ ചെലവുകൾ നിയന്ത്രിക്കുന്നതിന് പ്രയാസം ഉണ്ടായിട്ടുള്ള ചില സന്ദർഭങ്ങളിൽ വട്ടശ്ശേരിൽ തറവാട്ടിൽനിന്നും തന്റെ ഭാഗമായി കിട്ടേണ്ട വരുമാനം കൊണ്ടുവന്ന് സെമിനാരിയുടെ കമ്മി നികത്തിയിട്ടുള്ളതായി കേട്ടിട്ടുണ്ട്.



നമ്മുടെ കഥാനായകന് തന്റെ പതിനെട്ടാം വയസ്സിലാണ് പൗരോ ഹിത്യത്തിന്റെ പ്രഥമപടിയായ ശെമ്മാശ്ശപട്ടം ലഭിച്ചത്. ഏ. ഡി. 1876 അദ്ദേഹത്തിന്റെ ജീവിതത്തിലെ ചിരസ്മരണീയമായ ഒരു വർഷം ആയിരുന്നതുപോലെ, മലങ്കര സഭാചരിത്രത്തിലേയും സുപ്രധാന മായ ഒരു വർഷമായിരുന്നു. ഈ വർഷത്തിലാണ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് തിരുമേനി ഭാരതത്തിൽ കാലുകുത്തുന്ന ആദ്യത്തെ അന്ത്യോഖ്യാ പാത്രിയർക്കീസായി മലങ്കരയിൽ വന്നത്. അതുപോലെതന്നെ, ചരിത്രപ്രസിദ്ധമായ മുളുന്തുരുത്തി സുന്നഹ ദോസ് നടന്നതും 1876-ൽ ആയിരുന്നു. ഈ സുന്നഹദോസിൽ സ്വാഭാവികമായി വട്ടശ്ശേരിൽ തിരുമേനിക്ക് യാതൊരു പ്രസക്തിയും ഇല്ലായിരുന്നെങ്കിലും ഇതിന്റെ പശ്ചാത്തലവും ഇതിലെടുത്ത തീരു മാനങ്ങളും തിരുമേനിയെയും മലങ്കരസഭയെയും പിൽക്കാലം വളരെ സ്വാധീനിച്ചിരുന്നു എന്നതിന് സംശയമില്ല. ഈ സുന്നഹദോസ് കൂടുന്നതിനുള്ള നോട്ടീസ് പുറപ്പെടുവിച്ചതുതന്നെ പാത്രിയർക്കീസ് ബാവാ ആയിരുന്നു. സഭയുടെ പൊതുവായ ആത്മീയകാര്യങ്ങളെ പ്പറ്റി ആലോചിക്കുന്നതിനുവേണ്ടിയായിരുന്നു സുന്നഹദോസ് ചേരുന്നതെന്ന് നോട്ടീസിൽ പറഞ്ഞിരുന്നു. അന്ത്യോഖ്യാ പാത്രി യർക്കീസിന്റെ പക്കൽനിന്നും നേരിട്ട് പട്ടം സ്വീകരിച്ച രണ്ട് മലങ്കര മെത്രാപ്പോലീത്താമാർ തമ്മിലുള്ള ഒരു വടംവലിയുടെ പശ്ചാത്തല ത്തിലായിരുന്നു ഈ സുന്നഹദോസ് കൂടിയത്. 1842 മാർച്ച് മാസ ത്തിൽ (കുംഭം 20-ാം തീയതി) ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീ സിൽനിന്നും മെത്രാൻപട്ടം സ്വീകരിച്ച മാത്യൂസ് മാർ അത്താനാ

സ്യോസും 1864 മെയ് മാസത്തിൽ ശീമയിലെ അമീദിൽവെച്ച് യാക്കോബ് ദ്വിതീയൻ പാത്രിയർക്കീസിൽനിന്നും മെത്രാൻപട്ടം സ്വീകരിച്ച ജോസഫ് മാർ ദീവന്നാസ്യോസും തമ്മിൽ ആയിരുന്നു മലങ്കരസഭാവേദിയിൽ അങ്കംവെട്ടിക്കൊണ്ടിരുന്നത്. പരദേശിയായ യൂയാക്കീം മാർ കൂറിലോസും പാത്രിയർക്കീസ് സ്ഥാനാർത്ഥി എന്ന നിലയിൽ മാത്യൂസ് മാർ അത്താനാസ്യോസിന് ബദലായി യവനികയ്ക്ക് പുറകിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു. പക്ഷേ, മാത്യൂസ് മാർ അത്താനാസ്യോസിന് അനുകൂലമായി ഒരു രാജകീയവിളംബരം നിലവിൽ ഉണ്ടായിരുന്നതിനാൽ ആ വിളംബരം അസ്ഥിരപ്പെടുത്തണമെന്നുള്ളത് തന്റെ ആയോധനത്തിന്റെ ഒരു പ്രധാന അടവായി ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കും സ്വീകരിക്കേണ്ടതായി വന്നു. ഒരേസമയം ഒന്നിനുപകരം മൂന്ന് മലങ്കര മെത്രാപ്പോലീത്തമാർ വിരാജിച്ച ഒരു കാലഘട്ടമായിരുന്നു അന്ന്. ശീമക്കാരായ മെത്രാച്ചന്മാർക്ക് തനിയ്ക്കനുകൂലമായും മാത്യൂസ് മാർ അത്താനാസ്യോസിന് പ്രതികൂലമായും മലങ്കരയിൽ പരിതസ്ഥിതികൾ സൃഷ്ടിക്കുന്നതിന് സാദ്ധ്യമല്ലെന്ന് ബോദ്ധ്യപ്പെട്ട പാത്രിയർക്കീസ് ബാവാ, പുലിക്കോട്ട് ജോസഫ് മാർ ദീവന്നാസ്യോസിനെ സഹായിക്കുവാൻതന്നെ തീരുമാനിച്ചു. അതിനുവേണ്ടി മലങ്കര സന്ദർശനത്തിനുള്ള അദ്ദേഹത്തിന്റെ ക്ഷണം സ്വീകരിക്കുകയും ചെയ്തു. ഈ നാട്ടിലെ കോടതിവിധികളിൽക്കൂടി തന്റെ അധികാരം മലങ്കരയിൽ സ്ഥാപിക്കുന്നതിന് സാദ്ധ്യമല്ലെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. നവീകരണപ്രസ്ഥാനത്തിൽനിന്നും മലങ്കരയെ രക്ഷിച്ച് തന്റെ സ്ഥാനത്തിന് രാജകീയ അംഗീകാരം നേടണമെന്ന് ആഗ്രഹിച്ച ദീവന്നാസ്യോസ് അഞ്ചാമൻ (പുലിക്കോട്ട് തിരുമേനി), മലങ്കരയിൽ തന്റെ ആധിപത്യം അരക്കിട്ടുറപ്പിക്കണമെന്ന് ആഗ്രഹിച്ച പത്രോസ് തൃതീയൻ, നാട്ടുരാജ്യങ്ങളുടെ അധീശശക്തിയായ ബ്രിട്ടീഷ് സർക്കാരിന്റെ പരോക്ഷമായ ആശിസ്സുകൾക്കർഹരായ പ്രോട്ടസ്റ്റന്റ് മിഷനറിമാരോട് സഭയെ അടുപ്പിക്കുന്നതിന് പരിതസ്ഥിതികളാൽ പ്രേരിപ്പിക്കപ്പെട്ട മാത്യൂസ് മാർ അത്താനാസ്യോസ് എന്നീ മൂന്ന് ധ്രുവങ്ങളായിരുന്നു മുളന്തുരുത്തി സുന്നഹദോസ് ഭ്രമണം ചെയ്ത നഭോമണ്ഡലത്തിന്റെ സമതോലകം. മാത്യൂസ് മാർ അത്താനാസ്യോസ് ഒരു നവീകരണവാദിയല്ലായിരുന്നെന്നും മരണം വരെ അദ്ദേഹം അന്നത്തെ യാക്കോബായ സഭയിലെ ഒരു യഥാർത്ഥ



വിശ്വാസിയായിരുന്നെന്നും ഈ വസ്തുതകൾ അദ്ദേഹത്തിന്റെ മാതുലനായിരുന്ന എബ്രഹാം മല്പാന് നല്ലതുപോലെ അറിയാമായിരുന്നു എന്നും വിശ്വസിക്കുന്ന വിമർശകരും ഉണ്ട്. എന്നിട്ടും അദ്ദേഹത്തിനെതിരായി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ അനുകൂലിച്ചതുമൂലം പാത്രിയർക്കീസ് ബാവാ അറിയാതെ വെളിപ്പെടുത്തിയ ഒരു രഹസ്യം എന്താണെന്ന് ചോദിച്ചാൽ പാലക്കുന്നത്ത് മെത്രാച്ചന്റെ ഹൃദയാന്തർഭാഗത്തും വിദേശീയാധിപത്യത്തിനോടുള്ള വിരോധം നടമാടിയിരുന്നു എന്ന് പത്രോസ് തൃതീയൻ വിശ്വസിച്ചിരുന്നു എന്നാണ്. പാത്രിയർക്കീസിന്റെ ഈ സംശയം തന്നെ നശിപ്പിക്കാതിരിക്കുന്നതിനായി ഒരുപക്ഷേ, മാത്യൂസ് മാർ അത്താനാസ്യോസ് തന്ത്രപരമായി ബ്രിട്ടീഷ് മിഷനറിമാരുടെ സൗഹൃദം തേടിയിരിക്കാം. ഏതായാലും ചരിത്രപ്രസിദ്ധമായ മുളന്തുരുത്തി സുന്നഹദോസിൽ, മുടക്കപ്പെടാതിരുന്ന മെത്രാപ്പോലീത്ത ആയ മാത്യൂസ് മാർ അത്താനാസ്യോസിന് ഒരു സ്ഥാനവും ഇല്ലായിരുന്നു എന്നു കാണാം. അവസാനഘട്ടത്തിൽ മലങ്കരയിൽ താമസിച്ചിരുന്ന പാത്രിയർക്കീസിന്റെ ഒരു കല്പനയ്ക്കെതിരായി 'മാർത്തോമ്മാ ശ്ലീഹായുടെ ഈ സിംഹാസനത്തിന്റെ സ്വാതന്ത്ര്യവും വലിപ്പവും' ഊന്നിപ്പറഞ്ഞുകൊണ്ടും പരദേശക്കാരുടെ ശാപത്തെ തെല്ലും ഭയപ്പെടരുതെന്ന് ആഹ്വാനം ചെയ്തുകൊണ്ടും മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത മലങ്കരയിലെ സകല പള്ളികൾക്കും ഒരു കല്പന അയച്ചുകൊടുക്കുകയുണ്ടായി[6]. പക്ഷേ, ഇദ്ദേഹത്തെ അംഗീകരിച്ചുകൊണ്ട് 1039-ൽ പ്രസിദ്ധപ്പെടുത്തിയിരുന്ന രാജകീയ വിളംബരം 1051-ലെ ഒരു പുതിയ വിളംബരം മുഖേന, തിരുവിതാംകൂർ മഹാരാജാവ് ഇതിനിടെ റദ്ദാക്കുകയും ചെയ്തു. തന്റെ രാജകീയ അംഗീകാരം നഷ്ടപ്പെട്ടത് മാത്യൂസ് മാർ അത്താനാസ്യോസിനെ തളർത്തിയിരിക്കണം. മുളന്തുരുത്തി സുന്നഹദോസ് കഴിഞ്ഞ് സുമാർ ഒരു വർഷത്തിനുശേഷം തന്റെ 59-ാമത്തെ വയസ്സിൽ അതായത് 1052 കർക്കടകം രണ്ടാം തീയതി അദ്ദേഹം ദിവംഗതനായി.

വട്ടശ്ശേരിൽ തിരുമേനിയുടെ സഭാസാരഥ്യകാലത്ത്, മുളന്തുരുത്തി സുന്നഹദോസിന്റെ നന്മയും തിന്മയും ചേർന്ന പ്രത്യാഘാതങ്ങൾ അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു എന്നുള്ളതാണ് ആ സുന്നഹ

6. മാത്യൂസ് മാർ അത്താനാസ്യോസ്, ജോർജ്ജ് വർഗീസ്, എം. ഒ. സി. പബ്ലിക്കേഷൻസ്, പേജ് 267.

ദോസിന് ഈ ഗ്രന്ഥത്തിലുള്ള പ്രസക്തി. സുന്നഹദോസിന്റെ ക്ഷണം തന്നെ പാത്രിയർക്കീസ് ബാവായുടെ പേരിൽ ആയിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആസ്ഥാനത്തു ചെന്ന് അദ്ദേഹത്തിന്റെ കൈവെയ്പ് മുഖാന്തിരം മേല്പട്ടസ്ഥാനം ലഭിച്ച ചില മെത്രാപ്പോലീത്തമാർ ആ കാരണത്താൽത്തന്നെ മലങ്കരസഭയുടെ നേതൃത്വത്തിലേക്ക് ഉയർന്നുവന്നതും ഈ സുന്നഹദോസിന്റെ പശ്ചാത്തലത്തിൽ പ്രാധാന്യം അർഹിക്കുന്നു. കൂടാതെ, ഈ സുന്നഹദോസിന്റെ പല തീരുമാനങ്ങളും മലങ്കരസഭയെ ഒരു വഴിത്തിരിവിൽ എത്തിക്കുന്നവയും സഭാമക്കളെ ചിന്താക്കുഴപ്പത്തിലാക്കുന്നവയും ആയിരുന്നു. ഒന്നാമതായി മലങ്കരസഭ പഴയകാലം തൊട്ടേ അന്ത്യോഖ്യായുടെ ഭരണത്തിൻകീഴിലായിരുന്നു എന്നുള്ള പ്രഖ്യാപനം. രണ്ടാമതായി പാത്രിയർക്കീസിന്റെ രക്ഷാധികാരത്തിലും മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിലും ഒരു സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ ഉണ്ടായിരിക്കണം എന്നുള്ളത്. മൂന്നാമതായി എല്ലാ അംഗങ്ങളുടെയും ഒപ്പോടുകൂടിയും അന്ത്യോഖ്യയുടെ സിംഹാസനത്തോട് കൂറു പ്രകടിപ്പിച്ചും ഉള്ള ഒരു ഉടമ്പടി എല്ലാ ഇടവകക്കാരും ഉണ്ടാക്കേണ്ടതും അതിന്റെ ഒരു കോപ്പി പാത്രിയർക്കീസിന് നല്കിയിരിക്കേണ്ടതും ആകുന്നു എന്നത്. നാലാമതായി എല്ലാ ഇടവകപള്ളികളിലുമുള്ള പുരുഷന്മാരിൽനിന്നും (റസീസാ) പണംപിരിച്ച് ഓരോ വർഷവും പാത്രിയർക്കീസിന് അയയ്ക്കേണ്ടതാണ് എന്നുള്ള നിബന്ധന. ഈ തീരുമാനങ്ങളെല്ലാംതന്നെ, മലങ്കര സഭയുടെ അപ്പോസ്തലിക പാരമ്പര്യത്തെയും സ്വാതന്ത്ര്യത്തെയും നിഹനിക്കുന്നവയായിരുന്നു എന്നും, ആത്മികവും ലൗകികവുമായി ഈ സഭയുടെ ആധിപത്യം വിദേശശക്തികൾക്ക് അടിയറവ് വെയ്ക്കുകയാണെന്നും ബുദ്ധിമാന്മാരായ മലങ്കര മക്കൾക്ക് അചിരേണ ബോദ്ധ്യമായി. പാത്രിയർക്കീസ് പത്രോസ് തൃതീയൻ ഇച്ഛിച്ചതുപോലെ മലങ്കരസഭയിലുള്ള മിക്ക പള്ളികളും ഉടമ്പടികൾ രജിസ്റ്റർ ചെയ്യുകയോ പണം പിരിച്ചയയ്ക്കുകയോ ഉണ്ടായില്ല. അദ്ദേഹം സന്ദർശിച്ച പല പള്ളികളിലും ഉടമ്പടികൾ ഉണ്ടാകേണ്ടതിന് അദ്ദേഹം ശ്രമിച്ചെങ്കിലും ഫലം തൃപ്തികരമല്ലായിരുന്നു. പക്ഷേ, പതിനേഴാം ശതാബ്ദം വരെ ഇല്ലാതിരുന്ന പല അവകാശങ്ങൾ മലങ്കരസഭയുടെ മേൽ തങ്ങൾക്ക് ഉണ്ടെന്ന് അന്ത്യോഖ്യക്കാർക്കും ചില മലങ്കര മക്കൾക്കും സംശയം ജനിപ്പിക്കത്തക്ക വിധത്തിലായിരുന്നു മുളന്തുരുത്തി സുന്നഹദോസിന്റെ മാറ്റൊലികൾ. ഇതേപ്പറ്റി ആഗോള ക്രൈസ്തവ സഭാചരിത്രം നല്ലതുപോലെ പഠിച്ചിട്ടുള്ള ബാരിസ്റ്റർ മാത്യു ഫിലിപ്പിന്റെ അഭിപ്രായം അദ്ദേഹം പ്രസിദ്ധീകരിച്ച ഒരു ഇംഗ്ലീഷ് ലേഖനത്തിൽനിന്നും താഴെ ചേർക്കുന്നു[7].



"Antiochean tradition was by and large, the Orthodox tradition of the Eastern Churches. It maintained the episcopal succession. The Metropolitan had everything to be happy about it except that the latter day leaders of the Church held greedy eyes on the resources of the Malankara Churches. The Synod of Mulanthuruthy spelt out the early warning of what was to happen later. Metropolitans in charge of Malankara administration earlier, were apprehensive, including Mar Joseph Dionysius, but the crunch came in the time of Mar Dionysius of Vattasseril. His grace stood the test with courage and deep sense of dedication who would ever say with his conscience aloft that His Grace was in the wrong in his actions"?

അന്തോഖ്യാപാരമ്പര്യം മിക്കവാറും പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടേതുതന്നെ ആയിരുന്നു. അത് അപ്പോസ്തലിക പിൻതുടർച്ചാക്രമം പരിരക്ഷിച്ചും വന്നു. വട്ടശ്ശേരിൽ തിരുമേനിക്ക് ഇതേപ്പറ്റി സന്തോഷിക്കേണ്ട കാര്യം മാത്രമേ ഉണ്ടായിരുന്നുള്ളു. പക്ഷേ, പിൽക്കാലത്തെ അന്ത്യോഖ്യാസഭയുടെ നേതൃത്വം മലങ്കര സഭയുടെ ധനാഗമമാർഗ്ഗങ്ങളിന്മേൽ കണ്ണുനട്ടിരുന്നത് അദ്ദേഹത്തിന് സന്തോഷകരമല്ലായിരുന്നു. പിന്നീട് വരാൻപോകുന്ന ഭവിഷ്യത്തുകളെപ്പറ്റി മുളന്തുരുത്തി സുന്നഹദോസ് മുന്നറിയിപ്പ് നല്കിയിരുന്നു. പുലിക്കോട്ടിൽ തിരുമേനി ഉൾപ്പെടെ ഇതിനു മുമ്പുണ്ടായിരുന്ന മലങ്കര നേതൃത്വം ഇതേപ്പറ്റി വ്യാകുലരായിരുന്നുവെങ്കിലും വട്ടശ്ശേരിൽ തിരുമേനിയുടെ കാലത്താണ് വാസ്തവത്തിൽ ഒരു പൊട്ടിത്തെറിയുണ്ടായത്. ആ തിരുമേനി ധൈര്യത്തോടും അഗാധമായ സമർപ്പണബോധത്തോടുംകൂടി ഈ പരീക്ഷയെ അതിജീവിച്ചു. മനഃസാക്ഷിയുള്ള ആർക്കാണ് അദ്ദേഹം തെറ്റുകാരനാണെന്ന് പറയാവുന്നത്?

7. Malankara Sabha July 1992, Barrister Mathew Philip, page 12.

മലങ്കര മല്പാൻ ആയിരുന്നപ്പോൾ നവീകരണപ്രസ്ഥാനത്തിലെ പ്രമുഖനായിരുന്ന കോവൂരച്ചനുമായി വിശ്വാസസംബന്ധമായ ഒരു പരസ്യസംവാദത്തിൽ ഏർപ്പെടുന്നതിന് നമ്മുടെ കഥാനായകൻ നിർബന്ധിതനായി. പഴയകാലങ്ങളിലും ധിഷണാപരമായ പല പ്രശ്നങ്ങളും തുറന്ന വാഗ്വാദങ്ങൾമൂലം പരിഹരിക്കുവാൻ ശ്രമിക്കുന്നത് അസാധാരണമല്ലായിരുന്നു. ശ്രീശങ്കരാചാര്യരുടെ ജീവചരിത്രത്തിലും ഇതുപോലെ ചില പരസ്യസംവാദങ്ങളിൽ പങ്കെടുത്ത് അദ്ദേഹം ജയിച്ചിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. കോവൂർ ഐപ്പ് തോമാ കത്തനാർ ബുദ്ധിശക്തിയിലും പ്രത്യുത്തരങ്ങൾ തിരിച്ചടിച്ച് പറയുന്നതിലും അതുല്യനായ ഒരു പ്രതിയോഗിയായിരുന്നു. പരിചയസമ്പന്നരായ താർക്കികന്മാർക്കുപോലും അദ്ദേഹത്തെ പരാജയപ്പെടുത്തുന്നതിന് പ്രയാസമായിരുന്നു. അതിനുദാഹരണമായി ഒരു കഥ പറഞ്ഞ് കേട്ടിട്ടുണ്ട്. ഒരിക്കൽ ഒരു സദസ്സിൽവെച്ച് പരീക്ഷണാർത്ഥം ഒരാൾ അപ്രതീക്ഷിതമായ ഒരു ചോദ്യം അദ്ദേഹത്തോട് ചോദിച്ചു. അതായത് 'മസൂരിരോഗം വന്നിട്ടുള്ള ഒരാളുടെ മുഖം എങ്ങനെയിരിക്കും' എന്ന്. ഒരു നിമിഷംപോലും താമസിയാതെ അദ്ദേഹം വെച്ചടിച്ചു: 'ചക്ക വീണ പ്ലാവിലപോലെ' എന്ന്. എത്ര യഥാർത്ഥമായ മറുപടിയായിരുന്നു, എത്രവേഗത്തിൽ കൊടുത്തു! മഹാവാശിയും, മൂർച്ചയുമേറിയ ഉടനുത്തരങ്ങൾ നല്കുന്നതിൽ അതിവിദഗ്ദ്ധനായിരുന്ന കോവൂർ ഐപ്പ് തോമാ കത്തനാർ ഒരു വശത്ത്. മറുഭാഗത്ത് അദ്ദേഹത്തിന്റെ വൈഭവത്തെ വെല്ലുവിളിക്കുന്നതിന് ധൈര്യപ്പെട്ട് കച്ചകെട്ടിയിറങ്ങിയ വേറൊരു യുവവൈദിക യോദ്ധാവ്, പിൽക്കാലത്ത് വട്ടശ്ശേരിൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എന്ന പേരിൽ സുപ്രസിദ്ധനായിത്തീർന്ന അന്നത്തെ വട്ടശ്ശേരിൽ മല്പാനച്ചൻ. കോവൂരച്ചനുമായുണ്ടായ സംവാദത്തെപ്പറ്റി എക്യൂമെനിസം എന്നൊന്നില്ലാതിരുന്ന അന്നത്തെ പൊതുസമ്മേളനത്തിൽ സഹിന്നിതനായിരുന്ന കെ. സി. മാമ്മൻമാപ്പിള തന്റെ ജീവിതസ്മരണകളിൽ കൊടുത്തിട്ടുള്ള രസകരമായ ദൃക്സാക്ഷിവിവരണത്തിൽനിന്നും ചില ഭാഗങ്ങൾ താഴെ ചേർക്കുന്നു[8]. 'സുറിയാനി സഭയിൽ ആധുനിക കാലത്തുണ്ടായിട്ടുള്ള ഏറ്റവും കുശാഗ്രബുദ്ധികളുടെ മുന്നണിയിൽ സർവ്വഥാ പ്രമുഖസ്ഥാനത്തെ അർഹിക്കുന്ന ഒരു മഹാപുരുഷനായിരുന്നു അദ്ദേഹമെന്നുള്ളതിന്

8. മലങ്കര നസ്രാണികൾ, വാല്യം 4, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, പേജ് 32.



സംശയമില്ല, (വട്ടശ്ശേരിൽ തിരുമേനി). അക്കാലത്ത് അദ്ദേഹത്തിന് ഒരു മുപ്പതു വയസ്സിലധികം പ്രായം കാണുകയില്ല. അഗാധമായ വേദപാണ്ഡിത്യം, യുക്തിവാദപ്രതിവാദചാതുര്യം, ബുദ്ധിപ്രസരം ആദിയായ ഉജ്ജ്വല സിദ്ധിവിശേഷങ്ങളാൽ അനുഗ്രഹീതനായിരുന്ന ആ യുവവൈദിക കേസരി കോവൂരച്ചനാകുന്ന മഹാഗജവീരനെ എതിരിടാൻതന്നെ തീരുമാനിച്ചു. കോവൂരച്ചന് അന്ന് ഒരു അമ്പത് വയസ്സോടടുത്ത് പ്രായം വരും. അന്നത്തെ വാദപ്രതിവാദമത്സര കോലാഹലത്തിലെ ഒരു സജീവരംഗം ഞാൻ ഓർക്കുന്നു. നിരണമായിരുന്നു ആ ഗജകേസരി സംഘട്ടനത്തിന്റെ രംഗമായി തെരഞ്ഞെടുക്കപ്പെട്ടത്. വട്ടശ്ശേരിൽ മല്പാനച്ചൻ അന്ന് പരുമല സെമിനാരിയിൽ ശെമ്മാശ്ശന്മാരെ സുറിയാനി പഠിപ്പിച്ച് താമസിച്ചിരുന്നു. നിരണം ഒരു സമീപസ്ഥലമാണല്ലോ. ഒരു മത്സരഗുസ്തി കാണുന്നതിനുള്ള കൗതുകത്തോടെയെന്നവണ്ണം സമീപമുള്ള പ്രദേശങ്ങളിൽനിന്ന് ഇരുപക്ഷക്കാരുമായി അനേകം ജനങ്ങൾ വന്നുകൂടി. ആ മഹാജനസദസ്സിൽ പക്ഷപ്രതിപക്ഷങ്ങളുടെ പ്രാതിനിധ്യം വഹിക്കുന്ന പ്രബലവക്താക്കളെന്ന നിലയിൽ സർവ്വജനങ്ങളുടെയും ശ്രദ്ധ കേന്ദ്രീകൃതമായി നിലകൊണ്ടിരുന്ന കോവൂരച്ചനെയും വട്ടശ്ശേരിൽ മല്പാനച്ചനെയും കണ്ടപ്പോൾ, ബൈബിളിൽ പഴയനിയമത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്ന ഫിലസ്ത്യാനേതാവും ഭുജബലപരാക്രമശാലിയും ആയിരുന്ന ഗോലിയാഥിന്റെയും ദാവീദിന്റെയും പ്രതീതിയാണ് ജനങ്ങളിൽ ഉണ്ടായത്. അന്ന് കേവലം ഒരു ബാലൻ മാത്രമായിരുന്ന ഞാനും ഒരു ശ്രോതാവെന്ന നിലയിൽ ആ ജനക്കൂട്ടത്തിൽ സന്നിഹിതനായിരുന്നു. ഉൽകണ്ഠാനിർഭരമായിരുന്ന ഒരു അന്തരീക്ഷം. വാദം തുടങ്ങി. വിശ്വാസാചാരങ്ങളെ സൂക്ഷ്മമായി പരാമർശിക്കുന്ന ഏതോ ഒരു വേദശാസ്ത്രപ്രശ്നത്തെ ആധാരമാക്കിയാണ് വാദം ആരംഭിച്ചത്. വാദവിഷയം എന്തായിരുന്നു എന്ന് ഞാൻ ഇപ്പോൾ ഓർക്കുന്നില്ല. കോവൂരച്ചനും വട്ടശ്ശേരിൽ മല്പാനച്ചനും തമ്മിലുള്ള ചോദ്യോത്തരങ്ങൾ കുറെ മുന്നോട്ടു പോയപ്പോൾ, മല്പാനച്ചൻ ചോദിച്ച ഒരു ചോദ്യത്തിന് കോവൂരച്ചൻ നേരെ മറുപടി പറയാതെ പകരം 'ഞാനൊരു ഉദാഹരണം പറയാം' എന്ന് മറ്റൊരു വഴിയെ ചാടാൻ ഉദ്യമിച്ചു. കാര്യമാത്രപ്രസക്തമായ വാദപ്രതിവാദ മര്യാദയനുസരിച്ച്, പോയിന്റിന് പോയിന്റായി മറുപടി പറഞ്ഞ് ജയിക്കാൻ പ്രയാസമാണെന്ന് കാണുന്ന ഘട്ടങ്ങളിൽ, പോയിന്റുവിട്ട് പരിഹാ

സോക്തികൾകൊണ്ടും, വാദഗതിയെ വ്യതിയാനങ്ങളിലേക്ക് ആകർഷിക്കുന്ന വ്യംഗ്യപ്രധാനങ്ങളായ ഉപമാകഥനങ്ങൾകൊണ്ടും ശ്രവണഗംഭീരങ്ങളായ ശബ്ദഘോഷവൈചിത്ര്യങ്ങൾകൊണ്ടും മറ്റും പ്രതിയോഗിയെ അമ്പരപ്പിച്ച് അസ്തവീര്യനാക്കാനുള്ള ശ്രമം കോവൂരച്ചന്റെ നിസർഗ്ഗസിദ്ധമായ ഒരടവായിരുന്നു. കലാസുന്ദര സൂക്ഷ്മമായ ഈ അടവ് പ്രതീക്ഷിച്ചുകൊണ്ടുതന്നെ, അക്ഷോഭ്യ നായി, താൻ തൊടുത്തുവിട്ട ചോദ്യശരത്തിൽനിന്ന് ദൃഷ്ടിപതറാതെ അടിയുറച്ചു നിന്ന മല്പാനച്ചൻ വിട്ടില്ല. കോവൂരച്ചന്റെ ഒഴിവു തന്ത്രത്തെ ഇങ്ങനെ തടഞ്ഞു. 'അച്ചാ! കാര്യം പറഞ്ഞാൽ മനസ്സി ലാകാത്തപ്പോൾ മാത്രം ഉദാഹരണം പറഞ്ഞാൽ മതിയാകുമല്ലോ. ഇതേവരെ പറഞ്ഞ കാര്യങ്ങൾ എല്ലാം എനിക്ക് വ്യക്തമായി മനസ്സി ലായി. അവയെ അടിസ്ഥാനപ്പെടുത്തിതന്നെയാണ് എന്റെ ചോദ്യം ചോദിച്ചിരിക്കുന്നത്. അതിന് അതും ഇതും ഉദാഹരണങ്ങൾ വലിച്ചിഴച്ചുകൊണ്ടു വരുവാൻ ഉദ്യമിക്കാതെ നേരെ ഉത്തര മുണ്ടെങ്കിൽ അങ്ങു പറഞ്ഞേക്കണം'.

സാധാരണ വാദപ്രതിവാദങ്ങളിൽ ഹാസ്യരസികത്വത്തിന്റെ നിറപ്പകിട്ട് കലർന്ന ഉപമാതന്ത്രങ്ങൾകൊണ്ട് എതിരാളിയെ മടുപ്പിച്ചും, സദസ്സിനെ രസിപ്പിച്ച് മയക്കിയും ശീലിച്ചുപോന്ന കോവൂരച്ചന് എതിരാളിയുടെ അനാർഭാടമെങ്കിലും നിർദ്ദാക്ഷിണ്യ നിരതമായ യുക്തിയുടെ ചൂണ്ടുകൊളുത്തുകൊണ്ടുള്ള ഈ കടും പിടുത്തം ക്ഷമാപരീക്ഷകമായി തോന്നിയത് ആശ്ചര്യമല്ല. ഇതെ ന്തൊരു പുതുമ എന്ന മട്ടിൽ കോവൂരച്ചൻ പുച്ഛരസത്തിൽ ചില പരിഹാസങ്ങൾക്ക് ഭാവിച്ചെങ്കിലും സദസ്സിൽ അത് അത്ര ശോഭിച്ചില്ല. 'കോവൂരച്ചൻ തോറ്റുപോയേ' എതിർപക്ഷക്കാരായ ഞങ്ങൾ കുറെ ചെറുപ്പക്കാർ കൂകിവിളിച്ചു. അച്ചന്റെ പക്ഷക്കാരും കുറെ ശബ്ദമുണ്ടാക്കി. അങ്ങനെ ആ രംഗം അവസാനിച്ചു.

ശെമ്മാശ്ശനായും മലങ്കര മല്പാനായും ഇരുന്ന കാലത്ത് നമ്മുടെ കഥാപുരുഷൻ വളരെ അടുത്ത് ഇടപെട്ടിട്ടുള്ള സഭാവകസ്ഥാപന ങ്ങളാണ് പഴയസെമിനാരി, വെട്ടിക്കൽ ദയറാ, പരുമല സെമിനാരി, എം. ഡി. സെമിനാരി എന്നിവ. സഭയിലെ പുരോഹിതന്മാരാകു വാനുള്ള സ്ഥാനാർത്ഥികൾക്ക് വേണ്ട പരിശീലനം കൊടുക്കുവാ നായി 1814-ൽ ഇട്ടൂപ്പ് റമ്പാൻ എന്നാദ്യം അറിയപ്പെട്ടിരുന്ന പുലി



ക്കോട്ട് മാർ ദീവന്നാസ്യോസ് ഒന്നാമൻ സ്ഥാപിച്ചതാണ് കോട്ടയത്തെ പഴയസെമിനാരി. അന്നത്തെ ദിവാൻജിയും റസിഡന്റുമായിരുന്ന കേണൽ മൺറോയുടെ ശ്രമഫലമായി തിരുവിതാംകൂർ മഹാറാണി പാർവ്വതീഭായി മലങ്കരസഭയ്ക്ക് കൊടുത്തതാണ് പതിനാറ് ഏക്കർ വിസ്തൃതിയുള്ള ഈ സ്ഥലം. ഇതോടുകൂടി എണ്ണായിരം രൂപയും കൊടുത്തു. യോഗീശ്വരനായിരുന്ന ഇട്ടൂപ്പ് റമ്പാന്റെ പ്രാർത്ഥനാ ജീവിതത്തെപ്പറ്റി വലിയ മതിപ്പുണ്ടായിരുന്ന മൺറോ സായിപ്പ് മഹാ റാണിയോട് ആവശ്യപ്പെട്ടതനുസരിച്ചായിരിക്കണം ഇത് നടന്നത്. ഇട്ടൂപ്പ് റമ്പാൻ ജോസഫ് കത്തനാരായി ചാട്ടകുളങ്ങര (കുന്നംകുളം) താമസിച്ചിരുന്ന കാലത്തായിരുന്നു ടിപ്പുസുൽത്താന്റെ പടയോട്ടം. അനേകായിരം ക്രിസ്ത്യാനികൾ മതപീഡനം ഭയന്ന് ചാട്ടകുളങ്ങര യിൽനിന്നും തെക്കൻ കൊച്ചി, തിരുവിതാംകൂർ പ്രദേശങ്ങളിലേക്ക് പലായനം ചെയ്തു. പല പുരാതന ക്രൈസ്തവ കുടുംബക്കാരും ഹിന്ദുക്കളും മദ്ധ്യതിരുവിതാംകൂറിലെ പമ്പ, മണിമല മുതലായ നദീ തീരങ്ങളിലുള്ള പല സങ്കേതങ്ങളിലേക്ക് ഓടിപ്പോയിരുന്നതായി രേഖയുണ്ട്. ഇട്ടൂപ്പ് റമ്പാൻ (യൗസേഫ് കത്തനാർ) തന്റെ വിശ്വാസം ത്യജിക്കുന്നതിന് തയ്യാറാകാതെ ആർത്താറ്റ് പള്ളിയങ്കണത്തിൽ ഇരുന്ന് കണ്ണുനീരൊഴുക്കി പ്രാർത്ഥിച്ചുകൊണ്ടിരുന്നു. പള്ളിയുടെ ഉള്ളിൽവെച്ചുതന്നെ ഒരു സ്ത്രീ കൊലചെയ്യപ്പെട്ടതായും ചരിത്ര മുണ്ട്. ടിപ്പുസുൽത്താൻ ഈ പുരോഹിതനെ സ്വന്തമതത്തിൽ ചേർക്കു വാൻ നിഷ്കരുണം പ്രേരിപ്പിച്ചുകൊണ്ടിരുന്നു എന്നും അതിൽ താൽക്കാലികമായി വിജയിച്ചുവെന്നും ചിലർ പറയുന്നുണ്ട്. പ്രാർത്ഥ നയുടെ ബലംകൊണ്ടായിരിക്കണം ഉടനെ മൈസൂറിലേക്ക് മടങ്ങി പോകേണ്ട അത്യാവശ്യം ഏതായാലും സുൽത്താനുണ്ടായത്. അങ്ങനെ അച്ചൻ അപകടത്തിൽനിന്നും രക്ഷപെട്ടു. ഇദ്ദേഹം അന്ത്യവിശ്രമംകൊള്ളുന്നത് പഴയസെമിനാരിയിലെ ചാപ്പലിൽ മാമ്മോദീസാതൊട്ടിയുടെ അടുത്തായി കാണുന്ന ഒരു താണ കബറി ലാണ്. സാധാരണ, മെത്രാച്ചന്മാരെ കസേരയിൽ ഇരുത്തിക്കൊ ണ്ടാണ് കബറടക്കുന്നത്. എന്നാൽ ഒരു സാധാരണ സഭാംഗത്തെ പ്പോലെ കിടക്കുന്ന നിലയിൽ വേണം തന്നെ കബറടക്കേണ്ടതെന്ന് ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ കല്പിച്ചിരുന്നു. അതു കൊണ്ടാണ് നിലത്തോട് ചേർന്ന മട്ടിൽ അദ്ദേഹത്തിന്റെ കബറിടം പഴയസെമിനാരി ചാപ്പലിൽ ഇന്നും കാണുന്നത്. ഇദ്ദേഹത്താൽ

സ്ഥാപിതമായതാണ് പഴയസെമിനാരി. പത്തൊമ്പതാം ശതാബ്ദ ത്തിന്റെ ഉത്തരാർദ്ധത്തിൽ കുറെ കാലത്തേക്ക് സെമിനാരി നവീ കരണക്കാരുടെ കൈവശം ആയിട്ടുണ്ട്. അതിനാൽ വടക്കും തെക്കു മുള്ള വൈദികവിദ്യാർത്ഥികളുടെ പരിശീലനത്തിനായി വെട്ടിക്കലും പരുമലയിലും രണ്ട് കേന്ദ്രങ്ങൾ പുതുതായി ആരംഭിക്കേണ്ടിവന്നു. വെട്ടിക്കൽ ദയറായിൽ സുറിയാനി വിദ്യാഭ്യാസം നടത്തിയത് പിൽക്കാലത്ത് ഒന്നാം കാതോലിക്കാ ആയിരുന്ന മുറിമറ്റത്ത് മാർ ഈവാനിയോസ് തിരുമേനിയാണ്. ഇദ്ദേഹത്തിന്റെ ശിഷ്യനായി വറുഗീസ് ശെമ്മാശ്ശൻ വെട്ടിക്കൽ ദയറായിൽ താമസിച്ചിട്ടുണ്ട്. കത്തനാർ ആയിരുന്ന കാലംകൂടി കണക്കിലെടുത്താൽ, ഗീവറുഗീസ് മല്പാൻ ഏറ്റവും അടുത്തു പെരുമാറേണ്ടിവന്ന മൂന്ന് മെത്രാപ്പോ ലീത്താമാർ പുലിക്കോട്ടിൽ തിരുമേനി, പരുമല തിരുമേനി, മുറി മറ്റത്ത് മാർ ഈവാനിയോസ് തിരുമേനി എന്നിവരും, മൂന്നു പ്രധാന സ്ഥാപനങ്ങൾ പഴയസെമിനാരി, പരുമല സെമിനാരി, എം. ഡി. ഹൈസ്കൂൾ എന്നിവയുമായിരുന്നു. ഈ മൂന്ന് സ്ഥാപനങ്ങളും ഒരിക്കലും മായാത്ത അദ്ദേഹത്തിന്റെ വ്യക്തിമുദ്രകൾ പതിഞ്ഞിട്ടുള്ള വയാണ്. 1881-ൽ പരുമല സെമിനാരിയിലെ മാനേജരായി നിയമി തനായ അദ്ദേഹം മുപ്പതുവർഷക്കാലത്തോളം ഈ സ്ഥാപനവുമായി ബന്ധപ്പെട്ടിരുന്നു, 1908-ൽ മെത്രാൻ ആകുന്നതുവരെ. 1876-ൽ നവീ കരണപ്രസ്ഥാനം ഉടലെടുത്തു കഴിഞ്ഞ് കുറെക്കാലത്തേക്ക് പഴയ സെമിനാരി നവീകരണക്കാരുടെ കൈവശമായിരുന്നു. മലങ്കര മെത്രാ പ്പോലീത്തായായിരുന്ന മാത്യൂസ് മാർ അത്തനാസ്യോസിന്റെ കാല ശേഷം (1877) സ്വാഭാവികമായി, അദ്ദേഹത്തിന്റെ പിൻഗാമിയായി വാഴിക്കപ്പെട്ട തോമസ് മാർ അത്തനാസ്യോസിന്റെ കൈവശമാ യിരുന്നു ഈ സെമിനാരി. പക്ഷേ, മലങ്കര മെത്രാപ്പോലീത്താസ്ഥാന ത്തേക്ക് ഒരു രാജകീയ വിളംബരത്തിന്റെ പിൻബലത്തോടുകൂടി നിയമിതനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, സെമിനാരിക്കേസിലെ ആലപ്പുഴ ജില്ലാക്കോടതിയുടെ അനുകൂല മായ വിധിയുടെ അടിസ്ഥാനത്തിൽ സെമിനാരിയുടെ കൈവശത്തിന് അർഹനായിത്തീർന്നു. 1879 മാർച്ച് 4-ാം തീയതിയായിരുന്നു ജില്ലാ കോടതിവിധി. പരാജിതനായ പാലക്കുന്നത്ത് തോമസ് മാർ അത്തനാ സ്യോസ് മെത്രാച്ചൻ ഹൈക്കോടതിയിൽ ഉടൻതന്നെ അപ്പീൽ ബോധിപ്പിക്കുകയും കേസിന്റെ തീരുമാനം 1886 വരെ നീണ്ടുപോകു



കയും ചെയ്തു. പക്ഷേ, ഹൈക്കോടതിവിധിയും അദ്ദേഹത്തിനെ തിരായിട്ടായിരുന്നു. ഇതിനിടെ അദ്ദേഹം ദിവംഗതനായതിനാൽ സഹോദരൻ തീത്തൂസ് മാർത്തോമ്മാ പിൻഗാമിയായി വാഴിക്കപ്പെട്ടു. രണ്ടാമത്തെ പരാജയവും വകവെയ്ക്കാതെ പാലക്കുന്നത്തു തീത്തൂസ് മെത്രാച്ചൻ തിരുവിതാംകൂർ റോയൽകോടതിയിൽ ഒരു അപ്പീൽ രണ്ടാമത് സമർപ്പിച്ചു. റോയൽകോടതി മഹാരാജാവിന്റെ ഹിതാനുസരണം കൂടേണ്ടതാണ്. റോയൽ കോടതിയിൽ അപ്പീൽ ഇരിക്കുന്ന സ്ഥിതിക്ക് അവിടെനിന്നും ഒരു അവസാന തീരുമാനം വരുന്നതുവരെ പഴയസെമിനാരി കൈവശം വെച്ചുകൊണ്ടിരിക്കു ന്നതിന് അദ്ദേഹം ആഗ്രഹിച്ചു. അതിനാൽ സെമിനാരി പുലി ക്കോട്ടിൽ തിരുമേനിക്ക് കൈമാറുവാൻ തോമസ് മാർ അത്താനാ സ്യോസ് വിസമ്മതിച്ചിരുന്നു. എന്നാൽ ഹൈക്കോടതി വിധിയനു സരിച്ച് സെമിനാരി നടത്തിയെടുക്കാൻതന്നെ പുലിക്കോട്ടിൽ തിരുമേനി നിശ്ചയിച്ചു. കെട്ടിടങ്ങൾ തുറന്നുകൊടുക്കാതിരുന്നാൽ തുറപ്പിച്ചുകൊടുക്കുന്നതിന് കോടതി ഉത്തരവായി. തൽഫലമായി കോട്ടയം തഹശീൽദാരുടെയും പോലീസ് ഇൻസ്പെക്ടരുടെയും സാന്നിദ്ധ്യത്തിൽ, പഴയസെമിനാരിയുടെ പൂട്ടുകൾ കൊല്ലനെ ക്കൊണ്ട് തുറപ്പിച്ചു കൊടുപ്പിക്കുകയാണുണ്ടായത്. 1061 കർക്കടകം 3-ാം തീയതിയാണ് പഴയ സെമിനാരി വീണ്ടെടുത്തത്. അധികം താമസിയാതെ വൈദിക വിദ്യാഭ്യാസവും അവിടെ ആരംഭിച്ചു. വട്ടശ്ശേരിൽ മല്പാനും കോനാട്ട് മാത്തൻ മല്പാനുമായിരുന്നു ആദ്യത്തെ അദ്ധ്യാപകർ. സെമിനാരി പുനരാരംഭിക്കുവാനുള്ള തീരു മാനം എടുത്തത് 1062 ചിങ്ങം മുപ്പതാം തീയതി കൂടിയ മലങ്കര മാനേജിംഗ് കമ്മറ്റിയായിരുന്നു. ഈ കമ്മറ്റിയിൽ എടുത്ത വേറെ രണ്ട് തീരുമാനങ്ങളും പ്രധാനമാണ്. ഭാവിയിൽ മലങ്കരയിലെ എല്ലാ ശെമ്മാശ്ശന്മാരും വൈദിക സെമിനാരിയിൽ ചേർന്ന് പഠിച്ചിരിക്കണ മെന്നും, സുറിയാനി സഭാംഗങ്ങൾ തമ്മിൽ കല്യാണം ആലോചിക്കു മ്പോൾ നാലാമത്തെ തലമുറയ്ക്കു മുമ്പായി സഹോദരബന്ധ മുള്ളവർ തമ്മിൽ കല്യാണം പാടില്ലെന്നുമായിരുന്നു ഈ തീരുമാന ങ്ങൾ. സഗോത്രവിവാഹം പാടില്ലെന്നുള്ള ഹിന്ദുനിയമസംഹിതയുടെ ഛായ ഈ തീരുമാനത്തിൽ പ്രതിബിംബിക്കുന്നതായി സന്ദർഭ വശാൽ പ്രസ്താവിച്ചുകൊള്ളട്ടെ. റോയൽകോടതി വിധിയും തങ്ങൾക്ക് പ്രതികൂലമായി വന്നതിനാലും കൂടുതൽ വ്യവഹാരത്തിന്

പഴുതുകൾ ഇല്ലാതെ പോയതിനാലും, 1889-ൽതന്നെ വേറൊരു സഭയായി മാറുവാൻ നവീകരണക്കാർ തീരുമാനിച്ചു. മാർത്തോമ്മാ ഇവാൻജലിക്കൽ അസ്സോസിയേഷൻ എന്ന പേരിൽ ഒരു സൊസൈറ്റി അവർ ഉണ്ടാക്കുകയും മാർത്തോമ്മാ സഭ എന്ന പേരിൽ വേറൊരു സഭ രൂപീകരിക്കുകയും ചെയ്തു.

ഇതിനിടെ, മലങ്കര മല്പാനായിരുന്ന നമ്മുടെ കഥാനായകൻ പല സാമൂഹ്യപരിപാടികളിലും ബദ്ധശ്രദ്ധനായിത്തീർന്നു. പ്രാഥമിക വിദ്യാഭ്യാസ സൗകര്യങ്ങൾ ഇല്ലാതിരുന്ന നാട്ടിലെ പല സ്ഥലങ്ങളിലും പ്രൈമറി സ്കൂളുകൾ സ്ഥാപിക്കുന്നതിന് അദ്ദേഹം മുൻകൈയെടുത്തു. പരുമല തിരുമേനിയുടെ കാലശേഷം, അദ്ദേഹത്തിന്റെ സ്മരണ നിലനിർത്തുന്നതിനായി തിരുവല്ലായിൽ എം. ജി. എം. ഹൈസ്കൂൾ പണിയുന്നതിന് അദ്ദേഹം നേതൃത്വം കൊടുത്തു. കൂടാതെ മലങ്കര സുറിയാനി മഹാജനസഭ എന്ന പേരിൽ ഒരു സംഘടനയും സഭയിലെ പട്ടക്കാർക്കുവേണ്ടി ക്ലെറിക്യോഗം എന്ന വേറൊരു സംഘടനയും അദ്ദേഹം ഉണ്ടാക്കി. ആദ്യം ഒരു സാമൂഹ്യ സമ്മേളനം മാത്രമായി വിഭാവന ചെയ്തിരുന്ന ഒരു സംഘടനയെ മലങ്കര സുറിയാനി മഹാജനസഭ പേരിൽ ബൃഹത്തായ ഒരു വേദിയായി മാറ്റിയത് ഇദ്ദേഹമായിരുന്നു. പിൽക്കാലത്ത് അബ്ദുള്ളാ പാത്രിയർക്കീസുമായി സംഘട്ടനങ്ങൾ ഉണ്ടായപ്പോൾ സഭയുടെ സ്വാതന്ത്ര്യം പരിരക്ഷിക്കുന്നതിന് വട്ടശ്ശേരിൽ തിരുമേനിയെ അത്യധികം സഹായിച്ച ഒരു സംഘടനയായി മഹാജനസഭ വളർന്നു വന്നതായി നമുക്ക് കാണാൻ കഴിയും. ആത്യന്തികമായ വിശകലനത്തിൽ മലങ്കരയിൽ ഒരു കാതോലിക്കാ സ്ഥാപനം അത്യാവശ്യമാണെന്നുള്ള വസ്തുത മനസ്സിലാക്കി അതിനുവേണ്ടി പ്രവർത്തിക്കുന്നതിന് വേണ്ട പ്രചോദനം തിരുമേനിക്ക് പകർന്നുകൊടുത്തത് ഈ മഹാജനസഭയായിരുന്നു. മലങ്കര വിദ്യാർത്ഥിപ്രസ്ഥാനത്തിന് ആരംഭം കുറിച്ച സുറിയാനി വിദ്യാർത്ഥിസംഘം ഗീവറുഗീസ് റമ്പാച്ചന്റെ അനുഗ്രഹത്തോടുകൂടിയായിരുന്നു 1907-ൽ ഉണ്ടായത്. അതുപോലെതന്നെ മാർ ഗ്രീഗോറിയോസ് സ്മാരക സുവിശേഷ സംഘം സ്ഥാപിതമായതും ഇദ്ദേഹത്തിന്റെ പിൻതുണയോടുകൂടിയായിരുന്നു. എം. ഡി. സെമിനാരിക്കുവേണ്ടി പുലിക്കോട്ടിൽ തിരുമേനി സർക്കാരിൽനിന്നും അനുവാദംവാങ്ങി നടത്തിയ ലോട്ടറിയുടെ ചുമതലയും ഇദ്ദേഹത്തിനായിരുന്നു. സമുദായത്തിന്റെ തലസ്ഥാനമായ



കോട്ടയത്ത് ഇത് പിൽക്കാലത്ത് സഭയുടെ സിരാകേന്ദ്രമായിത്തീർന്നു എന്നുള്ള വസ്തുത അവഗണിക്കാൻ പറ്റില്ല. എം. ഡി. സെമിനാരി, പരുമല സെമിനാരി എന്നിവപോലെയുള്ള സ്ഥാപനങ്ങൾ നടത്തിക്കൊണ്ടുപോകുന്നത് നിസ്സാരമായ ഒരു കാര്യമായിരുന്നില്ല. പലപ്പോഴും സാമ്പത്തിക ബുദ്ധിമുട്ടുകൾ ഉണ്ടായിക്കൊണ്ടിരുന്നു. ജനങ്ങളുടെ ഇടയിൽ ഇറങ്ങിച്ചെന്ന് സെമിനാരിയുടെ ആവശ്യം പറഞ്ഞ് നെല്ലും പണവും ശേഖരിക്കേണ്ടിവന്ന പല സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്. ഇതേപ്പറ്റി വട്ടിപ്പണക്കേസിൽക്കൊടുത്ത മൊഴികളിലും തിരുമേനി സൂചിപ്പിച്ചിട്ടുണ്ട്. കോട്ടയം, കുറിച്ചി, നീലംപേരൂർ എന്നീ പള്ളികളിൽനിന്നും ഏകദേശം ആയിരപ്പറ നെല്ല് അദ്ദേഹം തന്നെ പോയി പിരിച്ചിട്ടുള്ളതായി കാണുന്നു. പരുമല തിരുമേനിയോടും തന്നോടും ഉള്ള താല്പര്യവും സ്നേഹവും നിമിത്തം ജനങ്ങൾ കൈയഴിഞ്ഞ് സെമിനാരിയെ സഹായിച്ചു.

സെമിനാരിക്കുവേണ്ടി ആദ്യം വസ്തു വാങ്ങിച്ചതിന് ഒരു പ്രത്യേക പശ്ചാത്തലമുണ്ടായിരുന്നു. സ്ഥലത്തിന്റെ വിസ്തൃതി ഏകദേശം ഇരുപത്തിരണ്ട് ഏക്കർ ആയിരുന്നു. അത് ആലപ്പുഴ കൊമേഴ്സ്യൽ ഏജന്റായിരുന്ന ഒരു ഹ്യൂക്രാഫാർഡിന്റെ വക എസ്റ്റേറ്റ് ആയിരുന്നു. വിറ്റവില 3541 രൂപ (Ref. Manorama dated 25-1-1993). ഈ വസ്തു വില്ക്കുന്നതിനുള്ള മുക്ത്യാർ കൊടുത്തിരുന്നത് ആലപ്പുഴയിലെ ഒരു വ്യവസായപ്രമുഖനായിരുന്ന ഡാറാ സായിപ്പിനായിരുന്നു. അക്കാലത്ത് പഴയകൂറ്റുകാരും പുത്തൻകൂറ്റുകാരും തമ്മിൽ യോജിക്കണമെന്ന് പുലിക്കോട്ടിൽ തിരുമേനിക്ക് ആഗ്രഹമുണ്ടായിരുന്നു. ഈ ആഗ്രഹംതന്നെ റോമൻ കതോലിക്കാസഭയിലെ ഒരു വൈദികനായിരുന്ന നിധീരിക്കൽ മാണിക്കത്തനാർക്കും ഉണ്ടായിരുന്നു. ഇവർ രണ്ടുപേരും ഒത്തുചേർന്ന് അവരുടെ ആഗ്രഹം സഫലീകരിക്കുന്നതിനായി ജാത്യൈക്യസംഘം എന്ന പേരിൽ ഒരു സംഘടന രൂപീകരിച്ചു. ഈ സംഘടനയുടെ ആവശ്യത്തിനായിട്ടായിരുന്നു മേല്പറഞ്ഞ എസ്റ്റേറ്റ് ഇവർ രണ്ടുപേരുംകൂടി ആദ്യം വാങ്ങിച്ചത്. 1886-ൽ ഇത് വാങ്ങിക്കുന്നതിനുവേണ്ടി ഉടമ്പടി ഉണ്ടാക്കി. ആദ്യം 500 രൂപ അഡ്വാൻസായി കൊടുത്തു. എങ്കിലും 1888 അവസാനത്തോടുകൂടി മാത്രമേ വിലയാധാരം എഴുതുന്നതിന് സാധിച്ചുള്ളൂ. ക്രാഫോർഡ് സായിപ്പിന്റെ ഒരു ബംഗ്ലാവും ഈ വസ്തുവിൽ ഉണ്ടായിരുന്നു. ഇത് ശുദ്ധീകരിച്ച് എടുത്തതാണ്

ഏലിയാ ചാപ്പൽ കെട്ടിടം. കുറെനാൾ ഈ ബംഗ്ലാവിൽ താമസിച്ചു കൊണ്ട് പുലിക്കോട്ടിൽ തിരുമേനിയും നിധീരിക്കൽ കത്തനാരും കൂടി ജാത്യൈക്യസംഘടനയുടെ പ്രവർത്തനങ്ങൾ നടത്തിക്കൊണ്ടിരുന്നു. പക്ഷേ റോമാസഭയിലെ ചില മേല്പട്ടക്കാർ ജാത്യൈക്യ സംഘടനയുടെ പ്രവർത്തനങ്ങളെ അംഗീകരിക്കാതിരുന്നതിനാൽ നിധീരിക്കൽ അച്ചൻ ഈ പ്രസ്ഥാനത്തിൽനിന്ന് വിരമിക്കുകയും സ്വദേശമായ കുറവിലങ്ങാട്ടേക്ക് പിന്മാറുകയും ചെയ്തു എന്നാണ് ഇതേപ്പറ്റിയുള്ള ഒരു ലേഖനത്തിൽ[9] ഒരുവെട്ടിത്തറ ഒ. എം. മാത്യു എഴുതിയിരിക്കുന്നത്. അതോടുകൂടി സ്ഥലവും ബംഗ്ലാവും പുലിക്കോട്ട് തിരുമേനിയുടെ കൈവശമായി. 1888-ൽ എം. ഡി. സെമിനാരിക്കെട്ടിടത്തിന്റെ ശിലാസ്ഥാപനം ഈ സ്ഥലത്ത് നിർവ്വഹിച്ചത് ആലപ്പുഴക്കാരൻ ഡാറാ സായ്പുതന്നെയായിരുന്നു. അദ്ദേഹം കെട്ടിടത്തിന്റെ പണിക്കായി 1400 രൂപ സംഭാവന കൊടുക്കുകയും ചെയ്തു. എങ്കിലും 1902-ൽ മാത്രമേ പണി പൂർത്തിയായുള്ളൂ. ഡാറാ സായിപ്പ് കത്തോലിക്കാസഭാംഗം ആയിരുന്നുവെങ്കിലും സുറിയാനിസഭയുടെ ഒരു സുഹൃത്തുകൂടി ആയിരുന്നു എന്നാണ് പരേതനായ കെ. സി. മാമ്മൻമാപ്പിള അഭിപ്രായപ്പെട്ടിരിക്കുന്നത്. അങ്ങനെ ചരിത്രപരമായി എം. ഡി. സെമിനാരിയുടെ നിർമ്മാണത്തിന് ഒരു എക്യൂമെനിക്കൽ പശ്ചാത്തലവും ഉണ്ടായിരുന്നു എന്നത് സ്മരണീയമാണ്. വട്ടശ്ശേരിൽ തിരുമേനിതന്നെയായിരുന്നു ഈ സെമിനാരിയുടെ ആദ്യത്തെ പ്രിൻസിപ്പാൾ. എം. ഡി. സെമിനാരിയുടെ അഭിവൃദ്ധിക്കുവേണ്ടി പുലിക്കോട്ടിൽ തിരുമേനിയെ ഏറ്റവും അധികം സഹായിച്ചതും വട്ടശ്ശേരിൽതിരുമേനി (ഗീവറുഗീസ് മല്പാൻ) തന്നെയായിരുന്നു. ഹൈസ്കൂൾ നടത്തുന്നതിന് പണം തികയാതെവന്ന സാഹചര്യത്തിൽ ഒരു ഭാഗ്യക്കുറി നടത്തുന്നതിന് പുലിക്കോട്ടിൽ തിരുമേനി തീരുമാനിച്ചു. തിരുവിതാംകൂർ സർക്കാരിൽനിന്നും ഇതിനു വേണ്ട അനുമതി നേടി നടത്തിയ ലോട്ടറിയുടെ മാനേജരും വട്ടശ്ശേരിൽ മല്പാൻതന്നെയായിരുന്നു. ഈ ഭാഗ്യക്കുറിയിൽനിന്നും ആവശ്യത്തിനുള്ള പണം സ്വരൂപിക്കുകയും ബാക്കിവന്ന പണം ചെലവാക്കി കുമരകത്തു കായൽ നികത്തി ഒരു നെൽപ്പാടം ഉണ്ടാക്കുകയും ചെയ്തു. പിൽക്കാലത്ത് ഈ നെൽപ്പാടത്തുനിന്നും നല്ല വരുമാനം

9. ഓർത്തഡോക്സ് സഭയുടെ ഒന്നാമത്തെ ഇംഗ്ലീഷ് ഹൈസ്കൂൾ, Article by O. M. Mathew B. A., Malankara Orthodox Herald, August 14, 1987.



എം. ഡി. സെമിനാരിക്ക് കിട്ടിയിട്ടുണ്ട്. സെമിനാരിയുടെ ബഹു. പ്രിൻസിപ്പാൾ ആയി ജോസഫ് മാർ ദീവന്നാസ്യോസിൽനിന്നും റമ്പാൻപട്ടം കിട്ടുന്നതുവരെ ഇദ്ദേഹം എം. ഡി. സെമിനാരിയിൽ താമസിക്കുകയായിരുന്നു. പരുമല സെമിനാരിയുടെ മേൽനോട്ടത്തിൽനിന്നും അദ്ദേഹത്തിന്റെ ബന്ധം വിടർത്തിയത് 1908-ൽ മെത്രാൻപട്ടം കിട്ടിയതിനുശേഷം മാത്രമാണ്.

പരുമല, എം. ഡി. സെമിനാരി മുതലായ സ്ഥാപനങ്ങളുടെ നടത്തിപ്പിൽ തനിക്ക് ദീർഘകാലമായി മല്പാനച്ചനിൽനിന്നും ലഭിച്ചുകൊണ്ടിരുന്ന അമൂല്യമായ സഹായസഹകരണങ്ങൾ അദ്ദേഹത്തെപ്പറ്റി വലിയ വിശ്വാസവും മതിപ്പും പുലിക്കോട്ടിൽ തിരുമേനിയുടെ മനസ്സിൽ ജനിപ്പിച്ചിരുന്നു. ബുദ്ധിമാനായ ആ തിരുമേനി തന്റെ പിൻഗാമിയായിരിക്കുവാനുള്ള സർവ്വ യോഗ്യതകളും ഉള്ള ഒരു മഹാവ്യക്തിയാണ് വട്ടശ്ശേരിൽ മല്പാനെന്ന് നിരൂപിച്ചത് സ്വാഭാവികം മാത്രമാണ്. പഴയസെമിനാരിയും, എം. ഡി. സെമിനാരിയും, പരുമല സെമിനാരിയും സഭയുടെ പ്രശസ്തി വർദ്ധിപ്പിച്ചുകൊണ്ട് വളരുന്ന കാഴ്ച ഏതൊരു മെത്രാപ്പോലീത്തായേയും അഭിമാനവിജൃംഭിതനാക്കുമെന്ന് നിശ്ചയമാണ്. അതുകൊണ്ടുതന്നെയായിരിക്കണം എം. ഡി. സെമിനാരിയുടെ പ്രിൻസിപ്പാൾ സ്ഥാനവും വട്ടശ്ശേരിൽ മല്പാന് അദ്ദേഹം വിട്ടുകൊടുത്തത്. ഈ കാലഘട്ടത്തിൽ മല്പാനച്ചന്റെ ജീവിതപന്ഥാവിലേക്ക് കടന്നുവന്ന രണ്ട് പ്രധാന വ്യക്തികളെ ചൂണ്ടിക്കാണിക്കേണ്ടത് ഈ ഗ്രന്ഥത്തിന്റെ ലക്ഷ്യപ്രാപ്തിക്ക് ആവശ്യമാണ്. അവർ ശ്രീ. കെ. സി. മാമ്മൻമാപ്പിളയും ദിവ്യ ശ്രീ. പി. റ്റി. ഗീവറുഗീസുമാണ്. പല നിർണ്ണായക ഘട്ടങ്ങളിലും സഭാനേതൃത്വത്തിന് തന്റെ പ്രബലമായ സഹായഹസ്തങ്ങൾ നീട്ടി സഹകരിച്ച ഒരു മഹാനും, മലയാള മനോരമയുടെ മുഖ്യപത്രാധിപരായി ദീർഘകാലം കേരളത്തെ സേവിച്ചയാളും, സുറിയാനിക്രിസ്ത്യാനികളുടെ ചരിത്രത്തിൽ പലവിധത്തിലും മായാത്ത വ്യക്തിമുദ്ര പതിപ്പിച്ച ചിന്തകനുമായിരുന്ന മാമ്മൻമാപ്പിള, വട്ടശ്ശേരിൽ മല്പാൻ എം. ഡി. സെമിനാരി പ്രിൻസിപ്പാൾ ആയിരുന്ന കാലം അവിടെ ഹെഡ്മാസ്റ്ററായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. അക്കാലത്ത് മാവേലിക്കരയിൽനിന്നും സമർത്ഥനായ ഒരു ബാലൻ എം. ഡി. സെമിനാരിയിൽ നാലാം ഫാറത്തിൽ വിദ്യാർത്ഥിയായി വന്നുചേർന്നു. ഒരു ശെമ്മാശ്ശനായിരുന്ന ഈ കുട്ടിയിൽ അനിതരസാധാരണമായ പല നല്ല ഗുണങ്ങളും കണ്ട

മല്പാനച്ചന് അവനോട് സവിശേഷമായ വാത്സല്യം തോന്നി. അവന്റെ വിദ്യാഭ്യാസത്തിൽ മല്പാനച്ചൻ പ്രത്യേകം ശ്രദ്ധിക്കുകയും തന്മൂലം ഈ വിദ്യാർത്ഥിക്ക് അച്ചനോട് സ്വപിതാവിനോട് തോന്നുന്ന വിധത്തിലുള്ള സ്നേഹവും ബഹുമാനവും ഉണ്ടാകുകയും ചെയ്തു. ഇവർ 'ഇരുവരും തമ്മിൽ പിതൃപുത്രനിർവ്വിശേഷമായ ഒരു ഹൃദയബന്ധം വളർന്നുവന്നു' എന്നത്രേ 'മലങ്കര നസ്രാണികൾ' നാലാം വാല്യത്തിൽ ഇസഡ്. എം. പാറേട്ട് എഴുതിയിരിക്കുന്നത്. പി. റ്റി. വറുഗീസ് എന്ന പേരുകാരനായ ഈ ശെമ്മാശ്ശന്റെ സകല ചെലവുകളും മല്പാനച്ചൻതന്നെ വഹിക്കുകയും ചെയ്തു. ബുദ്ധിമാനായ ഈ കുട്ടി (ശെമ്മാശ്ശൻ) സി. എം. എസ്. കോളജിൽനിന്നും എഫ്. എ. പരീക്ഷ നിഷ്പ്രയാസം പാസ്സായപ്പോൾ സമുദായംവക ചെലവിൽ അദ്ദേഹത്തെ ഉപരിപഠനത്തിനായി മദ്രാസ് ക്രിസ്ത്യൻ കോളജിൽ വിട്ട് പഠിപ്പിച്ചു. താമസിയാതെ ബി. എ., എം. എ. പരീക്ഷകളും പാസ്സായി കോട്ടയം എം. ഡി. സെമിനാരിയിൽതന്നെ തിരിച്ചെത്തി. സമുദായസേവനത്തിന് പരമാവധി ഗുണകരമായ ഒരു തസ്തികയിൽ ഇദ്ദേഹത്തെ നിയമിക്കണമെന്ന് മല്പാനച്ചന് ആഗ്രഹമുണ്ടായിരുന്നു. ഭാഗ്യവശാലോ നിർഭാഗ്യവശാലോ ഇതിനുവേണ്ടി മല്പാനച്ചൻ തെരഞ്ഞെടുത്ത തസ്തിക എം. ഡി. സെമിനാരി ഹൈസ്കൂളിലെ ഹെഡ്മാസ്റ്റർ സ്ഥാനമായിരുന്നു. ഇതിനകം ഗീവറുഗീസ് ശെമ്മാശ്ശൻ അച്ചനായിത്തീരുകയും ഫാദർ പി. റ്റി. ഗീവറുഗീസ് എന്ന പേരിൽ അറിയപ്പെടുകയും ചെയ്തിരുന്നു. മാമ്മൻമാപ്പിള, തന്റെ പിതൃതുല്യനായ കണ്ടത്തിൽ വറുഗീസ്മാപ്പിളയുടെ പത്രാധിപത്യത്തിൽ നടന്നുകൊണ്ടിരുന്ന മലയാള മനോരമയിൽ ധാരാളം ലേഖനങ്ങൾ എഴുതിക്കൊണ്ടിരുന്ന ഒരു കാലമായിരുന്നു അത്. പി. റ്റി. ഗീവറുഗീസ് അച്ചനെ ഹെഡ്മാസ്റ്റർ ആക്കുമ്പോൾ അദ്ദേഹത്തിന്റെ ഗുരുസ്ഥാനിയായിരുന്ന മാമ്മൻമാപ്പിളയെ തരംതാഴ്ത്തേണ്ട ഒരു ഗതികേടുണ്ടാകുമെന്ന് മല്പാനച്ചന് തീർച്ചയായും അറിയാമായിരുന്നു. അതിസമർത്ഥനായിരുന്ന ഫാദർ പി. റ്റി. ഗീവറുഗീസിന്റെ പട്ടത്വം, എം. എ. ബിരുദം, അദ്ദേഹത്തിനുവേണ്ടി സമുദായം വഹിച്ച വൻചെലവുകൾ, അവിവാഹിതനായിരുന്ന അദ്ദേഹത്തെ കാലക്രമേണ ഒരു മെത്രാപ്പോലീത്തയായി വാഴിച്ചാൽ മലങ്കരസഭയ്ക്കുണ്ടാകാവുന്ന ഗുണങ്ങൾ, ചെറുപ്പമായിരുന്ന അദ്ദേഹത്തിൽനിന്നും ദീർഘനാളത്തേക്ക് സമുദായത്തിന് കിട്ടാവുന്ന ഏകാഗ്രമായ



സേവനം, സർവ്വോപരി യോഗ്യനായ ഒരു പിൻഗാമിയെ വിദൂരഭാവിയിൽ തനിക്കുശേഷം സഭയ്ക്ക് ഉതകുവാൻവേണ്ടി വാർത്തെടുക്കേണ്ട ആവശ്യം എന്നിത്യാദി പല പരിഗണനകളും മല്പാനച്ചന്റെ മനസ്സിൽ സ്വാഭാവികമായി വന്നുകാണും. ഏതായാലും പി. റ്റി. ഗീവറുഗീസ് അച്ചനെ എം. ഡി. സെമിനാരിയുടെ ഹെഡ്മാസ്റ്റർ പദവിയിലേക്ക് നിയമിക്കുന്നതിനുതന്നെ മല്പാനച്ചൻ തീരുമാനിച്ചു. ഹൈസ്കൂളിന്റെ നടത്തിപ്പിൽ സഭയുടെ സ്വാധീനം കൂടുതൽ ശക്തമാക്കണമെന്നും മല്പാനച്ചൻ ആഗ്രഹിച്ചിരിക്കണം. ഈ സംഭവവികാസം പ്രതീക്ഷിച്ചിരുന്ന മാമ്മൻമാപ്പിള, മലങ്കര മെത്രാപ്പോലീത്തയായിരുന്ന പുലിക്കോട്ടിൽ തിരുമേനിയോട് ഇതേപ്പറ്റി സംസാരിച്ചെങ്കിലും, തന്റെ വലത്തുകൈയായി പ്രവർത്തിച്ചിരുന്ന മല്പാനച്ചന്റെ തീരുമാനം മാറ്റുന്നതിന് മെത്രാപ്പോലീത്തായ്ക്ക് കഴിഞ്ഞില്ല എന്ന് പറഞ്ഞാൽമതി. ഏതെങ്കിലും ഒരു തീരുമാനം എടുത്തു കഴിഞ്ഞാൽ പിന്നെ, തക്കതായ കാരണംകൂടാതെ അതിൽനിന്നും പിന്മാറുന്നത് കെടുകാര്യസ്ഥതയും ഭീരുത്വവുമാണെന്നുതന്നെയാണ് ശക്തമായ ഭരണാധികാരികളുടെ എല്ലാം വിശ്വാസപ്രമാണം. അതിനാൽ, മാമ്മൻമാപ്പിളയ്ക്ക് വളരെ മനോവേദനയുണ്ടെങ്കിലും, ഫാദർ പി. റ്റി. ഗീവറുഗീസ് എം. ഡി. സ്കൂൾ ഹെഡ്മാസ്റ്ററായി നിയമിക്കപ്പെട്ടു. ദുഃഖം കടിച്ചമർത്തിക്കൊണ്ട് അഭിമാനിയായ മാമ്മൻമാപ്പിള എം. ഡി. സെമിനാരിയിലെ ഒരദ്ധ്യാപകനായി കുറേക്കാലംകൂടി കഴിഞ്ഞുകൂടി. അവസാനം 1909-ൽ അദ്ദേഹം അദ്ധ്യാപകജോലിയിൽനിന്നും രാജിവെച്ച് മനോരമയുടെ മുഴുവൻസമയ എഡിറ്റർ ആയി ചുമതല ഏറ്റെടുത്തു. പക്ഷേ, വട്ടശ്ശേരിൽ മല്പാനുമായി തനിക്കുണ്ടായിരുന്ന പൊരുത്തക്കേടിനെപ്പറ്റി മാമ്മൻമാപ്പിള ആരോടും ഉരിയാടിയിരുന്നില്ല എന്നതാണ് സത്യം[10]. അതുതന്നെയുമല്ല, മല്പാനച്ചൻ മലങ്കരമെത്രാപ്പോലീത്താ ആയശേഷം, പാത്രിയർക്കീസുമായി സംഘട്ടനത്തിലേർപ്പെട്ടിരിക്കുമ്പോൾ മെത്രാപ്പോലീത്തായ്ക്ക് മലങ്കരയിൽനിന്നും ലഭിച്ച ഏറ്റവും ശക്തമായ പിൻതുണ മനോരമ പത്രത്തിലെ മുഖപ്രസംഗങ്ങൾ ആയിരുന്നു. ഇവയിൽ ചിലത് ഉയർന്ന കോടതികളുടെ നീതിന്യായനിർവ്വഹണതയെതന്നെ ചോദ്യംചെയ്യുന്ന വിധത്തിലും കോടതി അലക്ഷ്യത്തിന് പത്രാധിപർ ശിക്ഷിക്കപ്പെടത്തക്ക വിധത്തിൽ വ്യാഖ്യാനിക്കപ്പെടാവുന്നവിധം

10. Portrait of K. C. Mammen Mappillay by Dr. K. M. Tharakan 1988, page 46.

അപകടകരവും ആയിരുന്നു. ഇതിനെപ്പറ്റി പുറകാലെ വിവരിക്കാം. ഇതെല്ലാം മാമ്മൻമാപ്പിളയുടെ മഹാമനസ്കതയുടെയും സമുദായ സ്നേഹത്തിന്റെയും തെളിവുകളായിരിക്കുന്നതുപോലെതന്നെ, വട്ടശ്ശേരിൽ തിരുമേനിയുടെ വ്യക്തിത്വങ്ങളെപ്പറ്റി അന്നത്തെ പൊതുജനാഭിപ്രായത്തിന്റെ സൂചകങ്ങളായും കണക്കാക്കാം. മാമ്മൻമാപ്പിളയും മല്പാനച്ചനും തമ്മിലുണ്ടായിരുന്ന ബന്ധം ഒരു ഇടർച്ചയായി തുടർന്നുകൊണ്ടിരുന്നുവെന്ന് ആരും പറയുകയില്ല. മാമ്മൻമാപ്പിളയുടെ അപ്പന്റെ സഹോദരി മറിയാമ്മയെ കല്യാണം കഴിച്ചിരുന്നത് വട്ടശ്ശേരിൽ കുടുംബാംഗമായിരുന്ന തുരുത്തിപള്ളിൽ ജേക്കബ് ആയിരുന്നു. വട്ടശ്ശേരിൽ തറവാടുമായി ബന്ധപ്പെട്ടിരുന്ന മദ്ധ്യതിരുവിതാംകൂറിലെ പ്രമുഖ കുടുംബങ്ങളിൽ ഒന്നാണ് കണ്ടത്തിൽ കുടുംബം. ഈ കുടുംബത്തിലെ ഒരു വന്ദ്യനും തന്റെ വല്യപ്പന്റെ ഇളയ സഹോദരനുമായിരുന്ന ഒര പോത്തച്ചന് തന്നോടുണ്ടായിരുന്ന ഒരു തെറ്റിദ്ധാരണ നീക്കുന്നതിനായി മാമ്മൻമാപ്പിള മല്പാനച്ചന്റെ മാദ്ധ്യസ്ഥം തേടിയിരുന്നതായും മല്പാൻ അതിന് ആത്മാർത്ഥമായി ശ്രമിച്ചതായും തെളിവുണ്ട്[11]. അതുപോലെ മാമ്മൻമാപ്പിളയുടെ ഓർമ്മക്കുറിപ്പുകളിൽ, എം. ഡി. സ്കൂൾ അധികാരികളുമായി തനിക്കുണ്ടായിരുന്ന ചില ഇടർച്ചകൾക്ക് കാരണം തന്റെ പെരുമാറ്റം തന്നെയായിരുന്നുവെന്ന് സത്യസന്ധനായ അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ട്. (Portrait of K. C. Mamman Mappillay by Dr. K. M. Tharakan, page 48). ഇതിനൊക്കെ പുറമേ, മലങ്കര മെത്രാപ്പോലീത്താ ആയ ശേഷം സഭാകാര്യങ്ങളിൽ അദ്ദേഹത്തിന് ഏറ്റവും അധികം സഹായം കൊടുത്തിട്ടുള്ള മലങ്കരയിലെ നാലഞ്ച് പ്രമുഖ വ്യക്തികളിൽ മാമ്മൻമാപ്പിളയുടെ പേരും അദ്വിതീയമായി എണ്ണപ്പെടുന്നുണ്ട്. മറ്റുള്ളവർ സർവ്വശ്രീ ഇ. ജെ. ജോൺ, ഒ. എം. ചെറിയാൻ, എം. എ. ചാക്കോ മുതൽപേർ. അന്ന് മാമ്മൻമാപ്പിള, എം. ഡി. സ്കൂൾ വിട്ടുപോയത് അദ്ദേഹത്തിനും, സഭയ്ക്കും, തിരുവിതാംകൂറിനുതന്നെയും ഒരനുഗ്രഹമായി ഭവിച്ചുവെന്നത് ഉർവ്വശീശാപം ഉപകാരമായി എന്ന് പറയപ്പെടുന്നതുപോലെ അന്വർത്ഥമായി. പത്രപ്രവർത്തനം, കൃഷി, വ്യവസായം, ബാങ്കിംഗ് മുതലായ രംഗങ്ങളിൽ പ്രവർത്തിച്ച് സഭയ്ക്കും നാട്ടാർക്കും വലിയ നേട്ടങ്ങൾ നേടിയെടുക്കുന്നതിന് ഈശ്വരൻ അദ്ദേഹത്തെ അനുഗ്രഹിച്ചതായി കാണാം. ഈ ഗ്രന്ഥ

11. "Portrait of K. C. Mammen Mappillai" by Dr. K. M. Tharakan 1988, page 58.



കാരന്റെ ഭാര്യയുടെ പിതൃസ്ഥാനമുള്ള അദ്ദേഹത്തെ 1952-ൽ പരിചയപ്പെട്ടപ്പോൾ അദ്ദേഹത്തിന്റെ മാഹാത്മ്യത്തെപ്പറ്റി തോന്നിയ ബഹുമാനം ഇന്നും ഹൃദയത്തിൽ തുടർന്നുകൊണ്ടുതന്നെയിരിക്കുന്നു. മലങ്കരസുറിയാനി സഭാംഗങ്ങൾ അദ്ദേഹത്തെപ്പറ്റി അഭിമാനിക്കുന്നതിൽ ഒരു അതിശയവുമില്ല.

പിൽക്കാലത്ത് മാർ ഈവാനിയോസ് എന്ന പേരിൽ സുപ്രസിദ്ധനായിത്തീർന്ന ഫാദർ പി. റ്റി. ഗീവറുഗീസിനെപ്പറ്റി ഗുരുവായിരുന്ന വട്ടശ്ശേരിൽ മല്പാന് വളരെ ഉയർന്ന തരത്തിലുള്ള അഭിപ്രായമാണുണ്ടായിരുന്നത്. പക്ഷേ, അദ്ദേഹത്തിൽ അർപ്പിച്ചിരുന്ന വിശ്വാസം അസ്ഥാനത്തായിപ്പോയെന്ന് അവസാനനാളുകളിൽ വട്ടശ്ശേരിൽ തിരുമേനി ദുഃഖിച്ചിരുന്നു. പി. റ്റി. ഗീവറുഗീസ് അച്ചനെ മെത്രാച്ചനാക്കിയത് തനിക്കു പറ്റിയ ഒരു അബദ്ധമായിപ്പോയെന്ന് തിരുമേനി വിലപിച്ചിട്ടുള്ളതായും കേട്ടിട്ടുണ്ട്. മഹാന്മാരുടെ ചില പ്രവൃത്തികൾ അവരുടെ സമകാലീനന്മാർക്കുപോലും ചിലപ്പോൾ മനസ്സിലാക്കാൻ സാധിക്കാത്തതുപോലെ പിൽക്കാലത്ത് അവരുടെ ചരിത്രം എഴുതുന്ന ചില ബുദ്ധിജീവികൾക്കും ദുർഗ്രഹമായി തോന്നാം. ഇത് സ്ഥലകാല പരിമിതികൾ മൂലമാണ് സാധാരണ സംഭവിക്കുന്നത്. അറുപതോ നൂറോ വർഷങ്ങൾക്കുശേഷം അന്നത്തെ എല്ലാ പരിതസ്ഥിതികളും ഇന്നൊരാൾക്കും അതുപോലെതന്നെ പുനർനിർമ്മിച്ചു കാണാൻ പ്രയാസമാണ്. ഒരു തീരുമാനത്തിന്റെ വിദൂരഭാവിയിലെ പ്രത്യാഘാതം വിഭാവന ചെയ്ത ഒരു മഹാരഥൻ എടുക്കുന്ന തീരുമാനം അത്രയും ദീർഘദൃഷ്ടിയില്ലാത്ത ഒരു സമകാലീനന് മനസ്സിലാകുവാൻ പ്രയാസം ഉണ്ട്. രണ്ടായാലും, പല മഹാന്മാരും വിമർശനവിധേയരാകുന്നതിന്റെ ഒരു കാരണം സ്ഥലകാലപരിധികളുടെ ചട്ടക്കൂട്ടിൽ ഒതുങ്ങിനിൽക്കേണ്ടിവരുന്ന നിരീക്ഷകരുടെ ബലഹീനതകൾ മൂലമാണ്. ഇതുകൊണ്ടുതന്നെയാണ് ഇന്നത്തെ ചില ബുദ്ധിജീവികൾ ഗാന്ധി, നെഹ്റു മുതലായ ദേശീയ നേതാക്കന്മാർക്കെതിരെ സ്വാതന്ത്ര്യത്തിന്റെ ശീതളച്ഛായയിലിരുന്നുകൊണ്ട് വിമർശനശരങ്ങൾ എയ്തുവിടുന്നത്. ഇവർക്ക് നഷ്ടപ്പെടാനൊന്നുമില്ല, കുറച്ച് അച്ചടിമഷിയൊഴികെ. 1908-ൽ മെത്രാൻപദം ലഭിക്കുന്നതിന് തൊട്ടുമുമ്പുവരെയുള്ള കഥാനായകന്റെ പ്രവർത്തനങ്ങളെ അവലോകനം ചെയ്യുമ്പോൾ ഒരു സംഗതി വ്യക്തമാണ്. സഭയുടെ സാമൂഹ്യം, സാമ്പത്തികം, ആരാധനാസമ്പ്രദായം, വിശ്വാസസംഹിതകൾ,

പൊതുവിദ്യാഭ്യാസം, വൈദികപഠനം മുതലായ എല്ലാ രംഗങ്ങളിലും നിർണ്ണായകമായ പുതിയ കാൽവെയ്പ്പുകൾ എടുത്തുകൊണ്ട് മലങ്കര സഭയിലെ അവിസ്മരണീയനായ ഒരു യോഗിയായി ഉയരത്തക്ക എല്ലാ പ്രവർത്തനങ്ങളും മേല്പട്ടക്കാരനായി അവരോധിക്കുന്നതിന് മുമ്പുതന്നെ നടത്തുന്നതിന് അദ്ദേഹത്തിനു സാധിച്ചു. ഇതെല്ലാം അദ്ദേഹത്തിന്റെ മേലധികാരിയും ഗുരുവുമായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മനസ്സിലാക്കിക്കൊണ്ടിരുന്നു എന്നത് മല്പാനച്ചന്റെ ഭാഗ്യം മാത്രമായിരുന്നു. തൽഫലമായി 1903 നവംബർ ഒന്നാം തീയതി ഗീവറുഗീസ് മല്പാനച്ചന് 45 വയസ്സ് തികഞ്ഞപ്പോൾ തന്റെ ഗുരുവായിരുന്ന പുലിക്കോട്ടിൽ തിരുമേനിയുടെ കൈകളാൽ തന്നെ അദ്ദേഹം റമ്പാനായി അഭിഷിക്തനാക്കപ്പെട്ടു. അഞ്ചു വർഷങ്ങൾകൂടി കഴിഞ്ഞപ്പോൾ ഒരു പിൻഗാമിയെ ആവശ്യമെന്ന് തോന്നിയ പുലിക്കോട്ടിൽ തിരുമേനിക്ക് ആ സ്ഥാനത്തേക്ക് നിയോഗിക്കുന്നതിന് വേറെ ആരെയും തെരഞ്ഞുപിടിക്കുന്നതിനുള്ള ആവശ്യം ഇല്ലായിരുന്നു. മലങ്കരസഭ മുഴുവനായും ഈ തീരുമാനത്തെ ഐകകണ്ഠ്യേന അംഗീകരിക്കുകയും ചെയ്തു.

### അദ്ധ്യായം 5

## മെത്രാൻസ്ഥാനത്തേക്ക്

മലങ്കര മെത്രാപ്പോലീത്തായായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് 1083 മകരം രണ്ടാം തീയതി എല്ലാ പള്ളികൾക്കും അയച്ച ഒരു കല്പനയിൽ കൂടുതൽ മേല്പട്ടക്കാരെ വാഴിക്കേണ്ട ആവശ്യകതയെപ്പറ്റി ഊന്നിപ്പറഞ്ഞിരുന്നു. 1876-ൽ (1051 എം.ഇ.) പത്രോസ് തൃതീയൻ ബാവാ കേരളത്തിൽ വന്നിരുന്നപ്പോൾ അന്നത്തെ നവംബർ മാസത്തിൽ വടക്കൻ പറവൂരിൽവെച്ച് പട്ടം കൊടുത്ത ആറ് മെത്രാച്ചന്മാരിൽ പരമഭക്തനായിരുന്ന പരുമല തിരുമേനിയുൾപ്പെടെ അഞ്ചുപേരും ഇതിനോടകം കാലയവനികയ്ക്കുള്ളിൽ തിരോധാനം ചെയ്തുകഴിഞ്ഞിരുന്നു. മുറിമറ്റത്ത് ഈവാനിയോസ് മാത്രമായിരുന്നു പുലിക്കോട്ടു തിരുമേനിക്ക് സഹായിയായിരുന്ന ഏക മെത്രാപ്പോലീത്താ. 1053-ൽ മൈസൂർ സംസ്ഥാനത്തെ ബ്രഹ്മവാറിൽ കത്തോലിക്കാസഭയിൽനിന്നും സുറിയാനിസഭയിലേക്ക് ചേർന്ന മാർ ജൂലിയസ് അൽവാരീസ് എന്ന മെത്രാച്ചൻ ഉണ്ടായിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ സേവനങ്ങൾ മിക്കവാറും ബാഹ്യകേരളത്തിലായിരുന്നതിനാൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് അവ എപ്പോഴും ലഭ്യമായിരുന്നില്ല. തന്നെയുമല്ല, അധികം താമസിയാതെ തനിക്ക് ഒരു പിൻഗാമി ആവശ്യമായിത്തീരുമെന്നുള്ള ആകുലചിന്തയും പുലിക്കോട്ട് തിരുമേനിയെ അലട്ടിയിരിക്കാം. അതിനായി കുംഭം പതിനഞ്ചാം തീയതി മെത്രാൻ തെരഞ്ഞെടുപ്പിനായി എല്ലാ ഇടവകപ്രതിനിധികളും കോട്ടയം പഴയ സെമിനാരിയിൽ കൂടണമെന്നും, മേല്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുന്നവർ വലിയ നോമ്പിൽതന്നെ ഊർശ്ലേമിൽ ചെന്നാൽ പാത്രിയർക്കീസ് അവർക്ക് സ്ഥാനം നല്കുവാൻ തയ്യാറാണെന്നറിയുന്നു എന്നും കല്പനയിൽ കാണിച്ചിരുന്നു. അങ്ങനെ കുംഭം പതിനഞ്ചാം തീയതി വ്യാഴാഴ്ച പഴയസെമിനാരിയിൽ കൂടിയ പൊതുയോഗത്തിൽ, മേല്പട്ടസ്ഥാനത്തേക്ക് നിർദ്ദേശിക്കപ്പെട്ട രണ്ടു

പേരുകളും ഐകകണ്ഠ്യേന സ്ഥിരീകരിക്കപ്പെട്ടു. അവർ വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാൻ അവർകളും കൊച്ചുപറമ്പിൽ പൗലോസ് റമ്പാൻ അവർകളുമായിരുന്നു. ഗീവറുഗീസ് റമ്പാന് മെത്രാൻസ്ഥാനം ഏറ്റാൽ ഉടൻതന്നെ മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റും പിന്തുടർച്ചാവകാശിയുമായി അവിടുത്തെ ആജ്ഞയിൻകീഴിൽ മലങ്കരസഭയ്ക്ക് പൊതുവായ എല്ലാ കാര്യങ്ങളും അന്വേഷിപ്പാൻ അധികാരം കൊടുക്കണമെന്ന് പാത്രിയർക്കീസിനോട് അപേക്ഷിക്കുവാനും തീരുമാനിച്ചു എന്നാണ് അന്നത്തെ ഇടവകപത്രിക എന്ന പ്രസിദ്ധീകരണത്തിൽ കാണിച്ചിരുന്നത്. ഇങ്ങനെയൊരു തീരുമാനം മലങ്കര അസ്സോസിയേഷൻ എടുത്തിരുന്നു എന്നത് സംശയാസ്പദമാണെന്ന് ചരിത്രകാരനായ ഇസഡ്. എം. പാറേട്ട് അഭിപ്രായപ്പെട്ടിട്ടുണ്ട്. അതിന് രണ്ടു കാരണങ്ങളും അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു[1]. ഒന്നാമതായി ഇടവകപത്രിക വിശ്വസനീയമായ ഒരു പ്രസിദ്ധീകരണമല്ലെന്ന് അന്നത്തെ ഹൈക്കോടതിവിധിയിൽ പ്രസ്താവിച്ചിരുന്നു. രണ്ടാമതായി 1889-ലെ റോയൽക്കോടതിവിധിയിൽ, മലങ്കരസഭയുടെ ഉൾഭരണത്തിൽ പാത്രിയർക്കീസിന് ഒരു കാര്യവുമില്ലെന്ന് വ്യക്തമായി പറഞ്ഞിട്ടുള്ളപ്പോൾ അദ്ദേഹത്തിനില്ലാത്ത അധികാരം ഉണ്ടെന്ന് സമ്മതിക്കുന്ന ഒരു തീരുമാനം 1908-ൽ മലങ്കര അസ്സോസിയേഷൻ എടുത്തിരിക്കുവാൻ സാദ്ധ്യതയില്ലെന്നുള്ളതാണ്. ഇങ്ങനെയൊക്കെ തീരുമാനങ്ങൾ എടുത്തിരുന്നുവെങ്കിൽ യഥാസമയം ഗീവറുഗീസ് റമ്പാൻ എന്തുകൊണ്ട് അതിനെ തടയാതിരുന്നു എന്ന ചോദ്യവുമുദിക്കുന്നു. ഏതായാലും, മലങ്കര മെത്രാപ്പോലീത്തയായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ 1083-ൽ ചേർന്ന മലങ്കര അസ്സോസിയേഷൻ, പാത്രിയർക്കീസിനില്ലാത്ത അധികാരങ്ങൾ അദ്ദേഹത്തിനുണ്ടെന്ന് അതിന്റെ തീരുമാനങ്ങളിൽക്കൂടി അംഗീകരിച്ചുകൊടുത്തു എന്ന് സമ്മതിച്ചാൽപ്പോലും, അന്ന് ഒരു സ്ഥാനാർത്ഥിയും റമ്പാച്ചനും മാത്രമായിരുന്ന കഥാനായകന് മലങ്കര അസ്സോസിയേഷന്റെ തീരുമാനങ്ങളെ ചോദ്യം ചെയ്യുന്നതിന് എന്തുമാത്രം സ്വാതന്ത്ര്യം ഉണ്ടായിരുന്നു എന്ന പ്രശ്നം വളരെ സംഗതമാണ്. തന്നെയുമല്ല, മലങ്കരയുടെ പരമാധികാരമുള്ള അസ്സോസിയേഷൻ, നാട്ടിലുള്ള തങ്ങളുടെ രണ്ട് മെത്രാപ്പോലീത്താമാരുടെ അനാരോഗ്യവും മൂന്നാമനായ മാർ ജൂലിയസ്

1. മലങ്കര നസ്രാണികൾ, വാല്യം 4, ഇസഡ്. എം. പാറേട്ട്, പേജ് 49-51.



അൽവാരീസിന്റെ തുടർച്ചയായ അസാന്നിദ്ധ്യവും പരിഗണിച്ച്, തങ്ങൾക്ക് കൂടുതൽ മെത്രാന്മാരെ വാഴിച്ചുതരണമെന്ന് പാത്രിയർക്കീസിനോട് അഭ്യർത്ഥിക്കുമ്പോൾ, തത്സംബന്ധമായ രേഖകളിൽ നയതന്ത്രപരമായ കുറെ രമ്യതകൂടി കലർത്തിയെങ്കിൽ അതിന് ശാശ്വതമായ എന്തെങ്കിലും നിയാമകവിവക്ഷകൾ ആരോപിക്കേണ്ട ആവശ്യമില്ല. ഭരണഘടനാപരമായി പരമാധികാരമുള്ള ഏതെങ്കിലുമൊരു സംഘടന അതിന്റെ താൽക്കാലിക ആവശ്യത്തിനായി ആരോടെങ്കിലും ഒരു സഹായം അഭ്യർത്ഥിച്ചുപോയാൽ തന്മൂലം അതിന് ഒരു നയവൈകല്യം സംഭവിച്ചുപോകുകയോ, അതിന്റെ പരമാധികാരം നഷ്ടപ്പെട്ടുപോകയോ ചെയ്യുന്ന പ്രശ്നമില്ല. കാനോനികമായി, മേല്പട്ടക്കാരെ വാഴിക്കുന്നതിന് മുൻകാലങ്ങളിലും മലങ്കരസഭ സഹോദരസഭകളുടെ സഹായം തേടിയിട്ടുണ്ട്. പക്ഷേ, ഇവയെല്ലാം പാത്രിയർക്കീസിന് ആശകളും ആശയക്കുഴപ്പങ്ങളും ഉണ്ടാക്കിയിട്ടുണ്ടെന്നുള്ളതിന് സംശയമില്ല.

സഭയുടെ പല സ്ഥാപനങ്ങളുടെ നടത്തിപ്പും സാമ്പത്തിക ചുമതലകളും ഏറ്റെടുത്തതുമൂലം ലഭിച്ച ഭരണപാടവം, സുറിയാനി ഭാഷയിലുള്ള പാണ്ഡിത്യം, മതോപദേശസാരങ്ങൾ, മലയാളത്തിലുള്ള കൃംതാപ്രാർത്ഥനകൾ, കുർബ്ബാനക്രമം മുതലായ പുസ്തകങ്ങൾ രചിച്ചതിലൂടെ പ്രകടമായ വേദശാസ്ത്രപരിജ്ഞാനം 1895-ൽ തന്റെ ഗുരുവായിരുന്ന പരുമല തിരുമേനിയുടെകൂടെ മദ്ധ്യപൂർവ്വേഷ്യൻ രാജ്യങ്ങൾ സന്ദർശിച്ചതുമൂലം ലഭിച്ച പൊതുവിജ്ഞാനം, വൈദിക സെമിനാരിയിലെ വിദ്യാർത്ഥികളെ അനേക വർഷങ്ങളായി പഠിപ്പിച്ചതുമൂലം ലഭ്യമായ ആധികാരികത, പത്തൊമ്പതാം നൂറ്റാണ്ടിൽ മലങ്കരയിൽ ഉണ്ടായിക്കൊണ്ടിരുന്ന പല വ്യവഹാരങ്ങളെപ്പറ്റി നേരിട്ടിടപെട്ടതുമൂലം ലഭ്യമായ നിയമാഭിരുചി, അന്ത്യോഖ്യാപാത്രിയർക്കീസ്, പരദേശികളായ മെത്രാച്ചന്മാർ, സി. എം. എസ്. മിഷനറിമാർ, സഭയിലെ നവീകരണവാദികൾ മുതലായവരുടെ പെരുമാറ്റസംഹിതകളെപ്പറ്റിയുള്ള അവഗാഹം, സർവ്വോപരി ആത്മാർത്ഥത നിറഞ്ഞ കർമ്മകുശലത എന്നിത്യാദി പലതും മലങ്കര മെത്രാപ്പോലീത്താ ആയി സഭയെ നയിക്കുന്നതിനുവേണ്ട സകല യോഗ്യതകളും അദ്ദേഹത്തിന് നേടിക്കൊടുത്തിരുന്നു. അതുകൊണ്ടുതന്നെയായിരിക്കണം മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റും പിൻതുടർച്ചക്കാരനുമായി ഇദ്ദേഹത്തെ ഐകകണ്ഠ്യേന സ്ഥിരീകരിക്കുന്നതിന്

മലങ്കര അസ്സോസിയേഷന് പ്രയാസം ഇല്ലാതെയിരുന്നത്. അന്നത്തെ തീരുമാനം അനുസരിച്ച് രണ്ട് നിയുക്ത മെത്രാന്മാരും പട്ടം സ്വീകരിക്കുന്നതിന് ശീമയാത്ര ചെയ്യാൻ തയ്യാറായി. പാത്രിയർക്കീസ് മാർ അബ്ദുള്ള തുർക്കിയിലെ മർദ്ദീനിൽനിന്നും ഊർശ്ലേമിൽ എത്താമെന്നും അതിനാൽ നമ്മുടെ സ്ഥാനാർത്ഥികൾ ഊർശ്ലേം വരെ ചെന്നാൽമതിയെന്നുമായിരുന്നു അദ്ദേഹം അറിയിച്ചിരുന്നത്. വട്ടശ്ശേരിൽ തിരുമേനിയുടെ സഭാസേവനചരിത്രത്തിൽ പ്രധാനമായ ഒരു പങ്കു വഹിച്ച ദേഹമായിരുന്നു അബ്ദുള്ളാ പാത്രിയർക്കീസ്. അദ്ദേഹത്തിന്റെ പാത്രിയർക്കീസ് പദവിക്ക് വിവാദപരമായ ഒരു പശ്ചാത്തലമുണ്ടായിരുന്നു. അദ്ദേഹത്തെക്കാൾ സീനിയറായിരുന്ന അബ്ദൽ മിശിഹാ പരദേശത്തെ യാക്കോബായ സുറിയാനി സഭയുടെ പാത്രിയർക്കീസായി വിരാജിക്കുന്ന സമയത്തുതന്നെയായിരുന്നു പ്രസ്തുത പദവിയിലേക്കുള്ള മാർ അബ്ദുള്ളായുടെ രംഗപ്രവേശം, ഒരേസമയത്ത് രണ്ടു പാത്രിയർക്കീസുമാർ. ഇത് അനിതരസാധാരണമായ ഒരു സംഭവമായിരുന്നു എന്ന് കരുതേണ്ടതില്ല. റോമാസഭയിലും ഒന്നിലധികം പാപ്പാമാർ വാണിട്ടുണ്ട്. രാഷ്ട്രീയശക്തികളും ആത്മീയശക്തികളും തമ്മിൽ വടംവലി നടക്കുമ്പോൾ ഇമ്മാതിരി പ്രതിഭാസങ്ങൾ ഉരുത്തിരിയാറുണ്ട്. മാർ അബ്ദുള്ളാ, പാത്രിയർക്കീസ് ആകുന്നതിനു വളരെ മുമ്പുതന്നെ അതായത് 1876-ൽ പത്രോസ് തൃതീയൻ ബാവായുടെ മലങ്കരസന്ദർശനവേളയിൽ, മാർ ഗ്രിഗോറിയോസ് എന്ന പേരിൽ മലങ്കര എമ്പാടും യാത്ര ചെയ്തിട്ടുണ്ട്. 1895-ൽ ആയിരുന്നു പത്രോസ് തൃതീയൻ കാലം ചെയ്തത്. ഉടൻതന്നെ സീനിയർ മെത്രാപ്പോലീത്താ ആയിരുന്ന അബ്ദൽ മിശിഹാ പാത്രിയർക്കീസായി സ്ഥാനമേറ്റു. ഈ സമയം പാത്രിയർക്കീസ് സ്ഥാനാർത്ഥിയായി മാർ അബ്ദുള്ളായും രംഗത്തുണ്ടായിരുന്നുവെങ്കിലും സീനിയർ ആയ അബ്ദൽ മിശിഹായ്ക്കാണ് സ്ഥാനലബ്ധിയുണ്ടായത്. ഉടൻതന്നെ മാർ അബ്ദുള്ളാ യാക്കോബായ സഭ വിട്ട് റോമാസഭയിലേക്ക് മാറിപ്പോയതും ഒമ്പതു വർഷത്തോളം ആ സഭയിലെ അംഗമായി കഴിച്ചുകൂട്ടിയതായും പറയപ്പെടുന്നു. ഇതിനിടെ, അധീശശക്തിയായ തുർക്കിയുമായി അദ്ദേഹം ബന്ധപ്പെട്ടുവെന്നും പാത്രിയർക്കീസ് സ്ഥാനം ലഭ്യമാകുമെന്ന് കണ്ടപ്പോൾ യാക്കോബായസഭയിൽ തിരികെ ചേർന്നുവെന്നുമാണ് കാണുന്നത്. യാക്കോബായസഭയിലെ വലിയ ഒരു വിഭാഗം ജനങ്ങൾ



പാർത്തിരുന്ന സിറിയൻ പ്രദേശങ്ങൾ തുർക്കി സുൽത്താന്റെ ഭരണത്തിൻകീഴിൽ ആയിരുന്നു. അന്ത്യോഖ്യാപട്ടണംതന്നെ, അന്നും ഇന്നും തുർക്കിരാജ്യത്തിലാണ്. പഴയ ഓട്ടോമൻ സാമ്രാജ്യത്തിന്റെ അവകാശികൾ എന്ന നിലയിൽ ഇസ്താൻബുൾ തലസ്ഥാനമായ തുർക്കിയായിരുന്നു ഇവിടുത്തെ അധീശശക്തി. അബ്ദുള്ളായുടെ സ്വാധീനത്താലോ മറ്റ് കാരണങ്ങളാലോ തുർക്കിസുൽത്താന് അബ്ദൽ മിശിഹാ പാത്രിയർക്കീസിനോട് നീരസം തോന്നുകയും പത്തുവർഷം മുമ്പ് അദ്ദേഹത്തിന് രാഷ്ട്രീയ അംഗീകാരമായി കൊടുത്തിരുന്ന ഫർമാൻ 1905-ൽ പിൻവലിക്കുകയും ചെയ്തു. പകരം മാർ അബ്ദുള്ളായെ അനുകൂലിച്ച് അദ്ദേഹത്തെ പാത്രിയർക്കീസാക്കി ഫർമാൻ നല്കുകയും ചെയ്തു. പക്ഷേ, സീനിയർ പാത്രിയർക്കീസായിരുന്ന മാർ അബ്ദൽ മിശിഹായെ കാനോനികനടപടികൾ എടുത്ത് സ്ഥാനഭ്രഷ്ടനാക്കുന്നതിന് അപ്പോൾ മെനക്കെട്ടില്ല. ഫലം എന്തായിരുന്നുവെന്ന് ചോദിച്ചാൽ അന്ത്യോഖ്യാസഭയ്ക്ക് ഒരേ സമയം രണ്ടു പാത്രിയർക്കീസന്മാർ ഉണ്ടായി എന്നതാണ്. ഒരാൾ സീനിയറും കാനോനികമായി തിരഞ്ഞെടുക്കപ്പെട്ടയാളും മറ്റെയാൾ തുർക്കിസുൽത്താന്റെ കല്പനപ്രകാരം അവരോധിക്കപ്പെട്ട് അദ്ദേഹത്തിന്റെ ഫർമാൻ ലഭിച്ചയാളും. മലങ്കരസഭയിലും ഇതുപോലെയുള്ള ഒരു പ്രതിഭാസം രണ്ട് ദശാബ്ദങ്ങൾക്കു മുമ്പ് മാത്യൂസ് മാർ അത്തനാസ്യോസിന്റെ കാലത്ത് ഉണ്ടായതായി കഴിഞ്ഞ അദ്ധ്യായത്തിൽ നാം കണ്ടതാണ്. അദ്ദേഹത്തിന് അനുകൂലമായി തിരുവിതാംകൂർ കൊച്ചി സർക്കാരുകളുടെ രാജകീയവിളംബരങ്ങൾ ഇറക്കിയപ്പോഴും അത് റദ്ദുചെയ്യപ്പെട്ടപ്പോഴും. ഏതായാലും അബ്ദൽ മിശിഹാ പാത്രിയർക്കീസ് ഫർമാൻ നഷ്ടപ്പെട്ടിട്ടും അചഞ്ചലനായി യാക്കോബായ വിശ്വാസത്തിൽ തുടർന്നുകൊണ്ട് തന്നോട് വിധേയത്വമുള്ള സഭാംഗങ്ങളുടെ മാത്രം മഹാചാര്യനായി നിശ്ശബ്ദം കഴിഞ്ഞുകൂടി. തുർക്കിയുടെ രാഷ്ട്രീയ അംഗീകാരം അദ്ദേഹത്തിന് ഇല്ലായിരുന്നു എന്നു മാത്രം. ഈ അബ്ദൽ മിശിഹാ പാത്രിയർക്കീസാണ് 1912-ൽ വട്ടശ്ശേരിൽ തിരുമേനിയുടെ ക്ഷണം സ്വീകരിച്ച് കേരളത്തിൽ വന്ന് മുറിമറ്റം ഈവാനിയോസ് മെത്രാച്ചനെ മലങ്കരയുടെ ആദ്യത്തെ കാതോലിക്കാ ആയി വാഴിച്ചത്. അതിനുശേഷം തിരികെ ജറുസലേമിൽ എത്തിയ അദ്ദേഹത്തിന് പ്രതിയോഗിയായിരുന്ന മാർ അബ്ദുള്ളായിൽനിന്നും വളരെ ഉപദ്രവങ്ങൾ നേരിട്ടു എന്നും അതിൽനിന്നും

രക്ഷപ്പെടുന്നതിന് റോമാസഭയുടെ സംരക്ഷണയിൽ കുറെനാൾ താമസിക്കേണ്ടിവന്നു എന്നും ചരിത്രത്തിൽ കാണുന്നു[2]. പക്ഷേ ഈ അവസരത്തിലും തന്റെ പൈതൃകമായ യാക്കോബായ വിശ്വാസം അദ്ദേഹം കാത്തുസൂക്ഷിച്ചിരുന്നു എന്നാണ് രേഖകൾ കാണിക്കുന്നത്. അനേകം പീഡകൾ സഹിക്കേണ്ടിവന്ന ഇദ്ദേഹം അവസാനം മർദ്ദീനിലേക്ക് പോകുകയും അവിടുത്തെ കുർക്കുമദയറായിൽ താമസിച്ച് സുറിയാനിക്കാരായ തദ്ദേശീയ ജനങ്ങളുടെയും മെത്രാന്മാരുടെയും ആദരവിന് പാത്രമായി 1915 ആഗസ്റ്റ് 30-ൽ കാലം ചെയ്തു എന്നുമാണ് ചരിത്രം. അദ്ദേഹത്തെ അടക്കിയിരിക്കുന്നത് അനേകം പാത്രിയർക്കീസന്മാരുടെ കബറുകൾ സ്ഥിതിചെയ്യുന്ന കുർക്കുമദയറായിലെ സെമിത്തേരിയിൽതന്നെയാണ്. ഇതിന്റെ അർത്ഥം അദ്ദേഹം പാത്രിയർക്കീസായി ഭരണം നടത്തുകയും ആ സ്ഥാനത്തിന് ചേർന്ന വിധത്തിൽ അവസാനം കബറടക്കപ്പെടുകയും ചെയ്തു എന്നാണ്. മാർ അബ്ദുള്ളായുടെ അവസാനകാലത്ത് അദ്ദേഹം അന്ധനായിട്ടാണ് കടന്നുപോയത് എന്നും പറയപ്പെടുന്നു. എങ്കിലും അദ്ദേഹം മലങ്കരയ്ക്ക് സുപരിചിതനായിരുന്നു. അദ്ദേഹം പത്രോസ് തൃതീയൻ ബാവായുടെകൂടെ ഇവിടെവന്നു 1875 മുതൽ 1877 വരെ പല ഇടവകകളും സന്ദർശിച്ചിട്ടുള്ളതാണ്. ഇവിടുത്തെ പല പള്ളികളിൽനിന്നും റശീസ്സാ എന്ന പേരിൽ ധാരാളം പണം പിരിച്ചിട്ടുള്ളതായും ജോസഫ് മാർ ദീവന്നാസ്യോസ് തന്നെ അദ്ദേഹത്തിന് ധനസഹായം ചെയ്തിട്ടുള്ളതായും പത്രോസ് പാത്രിയർക്കീസ് ബാവായുടെ കോപത്തിന് ഇദ്ദേഹം പാത്രീഭൂതനായിട്ടുള്ളതായും മറ്റും ചരിത്രമുണ്ട്. അതിനാൽ മലങ്കര വളരെ ധനപുഷ്ടിയുള്ള ഒരു സഭയാണെന്ന് അദ്ദേഹത്തിന് അറിയാമായിരുന്നു. പാത്രിയർക്കീസ് സ്ഥാനം ലഭിച്ചപ്പോൾതന്നെ സ്വാഭാവികമായി മലങ്കര വീണ്ടും സന്ദർശിക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. മലങ്കരയുടെ മക്കളെയും സഭയിലെ പ്രശ്നങ്ങളെയുംപറ്റി അദ്ദേഹത്തിന് നല്ല അവഗാഹമുണ്ടായിരുന്നു. തന്റെ മുൻഗാമിയായിരുന്ന പത്രോസ് തൃതീയൻ പരാജയപ്പെട്ട രംഗമായ 'ലൗകീകാധികാരം പിടിച്ചെടുക്കൽ' സമർത്ഥമായി സാധിക്കുന്നതിന് അദ്ദേഹം ആഗ്രഹിച്ചു. ഇങ്ങനെയിരിക്കുമ്പോഴാണ് പുതിയ മെത്രാന്മാരെ വാഴിക്കുന്നതിനുള്ള അഭ്യർത്ഥന മലങ്കരയിൽനിന്നും ലഭിച്ചത്. 1083 കുംഭം 15-ാം

2. മലങ്കര നസ്രാണികൾ, വാല്യം 4, ഇസഡ്. എം. പാറേട്ട്, പേജ് 465.



തീയതി പഴയസെമിനാരിയിൽ കൂടിയ മലങ്കര അസ്സോസിയേഷന്റെ തീരുമാനം അനുസരിച്ച് മെത്രാൻസ്ഥാനാർത്ഥികളായ വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാനും കൊച്ചുപറമ്പിൽ പൗലോസ് റമ്പാനും ശീമ യാത്രയ്ക്ക് ഒരുങ്ങിയത് ഈ പശ്ചാത്തലത്തിലായിരുന്നു. അവരുടെ കൂടെ സഹയാത്രക്കാരായി വേറെ ഒൻപതുപേർകൂടി ഉണ്ടായിരുന്നു. ഇവർ കോട്ടയത്തുനിന്നും ബോംബെയിലേക്കും അവിടെനിന്നും ജറുസലേമിലേക്കും പോയ യാത്രയെപ്പറ്റിയുള്ള സംക്ഷിപ്ത വിവരണം ചരിത്രകാരനായ ഇസഡ്. എം. പാറേട്ട് 'മലങ്കര നസ്രാണികൾ' നാലാം വാല്യത്തിൽ നല്കിയിട്ടുണ്ട് (പേജ് 57). ഇത് അദ്ദേഹത്തിന് കിട്ടിയത് പിന്നീട് മൂന്നാം കാതോലിക്കായായിരുന്ന അന്നത്തെ പുന്നൂസ് റമ്പാൻ ജറുശലേമിൽനിന്നും അയച്ച ഒരു കത്തിൽനിന്നാണ്. എന്നാൽ മെത്രാൻ സ്ഥാനാർത്ഥികളോടുകൂടി യാത്രചെയ്ത പൂതിയോട്ട് പി. എം. എബ്രഹാം ശെമ്മാശ്ശന്റെ ഒരു അപൂർണ്ണമായ ഡയറിയിൽനിന്നും ഈ യാത്രയെപ്പറ്റി ചില വിവരങ്ങൾ കിട്ടുന്നുണ്ട്. ഡയറി എഴുതിയത് 1083 മീനമാസത്തിലാണ്. ഈ ഡയറി ഇതുവരെ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതല്ല. ഈ ഗ്രന്ഥകാരന്റെ ഉപയോഗത്തിനായി പ്രസ്തുത ഡയറി ലഭ്യമാക്കിയത്, അത് എഴുതിയ ആളും പിൽക്കാലം പൂതിയോട്ടച്ചൻ എന്നറിയപ്പെട്ടിരുന്ന ദേഹവും തീർത്ഥാടനസംഘത്തിലെ ഒരംഗവുമായിരുന്ന പി. എം. എബ്രഹാം ശെമ്മാശ്ശന്റെ ജാമാതാവിന്റെ പക്കൽനിന്നുമാണ്. ഇദ്ദേഹം ഇപ്പോൾ കൊല്ലത്ത് സ്ഥിരതാമസമാക്കിയിരിക്കുന്ന മഞ്ഞള്ളൂർ ശ്രീ. മാത്യൂസ് ആണ്. ഇതിൻപ്രകാരം, പഴയസെമിനാരിയിൽനിന്നും വള്ളത്തിൽ യാത്രപുറപ്പെട്ട സംഘത്തിൽ താഴെ പേരു പറയുന്നവർ ഉണ്ടായിരുന്നു. 'പൗലോസ് ഇറമ്പാച്ചനും, വട്ടശ്ശേരിൽ ഇറമ്പാച്ചനും കല്ലാശ്ശേരിൽ പുന്നൂസ് റമ്പാച്ചനും കണ്ടനാട്ടുകാരൻ യൂയാക്കിം അച്ചനും കോടിയാട്ടച്ചനും വേങ്കടത്ത് ശെമ്മാശ്ശനും, പാറേട്ട് ശെമ്മാശ്ശനും, അയിരൂർ കുറന്തോട്ടത്തിൽ ശെമ്മാശ്ശനും, ഞാനും ഇങ്ങനെ വൈദികന്മാരായിട്ട് ഒൻപതു പേരും രണ്ട് വേലക്കാരും ഇങ്ങനെ പതിനൊന്നു പേരാണ്. ഞങ്ങൾ സെമിനാരിയിൽ നിന്നും മൂന്നു മണിക്ക് തിരിച്ചു. യാത്രാസമയത്ത് വലിയ മെത്രാച്ചനും മുറിമറ്റത്തെ മെത്രാച്ചനും വളരെ പട്ടക്കാരും ശെമ്മാശ്ശന്മാരുംകൂടി വളരെ പ്രയാസത്തോടും പ്രാർത്ഥനയോടുംകൂടി യാത്രപറഞ്ഞ് തിരിച്ചു. ഞങ്ങൾ വ്യസനത്തോടുകൂടി സന്ധ്യയ്ക്കുള്ള ഭക്ഷണവു

മായി വള്ളത്തിൽ കയറി. കല്ലുങ്കത്തറ പടിഞ്ഞാറുവെച്ച് ഭക്ഷണം കഴിച്ച് പ്രാർത്ഥനയ്ക്കുശേഷം കിടന്നുറങ്ങി. 14-ാം തീയതി വള്ളത്തിൽവെച്ച് നമസ്കാരം കഴിച്ച്, കാലത്ത് പത്തു മണിക്ക് എറണാകുളത്ത് വള്ളം അടുത്തു. എറണാകുളത്തുനിന്നും അഞ്ചുമണിക്ക് (മീനം 14, 1083) ആലുവായ്ക്കു പോന്നു. അതിനിടയ്ക്ക് ഇടപ്പള്ളി സ്റ്റേഷൻ മാത്രമേ ഉള്ളൂ. ആലുവായിലെത്തി താമസിച്ചു. ഞങ്ങൾ ആറ്റിൽ പോയി കുളിച്ചു. 15-ാം തീയതി കാലത്ത് ഏഴു മണിക്ക് ആലുവായിൽനിന്ന് തിരിച്ചു. ഉച്ചയ്ക്കു മുമ്പ് പത്തരമണിക്ക് ഷൊർണ്ണൂരിൽ ഇറങ്ങി. അവിടുത്തെ സ്റ്റേഷനു സമീപിച്ച് വളരെ വീതിയുള്ളതും വേനൽക്കാലത്തു നല്ലതിൻവണ്ണം ഉണങ്ങുന്നതുമായിട്ടുള്ള ഒരു ആറ് ഉണ്ട്. അതിന്റെ പേര് ഭാരതപ്പുഴ എന്നാണ്. ഷൊർണ്ണൂരിൽനിന്നും ഉച്ചഭക്ഷണം കഴിഞ്ഞ് രണ്ടുമണിക്ക് ഞങ്ങൾ തിരിച്ചു. അവിടെനിന്നും ഒരു സ്റ്റേഷൻ കഴിഞ്ഞപ്പോൾ മുതൽ ആറേഴ് സ്റ്റേഷൻവരെയും വെസ്റ്റേൺഗാട്ട്സ് എന്ന മല വളരെ ഉയരത്തിൽ ഒരുവശത്ത് അകന്നും അടുത്തുമായിട്ടുണ്ടായിരുന്നു. ഈ സ്ഥലങ്ങളിൽ ഉള്ള മനുഷ്യർ ഒട്ടിയവരുടെ കൂട്ടുള്ളവരാണ്. ഇതുകൂടാതെ ഇടയ്ക്കിടയ്ക്ക് നൂറും ഇരുനൂറും അതിലധികവും വീടുകൾ അടുപ്പിച്ച് മുട്ടിച്ചുവെച്ചിരിക്കുന്നതും ഓടിട്ടതുമായ വീടുകളുമുണ്ട്. ഇതിന്റെ പേര് ഗ്രാമം എന്നാകുന്നു. ഇത്തരത്തിലുള്ള നാലഞ്ച് സ്ഥലങ്ങൾ ഞങ്ങൾ കണ്ടു. ഈ സ്ഥലങ്ങളിൽ ചോളം, ചണം, പഞ്ഞി മുതലായവയും പേരറിവാൻ പാടില്ലാത്തവയുമായ അനേകം സസ്യാദികൾ കൃഷിയുണ്ട്. ഇതു കഴിഞ്ഞ് പകൽ അഞ്ചു മണിയോടുകൂടി പോത്തന്നൂർവെച്ച് വണ്ടിമാറി. അതുകഴിഞ്ഞ് രാത്രി ഈറോഡിൽവെച്ച് ഭക്ഷണംകഴിച്ചു. അവിടെയെത്തിയപ്പോഴേക്ക് ഭക്ഷണത്തിന്റെ സ്ഥിതിയെല്ലാം മാറി ശീമമട്ടാണെന്നാണ് പറവാൻ. അവർ ഓരോരുത്തർക്കും സ്പൂണും മുള്ളും കൊണ്ടുവന്ന് കാറിൽ തന്നു. എങ്കിലും ഞങ്ങൾ നോമ്പാണെന്ന് പറഞ്ഞതിനാൽ മുള്ളുകൊണ്ട് കുത്തിത്തിന്നത്തക്കതായ ഇറച്ചിക്കഷണമുള്ള കറി ഒന്നുംതന്നെ തന്നില്ല. എങ്കിലും ഒരു വിധത്തിൽ ഭക്ഷണംകഴിഞ്ഞ് വണ്ടിയിൽ കയറി. പിന്നീട് രാത്രി പന്ത്രണ്ടുമണിക്ക് ജലാർപട്ടിൽവന്ന് വണ്ടിമാറി. അതുകഴിഞ്ഞ് ആർക്കോണത്ത് കാലത്ത് നാലരമണിക്ക് എത്തി. പതിനാറാം തീയതി കാലത്ത് നാലരമണി മുതൽ ആർക്കോണമാകുന്നു. അന്നു പകൽ മുഴുവനും അവിടെ താമസിച്ചപ്പോൾ ഒരു റോമാ പാതിരി



യച്ചന്റെ സഹായം നിമിത്തം ഞങ്ങൾക്ക് പകൽ രണ്ടുനേരം ചോറു വെച്ചുണ്ണാൻ സൗകര്യം കിട്ടി. ഞങ്ങൾ രാത്രി അവിടെനിന്നും തിരിച്ചു. 17-ാം തീയതി പകൽ മുഴുവൻ ഞങ്ങൾ വണ്ടിയിലായിരുന്നു. അന്ന് റൊട്ടി തുടങ്ങിയ പലഹാരങ്ങൾകൊണ്ട് തൃപ്തിപ്പെട്ടു. രാത്രി ഒരു സ്റ്റേഷനിൽ ചെന്നു. അവിടെ ഏകദേശം ഒരു മണിക്കൂറോളം വണ്ടി താമസിച്ചു. അപ്പോൾ ഞങ്ങൾ സ്റ്റേഷനിൽ ഭക്ഷണം കഴിക്കുവാൻ ഇറങ്ങി. ഇവിടെ ഒരാൾക്ക് ഒരു നേരത്തെ ഭക്ഷണത്തിന് അരരൂപാ ചാർജ്ജ് കൊടുത്തു. അവിടെനിന്നും രാത്രിതന്നെ ഞങ്ങൾ ആർക്കോണം വിട്ടതിൽ പിന്നെ പൂനായിൽ എത്തുന്നതുവരെയുള്ള സ്ഥലങ്ങൾ മൈതാനസ്ഥലങ്ങൾ ആണ്. ബൈക്കുളവരെയുള്ള സ്ഥലങ്ങൾ രാത്രിയായതിനാൽ ഞങ്ങൾക്ക് കാണുവാൻ സാധിച്ചില്ല. 18-ാം തീയതി കാലത്ത് ബൈക്കുളസ്റ്റേഷനിൽ എത്തി. അവിടെ വന്നു ചേർന്നപ്പോൾ കൊച്ചുപുരയ്ക്കലെ ജോർജ്ജ് ഭാഗ്യവശാൽ വന്നു കൂടിയതിനാൽ വലിയ പ്രയാസംകൂടാതെ അവിടെ ഉറങ്ങുന്നതിന് സൗകര്യമുള്ള ഒരു സ്ഥലത്ത് വരുവാനിടയായി. ആയത് സാസൂൺ എന്ന ഒരാളുടെ കെട്ടിടത്തിൽ കോടിയാട്ടച്ചന്റെ മക്കളും പാലമുറ്റത്തെ കൊച്ചുപോത്തയും മാത്തൻ അപ്പോത്തിക്കരിയുടെ മകനും മറ്റും താമസിക്കുന്ന കെട്ടിടംതന്നെയാകുന്നു. അവിടെ ഞങ്ങൾ ട്രാം വണ്ടിയിൽ കയറിയാണ് വന്നത്. അവിടെ റോഡുകൾ ട്രാം വണ്ടികൾകൊണ്ടും, മോട്ടോർകാർകൊണ്ടും, കുതിരവണ്ടികൾകൊണ്ടും ആളുകൾക്ക് നടക്കാൻപോലും പ്രയാസമുള്ള നിലയിലാണിരിക്കുന്നത്. ഇവിടെനിന്നും ഞങ്ങൾ ട്രാംവണ്ടിയിൽ കയറി തുറമുഖത്തു പോയി. ഇവിടുത്തെ റെയിൽവേസ്റ്റേഷൻ ഏഷ്യയിൽവെച്ചേറ്റവും പ്രധാനമെന്ന് പറയുവാൻ സംശയമില്ല. എങ്കിലും ഭൂലോകത്തിലേക്കും ഒന്നാമത്തെതല്ലയോ എന്ന് എനിക്കു സംശയമുണ്ട്... ഞങ്ങൾ താമസിക്കുന്നിടത്ത് ഇരിക്കുമ്പോൾ പ്ലേഗ്ദീനത്താൽ മരിച്ച ശവം കൊണ്ടുപോകുന്നുണ്ട്. 19-ാം തീയതി ചൊവ്വാഴ്ച ഞങ്ങൾ ഗവർണർ സെക്രട്ടറിയുടെ പാസ്പോർട്ട് വാങ്ങാനായിട്ട് അയാളുടെ അടുക്കൽ പോയിരുന്നു. ഞങ്ങൾക്ക് പാസ്പോർട്ട് ചെന്ന അന്നുതന്നെ കിട്ടി. അയാൾ ഇരിക്കുന്ന കെട്ടിടം വളരെ വിസ്താരമുള്ളതാകുന്നു...'.

മേൽ കാണിച്ചിരിക്കുന്ന ഡയറിക്കുറിപ്പുകൾ അന്നത്തെ സാമൂഹ്യജീവിതത്തിന്റെയും പൊതുവിജ്ഞാനത്തിന്റെയും യാത്രാക്ലേശത്തിന്റെയും മറ്റും ഒരു ചിത്രം നമുക്കു തരുന്നു. വട്ടശ്ശേരിൽ

തിരുമേനിയുടെ രണ്ടാമത്തെ ശീമയാത്രയായിരുന്നു ഇത്. മെത്രാൻ അഭിഷേകത്തിനു പോയ രണ്ട് റമ്പാച്ചന്മാരെക്കൂടാതെ ആ തീർത്ഥാടനസംഘത്തിൽ അംഗങ്ങളായിരുന്ന കല്ലാശ്ശേരി റമ്പാച്ചനും കോടിയാട്ടച്ചനും വട്ടശ്ശേരിൽ കുടുംബവുമായി അടുത്തബന്ധമുള്ള തറവാട്ടുകാർ ആയിരുന്നു. ഗീവറുഗീസ് റമ്പാച്ചന്റെ അമ്മവീടായിരുന്നു കുറിച്ചിയിലെ കല്ലാശ്ശേരി. അതുപോലെതന്നെ അദ്ദേഹത്തിന്റെ ജ്യേഷ്ഠത്തിയുടെ വീട്, അതായത് മൂത്തസഹോദരൻ അവിരാച്ചന്റെ ഭാര്യവീടായിരുന്നു തിരുവല്ലായിലെ കോടിയാട്ട്. കൂടെക്കൊണ്ടു പോയിരുന്ന രണ്ട് ജോലിക്കാരിൽ ഒരാൾ ഐപ്പ്, അദ്ദേഹത്തിന്റെ സ്വന്തം വാല്യക്കാരനും മറ്റേയാൾ യോഹന്നാൻ കൊച്ചുപറമ്പിൽ റമ്പാച്ചന്റെ വാല്യക്കാരനും ആയിരുന്നു. കപ്പൽയാത്രയിലും മറ്റും ചിലപ്പോൾ ഭക്ഷണംകിട്ടാതെ വന്നാൽ അത് സ്വന്തമായി പാകം ചെയ്യുന്നതിന് വാല്യക്കാരോടും സാധനസാമഗ്രികളോടുംകൂടെയായിരുന്നു യാത്ര സംഘടിപ്പിച്ചിരുന്നത്. കോട്ടയത്തുനിന്നും എറണാകുളംവരെയുള്ള യാത്ര വള്ളത്തിലായിരുന്നു. അതിന് പത്തൊമ്പത് മണിക്കൂർ എടുത്തതായി കാണുന്നു. ഇന്നാണെങ്കിൽ വെറും ഒന്നര മണിക്കൂർ കാർയാത്ര മതിയാകും. അതായത് അന്നത്തേതിന്റെ പന്ത്രണ്ടിൽ ഒരുഭാഗം സമയം മാത്രം. ഇന്ന് കേരളത്തിൽനിന്നും സിറിയാപോലെയുള്ള ഗൾഫ്പ്രദേശങ്ങളിലേക്കു പോകുന്നതിന് മൂന്നോ നാലോ മണിക്കൂറുകൾ മതിയാകുമ്പോൾ അന്ന് കപ്പൽ മുഖേനയുള്ള യാത്രയ്ക്ക് മുപ്പതിൽപ്പരം ദിവസങ്ങൾ എടുത്തതായി കാണുന്നു. അവർ ജറുശലേമിൽ എത്തിയത് മേടം 14-ാം തീയതി ശനിയാഴ്ചയായിരുന്നു. കോട്ടയത്തുനിന്നും യാത്ര തുടങ്ങിയത് 1083 മീനം 13-ാം തീയതി അപരാഹ്നത്തിലായിരുന്നു. ബോംബെയിൽ കുറെ ദിവസങ്ങൾ കപ്പൽ കിട്ടുന്നതിനുവേണ്ടി ചെലവഴിച്ചുവെന്നത് വിസ്മരിക്കുന്നില്ല. അവരുടെ യാത്ര ആരംഭിച്ചപ്പോൾ എല്ലാവർക്കും വലിയ വ്യസനവും ആകുലതയുമുണ്ടായിരുന്നതായും നാം കണ്ടു. അന്നത്തെ വിദേശയാത്രകൾ അപകടപൂർണ്ണമായിരുന്നു എന്നത് യാത്രാരംഭത്തിൽ തീർത്ഥാടനക്കാർക്കും, പ്രാർത്ഥിച്ച് അവരെ ഇവിടെനിന്നും അയച്ചവർക്കും ഉണ്ടായ വ്യസനവും ആകുലതയും തെളിയിക്കുന്നു. മർദ്ദീനിലേക്കു പോകാതെ ജറുശലേമിലേക്കു പോകാമെന്ന് തീരുമാനിച്ചതുതന്നെ തുർക്കിയുടെ ആധിപത്യത്തിലുള്ള പ്രദേശത്തെ യാത്രകൾ അപകടകരമായിരിക്കുമെന്നുള്ള



ഭയംമൂലം ആയിരുന്നു. കള്ളന്മാരുടെയും പിടിച്ചുപറിക്കാരുടെയും കൈയിലകപ്പെട്ട് ജീവഹാനി വരുന്നത് അക്കാലത്ത് സാധാരണ സംഭവം മാത്രമായിരുന്നു. ഇതിനുമുമ്പ് ശീമയാത്രയ്ക്ക് പോയിട്ടുള്ള മലങ്കരയിലെ ചില പിതാക്കന്മാർക്ക് പല കൊള്ളസംഘങ്ങളെയും മണലാരണ്യത്തിലെ യാത്രാമദ്ധ്യേ നേരിടേണ്ടിവന്നതായി വിവരണങ്ങൾ കേട്ടിട്ടുണ്ട്. ബൈബിളിലെ നല്ല ശമര്യാക്കാരന്റെ കഥയിൽ നാം വായിച്ചിട്ടുള്ള അക്രമാസക്തി പതിനേഴ് ശതാബ്ദങ്ങൾ കഴിഞ്ഞിട്ടും ഈ അറബിപ്രദേശങ്ങളിൽ നിലനിന്നിരുന്നു എന്നതാണ് സത്യം. ഇന്നാകട്ടെ ശാസ്ത്രവും സാങ്കേതികവിദ്യയും ഭൂലോകത്തെത്തന്നെ ഒരു ചെറിയ പട്ടണമായി ചുരുക്കിയിരിക്കുകയാണ്. സ്വതന്ത്രരാഷ്ട്രങ്ങൾ എന്നു പറയുന്ന എല്ലാംതന്നെ ഈ ആഗോള പട്ടണത്തിലെ വെറും മുൻസിപ്പൽ വാർഡുകളായി രൂപാന്തരപ്പെട്ടിരിക്കുന്നു. ഇങ്ങനെ അന്യോന്യബന്ധം (Mutual Inter Dependence) കൂടുതൽ ഉറച്ചുവരുന്ന ഒരു അന്തർദേശീയവ്യവസ്ഥയിൽ ഒരു രാജ്യത്തിനോ സംഘടനയ്ക്കോ വേറൊരു രാജ്യത്തിന്മേലോ സംഘടനയിന്മേലോ ആധിപത്യം തുടരുന്നതിന് അസാദ്ധ്യമായ ഒരു പരിതസ്ഥിതിയാണ് പ്രബലപ്പെട്ടുകൊണ്ടിരിക്കുന്നത്. കുവൈറ്റിനെക്കാൾ പതിന്മടങ്ങ് സൈനികബലമുണ്ടായിരുന്ന ഇറാഖ് ആ ചെറിയ രാജ്യത്തെ ആക്രമിച്ചപ്പോൾ ഐക്യരാജ്യസംഘടനയുടെ സമ്മർദ്ദവും സൈനികനടപടികളുംമൂലം ദാരുണമായി പിൻതിരിയേണ്ടിവന്ന ഇറാഖ് ഇതുവരെ അതിന്റെ ആഘാതത്തിൽനിന്നും കരകേറിയിട്ടില്ല. പട്ടിണിമൂലം ജനസഹസ്രങ്ങൾ ചത്തൊടുങ്ങുന്ന സോമാലിയായിൽ ഐക്യരാജ്യസംഘടനയുടെ തീരുമാനപ്രകാരം പട്ടാളത്തെ ഇറക്കി അവിടുത്തേക്കയയ്ക്കുന്ന ഭക്ഷണസാധനങ്ങളുടെ സുരക്ഷിതമായ വിതരണത്തിന് വഴിയൊരുക്കിയപ്പോൾ അതിനെ എതിർക്കുവാൻ യുദ്ധക്കൊതിയന്മാരായ ഒരു തദ്ദേശീയ നേതാക്കളും രംഗത്തില്ലായിരുന്നു. പിന്നീട് എതിർക്കുവാൻ ശ്രമിച്ചവരോട് ഐക്യരാഷ്ട്ര സംഘടന നിഷ്കരുണം പെരുമാറി. ഇതെല്ലാം വരാനിരിക്കുന്ന പുതിയ അന്തർദേശീയ വ്യവസ്ഥിതിയുടെ ചൂണ്ടുപലകകളാണ്. ഇത് രാഷ്ട്രീയരംഗത്തു മാത്രമല്ല മറ്റെല്ലാ രംഗങ്ങളിലും ഉണ്ടായിക്കൊണ്ടിരിക്കുന്നത് മനസ്സിലാക്കാൻ തക്ക വിവേകം അടുത്ത ഇരുപത്തിയൊന്നാം ശതാബ്ദത്തിന്റെ ആവിർഭാവത്തിനു മുമ്പുതന്നെ എല്ലാ രാജ്യത്തെയും സംസ്കാരനേതൃത്വങ്ങൾക്ക് ഉണ്ടായാൽ ഏറ്റവും നന്ന്.

അന്ത്യോഖ്യാസഭയ്ക്ക് രണ്ട് പാത്രിയർക്കീസന്മാർ ഒരേ സമയത്തുണ്ടായിരുന്നപ്പോൾ എന്തുകൊണ്ടാണ് മെത്രാൻ സ്ഥാനാർത്ഥികളെ ജൂണിയർ പാത്രിയർക്കീസിന്റെ പക്കലേക്ക് അയച്ചതെന്നുള്ള ഒരു പ്രശ്നം പരിഗണനാർഹമാണ്. ന്യായമായും രണ്ടുമൂന്നു കാരണങ്ങളാണ് അതിനുണ്ടായിരിക്കാവുന്നത്. ഒന്നാമതായി അബ്ദുള്ളാ പാത്രിയർക്കീസിന് മലങ്കരസഭയോട് വ്യക്തിപരമായി ഉണ്ടായിരുന്ന പൂർവ്വബന്ധം, മൂന്നു ദശാബ്ദം മുമ്പ് പത്രോസ് തൃതീയനോടുകൂടി ഇവിടെ വരികയും മലങ്കര സഭാനേതാക്കന്മാരുമായി അദ്ദേഹം ബന്ധപ്പെടുകയും ചെയ്തിട്ടുണ്ട്. രണ്ടാമതായി, ശീമയിൽതന്നെ രാഷ്ട്രീയ അംഗീകാരമുള്ള ഒരു സഭാദ്ധ്യക്ഷനുമായി ബന്ധം തുടരുന്നത് മലങ്കരയ്ക്ക് കൂടുതൽ നന്നായിരിക്കുമെന്നുള്ള വിശ്വാസം. മൂന്നാമതായി അബ്ദുള്ളാ പാത്രിയർക്കീസ് പുതിയ മെത്രാന്മാരെ വാഴിക്കുന്നതിനെ സംബന്ധിച്ച് മലങ്കര മെത്രാപ്പോലീത്തായുമായി കത്തിടപാടുകൾ ആരംഭിച്ചിരുന്നു എന്നുള്ളത്.

വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാന് മെത്രാൻപട്ടം കിട്ടിയത് 1083 ഇടവം 18-ാം തീയതിയായിരുന്നു. അതായത് 1908 മേയ്മാസം 31-ാം തീയതി. ജറുശലേമിലെ സെഹ്യോൻ പള്ളിയിൽവെച്ചായിരുന്നു സ്ഥാനാഭിഷേകം. ഈ വിശുദ്ധ കർമ്മത്തിൽ പങ്കെടുക്കുന്നതിന് മറ്റ് സഭകളിലെ ചില പ്രധാന പുരോഹിതന്മാരെയും ക്ഷണിച്ചിരുന്നു. അവിടുത്തെ യാക്കോബായ പള്ളികളിലെല്ലാം വിളിച്ചുപറഞ്ഞും അറിയിച്ചിരുന്നു. അതിനാൽ അഭിഷേകദിവസം സെഹ്യോൻ മാളികപ്പള്ളിയും പരിസരങ്ങളും ആദ്ധ്യാത്മിക നേതാക്കന്മാരെക്കൊണ്ടും സഭാമക്കളെക്കൊണ്ടും നിറഞ്ഞിരുന്നു എന്നാണ് ഒരു ദൃക്സാക്ഷിയുടെ കത്തിൽനിന്നും[3] മനസ്സിലാകുന്നത്. അബ്ദുള്ളാ പാത്രിയർക്കീസിനെക്കൂടാതെ ജറുശലേമിലെ അർമ്മീനിയൻ പാത്രിയർക്കീസ്, കുസ്തന്തീനോസ്പോലീസിലെ കോപ്റ്റിക് സഭയുടെ പാത്രിയർക്കീസ്, ഗ്രീക്കുസഭയിലെ പാത്രിയർക്കീസിന്റെ പ്രതിനിധികൾ ജറുശലേമിലെ മാർ ഈവാനിയോസ്, മാർ ഒസ്താത്തിയോസ് എന്നീ മെത്രാന്മാർ, അനേകം റമ്പാന്മാർ, വൈദികർ, അന്യമതാദ്ധ്യക്ഷ പ്രതിനിധികൾ എന്നിവരും അഭിഷേകത്തിന് സാക്ഷ്യം വഹിച്ചു. പള്ളിയകത്തും മുറിത്തട്ട് മാളികയിലും നിന്നു കഴിഞ്ഞിട്ടും സ്ഥലം പര്യാപ്ത

3. മലങ്കര നസ്രാണികൾ, വാല്യം 4, ഇസഡ്. എം. പാറേട്ട്, പേജ് 60.



മല്ലാതിരുന്നതിനാൽ പള്ളിക്ക് പുറത്തും ധാരാളം ജനങ്ങൾ നിന്നിരുന്നു. മാർ അബ്ദുള്ളായും മറ്റ് രണ്ട് പാത്രിയർക്കീസന്മാരും, മെത്രാന്മാർ, റമ്പാന്മാർ, പട്ടക്കാർ മുതലായവരും അവരവരുടെ സ്ഥാന വസ്ത്രങ്ങൾ ധരിച്ചുകൊണ്ടായിരുന്നു ശുശ്രൂഷയിൽ പങ്കെടുത്തിരുന്നത്. സന്നിഹിതരായിരുന്ന ആബാലവൃദ്ധം ജനങ്ങളും മെഴുകുതിരി കത്തിച്ചുപിടിച്ചുകൊണ്ട് നിൽക്കുകയായിരുന്നു. അതിരാവിലെ നാലരമണിക്ക് ആരംഭിച്ച ശുശ്രൂഷ ആറു മണിക്കൂർ കഴിഞ്ഞശേഷം പത്തേമുക്കാൽ മണിയോടുകൂടി മാത്രമേ അവസാനിച്ചുള്ളൂ. വട്ടശ്ശേരിൽ റമ്പാച്ചന് മാർ ദീവന്നാസ്യോസ് എന്നും കൊച്ചുപറമ്പിൽ പൗലോസ് റമ്പാച്ചന് മാർ കൂറിലോസ് എന്നുമാണ് സ്ഥാനപ്പേരുകൾ നല്കിയത്. ഇത്രയധികം പാത്രിയർക്കീസന്മാരുടെയും മെത്രാപ്പോലീത്താമാരുടെയും മദ്ധ്യത്തിൽ നടന്ന അഭിഷേകം ഒരു അതിഗംഭീരമായ ചടങ്ങായിരുന്നു എന്നതിന് സംശയമില്ല. ഈ മെത്രാഭിഷേകത്തിന് ഏകദേശം ഒരുമാസം മുമ്പ് അതായത് 1908-ലെ ഈസ്റ്റർദിനത്തിൽ, ശ്ലീബാശെമ്മാശ്ശൻ എന്ന പേരിൽ മലങ്കരയിൽ സുപരിചിതനായിരുന്ന ഒരു സിറിയൻ ദയറായക്കാരനെ അബ്ദുള്ളാ പാത്രിയർക്കീസ് മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തിയിരുന്നു. മെത്രാൻപദവിയോടനുബന്ധമായി രണ്ടുമൂന്നു സുറിയാനി പദങ്ങൾ ഉപയോഗിക്കപ്പെടുന്നത് ഈ അവസരത്തിൽ പരാമർശിക്കപ്പെടേണ്ടവയാണ്. ഒന്നാമത്തേത് 'ശൽമൂസാ' എന്നു വിളിക്കപ്പെടുന്ന ഒരു ഉടമ്പടിയിൽ മെത്രാന്മാരെക്കൊണ്ട് ഒപ്പ് ഇടുവിക്കുകയാണ്. മേല്പട്ടസ്ഥാനം നല്കുന്ന പാത്രിയർക്കീസിനോട് അനുസരണയും കൂറും പുലർത്തിക്കൊള്ളാമെന്ന ഒരു കരാറാണ് ശൽമൂസാ. മെത്രാൻസ്ഥാനം ലഭിക്കുന്നതിനു മുമ്പ് ഈ ഉടമ്പടിയിൽ ഒപ്പുവെയ്ക്കേണ്ടതാണ്. രണ്ടാമത്തേത് സ്താത്തിക്കോൻ എന്ന പേരിലറിയപ്പെടുന്ന ഒരു അധികാരപത്രമാണ്. ഇത് പുതുതായി വാഴിക്കപ്പെടുന്ന മെത്രാന്മാർക്ക് ഏത് തസ്തികയിലേക്കാണ് അവരെ നിയോഗിച്ചിരിക്കുന്നത്, അവരുടെ അധികാരസീമ എവിടൊക്കെയാണ് എന്നിത്യാദി കാര്യങ്ങൾ സ്താത്തിക്കോനിൽ കാണിച്ചിരിക്കും. ഇതിനു പുറമേ സുന്ത്രോണിസോ എന്ന് സുറിയാനിയിൽ പറയുന്ന ഒരു ഔപചാരിക സ്ഥാനാരോഹണചടങ്ങിലും മെത്രാന്മാർ പങ്കെടുക്കേണ്ടതായിട്ടുണ്ട്. ഈ പദത്തിന്റെ ഇംഗ്ലീഷ് രൂപം entronement എന്നാണ്, സിംഹസനാരോഹണം. ഒരു എപ്പിസ്കോപ്പായ്ക്കു

ചേർന്ന ചുമതലകൾ നിർവ്വഹിക്കാമെങ്കിലും, സുന്ത്രോണിസോയിക്കുശേഷം മാത്രമേ മെത്രാൻസ്ഥാനം ലഭിച്ചതായുള്ള പരസ്യമായ അംഗീകാരം ലഭ്യമാകുകയുള്ളൂ എന്നാണ് വെയ്പ്പ്. സ്വാഭാവികമായി, വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാനും കൊച്ചുപുരയ്ക്കൽ റമ്പാനും പാത്രിയർക്കീസിനോട് കൂറ് പ്രഖ്യാപിക്കുന്ന ശൽമൂസോയിൽ ഒപ്പിട്ടുകൊടുത്തു. അതിനുശേഷമാണ് അവരെ മെത്രാന്മാരായി വാഴിച്ചത്. എന്നാൽ പട്ടാഭിഷേകത്തിനുശേഷം സ്താത്തിക്കോൻ കൊടുക്കേണ്ട സമയമായപ്പോൾ ചില പ്രശ്നങ്ങൾ ഉണ്ടായതായി കാണുന്നു. വാസ്തവത്തിൽ സ്താത്തിക്കോൻ വട്ടശ്ശേരിൽ തിരുമേനിക്ക് ലഭിച്ചത് കുറെ താമസിച്ചായിരുന്നു. മലങ്കര മെത്രാപ്പോലീത്തായെ സഹായിക്കുന്നതിനും അദ്ദേഹത്തിന്റെ കാലശേഷം മലങ്കരയെ ഭരിക്കുന്നതിനായി ഒരു പിൻഗാമിയായിട്ടുമായിരുന്നു വട്ടശ്ശേരിൽ റമ്പാച്ചനെ മെത്രാനാക്കണമെന്ന് മലങ്കര ആവശ്യപ്പെട്ടിരുന്നത്. പക്ഷേ, രണ്ട് പുതിയ മെത്രാന്മാർക്കും സ്താത്തിക്കോൻ ലഭിച്ചെങ്കിലും, വട്ടശ്ശേരിൽ തിരുമേനിക്ക് കിട്ടിയ സ്താത്തിക്കോനിൽ അദ്ദേഹം മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമിയായിരിക്കുമെന്നതിനെപ്പറ്റി ഒന്നുംതന്നെ പറഞ്ഞിരുന്നില്ല. എന്നാൽ ഒരു മാസം മുമ്പ് ശ്ലീബാ ശെമ്മാശ്ശനെ ഒസ്താത്തിയോസ് മെത്രാനായി വാഴിച്ചപ്പോൾ അദ്ദേഹത്തിന് പാത്രിയർക്കീസ് കൊടുത്ത സ്താത്തിക്കോനിൽ മലങ്കരയാകമാനമുള്ള പള്ളികളിൽ പോകുന്നതിനുള്ള അധികാരം രേഖപ്പെടുത്തിയിരുന്നു. ഈ സ്താത്തിക്കോൻ വട്ടശ്ശേരിൽ തിരുമേനിയെ ആരും കാണിച്ചിരുന്നില്ല. എന്നാൽ ഇത് വായിക്കുവാൻ ഇടയായ ഔഗേൻ റമ്പാച്ചനിൽനിന്നുമാണ് കഥാനായകന് ശരിയായ വിവരം ലഭിച്ചത്. അദ്ദേഹം അബ്ദുള്ളാ പാത്രിയർക്കീസിനോട് ഇതേപ്പറ്റി അന്വേഷിച്ചു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തയായി ജീവിച്ചിരിക്കുമ്പോൾ വേറെ ഒരാളെ അദ്ദേഹത്തിന്റെ പിൻഗാമിയായി നാമനിർദ്ദേശം ചെയ്യുന്നത് അനുചിതമാണെന്ന അഭിപ്രായമാണ് പാത്രിയർക്കീസ് ആദ്യം പ്രകടിപ്പിച്ചത്. തന്നെയുമല്ല, മലങ്കരയ്ക്ക് ഒരു പ്രത്യേക മെത്രാപ്പോലീത്തായുടെ ആവശ്യംതന്നെയില്ല എന്ന അഭിപ്രായവും അദ്ദേഹത്തിനുണ്ടായിരുന്നു. അബ്ദുള്ളാ പാത്രിയർക്കീസും വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസും തമ്മിൽ നടന്ന ചില ചർച്ചകളിൽ സന്നിഹിതനായിരുന്ന മാർ ഒസ്താത്തിയോസും ഈ അഭിപ്രായത്തോട് യോജിച്ച



വസ്തുത അതിശയകരമല്ല. ഒരുപക്ഷേ, ഒസ്താത്തിയോസ് മെത്രാച്ചന്, പരദേശിയായിരുന്നാൽപ്പോലും, തനിക്ക് ലഭിച്ചുപോയ സ്താത്തിക്കോന്റെ അടിസ്ഥാനത്തിൽ, ഒരുകാലത്ത് മലങ്കര മെത്രാപ്പോലീത്തയായി ഭരിക്കുന്നതിന് സാധിച്ചേക്കുമെന്ന വ്യാമോഹം ഉണ്ടായിരുന്നിരിക്കാം. ഏതായാലും മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമിയായി പ്രവർത്തിക്കുന്നതിനെപ്പറ്റി വട്ടശ്ശേരിൽ തിരുമേനിയുടെ സ്താത്തിക്കോനിൽ പാത്രിയർക്കീസ് ബാവാ ഒന്നും രേഖപ്പെടുത്തിയിരുന്നില്ല. പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് കാലംചെയ്യുന്നപക്ഷം ആ സമയം പിൻഗാമിയുടെ കാര്യം പരിഗണിക്കാമെന്ന മട്ടിലായിരുന്നു അബ്ദുള്ളാ പാത്രിയർക്കീസിന്റെ പെരുമാറ്റം. ഇതിന്റെ നിജസ്ഥിതിയെപ്പറ്റി മുടക്കിന്റെശേഷം 1087 ചിങ്ങം 22-ാം തീയതി എം. ഡി. സെമിനാരിയിൽ ചേർന്ന അസ്സോസിയേഷന്റെ യോഗത്തിൽ വട്ടശ്ശേരിൽ തിരുമേനി ചെയ്ത ഹൃദയസ്പൃക്കായ ഒരു പ്രസംഗത്തിൽ പരാമർശിക്കുന്നുണ്ട്. മുടക്കിനുശേഷം മലങ്കരയിൽ സംജാതമായ കലഹങ്ങളെപ്പറ്റി പലരും പലവിധത്തിൽ വ്യാഖ്യാനിക്കുന്നുണ്ടെന്ന് പ്രസ്താവിച്ചശേഷം തനിക്ക് ശീമയിൽ പാത്രിയർക്കീസിന്റെ സന്നിധാനത്തിൽവച്ചുണ്ടായ അനുഭവത്തെപ്പറ്റി ഇപ്രകാരം പറയുന്നു: 'വലിയ മെത്രാച്ചന്റെ (ജോസഫ് മാർ ദീവന്നാസ്യോസിന്റെ)' പിൻതുടർച്ചാവകാശിയായി നിങ്ങൾ എന്നെ തിരഞ്ഞെടുക്കുകയും ഞാൻ പാത്രിയർക്കീസിന്റെയടുക്കൽ നിങ്ങളുടെ ആളായിട്ട് പോകുകയുംചെയ്തു. എന്നെ ആര് അയച്ചുവോ അവരുടെ ഉദ്ദേശം സാധിക്കണം എന്നാകുന്നു ഞാൻ പഠിച്ചിരുന്നത്. ഈ ഉദ്ദേശത്തോടുകൂടി ഞാൻ പോകുകയും എഴുത്തുകളും അപേക്ഷകളും കൊടുക്കുകയും ചെയ്തു. എന്നാൽ അവകളെ സമ്മതിച്ചതായോ, വിസമ്മതിച്ചതായോ യാതൊന്നും പറഞ്ഞില്ല. മെത്രാൻസ്ഥാനം തന്ന ശേഷം സ്താത്തിക്കോൻ എഴുതാൻ തുടങ്ങിയപ്പോൾ ആണ് ഉദ്ദേശം വെളിപ്പെട്ടത്. ഇവിടെ പല സംഗതികൾ പ്രസ്താവിപ്പാൻ ഉണ്ട്. എനിക്ക് നിങ്ങളുടെ മുമ്പാകെ വെളിപ്പെടുത്താൻ പാടില്ലാത്ത യാതൊരു രഹസ്യവും ഇല്ല. 'നിങ്ങളുടെ ഇഷ്ടംപോലെ ഒരു സ്താത്തിക്കോൻ എഴുതിക്കൊണ്ടുവരുവാൻ' പറഞ്ഞു. എന്നാൽ ഞാൻ ഒന്നും ചെയ്തില്ല. അവിടെ ഒരു സ്താത്തിക്കോൻ എഴുതുന്നതിന് ഒരു പതിവുണ്ട്. ഒരു പഴയ ഫോറം എടുത്ത് മിക്കവാറും എല്ലാം ഒരുപോലെ, പകർത്തുകയാണ് പതിവ്. എന്നാൽ എന്നോട്

ഇങ്ങനെ പറഞ്ഞതനുസരിച്ച് മലങ്കരസഭയുടെ അപേക്ഷ ഇന്നതാണെന്നു മാത്രം പ്രത്യേകം ഞാൻ കുറിച്ചുകൊടുത്തു. അപ്പോൾ 'പിന്തുടർച്ചക്കാരനെന്ന് എഴുതിയിട്ടുള്ളത് വെട്ടി, സഹായക്കാരൻ എന്നുമാത്രം മതി' എന്നു പറഞ്ഞു. അപ്പോൾ ഞാൻ 'പിതാവേ എന്താണ് ഇങ്ങനെ കല്പിക്കുന്നത്. ഇത് എന്റെ ആഗ്രഹമല്ല, മലയാളത്തുള്ള ജനങ്ങളുടെ ആഗ്രഹമാണ്' എന്നു പറഞ്ഞു. അപ്പോൾ 'ഒരാൾ ജീവനോടിരിക്കുമ്പോൾ അവന് പിന്തുടർച്ച വേണ്ട' എന്ന് മറുപടി പറഞ്ഞു. അതിന് മറുപടിയായി ഞാൻ 'പിതാവും മലയാളദേശത്തിൽ ഇരിക്കയാണെങ്കിൽ അതുമതി. മരണം എപ്പോഴാണ് സംഭവിക്കുന്നതെന്ന് അറിഞ്ഞുകൂടാത്തതിനാലാണ് മലയാളത്തുള്ള ജനങ്ങൾ ഇങ്ങനെ ആവശ്യപ്പെട്ടിരിക്കുന്നത്' എന്നു പറഞ്ഞു. അതിന് മറുപടിയായി 'ഒരു എഴുത്തയച്ചാൽ മതി, ഞാൻ മറുപടി അയച്ചുതരും' എന്ന് അദ്ദേഹം പ്രസ്താവിച്ചു. അതിന് മറുപടിയായി 'എഴുത്തയച്ച് മറുപടി വരുത്താൻ വളരെ താമസം ഉണ്ട്. അതുതന്നെയുമല്ല ഒസ്താത്തിയോസിന് ഏഴ് ഇടവകയിന്മേൽ അധികാരം കൊടുത്ത് സ്താത്തിക്കോൻ കൊടുക്കാമെങ്കിൽ തടസ്സം എന്താണെന്ന് എനിക്ക് മനസ്സിലാകുന്നില്ല എന്ന് പറഞ്ഞു. ഇതിനെ തുടർന്ന് ഞാനും പാത്രിയർക്കീസുമായി നടന്ന ചില സംഭാഷണങ്ങൾ ഇവിടെ വെളിപ്പെടുത്തണമെന്ന് നിങ്ങൾ എന്നെ നിർബന്ധിക്കരുതെന്ന് അപേക്ഷിച്ചുകൊള്ളുന്നു'.

മൂന്ന് ദശാബ്ദങ്ങൾക്കു മുമ്പ്, പത്രോസ് തൃതീയൻ ആഗ്രഹിച്ചിരുന്ന ലൗകീകാധികാരം അബ്ദുള്ളാ പാത്രിയർക്കീസും ആഗ്രഹിച്ചിരുന്നുവെന്ന് ഉള്ളതിന് സംശയമില്ല. അതിന് ഒട്ടും വഴങ്ങാതെയിരുന്നതാണ് വട്ടശ്ശേരിൽ തിരുമേനിക്ക് നേരിടേണ്ടിവന്ന സകല ദുര്യോഗത്തിന്റെയും മൂലകാരണം. കേരളത്തിലെ ഉയർന്ന നീതിന്യായപീഠങ്ങളും ഇതഃപര്യന്തം എടുത്ത നിശ്ചയങ്ങൾ ന്യായവും തനിക്ക് അനുകൂലവുമായിരുന്നതിനാൽ വേറൊരുവിധത്തിലുള്ള യാതൊരു നിലപാടും സ്വീകരിക്കുന്നതിന് അഭിമാനിയും സത്യസന്ധനും സഭാസ്നേഹിയുമായിരുന്ന ഗീവറുഗീസ് ദീവന്നാസ്യോസിന് സാദ്ധ്യമല്ലായിരുന്നു. അബ്ദുള്ളാ പാത്രിയർക്കീസുമായി സ്താത്തിക്കോനെപ്പറ്റി വട്ടശ്ശേരിൽ തിരുമേനി നടത്തിയ ചർച്ച കേട്ടുകൊണ്ടിരുന്ന ജറുശലേമിലെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ മെത്രാൻസ്ഥാനം കൊടുത്തതിനുശേഷം പാത്രിയർക്കീസ് ലൗകീകാധികാരപ്രശ്നം ഉന്നയിക്കുന്നതിന്റെ അനൗചിത്യത്തെപ്പറ്റി അദ്ദേഹത്തോടുതന്നെ സൂചിപ്പിച്ചതായി ചരിത്രമുണ്ട്. സ്ഥാനം കൊടുത്തതിനുശേഷം പറയുന്നത് ഒക്കെ അദ്ദേഹം കേൾക്കണമെന്ന് ശഠിക്കുന്നത് ന്യായമാണോ എന്നും ചോദിച്ചിട്ടുള്ളതായിട്ടാണ് അറിയുന്നത്. അന്ത്യോഖ്യാ പാത്രിയർക്കീസുമായി കഴിയുന്നിടത്തോളം രമ്യമായി വർത്തിക്കാൻ തന്നെയായിരുന്നു അദ്ദേഹത്തിന്റെ താല്പര്യം. എന്നിരുന്നാലും പത്തൊമ്പത് ശതാബ്ദകാലത്തെ അപ്പോസ്തോലിക പാരമ്പര്യമുള്ള തന്റെ മാതൃസഭയുടെ കാതലായ താല്പര്യങ്ങളിൽ ഒത്തുതീർപ്പിനുള്ള പഴുതുകൾ കണ്ടുപിടിക്കുന്നതിന് അദ്ദേഹം മെനക്കെട്ടില്ല. വട്ടശ്ശേരിൽ തിരുമേനിയുടെ ധർമ്മസങ്കടത്തെയും അദ്ദേഹം പോരാടേണ്ടിവന്ന ധർമ്മയുദ്ധത്തിന്റെ പശ്ചാത്തലത്തെപ്പറ്റിയും ശരിയായി അറിഞ്ഞുകൊണ്ടിരുന്ന ഔഗേൻ ശെമ്മാശ്ശൻ പിൽക്കാലത്ത് മലങ്കര മെത്രാപ്പോലീത്താ ആയപ്പോൾ നമ്മുടെ കഥാനായകൻ സഞ്ചരിച്ച പാതതന്നെ തെരഞ്ഞെടുത്തത് അദ്ദേഹത്തിന്റെ ധീരോദാത്തവിശുദ്ധിയുടെ വേറൊരു തെളിവായി പരിഗണിക്കാവുന്നതാണ്. അതേസമയം ഔഗേൻ ശെമ്മാശ്ശൻ നാലാം കാതോലിക്കാ ആയിത്തീർന്നതും മറ്റ് ഗുണവിശേഷണങ്ങളോടൊപ്പം അദ്ദേഹത്തിനുണ്ടായിരുന്ന മനോശുദ്ധിയുടെ തെളിവും കൂടിയാണ്. ഇത്തരുണത്തിൽ ഒരു ചോദ്യം ഉന്നയിക്കാവുന്നതാണ്. അതായത്, എന്തുകൊണ്ടാണ് പാത്രിയർക്കീസിനെ അനുസരിച്ചുകൊള്ളാമെന്ന് എഴുതിയിട്ടുള്ള ശൽമൂസായിൽ വട്ടശ്ശേരിൽ റമ്പാച്ചൻ ഒപ്പുവെച്ചത് എന്ന്. ഈ വിഷയത്തെപ്പറ്റി കുന്നംകുളം കേസിൽ അദ്ദേഹം കൊടുത്ത മൊഴികൾ ഇസഡ്. എം. പാറേട്ട് വിശകലനം ചെയ്തിട്ടുണ്ട് (മലങ്കര നസ്രാണികൾ, വാല്യം 4, പേജ് 123). 'തന്റെ വിശ്വാസം എപ്രകാരമുള്ളവയാണെന്ന് വിവരിച്ചു പറയുകയും പാത്രിയർക്കീസിനോട് അനുസരണയുള്ളവനായിരിക്കാമെന്ന് വിവരിക്കുകയും' ചെയ്തിട്ടുണ്ടെന്ന് മാർ ദീവന്നാസ്യോസ് പറഞ്ഞിട്ടുണ്ട്. പക്ഷേ, താൻ അനുസരണം എന്ന് ഉപയോഗിച്ച വാക്ക് ക്രിസ്തീയ അനുസരണമാണെന്ന് സ്പഷ്ടമായി ശൽമൂസായിൽ പറഞ്ഞിരുന്നെന്ന് അദ്ദേഹം തന്റെ മൊഴിയിൽ വ്യക്തമാക്കിയിട്ടുണ്ട്. ഉയർന്ന ഭരണാധിപന്മാരും പട്ടാള ഉദ്യോഗസ്ഥന്മാരും മറ്റും അധികാരമേറ്റെടുക്കുമ്പോൾ, തങ്ങൾ ഭരണഘടനയോട് കൂറുപുലർത്തുമെന്നും, മേലധികാരികളുടെ ആജ്ഞകൾ അനുസരിക്കാമെന്നും മറ്റും പ്രതിജ്ഞകൾ

എടുക്കുന്നത് സാധാരണയാണ്. എന്നാൽ ആജ്ഞകൾ അനുസരിക്കുകയെന്നുള്ളത് നിയമപരമായി സാധുതയുള്ള ആജ്ഞകൾക്ക് മാത്രമേ ബാധകമാവുകയുള്ളൂ എന്ന തത്വം നിയമശാസ്ത്രത്തിലും രാജ്യതന്ത്രത്തിലും പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. ക്രിസ്തീയ അനുസരണം എന്ന ശൈലിയിൽക്കൂടി ഈ തത്വം പൗരോഹിത്യവേദിയിലും സംഗതമാണെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുകയായിരുന്നു. അതുകൊണ്ടുതന്നെയാണ് അദ്ദേഹം ലൗകികാധികാരം അന്ത്യോഖ്യയ്ക്ക് അടിയറവെയ്ക്കുന്നതിന് വിസമ്മതിച്ചത്. മലങ്കരയുടെ സകല ലൗകീകാധികാരങ്ങളും ഇവിടുത്തെ മെത്രാപ്പോലീത്തായ്ക്ക് മാത്രമാണെന്നും, പാത്രിയർക്കീസിനല്ലെന്നുമുള്ള സത്യം ആലപ്പുഴ ജില്ലാക്കോടതിയും തിരുവിതാംകൂറിലെ റോയൽക്കോടതിയും (മിഥുനം 30, 1064) തൃശ്ശൂർ ജില്ലാക്കോടതിയും കൊച്ചി റോയൽക്കോടതിയും (കർക്കടകം 31, 1080) നിസ്സംശയം ഘോഷിച്ചിട്ടുള്ളതാണ്. ഇങ്ങനെയുള്ള പശ്ചാത്തലത്തിൽ ശൽമൂസായിലെ അനുസരണത്തിന്റെ വ്യാപ്തി മലങ്കരസഭയുടെ അപ്പോസ്തോലികത്വത്തിനും നീതിന്യായത്തിലെ നിർവ്വചനത്തിനും വിധേയമായി മാത്രമേ ക്ലിപ്തപ്പെടുത്തുവാൻ പറ്റുകയുള്ളൂ എന്നുതന്നെയാണ് വട്ടശ്ശേരിൽ തിരുമേനി കുന്നംകുളം കേസിൽ കൊടുത്ത മൊഴിയിൽ സ്പഷ്ടമാക്കിയിരിക്കുന്നത്.

1908 ഏപ്രിൽ അവസാനത്തോടുകൂടി ശീമയിൽ എത്തിയ മലങ്കരയിലെ രണ്ട് മെത്രാൻസ്ഥാനാർത്ഥികൾ അഭിഷിക്തരായത് മേയ് മാസം 31-ാം തീയതി മാത്രമായിരുന്നു. ഇതുകഴിഞ്ഞ് അവർ നാട്ടിൽ തിരിച്ചെത്തിയത് ജൂലൈ 17-ാം തീയതിയിലും. രണ്ടരമാസത്തിലധികം വന്ന ഈ കാലതാമസം, പ്രധാനമായും സ്താത്തിക്കോൻ കിട്ടുന്നതിനുണ്ടായ തടസ്സങ്ങൾ മൂലമാണെന്ന് അന്ന് പരക്കെ വിശ്വസിക്കപ്പെട്ടിരുന്നു. മെത്രാൻസ്ഥാനാർത്ഥികളുടെകൂടെ കോട്ടയം മുതൽ യാത്രചെയ്തിരുന്ന പൂതിയോട്ട് ശെമ്മാശ്ശനും മറ്റും ഇടവം 10-ാം തീയതി ഞായറാഴ്ചതന്നെ ജറുശലേമിൽനിന്നും മലയാളക്കരയിലേക്കുള്ള അവരുടെ പ്രത്യാഗമനം ആരംഭിച്ചു എന്നാണ് പൂതിയോട്ടച്ചന്റെ മുൻപറഞ്ഞ ഡയറിയിൽ കാണുന്നത്. സ്ഥാനാഭിഷേകം ഉദ്ദേശിച്ചതിലും കൂടുതൽ താമസിച്ചുപോയതുകൊണ്ടും, താമസചെലവുകൾ നിയന്ത്രിക്കുന്നതിനും മറ്റും ആയിരിക്കാം മെത്രാഭിഷേകത്തിന് മുമ്പുതന്നെ ഇവർ തിരികെപോന്നത്. അബ്ദുള്ളാ



പാത്രിയർക്കീസ് മർദ്ദീനിൽനിന്നും ജറുശലേമിൽ എത്തുന്നതിനും, ആദ്യംതന്നെ കുറെ താമസമുണ്ടായി. കൂടാതെ, അദ്ദേഹത്തിന്റെ കാലിൽ ഉണ്ടായ നീരും വേദനയും നിമിത്തം അഭിഷേകകർമ്മം കുറെ ദിവസങ്ങൾ നീട്ടിവെയ്ക്കേണ്ടതായും വന്നു എന്നും രേഖകൾ കാണിക്കുന്നു. ഏതായാലും മേയ് മാസം 31-ാം തീയതി മാത്രമാണ് മെത്രാൻസ്ഥാനാഭിഷേകം നടന്നത്. വിലപ്പെട്ട രണ്ടുമൂന്നു മാസങ്ങൾ ഈ വിധത്തിൽ മലങ്കരസഭയ്ക്ക് നഷ്ടപ്പെട്ടു. കുന്നംകുളം കേസിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് കൊടുത്ത മൊഴിയിൽ പറയുന്നത് അദ്ദേഹവും മാർ കൂറിലോസും ശ്ലീബാ ശെമ്മാശ്ശനായിരുന്ന മാർ ഒസ്താത്തിയോസും ഒരുമിച്ചാണ് മലങ്കരയിൽ തിരിച്ചെത്തിയത് എന്നാണ്. എല്ലാവരുംകൂടി തീവണ്ടിയിൽ വന്നിറങ്ങിയത് ആലുവായിലായിരുന്നു. തദ്ദേശീയരായ ധാരാളം നസ്രാണികൾ കത്തിച്ച മെഴുകുതിരികളും കുരുത്തോലകളും പിടിച്ചുകൊണ്ടായിരുന്നു പുതിയ മെത്രാച്ചന്മാരെ സ്വീകരിച്ചത്. ആലുവായിൽവെച്ച് ഒരു മംഗളപത്രവും സമർപ്പിക്കപ്പെട്ടു. അന്ന് എല്ലാവരും ആലുവാ സെമിനാരിയിൽ താമസിച്ചു. അടുത്തദിവസം എറണാകുളത്തുവെച്ചും ഊഷ്മളമായ ഒരു വരവേല്പായിരുന്നു അവർക്ക് ലഭിച്ചത്. പക്ഷേ മംഗളപത്രത്തിനും വരവേല്പിനും മറ്റും ഔപചാരികമായ മറുപടികൾ പറയുന്നതിന് പുതിയ തിരുമേനിമാർ വിസമ്മതിച്ചതായിട്ടാണ് കാണുന്നത്. മലങ്കര മെത്രാപ്പോലീത്തായായിരുന്ന പുലിക്കോട്ടിൽ തിരുമേനിയെ കണ്ട് അനുഗ്രഹം വാങ്ങിയശേഷം മാത്രമേ ചടങ്ങുകളിൽ സംബന്ധിക്കുകയുള്ളൂ എന്നായിരുന്നു അവരുടെ നിലപാട്. അതിനാൽ പ്രസംഗങ്ങൾ ഒന്നുംതന്നെ അവർ നടത്തിയില്ല. ഇതിനിടെ കോട്ടയത്തുനിന്നും അനേകം ബോട്ടുകളും എറണാകുളത്ത് എത്തിയിരുന്നു. അതുപോലെ തണ്ണീർമുക്കത്ത് കുമരകക്കാരുടെ വകയായി ചുണ്ടൻവള്ളങ്ങളും വന്നിരുന്നു. ഇവയുടെയെല്ലാം അകമ്പടിയോടുകൂടി ഹൃദയാവർജ്ജകമായ ഒരു ഘോഷയാത്രയായിട്ടായിരുന്നു പുതിയ തിരുമേനിമാരുടെ കോട്ടയത്തേക്കുള്ള ജലയാത്ര. വന്നവഴി കുമരകത്ത് മാർ അത്തനേഷ്യസ് സ്കൂളിൽവെച്ച് കാപ്പിസൽക്കാരവും നാട്ടുകാരുടെ വകയായി ഒരു മംഗളപത്രസമർപ്പണവും നടന്നു. അവിടെനിന്നും തിരുവാർപ്പുവഴി പഴയസെമിനാരിയിലേക്കാണ് പോയത്. സെമിനാരി ചാപ്പലിലെ പ്രാർത്ഥന (ലുത്തിനിയാ) കഴിഞ്ഞ് ഒരു അനുമോദന യോഗം ഉണ്ടായിരുന്നു. അവിടെവെച്ച് മലങ്കര മെത്രാപ്പോലീത്താ

പുതിയ മൂന്ന് മെത്രാന്മാരേയും സ്വാഗതം ചെയ്തു. അവരുടെ സ്താത്തിക്കോൻ സദസ്സിൽവെച്ച് വായിക്കുകയും ചെയ്തു. പഴയ സെമിനാരിയിലെ വൈദികവിദ്യാർത്ഥികൾ ഒരു മംഗളപത്രം സമർപ്പിച്ചു. എല്ലാ അനുമോദനങ്ങൾക്കും ഉചിതമായ ലഘുപ്രസംഗ ങ്ങളിലൂടെ പുതിയ തിരുമേനിമാർ നന്ദിപറഞ്ഞു. ഈ പരിപാടി കളെല്ലാം ഉച്ചയ്ക്കു മുമ്പുതന്നെ തീർന്നു. ഉച്ചയ്ക്കുശേഷം മലങ്കര മഹാജനസഭയുടെ ആഭിമുഖ്യത്തിൽ എം. ഡി. സെമിനാരിയിൽവെച്ച് ഒരു പൊതുയോഗം സംഘടിപ്പിച്ചിരുന്നു. അതിൽ സംബന്ധിക്കാ നായി എല്ലാവരുംകൂടി ഒരു ഘോഷയാത്രയായിട്ടായിരുന്നു പോയത് എന്ന് ഇസഡ്. എം. പാറേട്ട് 'മലങ്കര നസ്രാണികൾ' നാലാം വാല്യ ത്തിൽ എഴുതിയിട്ടുണ്ട്. സുറിയാനി മഹാജനസമ്മേളനം യഥാർത്ഥ ത്തിൽ ഒരു ഗംഭീര പരിപാടിയായിരുന്നു. പ്രധാന ആശംസാപ്രസംഗ കൻ കന്നുകുഴിയിൽ കെ. കെ. കുരുവിള എൻജിനീയർ ആയിരുന്നു. മറുപടിപ്രസംഗം നടത്തിയത് വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാ സ്യോസും. മെത്രാൻസ്ഥാനം ഏറ്റ് മലങ്കരയിൽ വന്നശേഷം അദ്ദേഹം ചെയ്ത ആദ്യത്തെ പ്രസംഗമായിരുന്നു ഇത്. ഈ സദസ്സിൽ പുതിയ തിരുമേനിമാരെക്കൂടാതെ, മലങ്കര മെത്രാപ്പോലീത്താ ജോസഫ് മാർ ദീവന്നാസ്യോസും, പിൽക്കാലം ഒന്നാം കാതോലിക്കയായിത്തീർന്ന മുറിമറ്റം മാർ ഈവാനിയോസും സന്നിഹിതരായിരുന്നു. ഇവിടെയും ഒരു മംഗളപത്രസമർപ്പണം ഉണ്ടായിരുന്നു. അക്കാലത്ത് മംഗളപത്ര ങ്ങൾ സമർപ്പിക്കുന്നത് ഒരു പ്രധാനചടങ്ങായിരുന്നു എന്നുവേണം കരുതേണ്ടത്. ഇതിനുശേഷം മലങ്കരയിലെ പല ഇടവകക്കാരും പുതിയ മെത്രാന്മാർക്ക് സ്വീകരണങ്ങൾ കൊടുത്തു. എല്ലായിടത്തും പരദേശിയായ ഒസ്താത്തിയോസ് മെത്രാച്ചനും നാട്ടുകാരായ മറ്റ് രണ്ട് മെത്രാച്ചന്മാരെപ്പോലെ തുല്യപദവിയിൽതന്നെ സ്വീകരണം ലഭിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന് മലങ്കരയിൽ അധികാരം കിട്ടു ന്നതിന് ആഗ്രഹമുണ്ടായിരുന്നു എന്ന് പലർക്കും അറിയാമായിരുന്നു വെങ്കിലും മറ്റ് രണ്ടുപേരേയുംപോലെതന്നെ അദ്ദേഹത്തെ സ്വീകരിച്ചു കൊണ്ടിരുന്ന മലങ്കരസഭാംഗങ്ങൾ അവരുടെ സംസ്കാരത്തിന്റെ മാനം മൗനമായി ഘോഷിക്കുകയായിരുന്നു.

ഇതിനിടെ, അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കര സന്ദർശനത്തി നായി വരുന്നു എന്ന വാർത്ത നാടെമ്പാടും പരന്നുകഴിഞ്ഞിരുന്നു. മെത്രാൻസ്ഥാനാഭിഷേക ശുശ്രൂഷയിൽ പങ്കെടുക്കാനായി ശീമയിൽ



പോയിരുന്ന പലരോടും ആസന്നമായ തന്റെ മലങ്കരസന്ദർശനത്തെ പ്പറ്റി പാത്രിയർക്കീസ് ബാവാ സംസാരിച്ചിട്ടുമുണ്ടായിരുന്നു. ഈ സന്ദർശനത്തെപ്പറ്റി ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാച്ചന് സ്വല്പം ആശങ്കയുണ്ടായിരുന്നു എന്നതിന് സംശയമില്ല. തന്റെ പിൻഗാമിയായി മലങ്കര അസ്സോസിയേഷൻ മുഖേന വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാച്ചനെ നിയോഗിക്കുകയും അദ്ദേഹത്തിന്റെ മെത്രാൻസ്ഥാനാഭിഷേകം കഴിഞ്ഞയുടൻതന്നെ തന്റെ ചില അധി കാരങ്ങൾ അദ്ദേഹത്തിന് കൈമാറുകയും ചെയ്തുകൊണ്ട് ജോസഫ് മാർ ദീവന്നാസ്യോസ് പിൻതുടർച്ചാപ്രക്രിയ ത്വരിതപ്പെടുത്തി. 1908 ജൂലൈ 17-ാം തീയതി മാത്രമാണ് വട്ടശ്ശേരിൽ തിരുമേനിയും സഹ മെത്രാച്ചനും ശീമയിൽനിന്ന് മടങ്ങിയെത്തിയത്. മലങ്കരയിലെ പല പള്ളികളും നല്കിയ സ്വീകരണങ്ങളിൽ പങ്കെടുത്തും മറ്റും ഒരു വർഷ ത്തോളം കടന്നുപോയി. 1909 നവംബർ 26-ാം തീയതി സഭാമാനേ ജിംഗ്കമ്മറ്റി വിളിച്ചുകൂട്ടി തന്റെ അധികാരങ്ങൾ ഔപചാരികമായി പിൻഗാമിയെ ഏല്പിക്കുന്നതിനുള്ള നിർദ്ദേശം ചർച്ചചെയ്തു. പക്ഷേ, നാല് ദശാബ്ദങ്ങളിൽപ്പരം മലങ്കരയെ സസ്നേഹം സേവിച്ച പുലിക്കോട്ടിൽ തിരുമേനിയെ ഉടനടി അധികാരവിമുക്തനാക്കുന്ന തിന് കമ്മറ്റിക്കാർക്ക് പ്രയാസം ഉണ്ടായിരുന്നു. ആ സങ്കടം അവർ അദ്ദേഹത്തെ അറിയിക്കുകയും ചെയ്തു. അവരുടെ ഇംഗിതത്തിന് വഴങ്ങിക്കൊണ്ടായിരുന്നു അദ്ദേഹം വട്ടിപ്പണത്തിന്റെ പലിശ വാങ്ങി ക്കുന്നതിനും സ്കൂളുകൾ നടത്തുന്നതിനും മറ്റുമുള്ള ചുരുങ്ങിയ അധികാരം മാത്രം വട്ടശ്ശേരിൽ തിരുമേനിക്ക് നല്കിയത്. ഇതിനു മുമ്പുതന്നെ, അതായത് 1909 മെയ് മാസം 28-ാം തീയതി, വട്ടിപ്പണ ത്തിന്റെ പലിശ വാങ്ങുന്നതിന് തന്റെ പിൻഗാമിയെ അധികാര പ്പെടുത്തുന്ന കത്ത് റസിഡന്റ് സായിപ്പിന് അയച്ചുകഴിഞ്ഞിരുന്നു. അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കരയിൽ വരുമ്പോൾ അനർത്ഥങ്ങൾ ഇവിടെ സംഭവിക്കുമെന്ന് അദ്ദേഹത്തിന് ഭയം ഉണ്ടായിരുന്നു എന്ന് പ്രസ്താവിച്ചല്ലോ. അതോടുകൂടി അദ്ദേഹത്തിന്റെ ആരോഗ്യവും വഷളായിക്കൊണ്ടിരുന്നു. അതിനാൽ രണ്ട് പുതിയ മെത്രാന്മാരേയും തന്റെ സവിധത്തിൽ വിളിച്ച് വരാൻപോകുന്ന വിപത്തിനെപ്പറ്റി അദ്ദേഹം സംസാരിച്ചു. അവർ രണ്ടുപേരും ഒരുമയിൽ വർത്തിക്കണ മെന്ന് നിർദ്ദേശിക്കുകയും അങ്ങനെ ചെയ്യണമെന്ന് അവരെക്കൊണ്ട് ശപഥം ചെയ്യിക്കുകയുമുണ്ടായി. ഇതിനുശേഷം അധികം താമസി

യാതെ, അതായത് 1084 മിഥുനം 28-ാം തീയതി ഈ അഭിവന്ദ്യ തിരുമേനി ഇഹലോകവാസം വെടിഞ്ഞു. മലങ്കരസഭയുടെ സ്വാത ന്ത്ര്യത്തെ സംരക്ഷിക്കുന്നതിന് ബദ്ധശ്രദ്ധനായിരുന്ന അദ്ദേഹം പാത്രിയർക്കീസന്മാരുടെ മുടക്കിൽനിന്നും രക്ഷപ്പെട്ടത് വാസ്തവ ത്തിൽ അദ്ദേഹം നയകോവിദനും സമർത്ഥനും ആയിരുന്നതുകൊണ്ട് മാത്രമാണ്.

എന്നാൽ, പുതിയ സാഹചര്യത്തിൽ പുതിയ മലങ്കര മെത്രാ പ്പോലീത്തായെക്കൊണ്ട് അന്ത്യോഖ്യാധിപത്യത്തിന് നിർബന്ധിച്ച് സമ്മതിപ്പിക്കുവാൻവേണ്ടി ഒരു ശ്രമം നടത്തുന്നതിന് തയ്യാറെടുത്തു കൊണ്ടായിരുന്നു അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കരയിലേക്ക് തിരിച്ചത്. അന്നത്തെ ഇന്ത്യയുടെ അധീശശക്തിയായിരുന്ന ബ്രിട്ടീഷ് സർക്കാരിന്റെ ആശിസ്സുകളോടുകൂടി ഇവിടെ വന്നാൽ തന്റെ പ്രതിച്ഛായ കൂടുതൽ നന്നായിരിക്കുമെന്ന് അദ്ദേഹം കരുതിയിരി ക്കണം. തന്റെ മുൻഗാമിയായിരുന്ന പത്രോസ് തൃതീയൻ പാത്രി യർക്കീസ് അവലംബിച്ച മലങ്കര സന്ദർശനശൈലിതന്നെയാണ് ഇദ്ദേഹം സ്വീകരിച്ചത്. കേരളത്തിലേക്കുള്ള യാത്ര ലണ്ടൻനഗരം താണ്ടിയിട്ടു മതി എന്നുതന്നെ തീരുമാനിച്ചു. ബ്രിട്ടീഷ് ചക്രവർത്തി, സെക്രട്ടറി ഓഫ് സ്റ്റേറ്റ് ഫോർ ഇന്ത്യ, മദ്രാസ് ഗവർണർ മുതലായ പ്രശസ്ത വ്യക്തികളേയും മലങ്കരയാത്രയുടെ പശ്ചാത്തലത്തിൽ സന്ദർശിക്കുന്നതിനായി അദ്ദേഹം ഒരുങ്ങി. അതിനായി ആദ്യം അദ്ദേഹം ഇംഗ്ലണ്ടിലേക്ക് പുറപ്പെട്ടു. ജോസഫ് മാർ ദീവന്നാസ്യോ സിന്റെ ചരമവാർത്ത അദ്ദേഹം അറിഞ്ഞതുതന്നെ ലണ്ടനിൽവെച്ചാ യിരുന്നു. ബ്രിട്ടീഷ് ചക്രവർത്തിയായിരുന്ന എഡ്വേർഡ് രാജാവ് 1909 ഡിസംബർ 20-ാം തീയതി പാത്രിയർക്കീസിന് ഒരു കൂടിക്കാഴ്ച അനുവദിച്ചു. ജറുശലേമിൽ ബ്രിട്ടീഷ് സ്ഥാനപതി ആയിരുന്ന പരേതനായ ശ്രീ. ഫെൻ എന്ന ദേഹത്തിന്റെ വിധവ 84 വയസ്സു കാരിയായിരുന്ന ശ്രീമതി ഫെൻ ആയിരുന്നു ചക്രവർത്തിയുമായി നടത്തിയ ദീർഘമായ കൂടിക്കാഴ്ചയിൽ പാത്രിയർക്കീസിന്റെ ദ്വിഭാഷിയായി വർത്തിച്ചത്. എഡ്വേർഡ് രാജാവ് പാത്രിയർക്കീസിന് ഒരു സ്വർണ്ണമുദ്ര സമ്മാനിക്കുകയും ചെയ്തു. അതിനുശേഷം ചക്രവർത്തിയുടെ സഹോദരിമാരായിരുന്ന ബറ്റൻബർഗ്ഗിലെ രാജ കുമാരിയും, ക്രിസ്റ്റീനാ രാജകുമാരിയും, കാൻറർബറി ആർച്ച് ബിഷപ്പ്, ലണ്ടൻ ബിഷപ്പ് എന്നിവരും പാത്രിയർക്കീസിന് വിരുന്നുകൾ നല്കി



സൽക്കരിച്ചു. ലണ്ടനിൽ അദ്ദേഹം താമസിച്ചത് സാൾസ്ബറിയിലെ ബിഷപ്പിന്റെ അതിഥിയായിട്ടായിരുന്നു. ആംഗ്ലിക്കൻ സഭയിലെ ഒരു പുരോഹിതനായിരുന്ന ഡോക്ടർ എഡയറോവും ലണ്ടനിലെ ഇന്ത്യൻ ക്രിസ്ത്യൻ മിഷന്റെ പ്രസിഡന്റായിരുന്ന ഡോക്ടർ എസ്. ഡി. ബാഭായും ചക്രവർത്തിയെ സന്ദർശിക്കുവാൻ ബക്കിംഗ്ഹാം കൊട്ടാരത്തിലേക്കു പോയ പാത്രിയർക്കീസിനെ അനുഗമിച്ചിരുന്ന തായും ഇതിനു വളരെ മുമ്പുതന്നെ അദ്ദേഹം ഇന്ത്യാഹൗസിൽ പോയി Secretary of State for India ആയിരുന്ന Lord Morley-യെ സന്ദർശിച്ചിരുന്നതായും റിപ്പോർട്ടുകൾ ഉണ്ടായിരുന്നു. ഇദ്ദേഹ ത്തിൽനിന്നും, ഇന്ത്യയിലെ ഗവർണ്ണർമാർക്കുള്ള പരിചയകത്തുകളും പാത്രിയർക്കീസ് ശേഖരിച്ചു. ഇന്ത്യയിൽ വരുമ്പോൾ അദ്ദേഹത്തിന്റെ മലങ്കര സന്ദർശനത്തിന് ഒരു ഔദ്യോഗികപരിവേഷം ഉണ്ടാക്കുന്ന തിനായിരിക്കണം ഈ സമ്പർക്കങ്ങൾ നടത്തിയതെന്ന് അനുമാനി ക്കുന്നതിൽ തെറ്റില്ല. തിരുവിതാംകൂർ കൊച്ചി രാജാക്കന്മാരുടെ മേൽക്കോയ്മ ബ്രിട്ടീഷ് സർക്കാരിനായിരുന്നുവല്ലോ. ഈ നാട്ടുരാജ്യ ങ്ങളുടെ തൊട്ടടുത്തു കിടക്കുന്ന മദ്രാസ് പ്രവിശ്യ നേരിട്ടുള്ള ബ്രിട്ടീഷ്ഭരണത്തിൻകീഴിലുമായിരുന്നു.

ലണ്ടനിൽനിന്നും പാത്രിയർക്കീസ് മലങ്കരയിലേക്കയച്ച കമ്പി സന്ദേശത്തിൽ വട്ടശ്ശേരിൽ തിരുമേനിയെ ഏകകണ്ഠമായി മെത്രാ പ്പോലീത്താ ആക്കിയത് അംഗീകരിച്ചതായി പറഞ്ഞിരുന്നു. ബോംബെയിൽ എത്തുന്നതിനുമുമ്പ് രണ്ടാഴ്ചയോളം ഈജിപ്തിൽ താമസിച്ചേക്കുമെന്നും ബോംബെയിൽ വരുമ്പോൾ അദ്ദേഹത്തെ സ്വീകരിക്കുന്നതിന് മെത്രാച്ചന്മാർ ചെന്നിരിക്കണമെന്നും അദ്ദേഹം കത്തുകളിൽ സൂചിപ്പിച്ചിരുന്നു. ഈജിപ്തിൽ ഒരു വലിയ ഓർത്ത ഡോക്സ് സഭയുള്ള കാര്യം ഇത്തരുണത്തിൽ സ്മരണീയമാണ്. ഇത് കോപ്റ്റിക്ക് ഓർത്തഡോക്സ് സഭ എന്നാണ് അറിയപ്പെടുന്നത്. എത്യോപ്യയിലുള്ള ഓർത്തഡോക്സ് സഭയുടെ പേരും കോപ്റ്റിക്ക് എന്നു ചേർത്താണ് പറയാറുള്ളത്. അബിസ്സീനിയ അഥവാ എത്യോപ്യയിലെ ചക്രവർത്തിയായിരുന്ന പരേതനായ ഹെയിലി സെലാസി ഉറച്ച ഒരു ഓർത്തഡോക്സ് വിശ്വാസിയായിരുന്നു. ന്യൂഡൽഹിയിലെ ഓർത്തഡോക്സ് പള്ളി പണിയുന്നതിന് അദ്ദേഹം നല്ല ധനസഹായം ചെയ്തിട്ടുണ്ട്. ഏതായാലും പാത്രിയർക്കീസിന്റെ വരവിനുവേണ്ടി കാത്തിരിക്കാതെ, ദിവംഗതനായ പുലിക്കോട്ടിൽ

തിരുമേനിയുടെ മുപ്പതാം അടിയന്തിരം കഴിഞ്ഞാലുടൻതന്നെ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ മലങ്കര മെത്രാപ്പോലീത്തയായി അവരോധിക്കുന്നതിനുള്ള സുന്ത്രോണിസോ ചടങ്ങ് നടത്തുന്നതിനായിരുന്നു തീരുമാനം. ആ നിശ്ചയം അനുസരിച്ച് 1084 കർക്കിടകം 24-ാം തീയതി വട്ടശ്ശേരിൽ തിരുമേനിയുടെ സുന്ത്രോണിസോ നടത്തി അതായത് സിംഹാസനാരോഹണകർമ്മം. മലങ്കരമെത്രാപ്പോലീത്താസ്ഥാനം, രാഷ്ട്രീയമായി സുപ്രധാനമായ ഒന്നായിരുന്നു എന്ന വസ്തുത സഭാചരിത്രം അറിഞ്ഞുകൂടാത്തവർക്ക് മനസ്സിലാക്കാൻ പ്രയാസമാണ്. ഈ പ്രാധാന്യം ബ്രിട്ടീഷ് ആധിപത്യത്തിൽ ആരംഭിച്ചതല്ല. പ്രത്യുത, ചേരമാൻ പെരുമാളിന്റെ കാലംതൊട്ടേ, ജാതിത്തലവൻ എന്ന പേരിൽ ലഭിച്ചിരുന്നതാണ്. ആദ്യകാലത്തെ സഭയിലെ അർക്കദിയാക്കോന്മാർക്ക് നാട്ടിൽ അത്യധികം ബഹുമാനം ഉണ്ടായിരുന്നു. മറ്റു പല സമുദായങ്ങൾക്കുമില്ലാതിരുന്ന ചില പദവികളും അവർക്ക് സമൂഹത്തിൽ ഉണ്ടായിരുന്നു എന്നത് രണ്ടാം അദ്ധ്യായത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. മലങ്കര മെത്രാപ്പോലീത്താമാരുടെ സ്ഥാനാരോഹണം ഒരുകാലത്ത് തിരുവിതാംകൂറിലും കൊച്ചിയിലും രാജകീയവിളംബരംമൂലം അംഗീകരിക്കുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്യുമായിരുന്നു. തിരുവിതാംകൂറിലെയും കൊച്ചിയിലെയും മഹാരാജാക്കന്മാർ ഇവരെ വളരെ ബഹുമാനിക്കുകയും ചെയ്യുമായിരുന്നു. ഈ ഗ്രന്ഥകർത്താവ്, ഇന്ത്യൻ അഡ്മിനിസ്ട്രേറ്റീവ് സർവ്വീസിൽനിന്നും വിരമിച്ചശേഷം, മലങ്കരസഭയുടെ ക്ഷണം സ്വീകരിച്ച് സംസ്ഥാനാതിഥിയായി ഇവിടെ വന്ന റുമേനിയാ പാത്രിയർക്കീസിന് ഔദ്യോഗിക സ്വീകരണം കൊടുക്കുന്നതിനെക്കുറിച്ച് നടത്തിയ ഒരു ഉന്നതതല ചർച്ചയിൽ പങ്കെടുത്തപ്പോൾ ഇതിന്റെ ആവശ്യകതയെപ്പറ്റി ഒരു ഉദ്യോഗസ്ഥപ്രമുഖൻ സംശയം പ്രകടിപ്പിച്ചതായി ഓർക്കുന്നു. കേരളചരിത്രം ശരിയായി അറിയാതിരുന്ന അദ്ദേഹത്തോട്, കേരളമുഖ്യമന്ത്രിയുടെ സാന്നിദ്ധ്യത്തിൽ, മലങ്കര സഭയുടെ പാരമ്പര്യത്തെപ്പറ്റി, സ്വീകരണചടങ്ങുകളുടെ ഏകോപനചുമതല ഔദ്യോഗികമായി ഏല്പിക്കപ്പെട്ട എനിക്ക് സംസാരിക്കേണ്ടതായി വന്നു. ഭരണരംഗത്ത് ചരിത്രപഠനത്തിനുള്ള പ്രാധാന്യം എന്തുമാത്രമുണ്ടെന്ന് ഈ അനുഭവം എന്നെ ബോദ്ധ്യപ്പെടുത്തി. രാഷ്ട്രീയക്കാരനായിരുന്ന മുഖ്യമന്ത്രിക്ക് ഈ പ്രമുഖ ഉദ്യോഗസ്ഥനെക്കാൾ ഈ വിഷയത്തിൽ വളരെ കൂടുതൽ അവഗാഹമുണ്ടായിരുന്നെന്ന്



സമ്മതിച്ചേ തീരൂ. കേരളചരിത്രത്തിൽ മാർത്തോമ്മാ ക്രിസ്ത്യാനികൾക്ക് പുരാതനകാലം മുതലേ ലഭിച്ചിരുന്ന രാജകീയ അംഗീകാരം, രാഷ്ട്രീയ പരിവർത്തനങ്ങൾ മൂലം നിഷ്പ്രഭമാക്കുവാൻ സാദ്ധ്യമല്ല. ഏതൊരു രാജ്യത്തിന്റെയും ഭരണം നടത്തേണ്ടത് അതിന്റെ ചരിത്രം, ഭൂമിശാസ്ത്രം, സംസ്കാരം മുതലായ വിഷയങ്ങളെ ആസ്പദമാക്കിയായിരിക്കണം എന്നതിൽ സംശയമില്ല. എന്നാൽ, പഴയ കൊച്ചിരാജ്യമുൾപ്പെട്ട ഉത്തര കേരളത്തിലെ ഭരണാധികാരികൾ സുറിയാനി ക്രിസ്ത്യാനികളോട് കാട്ടിയിരുന്നത്ര ബഹുമാനം പഴയ തിരുവിതാംകൂർ ഉൾപ്പെടുന്ന ദക്ഷിണ കേരളത്തിലെ ഭരണവർഗ്ഗം ഇവിടുത്തെ ക്രൈസ്തവരോട് കാണിച്ചിരുന്നില്ല. ഇതിന് പല കാരണങ്ങളുമുണ്ടെങ്കിലും ഇതിന്റെ പരിണതഫലമല്ലേ തെക്കരെന്നും വടക്കരെന്നുമുള്ള ഒരു ദിക്പ്രതീതി നസ്രാണികൾക്കിടയിൽ കടന്നുകൂടിയതെന്ന് ആവർത്തനവിരസമെങ്കിലും സന്ദേഹിക്കുന്നു. ഇതിൽ അത്ഭുതപ്പെടേണ്ട കാര്യമില്ല. ജന്മിത്തവ്യവസ്ഥിതിയുടെ കാലമായിരുന്നതിനാൽ അതിന്റെ നിലനില്പിന് ഏത് തുരുമ്പുകഷണവും ഉപയോഗപ്രദമാകുമായിരുന്നു. ഉത്കൃഷ്ടകുലങ്ങൾക്കു മാത്രം അനുവദിച്ചിരുന്ന സ്വർണ്ണാഭരണങ്ങൾ, മേനാവ്, പല്ലക്ക് മുതലായ ഉപകരണങ്ങൾ മറ്റു പദവികളോടൊപ്പം സുറിയാനി ക്രിസ്ത്യാനികൾക്കുണ്ടായിരുന്നപ്പോൾ ഒരു രാജകീയ വിളംബരത്തിനുശേഷം മാത്രമാണ് ഇവിടുത്തെ ശൂദ്രർ മുതലായ മറ്റ് ജാതികൾക്ക് സ്വർണ്ണാഭരണം ധരിക്കുവാനുള്ള അവകാശംപോലും ലഭിച്ചത്. ഇന്നത്തെ ജനാധിപത്യവ്യവസ്ഥിതിയിൽനിന്ന് നോക്കുമ്പോൾ ഇതൊക്കെ നിരർത്ഥകവും ന്യായരഹിതവുമായ വിവേചനങ്ങൾ ആയിരുന്നു എന്ന് തോന്നാമെങ്കിലും കേരളചരിത്രത്തിലെ ഏടുകളിലെ ഒരു യാഥാർത്ഥ്യമായി ഇന്നും അവ അവശേഷിക്കുന്നു.

പഴയ കേരളത്തിലെ സാമൂഹ്യവ്യവസ്ഥിതിയിലേക്ക് നടത്തിയ ശാഖാചംക്രമണംവിട്ട് നമുക്ക് പ്രസക്തമായ സുന്ത്രോണിസോയിലേക്ക് ശ്രദ്ധതിരിക്കാം. രാജകീയ പരിവേഷം ചേർന്ന പൗരോഹിത്യത്തിന്റെ മാഹാത്മ്യം ഉള്ളതിനാലാണ് മെത്രാൻപട്ടത്തിൽ പ്രവേശിക്കുന്നവർക്ക് സിംഹാസനാരോഹണം വേണ്ടിവരുന്നത്. അതാണ് സുന്ത്രോണീസോ. ഈ ചടങ്ങിന്റെ അവസാനഭാഗം, മെത്രാനായി വാഴിക്കപ്പെട്ടയാൾ ഈ സ്ഥാനത്തിന് സർവ്വഥാ യോഗ്യനാണെന്ന് ശുശ്രൂഷകളിൽ പങ്കെടുക്കുന്നവർ ഘോഷിക്കുന്നതിന് 'ഓക്സി

യോസ്' എന്ന് മൂന്നു പ്രാവശ്യം ആർത്തുവിളിക്കുന്നതോടുകൂടിയാണ്. വട്ടശ്ശേരിൽ തിരുമേനിയുടെ സന്ത്രോണീസോ ഒരു പൊതുയോഗ ത്തിൽവെച്ചാണ് ആഘോഷിച്ചത്. 1084 കർക്കിടകം 26-ാം തീയതി എല്ലാ പള്ളികളിലെയും പ്രതിപുരുഷന്മാരും, സമുദായത്തിലെ മെത്രാച്ചന്മാരും അത്മായപ്രമുഖരും പഴയസെമിനാരിയിൽ ഒരു യോഗംകൂടി. അഗ്രാസനം വഹിച്ചത് പരദേശിയായ ഒസ്താത്തി യോസ് മെത്രാച്ചൻ ആയിരുന്നു. അദ്ദേഹത്തെയും മറ്റു മെത്രാച്ച ന്മാരെയും കൂടാതെ കോട്ടയം സി. എം. എസ്. കോളജിലെ അന്നത്തെ പ്രിൻസിപ്പളായിരുന്ന ആസ്കിത്ത് സായിപ്പും അദ്ധ്യക്ഷ വേദിയിൽ ആസനസ്ഥനായിരുന്നു. സുറിയാനിഭാഷയിൽ നടത്തിയ അദ്ധ്യക്ഷപ്രസംഗത്തിൽ മഹാജനയോഗത്തിന്റെ ഉദ്ദേശത്തെപ്പറ്റിയും, പുതിയ മലങ്കര മെത്രാപ്പോലീത്തായ്ക്ക് ദൈവകാരുണ്യമുണ്ടാ കുവാനായി എല്ലാവരും പ്രാർത്ഥിക്കണമെന്നും, കൊച്ചുപുരയ്ക്കൽ കൂറിലോസ് മെത്രാച്ചന് സുറിയാനി ക്രിസ്ത്യാനി അസ്സോസി യേഷന്റെ ഉപാദ്ധ്യക്ഷപദവി ലഭിച്ചതായും മറ്റും ഒസ്താത്തിയോസ് മെത്രാച്ചൻ പറഞ്ഞു. പ്രസംഗം സുറിയാനിയിൽനിന്നും മലയാളത്തി ലേക്ക് പരിഭാഷ ചെയ്തത് കോനാട്ട് മാത്തൻമല്പാൻ ആയിരുന്നു. തുടർന്നു നടന്ന അദ്ദേഹത്തിന്റെ പ്രസംഗത്തിൽ പുതിയ മലങ്കര മെത്രാപ്പോലീത്താ സഭയെ ഭരിക്കുന്നതിന് ഏറ്റവും യോഗ്യനാ ണെന്നും തന്നോടൊപ്പം സുറിയാനി മല്പാനായിരുന്നപ്പോൾ ഉണ്ടായ അടുത്ത പരിചയത്തിൽനിന്നും ഇദ്ദേഹത്തെപ്പോലെ സാമർത്ഥ്യവും ശേഷിയുമുള്ള വേറൊരു വ്യക്തി മലങ്കരയിൽ ഇല്ലെന്ന് താൻ വിശ്വസിക്കുന്നെന്നും പ്രസ്താവിച്ചു. ഇദ്ദേഹത്തിന് ലഭിച്ച മെത്രാപ്പോലീത്താപദവിയിൽ തനിക്ക് നിഷ്കളങ്കമായ തൃപ്തിയും ഹൃദ്യമായ സന്തോഷവുമുണ്ടെന്ന് പറഞ്ഞുകൊണ്ടും ഇദ്ദേഹത്തിന് ദീർഘായുസ്സും ഐശ്വര്യവും കൊടുക്കുന്നതിന് ദൈവ ത്തോട് അപേക്ഷിച്ചുകൊണ്ടും സുന്ത്രോണീസോ ചടങ്ങിൽ എല്ലാ വരും എങ്ങനെ ഭാഗഭാക്കുകളാകണമെന്ന് അദ്ദേഹം വിശദീകരിച്ചു. അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ ബ്രിട്ടീഷ് ചക്രവർത്തിയെ സന്ദർശിച്ച കാര്യവും, അദ്ദേഹത്തിന് ഒരു സ്വർണ്ണമുദ്ര കൊടുത്ത കാര്യവും, ഈജിപ്തിലെ രണ്ടാഴ്ചക്കാലത്തെ താമസത്തിനുശേഷം ബോംബെയിൽ എത്തുമെന്നും മറ്റും പാത്രിയർക്കീസ് ബാവാ എഴുതിയ കത്തിലെ വിവരങ്ങൾ മല്പാനച്ചൻ സദസ്യർക്ക് മലയാള



ത്തിൽ വിവർത്തനം ചെയ്തുകൊടുത്തു. അയ്മേനികളുടെ പ്രതി നിധിയായിട്ടായിരുന്നു അടുത്ത പ്രസംഗകനായ ഇലഞ്ഞിക്കൽ ശ്രീ. ഇ. ജെ. ജോൺ സംസാരിച്ചത്. 'മലങ്കര മഹാജനങ്ങളുടെ സഹായവും സഹകരണവും അനുസരണവും എല്ലാ കാര്യത്തിലും എല്ലാ കാലത്തും' പുതിയ മെത്രാപ്പോലീത്തായ്ക്ക് ഉണ്ടായിരിക്കുന്നതാ ണെന്ന് സദസ്സിന്റെ പ്രതിനിധി എന്ന നിലയിൽ അദ്ദേഹം വാഗ്ദാനം ചെയ്തു. അടുത്തുതന്നെ മലങ്കര സന്ദർശിക്കുന്ന പാത്രിയർക്കീ സിനെ സ്വീകരിക്കുന്നതിനുവേണ്ട നടപടികൾ എടുക്കുന്നതിന് മെത്രാപ്പോലീത്താമാർക്ക് സ്വാതന്ത്ര്യം നല്കണമെന്ന അഭിപ്രായം യോഗം അംഗീകരിച്ചു. അതിനുശേഷം മേല്പട്ടക്കാരുടെയും പട്ട ക്കാർ, ശെമ്മാശ്ശന്മാർ, പൊതുജനങ്ങൾ എന്നിവരുടെയും അകമ്പടി യോടുകൂടി വട്ടശ്ശേരിൽ തിരുമേനി പള്ളിയിലേക്ക് എഴുന്നെള്ളി. പഴയകാലംതൊട്ടേ മലങ്കര മെത്രാപ്പോലീത്തന്മാർക്ക് വിശേഷ വിധിയായിട്ടുള്ള സ്ഥാനവസ്ത്രങ്ങൾ അവിടെവെച്ച് പുതിയ മെത്രാ പ്പോലീത്തയെ അണിയിച്ചത് പാത്രിയർക്കീസിനെ പ്രതിനിധാനം ചെയ്തുകൊണ്ട് മാർ ഒസ്താത്തിയോസ് ആയിരുന്നു. മദ്ബഹായിൽ ഒരുക്കിയിരുന്ന പ്രത്യേക സിംഹാസനത്തിൽ ഇരുത്തിക്കൊണ്ട് സ്ഥാനവസ്ത്രങ്ങളായ 'മോറീസ്', 'സൂർപ്പലേസ്' എന്നിവയും ഒരു വലിയ സ്വർണ്ണമുടിയും വട്ടശ്ശേരിൽ തിരുമേനിയെ ധരിപ്പിച്ചു. അതിനു ശേഷം ഓക്സിയോസ്, ഓക്സിയോസ്, ഓക്സിയോസ് ആബുൻ മാർ ദീവന്നാസ്യോസ് എന്ന് മൂന്നു പ്രാവശ്യം വിളിച്ചുപറഞ്ഞുകൊണ്ട് സിംഹാസനസ്ഥനായ തിരുമേനിയെ മൂന്നു പ്രാവശ്യം ഉയർത്തി. അദ്ദേഹം സ്ലീബാ നീട്ടി എല്ലാവരെയും അനുഗ്രഹിച്ചു. അനന്തരം അണിയണിയായി നിന്ന് സുറിയാനിഗീതങ്ങൾ പാടിക്കൊണ്ട് പട്ട ക്കാർ മുമ്പിലായി തിരുമേനിയെ സെമിനാരിയിലേക്ക് ആനയിച്ചു. അപ്പോൾ ബാന്റുവാദ്യവും ആർപ്പുവിളികളുംകൊണ്ട് ആകാശം മുഖരിതമായിരുന്നു.

സിംഹാസനാരോഹണത്തിനുശേഷം നടന്ന പൊതുയോഗ ത്തിൽവെച്ച് ഗീവറുഗീസ് മാർ ദീവന്നാസ്യോസ് ചെയ്ത പ്രസംഗ ത്തിൽ തന്നിൽ നിക്ഷിപ്തമായിരിക്കുന്ന ചുമതലകളുടെ ഭാരംമൂലം തനിക്ക് വ്യസനംതോന്നുന്നു എന്നു പറഞ്ഞു. മേല്പട്ടക്കാരുടെ ജോലികൾ ലഘൂകരിക്കുന്നതിന് ജനങ്ങളുടെ ഹൃദയപൂർവ്വമായ സഹകരണം, അനുസരണം, ഭക്തി, സമുദായസ്നേഹം എന്നിവ

ആവശ്യമാണെന്ന് തിരുമേനി ചൂണ്ടിക്കാട്ടി. കാലംചെയ്ത പുലിക്കോട്ടിൽ തിരുമേനിയെപ്പറ്റിയും പരുമല തിരുമേനിയെപ്പറ്റിയും ഈ പ്രസംഗത്തിൽ അദ്ദേഹം പറഞ്ഞ വാക്കുകൾ ചിരസ്മരണീയമാണ്. 'ഇപ്പോൾ കാലംചെയ്ത വലിയ തിരുമേനിയും പരുമല കാലംചെയ്ത കൊച്ചുതിരുമേനിയും രണ്ടുതരത്തിൽ നമ്മുടെ സഭയിൽ ഔന്നത്യം പ്രാപിച്ചവരാണെന്ന് പറയേണ്ടതില്ലല്ലോ. ഈ പിതാക്കന്മാരിൽ വലിയ തിരുമേനി കാര്യശേഷികൊണ്ടും കൊച്ചുതിരുമേനി ദൈവഭക്തികൊണ്ടും പ്രത്യേകിച്ച് അദ്വിതീയന്മാരാണെന്നുള്ളത് സർവ്വസമ്മതമായ കാര്യമാകുന്നു. ഈ രണ്ട് വന്ദ്യന്മാരിൽ വലിയ തിരുമേനി എന്റെ വാത്സല്യപിതാവും കൊച്ചുതിരുമേനി എന്റെ പ്രിയഗുരുവുമാണ്. ഈ പിതാക്കന്മാരുടെ അനുഗ്രഹബലം എന്റെ ജോലിയുടെ ഭാരത്തെ ലഘുപ്പെടുത്തുമെന്ന് ഞാൻ വിശ്വസിക്കുന്നു' തിരുമേനി തുടർന്നു.

'നമ്മുടെ സഭക്കാർ ഇപ്പോൾ തെക്കരെന്നും വടക്കരെന്നും പേർപറഞ്ഞ് വഴക്കുകൾ ഉത്ഭവിപ്പിച്ചിരിക്കുന്നു എന്ന് എങ്ങനെയോ ഒരു ദുഷ്കീർത്തി പരക്കെ വ്യാപിച്ചിട്ടുണ്ട്. ഇതിൽ ഒട്ടുംതന്നെ വാസ്തവമില്ലെന്ന് നമുക്കറിയാം. ഇന്നത്തെ ഈ യോഗനടപടികളെ വടക്കുള്ള സുറിയാനിക്കാരിൽ സർവ്വപ്രധാനനും അവരുടെ ഒരു പ്രതിനിധിയുമായിരിക്കുന്ന മലങ്കരയുടെ കോനാട്ടു മല്പാൻ അവർകൾതന്നെ ഭരമേറ്റു നടത്തുന്നതുതന്നെ ഈ ദുഷ്കീർത്തിയുടെ അവാസ്തവത്തെ പ്രത്യക്ഷപ്പെടുത്തുന്നതും സഭയുടെ ഭാവിശ്രേയസ്സിന്റെ ഒരു ശുഭശകുനമായി ഗണിക്കാവുന്നതുമാണെന്ന് ഞാൻ പറയാതെ നിങ്ങൾക്ക് അറിയാവുന്നതാണ്'... 'സമുദായത്തിന്റെ ഉന്നതി അതിനായി പ്രയത്നിക്കുന്ന സ്വയപരിത്യാഗത്തിന്റെ ആധിക്യത്തിന്മേൽ ആശ്രയിച്ചിരിക്കുന്നു എന്നുള്ളത് നിസ്സംശയമായ ഒരു സംഗതി ആകുന്നു. സ്വാർത്ഥതല്പരത കൂടാതെ സമുദായത്തിനുവേണ്ടി പ്രയത്നിക്കുന്നവരും വിദ്യാഭ്യാസമുള്ളവരുമായ അംഗങ്ങൾ ഇക്കാലത്ത് നമ്മിൽ ധാരാളം ഉണ്ടെന്ന് മാത്രമല്ല, അങ്ങനെയുള്ളവരുടെ എണ്ണം നാൾക്കുനാൾ വർദ്ധിച്ചുവരുന്നതും നമ്മുടെ ഭാരത്തിന്റെ കാഠിന്യം കുറയ്ക്കുന്ന അപ്രധാനമല്ലാത്ത ഒരായുധമാണെന്ന് പറയേണ്ടതില്ലല്ലോ'.

അന്നും ഇന്നും ഒരുപോലെ പ്രസക്തങ്ങളായ ചില സത്യങ്ങളാണ് തിരുമേനി ഈ പ്രസംഗത്തിൽ പ്രതിചിത്രണം ചെയ്തിരിക്കുന്നത്. കർമ്മയോഗികളും ഭക്തിയോഗികളുമായി പലവിധത്തിലുള്ള മഹാന്മാർ മനുഷ്യജാതിയിൽ ഉണ്ടെന്നും, കർമ്മയോഗിയായിരുന്ന പുലിക്കോട്ടിൽ തിരുമേനി തന്റെ പിതൃസ്ഥാനിയായിരുന്നപ്പോൾ ഭക്തിയോഗിയായിരുന്ന പരുമല തിരുമേനി തന്റെ ഗുരുവായിരുന്നു എന്നുമത്രേ അദ്ദേഹം പറഞ്ഞത്. അതിനാൽ ഈ രണ്ടുപേരിൽനിന്നും വട്ടശ്ശേരിൽ തിരുമേനിക്ക് പ്രചോദനം ലഭിച്ചിരുന്നു എന്ന് വ്യക്തമാണ്. അതുപോലെതന്നെ, ഒരു സമുദായം ഉൽക്കർഷം പ്രാപിക്കണമെങ്കിൽ അതിനെ സേവിക്കുന്നവർ സ്വാർത്ഥമതികളായിരിക്കുവാൻ പാടില്ല. സ്വന്തം ലാഭത്തിനോ പ്രശസ്തിക്കോവേണ്ടി സമുദായത്തെ ഏണിപ്പടിയാക്കുന്നവർ അവർക്കും സമുദായത്തിനും കാലക്രമേണ വിനകൾ ഉണ്ടാക്കിക്കൊണ്ടിരിക്കും. സുന്ത്രോണീസോയ്ക്കുശേഷം ചെയ്ത തിരുമേനിയുടെ ആദ്യത്തെ ഈ പ്രസംഗം മനുഷ്യജാതിയുടെ ശ്രേയസ്സിന് ആവശ്യമായ എല്ലാ ഗുണങ്ങളും എടുത്തുകാട്ടുന്നുണ്ട്. ആന്തരികശുദ്ധിയുള്ള ജനസേവകർ വിരളമായതുകൊണ്ടു മാത്രമാണ് സഭയ്ക്കും സമൂഹത്തിനും ഇന്ന് എല്ലാ രംഗങ്ങളിലും മൂല്യച്യുതി സംഭവിച്ചുകൊണ്ടിരിക്കുന്നത് എന്ന് ഈ പ്രസംഗത്തിൽനിന്നും അനുമാനിക്കാം. പുലിക്കോട്ടിൽ തിരുമേനിയിൽനിന്നും കർമ്മയോഗവും പരുമല തിരുമേനിയിൽനിന്ന് ഭക്തിയോഗവും അഭ്യസിച്ചിരുന്ന കഥാനായകന് ഇവർക്കു രണ്ടുപേർക്കും ഒരുപക്ഷേ അനായാസം നല്കുന്നതിന് സുസാദ്ധ്യമല്ലാതിരുന്ന ജ്ഞാനയോഗത്തിലും ഔന്നത്യം നേടാൻ കഴിഞ്ഞത് അദ്ദേഹത്തിന്റെ സ്വതസിദ്ധമായ ബുദ്ധിവൈഭവംമൂലവും ഏകാഗ്രമായ ധ്യാനാത്മകതമൂലവും ആയിരുന്നു. പൗരസ്ത്യസഭയുടെ വിശ്വാസസംഹിതകളെപ്പറ്റിയുള്ള അഗാധമായ ജ്ഞാനം, വിശുദ്ധവേദപുസ്തകത്തിലെ അതിസൂക്ഷ്മമായ ആശയങ്ങളെപ്പറ്റിയുള്ള ഉപലബ്ധി, സാധാരണ മനുഷ്യർക്കുപോലും സഭാവിശ്വാസം മനസ്സിലാകത്തക്കവിധത്തിൽ മിതമായും സാരമായും സംസാരിക്കുന്നതിനുള്ള പാടവം, സർവ്വോപരി ദോഷൈകദൃക്കുകളായ ചില വിമർശകരെ നിശിതമായി പ്രത്യുത്തരങ്ങൾമൂലം നിശ്ശബ്ദരാക്കുവാനുള്ള അപാരമായ കഴിവ്, എന്നിത്യാദി ഗുണങ്ങൾ അദ്ദേഹത്തിന്റെ മഹത്തായ ജ്ഞാനയോഗത്തിന്റെ സൂചികകൾ മാത്രമാണ്. ഹൈന്ദവതത്വശാസ്ത്രപ്രകാരം, കർമ്മം, ഭക്തി, ജ്ഞാനം എന്നീ മൂന്ന് മേഖലകളിൽ ഒന്നിൽ മാത്രമുള്ള വ്യുല്പത്തി മതി ഒരാൾക്ക് ഒരു യോഗിയാ

കുന്നതിന്. രവീന്ദ്രനാഥടാഗോർ പറയുന്നത് കർമ്മം ഈശ്വരൻതന്നെ യാണെന്നാണ്. നമ്മുടെ തിരുമേനിയിൽ ഈ മൂന്ന് യോഗവിധികളും സമഞ്ജസമായി സമ്മേളിച്ചിരിക്കുന്നതിനാൽ വിശുദ്ധന്മാരുടെ പട്ടികയിൽ അദ്ദേഹത്തിന്റെ നാമം ഉൾപ്പെടുത്തുന്നതിന് മലങ്കരസഭ തീർത്തും ബാദ്ധ്യസ്ഥയാണെന്നുള്ള സത്യം ഈ സന്ദർഭത്തിൽ പ്രസ്താവ്യമാണ്.

പാത്രിയർക്കീസിന്റെ ആസന്നമായ സന്ദർശനത്തെപ്പറ്റി പര്യാലോചിക്കുന്നതിനും മറ്റുമായി 1085 ചിങ്ങം 15-ാം തീയതി സഭാ മാനേജിംഗ് കമ്മറ്റിയുടെ ഒരു ദ്വിദിനയോഗം കൂടുകയുണ്ടായി. ഈ യോഗം പലവിധത്തിലും പ്രാധാന്യം അർഹിക്കുന്ന ഒന്നായിരുന്നു. പുതിയ മലങ്കര മെത്രാപ്പോലീത്തയായി വന്ന ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ കൂടുന്ന ആദ്യത്തെ മാനേജിംഗ്കമ്മറ്റി യോഗമായിരുന്നു ഇത്. തന്നെയുമല്ല, മലങ്കരയിലെ എല്ലാ ഇടവകകളിലും പോകുന്നതിനുള്ള സ്താത്തിക്കോനുമായി ഇവിടെയെത്തിയ പരദേശിയായ ഒസ്താത്തിയോസ് മെത്രാച്ചൻ പുതിയ മലങ്കര മെത്രാപ്പോലീത്തായുമായി എങ്ങനെ പൊരുത്തപ്പെടുമെന്നുള്ള ഒരു ആകാംക്ഷ സഭാനേതൃത്വത്തെ അലട്ടിക്കൊണ്ടിരുന്ന ഒരു സന്ദർഭവുമായിരുന്നു അത്. വയോവൃദ്ധനായിരുന്ന പുലിക്കോട്ടിൽ തിരുമേനിയുടെ മൂപ്പ് വകവെച്ച് ഒതുങ്ങിക്കഴിഞ്ഞിരുന്ന മറ്റ് രണ്ട് സഭാട്രസ്റ്റിമാർക്ക് താരതമ്യേന ചെറുപ്പക്കാരനായ പുതിയ മെത്രാപ്പോലീത്തായോടുള്ള സമഭാവന എങ്ങനെയായിരിക്കും എന്നതിനെപ്പറ്റിയും ചെറിയ ആകാംക്ഷ പലർക്കുമുണ്ടായിരുന്നു. അതുപോലെ, സഹപ്രവർത്തകന് ദൈവാനുഗ്രഹത്താൽ ലഭിച്ച അധികാരപ്രാപ്തിയിൽ സ്വാഭാവികമായുണ്ടാകാവുന്ന അസഹിഷ്ണുത കോനാട്ട് മല്പാനെ എന്തുമാത്രം ബാധിച്ചിരുന്നു എന്നുള്ള സന്ദേഹവും ഇതിന്റെയൊക്കെ പശ്ചാത്തലത്തിൽ ഉണ്ടായിരുന്നു. പാത്രിയർക്കീസ് ആകുന്നതിനു മുമ്പ് മലയാളക്കരയിൽ വന്നിരുന്നപ്പോൾ അദ്ദേഹത്തിന്റെ ഇവിടുത്തെ പെരുമാറ്റം ഇന്നത്തെ ആകാംക്ഷയെ ലഘൂകരിക്കുന്നതിന് പര്യാപ്തമല്ലായിരുന്നുതാനും. 'ഇക്കാരണങ്ങളാൽ പ്രതീക്ഷാനിർഭരമായ ഒരു അന്തരീക്ഷത്തിലാണ് കമ്മറ്റി സമ്മേളിച്ചത്' എന്നത്രേ ഇസഡ്. എം. പാറേട്ട് 'മലങ്കര നസ്രാണികൾ' എന്ന തന്റെ ചരിത്രഗ്രന്ഥത്തിൽ പ്രസ്താവിച്ചിരിക്കുന്നത്. ഏതായാലും യോഗത്തിൽ സംബന്ധിച്ചിരുന്ന ഒസ്താത്തിയോസ് മെത്രാച്ചൻ ഇടവകഭരണം ആവശ്യപ്പെട്ടെങ്കിലും പരദേശി മെത്രാച്ചന്മാർക്ക് അത്തരം ഭരണം പാടില്ല എന്ന തത്വത്തിൽ ഉറച്ചുനിന്നുകൊണ്ട് മാനേജിംഗ് കമ്മറ്റി ആ ആവശ്യം നിരാകരിച്ചു. ഇത് അദ്ദേഹത്തെ വളരെ പ്രകോപിപ്പിച്ചു എന്നാണ് ചരിത്രം. മെത്രാപ്പോലീത്തായും മറ്റ് ട്രസ്റ്റികളും തമ്മിൽ അഭിപ്രായവ്യത്യാസം ഉണ്ടായാൽ അത് തീർക്കേണ്ടത് മാനേജിംഗ് കമ്മറ്റി ആയിരിക്കണമെന്നും, അതിന് ഇടയില്ലാതെവരുന്ന അടിയന്തിരഘട്ടങ്ങളിൽ മെത്രാപ്പോലീത്തായുടെ അഭിപ്രായപ്രകാരം കാര്യങ്ങൾ നടത്തണമെന്നുമായിരുന്നു കമ്മറ്റിയുടെ തീരുമാനം. അതുപോലെ, ബസ്ഗാസാമുറികളുടെ താക്കോലുകൾ മലങ്കര മെത്രാപ്പോലീത്താതന്നെ തുടർന്നും സൂക്ഷിക്കണമെന്നും അവയിലുള്ള സാമാനങ്ങളുടെ ഉത്തരവാദിത്തം മറ്റ് ട്രസ്റ്റികൾക്കില്ലെന്നും തീരുമാനിക്കപ്പെട്ടു. ഈ തീരുമാനങ്ങളിൽനിന്നെല്ലാം വ്യക്തമാകുന്നത് വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന് മലങ്കരസഭാംഗങ്ങളുടെ സുദൃഢവും ഹൃദയംഗമവുമായ പിന്തുണ ഉണ്ടായിരുന്നെന്നും അദ്ദേഹത്തിന്റെ സഭാസ്നേഹത്തിലും സത്യസന്ധതയിലും മാനേജിംഗ്കമ്മറ്റിക്ക് പൂർണ്ണവിശ്വാസം ഉണ്ടായിരുന്നെന്നുമാണ്. കൂടാതെ അദ്ദേഹത്തിന്റെ കരങ്ങളെ ബലവത്താക്കുന്നതിന് എന്തു നടപടികൾ എടുക്കുന്നതിനും കമ്മറ്റി തയ്യാറായിരുന്നെന്നും സ്പഷ്ടമാണ്.



അബ്ദുള്ളാ പാത്രിയർക്കീസ് 1085 കന്നി 9-ാം തീയതിയാണ് ബോംബെയിൽ കപ്പലിറങ്ങിയത്. അദ്ദേഹത്തെ സ്വീകരിക്കുന്നതിന് വട്ടശ്ശേരിൽ തിരുമേനി, കോനാട്ട് മാത്തൻ മല്പാൻ, താമരപ്പള്ളിൽ ഏബ്രഹാം കത്തനാർ, പി. റ്റി. ഗീവറുഗീസ് അച്ചൻ, കെ. സി. മാമ്മൻമാപ്പിള, ഇ. എം. ഫിലിപ്പ് എന്നിവരും ബോംബെനഗരത്തിൽ വിദ്യാഭ്യാസാർത്ഥം താമസിച്ചുകൊണ്ടിരുന്ന ചില യുവസഭാംഗങ്ങളും തുറമുഖത്ത് എത്തിയിരുന്നു. പാത്രിയർക്കീസ് ബോംബെയിൽ താമസിച്ച ചില നാളുകളിൽ അദ്ദേഹത്തിന്റെ പ്രൈവറ്റ് സെക്രട്ടറിയായി പ്രവർത്തിക്കുവാൻ നിയുക്തനായിരുന്നത് പിൽക്കാലം മാർ ഈവാനിയോസ് എന്ന പേരിൽ റോമാസഭയിൽ ചേർന്ന ഫാദർ പി. റ്റി. ഗീവറുഗീസ് പണിക്കർ ആയിരുന്നു. പാത്രിയർക്കീസിന്റെ താമസത്തിനായി ഒരു സർക്കാർ മന്ദിരം ബോംബെ ഗവണ്മെന്റ് വിട്ടുകൊടുത്തു. ബോംബെ ഗവർണറെ സന്ദർശിച്ചശേഷം കേരളത്തിലേക്കു പോന്നവഴി ഊട്ടിയിൽ താമസിച്ചിരുന്ന മദ്രാസ്

ഗവർണറേയും പാത്രിയർക്കീസ് സന്ദർശിച്ചു. ഊട്ടിയിൽ അദ്ദേഹത്തിന്റെ താമസത്തിനായി മൈസൂർ മഹാരാജാവിന്റെ കൊട്ടാരമാണ് വിട്ടുകൊടുത്തിരുന്നത്. അതുപോലെ തിരുവനന്തപുരത്ത് വന്നപ്പോൾ അദ്ദേഹത്തെ സംസ്ഥാനാതിഥിയായി സ്വീകരിച്ച് സർക്കാർവക നക്ഷത്രബംഗ്ലാവിലായിരുന്നു താമസിപ്പിച്ചിരുന്നത്. തിരുവിതാംകൂർ മഹാരാജാവിന്റെ വക ഇരട്ടക്കുതിരവണ്ടിയിലായിരുന്നു അദ്ദേഹം തിരുവനന്തപുരത്ത് സഞ്ചരിച്ചത്. സ്വീകരണസമയം കൊട്ടാരംവക ഇരട്ടക്കുതിരവണ്ടിയുടെ തൊട്ടുപിന്നാലെ ബ്രിട്ടീഷ് റസിഡന്റ് അയച്ചുകൊടുത്ത വേറൊരു ഇരട്ടക്കുതിരവണ്ടിയിൽ തിരുവിതാംകൂർ ചീഫ് സെക്രട്ടറി പാത്രിയർക്കീസിനെ അനുഗമിച്ചിരുന്നു. തൃശ്ശൂരിൽ വെച്ചും തിരുവനന്തപുരത്തുവെച്ചും അദ്ദേഹം രണ്ട് മഹാരാജാക്കന്മാരേയും മുഖംകാണിച്ചു. സംസ്കാരസമ്പന്നന്മാരായിരുന്ന രണ്ട് തമ്പുരാക്കന്മാരും പാത്രിയർക്കീസ് ബാവായെ ആദരപുരസ്സരമാണ് സ്വീകരിച്ചത്. കൊച്ചിമഹാരാജാവും പാത്രിയർക്കീസിന്റെ ഉപയോഗത്തിനായി അദ്ദേഹത്തിന്റെ കുതിരവണ്ടി വിട്ടുകൊടുത്തിട്ടുണ്ട്. ബ്രിട്ടീഷ് ചക്രവർത്തിയുടെ ആശിസ്സുകളോടുകൂടി നാട്ടിൽവന്നിരുന്ന അദ്ദേഹത്തിന് സ്വാഭാവികമായി രാജോചിത സ്വീകരണമാണ് എല്ലായിടത്തും ലഭിച്ചത്. ഈ ചരിത്രം അറിഞ്ഞുകൂടാത്ത ഉദ്യോഗസ്ഥപ്രമുഖർ ഇന്നും ഇന്നാട്ടിലുണ്ടെന്നുള്ളത് ഈ അദ്ധ്യായത്തിൽ ത്തന്നെ സൂചിപ്പിച്ചുകഴിഞ്ഞതാണ്. ഏതായാലും, ഇന്ത്യയിലും മലയാളക്കരയിൽ പ്രത്യേകിച്ചും ലഭിച്ച ഊഷ്മളമായ സ്വീകരണം ബാവായെ അത്യന്തം സന്തോഷിപ്പിക്കുകയും തന്റെ ചിരകാലസ്വപ്നമായിരുന്ന മലങ്കരയിലെ ലൗകികാധികാരപ്രശ്നം പുനർജ്ജീവിപ്പിക്കുന്നതിന് പറ്റിയ ഒരു സന്ദർഭം സമാഗതമായിപ്പോയെന്ന് അദ്ദേഹം സ്വയം സമാശ്വസിക്കുകയും ചെയ്തു. പക്ഷേ, അടിസ്ഥാനരഹിതമായ ഈ അഭിവാഞ്ഛ അസ്ഥാനത്തായിരുന്നെന്ന് പിൽക്കാല ചരിത്രം തെളിയിച്ചു. സഭയുടെ പിളർപ്പിന് അത് വഴിതെളിക്കുകയും ചെയ്തു.

## അദ്ധ്യായം 6

# മുടക്കും വഴിത്തിരിവും

വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതത്തിൽ അദ്ദേഹത്തിന് ഏറ്റവുമധികം മാനസികാഘാതം ഉണ്ടാക്കിയ സംഭവം ഏതായിരുന്നു എന്നു ചോദിച്ചാൽ അബ്ദുള്ളാ പാത്രിയർക്കീസ് അദ്ദേഹത്തെ മുടക്കിയതായിരുന്നു എന്നുതന്നെയായിരിക്കും ഈ ഗ്രന്ഥകാരന്റെ മറുപടി. തന്റെ വിശ്വസ്ത സഹായിയായിരുന്ന ബഥനി മെത്രാച്ചൻ മുന്നറിയിപ്പ് കൂടാതെ റോമാസഭയിലേക്ക് പോയത് വട്ടശ്ശേരിൽ തിരുമേനിക്ക് ഹൃദയഭേദകമായിരുന്നെന്ന് അദ്ദേഹത്തിന്റെ സെക്രട്ടറിയായി അനേക വർഷം അദ്ദേഹത്തെ സഹായിച്ചുകൊണ്ടിരുന്ന മണലിൽ യാക്കോബ് കത്തനാർ ദിവംഗതനാകുന്നതിനു തൊട്ടുമുമ്പ് പ്രസിദ്ധീകരിച്ച തന്റെ സ്മരണകളിൽ പറഞ്ഞിട്ടുണ്ട്. എന്നിരുന്നാലും അത് വ്യക്തിപരമായ ഒരു 'അവിശ്വസ്തത'യിൽ ഒതുങ്ങിനിൽക്കുമ്പോൾ, പാത്രിയർക്കീസ് ബാവായുടെ മുടക്കുകല്പന സഭയുടെ സ്വതന്ത്രമായ നിലനില്പിനെ ത്തന്നെ ബാധിക്കുമാറ് കഠോരമായിരുന്നതിനാൽ ഇതിനെത്തന്നെ 'കനിഷ്ഠികാധിഷ്ഠിത'മായി ഗണിക്കേണ്ടതാണെന്നുതന്നെയാണ് എന്റെ അഭിപ്രായം. മേല്പട്ടസ്ഥാനത്തിന് ചേർന്ന എല്ലാ പ്രവൃത്തികളിൽനിന്നും ഒരു മെത്രാപ്പോലീത്തായെ വിലക്കുന്നത് ഒരുവിധത്തിൽ പറഞ്ഞാൽ ക്രിമിനൽ നിയമത്തിലെ വധശിക്ഷയോട് ഉപമിക്കാവുന്നതാണ്. എന്നാൽ ഇതിനെ കൂടുതൽ ദാരുണമാക്കിയത് മലങ്കരയുടെ മേല്പട്ടസ്ഥാനത്തിനുണ്ടായി എന്ന് പറയുന്ന ഏതോ ഒരു സാങ്കേതിക കുറവ് നികത്തുന്നതിന് നമ്മുടെ അഭ്യർത്ഥനപ്രകാരം നമ്മെ സഹായിക്കുവാനായി വിദേശത്തുനിന്നും നാം ഇറക്കുമതിചെയ്ത ഒരു ആത്മീയപീഠത്തിൽനിന്നും ഈ ശിക്ഷയുണ്ടായി എന്നുള്ളതാണ്. അടിസ്ഥാനപരമായ ഈ സത്യം ഇന്നും ചിലർക്ക് അജ്ഞാതമാണ്. ഇതുപോലെയൊരു ശിക്ഷ ഉന്നതശീർഷന്മാരായ മറ്റൊരു മലങ്കര മെത്രാപ്പോലീത്തായ്ക്കും ലഭിച്ചിട്ടുമില്ലെന്നുള്ളത് ശിക്ഷിക്കപ്പെട്ട ആ പിതാവിനെയും അദ്ദേഹത്തിന്റെ പീഡനത്തെയും അതുല്യശൃംഗങ്ങളിൽ പ്രതിഷ്ഠിക്കുന്നു. ഭാരതീയ

ക്രൈസ്തവസഭ മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമാണെന്നുള്ള ചരിത്രസത്യം ഇപ്പോൾ പണ്ഡിതപാമരഭേദമെന്യേ മിക്കവാറും സാർവ്വത്രികമായി അംഗീകരിക്കപ്പെട്ടുകഴിഞ്ഞിരിക്കുകയാണ്. അങ്ങനെ ലോകത്തിലെ മറ്റ് പൗരാണിക സഭകളെപ്പോലെ അപ്പോസ്തോലിക പൈതൃകം സ്വായത്തമാക്കിയ ഒരു സഭയാണിവിടെയുള്ളത്. ഈ സഭയുടെ തലവന്റെ പിൻതുടർച്ചയ്ക്ക് ഏതോ ഒരു ഭ്രംശം പറ്റിയിട്ടുള്ളതായി പതിനേഴാം ശതകത്തിൽ ആരോ കണ്ടുപിടിച്ചത് അപ്പടി അംഗീകരിക്കപ്പെട്ടത് വെറും സാങ്കേതികത്വത്തിന്റെ പേരിലായിരുന്നു എന്ന് മനസ്സിലാക്കാൻ പ്രയാസമില്ല. ഒരു മേല്പട്ടക്കാരന്റെ സ്ഥാനാഭിഷേകം സാധുവായിരിക്കണമെങ്കിൽ മൂന്നു മെത്രാന്മാർ ഒരുമിച്ച് അഭിഷേകകർമ്മം ചെയ്തിരിക്കണമെന്ന് ഏ. ഡി. 325-ൽ നടന്ന നിഖ്യാ സുന്നഹദോസിൽ തീരുമാനമെടുത്തതാണ് ഈ സാങ്കേതികത്വത്തിന്റെ അടിസ്ഥാനം എന്ന് പറയപ്പെടുന്നു. എന്നാൽ ഇതിന് ചില അപവാദങ്ങളും സഭാചരിത്രത്തിലുണ്ടായിട്ടുണ്ട്. ഉദാഹരണമായി baptism കൂദാശ നടത്തുന്നതിനുള്ള അധികാരം ഒരു വൈദികന് മാത്രമേയുള്ളൂ. എങ്കിലും ഒരു കുഞ്ഞ് മാമ്മോദീസാ ഏല്ക്കാതെ മരിച്ചുപോകുവാൻ സാദ്ധ്യതവന്നാൽ ഒരു അൽമായക്കാരനുപോലും ആ കുട്ടിക്ക് മാമ്മോദീസാ നടത്തിക്കൊടുക്കാം എന്ന് സഭ അനുവദിച്ചിട്ടുണ്ട്. അതുപോലെ, സൈപ്രസ്സ് ദ്വീപിലെ മെത്രാപ്പോലീത്താ കാലംചെയ്താൽ കടൽക്ഷോഭം നിമിത്തമോ മറ്റോ ഗ്രീക്ക് പാത്രിയർക്കീസിന് അവിടെയെത്താൻ പ്രയാസമുണ്ടെങ്കിൽ ദ്വീപിലുള്ള ഒരു എപ്പിസ്കോപ്പായ്ക്ക് മെത്രാപ്പോലീത്തായുടെ കർമ്മങ്ങൾ ചെയ്യുവാൻ അനുവാദമുണ്ട്. ക്രൈസ്തവലോകം ആദരിക്കുന്ന യാക്കോബ് ബുർദാന കാരാഗൃഹത്തിലടയ്ക്കപ്പെട്ടിരുന്നപ്പോൾ ഇരുമ്പഴികൾക്കിടയിലൂടെ കൈ പുറത്തേക്കിട്ട് നിരവധിപേർക്ക് പട്ടംകൊടുത്തിരുന്നു. ജയിലിൽനിന്നും പുറത്തായ അദ്ദേഹത്തെ പിടിച്ചുകൊടുക്കുന്നവർക്ക് അഞ്ഞൂറു നാണയങ്ങൾ ഇനാം കൊടുക്കാമെന്ന് അധികാരികൾ പ്രസ്താവിച്ചിരുന്നു. പക്ഷേ, ഈ സമ്മാനം വാങ്ങാൻ ആരും മുമ്പോട്ടുവന്നില്ല[1]. 'ഏ. ഡി. 542-ൽ എപ്പിസ്കോപ്പാ ആയ ഈ അത്ഭുതമനുഷ്യൻ രണ്ട് പാത്രിയർക്കീസന്മാർക്കും 89 എപ്പിസ്കോപ്പന്മാർക്കും ഒരുലക്ഷം പട്ടക്കാർക്കും സ്വന്തം കൈകൊണ്ട് സ്ഥാനദാനം ചെയ്തിട്ടുണ്ട്'. ഇതിനെയൊന്നും

1. കാതോലിക്കാ സിംഹാസനം, ഒ. എം. ചെറിയാൻ, പേജ് 36.



ഒരു സഭയും ചോദ്യംചെയ്തിട്ടില്ല. ക്രിസ്തുശിഷ്യന്മാരായിരുന്ന അപ്പോസ്തലന്മാർതന്നെയായിരുന്നു സഭയിലെ ആദ്യത്തെ എപ്പിസ്കോപ്പന്മാർ. യേശുവിന്റെ നിയോഗപ്രകാരം അവർ പല രാജ്യങ്ങളിലും ചെന്ന് പലർക്കും പട്ടംകൊടുത്തു. ഭാരതത്തിലും തോമസ് അപ്പോസ്തലൻ അതുതന്നെയാണ് ചെയ്തത്. അതിനാൽ ഇവിടെ ആദികാലം തൊട്ടേ ശെമ്മാശ്ശന്മാർ മാത്രമേ ഉണ്ടായിരുന്നുള്ളൂ എന്ന് വാദിക്കുന്നത് യുക്തിസഹമല്ല. മറ്റ് ഭൂഖണ്ഡങ്ങളിൽ നടന്നതുപോലെ ആദ്യകാലത്ത് പട്ടം കിട്ടിയവർ അവരുടെ പിൻഗാമികളുടെ തലയിൽ കൈവെച്ച് പട്ടംകൊടുത്തുകൊണ്ടിരുന്നു. കൂനൻകുരിശുസത്യത്തിനുശേഷം കർമ്മലീത്താ മെത്രാപ്പോലീത്താ ആയി മലങ്കരയിൽ വന്ന ജോസഫ് സെബസ്ത്യാനിക്ക് മാർപ്പാപ്പായുടെ നിർദ്ദേശപ്രകാരം രഹസ്യമായി മെത്രാൻപട്ടം കൊടുത്തത് ഒരു ബിഷപ്പും രണ്ട് വൈദികന്മാരും മാത്രം ചേർന്നായിരുന്നു എന്ന് ചരിത്രമുണ്ട് (മലങ്കര നസ്രാണികൾ, വാല്യം 4, പേജ് 520). അതുപോലെതന്നെ 1876-ൽ പത്രോസ് തൃതീയൻ ഉടമ്പടികൾ വാങ്ങിക്കൊണ്ട് അഞ്ചാറ് മെത്രാന്മാരെ പറവൂരിൽവെച്ചു വാഴിച്ചപ്പോൾ അദ്ദേഹത്തോടുകൂടി ശുശ്രൂഷയിൽ പങ്കെടുക്കുവാൻ മറ്റ് മെത്രാന്മാർ ഇല്ലായിരുന്നു. കാരണം മലങ്കരയുടെ ജോസഫ് മാർ ദീവന്നാസ്യോസും ബാവായുടെ കൂടെ വന്നിരുന്ന മാർ ഗ്രിഗോറിയോസും (പിന്നീട് അബ്ദുള്ളാ പാത്രിയർക്കീസായ) അദ്ദേഹത്തോട് തെറ്റിപ്പിരിഞ്ഞിരിക്കുന്ന സന്ദർഭമായിരുന്നു അത്. നിഖ്യാ സുന്നഹദോസിൽ സംബന്ധിച്ചിരുന്ന അലക്സാന്ത്രിയാ സഭാദ്ധ്യക്ഷനായിരുന്ന അലക്സാണ്ടറെപ്പോലും മെത്രാൻസ്ഥാനത്തേക്ക് ഉയർത്തിയത് അവിടുത്തെ പട്ടക്കാരുടെ കൗൺസിൽ ആയിരുന്നു. പത്താം നൂറ്റാണ്ടിൽ പന്ത്രണ്ട് പട്ടക്കാർ ചേർന്ന് അലക്സാന്ത്രിയായിൽ ഒരു മെത്രാനെ വാഴിച്ചതായി History of Christianity in India എന്ന പുസ്തകത്തിൽ James Howe പറയുന്നുണ്ട്. ഏ. ഡി. 1653-ൽ ഒന്നാം മാർത്തോമ്മായും പെന്തിക്കോസ്ത് ദിവസം അങ്കമാലിയിൽവെച്ച് മെത്രാൻസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടത് പന്ത്രണ്ട് നസ്രാണി പട്ടക്കാരുടെ പട്ടംകൊട പ്രക്രിയയിൽക്കൂടിയായിരുന്നു. ഇത് അത്ര അസാധാരണമായിരുന്നെന്ന് സമ്മതിക്കേണ്ട കാര്യമില്ലായിരുന്നെങ്കിലും വിമർശനവിധേയമായപ്പോൾ നാം പതറിപ്പോയതായിട്ടാണ് തോന്നുന്നത്. മറ്റു സഭകൾക്ക് ലഭിച്ച കൈവെയ്പ്പു പോലെ നമുക്കും ഒരു അപ്പോസ്തലന്റെ

കൈവെയ്പ്പ് ഉണ്ടായിരുന്നു. ഇതിന്റെ നൽവരം പതിനാറ് ശതാബ്ദം ഇവിടെ പ്രസരിച്ചുകൊണ്ടുമിരുന്നു. അർക്കദിയോക്കൻ എന്ന് വിളിച്ചതുകൊണ്ടുമാത്രം ആത്മീകമായ ഈ അപ്പോസ്തല പിന്തുടർച്ച നഷ്ടപ്പെടുകയില്ലെന്ന് നമുക്ക് വാദിക്കാമായിരുന്നു. മാർത്തോമ്മാ പ്രഥമന്റെ കാലത്ത് നമ്മുടെ പട്ടത്തിന്റെ ശുദ്ധിയെപ്പറ്റി ബോധവാനായ അദ്ദേഹം മാർത്തോമ്മാസ്ഥാനം സ്വീകരിച്ച് അപ്പോസ്തോലിക പിന്തുടർച്ച നിലനിർത്താൻ ശ്രമിച്ചുവെങ്കിലും അത് ശരിയായി വിജയിച്ചില്ല. വൈദേശികോപദേശത്തിന് വഴങ്ങിക്കൊണ്ട് നാം അവരുടെ അംഗീകാരത്തിനുവേണ്ടി ഉത്ക്കണ്ഠ കാണിച്ചതാണ് ഇവിടെ പ്രശ്നങ്ങൾ ഉണ്ടാക്കിയതെന്നത്രേ എന്റെ വ്യക്തിപരമായ അഭിപ്രായം. ഏതായാലും ഇനിയും അതേപ്പറ്റി വ്യസനിക്കുന്നതുകൊണ്ട് പ്രയോജനമില്ല.

1993 ജനുവരി മാസത്തിൽ പ്രസിദ്ധീകൃതമായ 'The Christians of Kerala' എന്ന പുസ്തകത്തിൽ ഗ്രന്ഥകർത്താവായ ശ്രീ. എ. കെ. തോമസ് പറയുന്നത്[2]: "Our Lord Jesus Christ laid down no rule, regarding the constitution and organisation of the Church and as far as we know he said nothing about episcopacy, orders of ministry of service and service book. He was content to leave such things to develop as the need arose". അതായത് നമ്മുടെ കർത്താവായ യേശുക്രിസ്തു തിരുസഭയുടെ ഭരണഘടനയെപ്പറ്റി ഒരു നിയമം ഉണ്ടാക്കിയിട്ടില്ല. നാം അറിയുന്നിടത്തോളം പട്ടത്വത്തെപ്പറ്റിയോ പള്ളിശുശ്രൂഷകളെപ്പറ്റിയോ അതിനുവേണ്ട പുസ്തകങ്ങളെപ്പറ്റിയോ ഒന്നും പറഞ്ഞിട്ടില്ല. ആവശ്യാനുസരണം ആ കാര്യങ്ങൾ സ്വയമേ വികസിക്കുന്നതിന് വിട്ടുകൊടുക്കുകയാണ് ചെയ്തത്. മലങ്കരസഭ അതിന്റെ സ്വാഭാവിക ഗതിയിൽ ഭാരതത്തിൽ വളർന്നതുപോലെ മറ്റ് സഭകൾ അന്യരാജ്യങ്ങളിൽ അവരുടേതായ തനിമയിൽ വളർന്നു എന്നുവേണം കരുതേണ്ടത്. അതിനാൽ മലങ്കരയിൽ പാത്രിയർക്കീസിന് ലൗകികാധികാരം ഇല്ലെന്നും തന്റെ മെത്രാൻപട്ടത്തിന് ഒരു ന്യൂനതയും ഇല്ലെന്നും അഞ്ചാം മാർത്തോമ്മാ വിശ്വസിച്ചിരുന്നു. 1752 ചിങ്ങം 25-ാം തീയതി അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ അഞ്ചാം മാർത്തോമ്മായ്ക്ക് അയച്ച ഒരു കത്തിൽ ഇതിന്റെ

2. The Christians of Kerala by A. K. Thomas Malaysia, page 4.



തെളിവുണ്ട്[3]. 'നിങ്ങൾ അന്ത്യോഖ്യായുടെ പരമാധികാരം അംഗീകരിക്കണം, എല്ലാ ആജ്ഞകളും അനുസരിക്കണം. അനുരൂപമായ എല്ലാ ആചാരാനുഷ്ഠാനങ്ങളും ചുവടെ പറിച്ചുമാറ്റണം. നിങ്ങളുടെ പദവി പൂർണ്ണമാകേണ്ട ആവശ്യമില്ലെന്ന് നിങ്ങൾ പറയുന്നതായി കേട്ടു. അതിനുള്ള അധികാരം പുസ്തകങ്ങളിൽനിന്നോ മറ്റുതരത്തിലോ കിട്ടിയതെന്നറിഞ്ഞില്ല... ഞാൻ അയച്ച കത്തിൽ നിങ്ങളെ ദീവന്നാസ്യോസ് എന്ന് സംബോധന ചെയ്തതുകൊണ്ട് നിങ്ങളെ ഞാൻ സ്വീകരിച്ചു എന്നു കരുതേണ്ട'. ഇതിൽനിന്നും തെളിയുന്നത് മലങ്കരയിലെ പൗരോഹിത്യത്തിന്റെ പരിപൂർണ്ണതയെപ്പറ്റി നമ്മുടെ ചില പിതാക്കന്മാർക്കെങ്കിലും സംശയം ഇല്ലായിരുന്നെന്നും പക്ഷേ, അതെപ്പറ്റി കൂടുതൽ വ്യാകുലപ്പെട്ടത് വിദേശീയരായിരുന്നുവെന്നുമാണ്. എന്നാൽ ഈ കാര്യത്തിൽ വിദേശീയരെ ചെറുത്തുനിൽക്കാൻ ശ്രമിച്ചവർക്ക് വിജയം ലഭിച്ചില്ല എന്ന സത്യം അവശേഷിക്കുന്നു. ഒരുപക്ഷേ ഭാരതത്തിന് ഇന്നത്തെപ്പോലെയുള്ള രാഷ്ട്രീയ സ്വാതന്ത്ര്യം അന്ന് ഉണ്ടായിരുന്നെങ്കിൽ സ്ഥിതിഗതികൾ വ്യത്യസ്തമാകുമായിരുന്നു. ഏ. ഡി. 1346-ൽ സേർബിയൻ സഭയുടെ പ്രധാന മെത്രാപ്പോലീത്തായെ പാത്രിയർക്കീസായി ആ സഭ ഉയർത്തിയപ്പോൾ അന്നുവരെ അവരുടെ ആത്മീയമേധാവിയായിരുന്ന കുസ്തന്തിനോസ്പോലീസിലെ പാത്രിയർക്കീസ്, ഏകപക്ഷീയമായ ഈ ആരോഹണത്തെ എതിർത്തെങ്കിലും 1375 ആയപ്പോഴേക്കും ഇതിനെ അംഗീകരിക്കേണ്ടതായി വന്നു[4]. ശക്തമായ ഒരു സേർബിയൻ സഭയുടെ ഇച്ഛാശക്തിക്കെതിരായി പ്രതിഷേധിച്ചുകൊണ്ടിരിക്കുവാൻ കുസ്തന്തിനോസ്പോലീസിലെ സഭയ്ക്ക് സാധിച്ചില്ല എന്ന് സാരം.

ഏ. ഡി. 1876-ൽ കുറച്ചുകാലം തിരുവനന്തപുരത്ത് താമസിച്ചിരുന്ന മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, അക്കാലത്ത് മലയാളക്കരയിൽ സന്ദർശനം നടത്തിക്കൊണ്ടിരുന്ന പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ തനിക്കെതിരായി അയച്ച കല്പനയെ ഖണ്ഡിച്ചുകൊണ്ട് 1051 കന്നിമാസം 5-ാം തീയതി തിരുവനന്തപുരത്തുനിന്നും സകല പള്ളിക്കാർക്കും അയച്ച കല്പനയിലെ ഒരു പരിച്ഛേദം താഴെ ഉദ്ധരിക്കുന്നു[5]. നമുക്ക് വിരോധമായി

3. മലങ്കര നസ്രാണികൾ, വാല്യം 3, ഇസഡ്. എം. പാറേട്ട്, പേജ് 24.
4. Encyclopedia Britanica, Vol. VI, page 154.
5. മാത്യൂസ് മാർ അത്തനാസ്യോസ്-ഒരു പഠനം, ജോർജ്ജ് വർഗീസ്, മദ്രാസ്, പേജ് 268.

നിങ്ങളിൽ ആരും എഴുതി അയച്ചിട്ടുള്ളതായും, അന്ത്യോഖ്യായുടെ ഒപ്പംതന്നെ പഴക്കം ചെന്നിരിക്കുന്ന മാർത്തോമ്മായുടെ ഈ സിംഹാസനത്തിന്റെ സ്വാതന്ത്ര്യവും വലിപ്പവും നിങ്ങൾ ഉപേക്ഷിക്കുകയോ മറ്റാർക്കോ വിട്ടുകൊടുക്കുകയും ചെയ്തതായും നാം അറിയുന്നില്ല. ഓരോ കുറ്റങ്ങളാൽ തള്ളപ്പെടുന്നവരും മാറ്റങ്ങൾ കാണണമെന്നാഗ്രഹിക്കുന്നവരും പുതുവാർച്ചകൾക്കും കാര്യലാഭങ്ങൾക്കും വാഞ്ഛിച്ചുകൊണ്ട് നിൽക്കുന്നവരുമായ ചിലർകൂടി എഴുതിയിട്ടുള്ള എഴുത്തുകൾ മനസ്സാവാചാകർമ്മണാ അറിഞ്ഞിട്ടില്ലാത്ത നിങ്ങളും കൂടി ചെയ്തിരിക്കുന്നുവെന്ന് പാത്രിയർക്കീസിന്റെ എഴുത്തിൽ സാധിച്ചിരിക്കുന്നത് അദ്ദേഹത്തിന്റെ ബുദ്ധിയും നോട്ടവും ഈ ദിക്കുകാരുടെ ഇളക്കവും അദ്ദേഹത്തിന് ദ്രവ്യം ലഭിക്കുവാനുള്ള അത്യാഗ്രഹവുംകൊണ്ടെന്നല്ലാതെ മറ്റൊന്നും നാം പറയുന്നില്ല. മലയാളത്തുകാർ ബുദ്ധികെട്ടവർ എന്ന് അങ്ങുമിങ്ങും വരുന്നവർക്ക് തോന്നുവാൻ ഇടംകൊടുക്കുമെങ്കിലും കർത്താവ് നിങ്ങൾക്ക് തന്നിരിക്കുന്ന ബുദ്ധികൂർമ്മതയോടും ജ്ഞാനത്തോടും വിചാരിച്ച് ചിന്തിച്ച് ദൈവഭയത്തിലും സകലതും ചെയ്യുന്നവർ നിങ്ങളാകണമെന്ന് നാം ആഗ്രഹിക്കുന്നു'. ഏകദേശം നൂറ്റിഇരുപത് വർഷങ്ങൾക്കു മുമ്പ് അയച്ച ഈ കല്പനയിൽ, അന്ത്യോഖ്യായ്ക്ക് തുല്യമായ മലങ്കര സഭയുടെ പഴക്കം, സ്വാതന്ത്ര്യം, അഭിമാനം എന്നിവയെപ്പറ്റിയും അതേസമയം ഇവിടുത്തെ ജനങ്ങളുടെ മനോചാഞ്ചല്യം മൂലം അവർ ബുദ്ധികെട്ടവരാണെന്ന് പരദേശികൾക്ക് തോന്നുവാനുള്ള സാദ്ധ്യതയെപ്പറ്റിയും മറ്റും, അവരെ എല്ലാം നല്ലതുപോലെ അറിയാവുന്ന മാത്യൂസ് മാർ അത്താനാസ്യോസ്, അപഗ്രഥിച്ചിരിക്കുന്നു. എന്നിരുന്നാലും മലങ്കരമക്കൾക്ക് നൈസർഗ്ഗികമായുള്ള ബുദ്ധികൂർമ്മത കൊണ്ട് അവസാനം അവർ വിജയശ്രീലാളിതരാകുമെന്നുള്ള സൂചനയും ഈ കല്പനയിൽ ഉണ്ട്. ഏകദേശം മൂന്ന് വ്യാഴവട്ടക്കാലം മുമ്പ് പത്രോസ് തൃതീയൻ അവലംബിച്ച അടവുകൾതന്നെ, വലിയ വ്യത്യാസം കൂടാതെ അബ്ദുള്ളാ പാത്രിയർക്കീസും പയറ്റിനോക്കാൻ ശ്രമിച്ചു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഈ ആക്രമണത്തെ നയപരമായി ചെറുത്തുനിന്നതുപോലെ വട്ടശ്ശേരിൽ തിരുമേനി ചെയ്യാൻ പാടില്ലെന്ന് ഉറപ്പുവരുത്തുന്നതിന് തന്റെ കൈവശമുണ്ടായിരുന്ന വജ്രായുധംതന്നെ നിഷ്കരുണം പ്രയോഗിക്കുന്നതിന് അബ്ദുള്ളാ പാത്രിയർക്കീസ് ആരംഭംമുതലേ തയ്യാറായിരുന്നെന്നു



വേണം കരുതേണ്ടത്. മുടക്ക് ഒരു ലൗകീകപ്രക്രിയയല്ലാത്തതിനാൽ അതിന്റെ പ്രയോഗം സിവിൽകോടതികളുടെ പരിധിയിൽപ്പെടുകയില്ലെന്നും അദ്ദേഹം വിശ്വസിച്ചിരിക്കണം.

അബ്ദുള്ളാ പാത്രിയർക്കീസിന് തിരുവനന്തപുരത്ത് വന്നപ്പോൾ ലഭിച്ച സ്വീകരണം അതിഗംഭീരമായിരുന്നു. അന്ന് തിരുവനന്തപുരത്ത് ഉണ്ടായിരുന്ന അംഗുലീപരിമിതമായ സഭാംഗങ്ങളെക്കൊണ്ടു മാത്രം വലിയ ഒരു സ്വീകരണം സംഘടിപ്പിക്കുന്നത് സാദ്ധ്യമല്ല എന്ന് അറിയാമായിരുന്ന സഭാനേതൃത്വം കുന്നംകുളം മുതൽ തെക്കോട്ടുള്ള എല്ലാ പള്ളിക്കാരും കുരിശ്, കുട മുതലായ പള്ളിസാധനങ്ങളോടുകൂടി തിരുവനന്തപുരത്തെത്തി സ്വീകരണത്തിൽ പങ്കുകൊള്ളണമെന്ന്' മലങ്കര മെത്രാപ്പോലീത്തായുടെ സർക്കുലർ വഴി ആവശ്യപ്പെട്ടിരുന്നതായി മലങ്കരനസ്രാണികൾ നാലാം വാല്യത്തിൽ പറയുന്നുണ്ട്. പുതുപ്പള്ളി, നിരണം എന്നീ പള്ളികളിൽനിന്നും പൊന്നുകുരിശുകളും, മറ്റ് പള്ളികളിൽനിന്ന് അനേകം വെള്ളിക്കുരിശുകളും കൊണ്ടുവന്നിരുന്നു. പക്ഷേ, ഈ ഗംഭീരസ്വീകരണത്തിൽനിന്നും രണ്ട് അപകടങ്ങൾ ഉരുത്തിരിഞ്ഞുവന്നു. ഒന്ന്, സ്വീകരണമഹാമഹം വിളംബരം ചെയ്ത മലങ്കരസഭയുടെ സമ്പദ്സമൃദ്ധിയിൽ തന്റെ അവകാശം വിളംബംവിനാ സ്ഥാപിക്കണമെന്ന് മാർ അബ്ദുള്ളാ എടുത്ത തീരുമാനം. രണ്ട്, സന്ദർഭവശാൽ നിരണം പൊൻകുരിശ് തിരുവനന്തപുരത്തുവെച്ച് നേരിൽ കണ്ട കോലപ്പൻ എന്ന തസ്കരൻ അമൂല്യമായ ആ സ്വർണ്ണകലാരൂപം മോഷ്ടിക്കുന്നതിന് എടുത്ത തീരുമാനം, ഈ മോഷ്ടാവിനെ ആറു വർഷങ്ങൾക്കുശേഷം 1091 മിഥുനമാസത്തിൽ കായംകുളത്തുവെച്ച് മോഷണക്കുറ്റത്തിന് അറസ്റ്റ് ചെയ്യുകയുണ്ടായി; നഷ്ടപ്പെട്ട പൊന്നിന്റെ ഒരു ഭാഗം തിരികെ കിട്ടുകയും ചെയ്തു. കോലപ്പന്റെ അന്ത്യം രോഗഗ്രസ്തനായി വളരെ കഷ്ടതകൾ സഹിച്ചായിരുന്നു എന്നാണ് കേട്ടിട്ടുള്ളത്. അബ്ദുള്ളാ പാത്രിയർക്കീസ് തിരുവനന്തപുരത്തുനിന്നും കോട്ടയം പഴയസെമിനാരിയിൽ ചെന്നത് എന്തായാലും അതീവ സന്തുഷ്ടനായിട്ടായിരുന്നു. അദ്ദേഹം ആദ്യമായി ചെയ്തത് എല്ലാ പള്ളികളുടെയും പ്രതിപുരുഷന്മാരുടെ ഒരു സുന്നഹദോസ് 1085 വൃശ്ചികം 12-ാം തീയതിയും അടുത്ത കുറെ ദിവസങ്ങളിലും കോട്ടയത്ത് പഴയസെമിനാരിയിൽ വെച്ച് കൂടുന്നതിന് പള്ളിക്കാർക്കെല്ലാം കല്പന അയയ്ക്കുകയായിരുന്നു. വൃശ്ചികം 12-ാം തീയതി പെരുന്നാൾ ആയിരുന്നതിനാൽ

പിറ്റേദിവസം ഉച്ചയോടുകൂടിയാണ് യോഗം കൂടിയത്. അദ്ധ്യക്ഷ പ്രസംഗം ചെയ്തശേഷം യോഗം കുറെ സമയത്തേക്ക് മാറ്റിവെച്ച് മാർ അബ്ദുള്ളാ പഴയസെമിനാരിയുടെ മുകളിലത്തെ നിലയിലുള്ള സ്വന്തം മുറിയിലേക്ക് പോയി. അവിടെവെച്ച് സഭാനേതാക്കന്മാരാ യിരുന്ന ഇ. ജെ. ജോൺ, എം. എ. ചാക്കോ, സി. ജെ. കുര്യൻ മുതൽപേരെ വരുത്തി മലങ്കരയിലെ ലൗകികാധികാരം അദ്ദേഹ ത്തിന് എഴുതിക്കൊടുക്കണമെന്ന് അവരോട് ആവശ്യപ്പെട്ടു. വിജയ ശ്രീലാളിതനായി ഒരു മലങ്കരപര്യടനം കഴിഞ്ഞ് കോട്ടയത്തെത്തിയ മാർ അബ്ദുള്ളാ, തനിക്ക് ലൗകികാധികാരം ലഭിക്കുന്നതിന് പറ്റിയ ഒരു നല്ല അവസരം ഇപ്പോൾ സമാഗതമായി എന്ന് കണക്കുകൂട്ടി യിരിക്കണം. മലങ്കരസഭയിലെ പ്രതിപുരുഷന്മാർ എല്ലാവരും താഴെ യോഗസ്ഥലത്ത് കൂടിയിരിക്കുമ്പോൾ അവരോട് ആലോചിക്കാതെ ഇത്തരം ഒരു അവകാശപരിവർത്തനം ശരിയല്ലെന്ന് നേതാക്കന്മാർ അഭിപ്രായപ്പെട്ടു. അവർ താഴെവന്ന് ഈ കാര്യം പൊതുയോഗത്തിൽ അറിയിച്ചപ്പോൾ പാത്രിയർക്കീസിന്റെ നിർദ്ദേശത്തോട് പൊതുവെ എതിർപ്പ് ഉണ്ടാകുകയും, ആ വിവരം അവർ പാത്രിയർക്കീസിനെ അറിയിക്കുകയും ചെയ്തു. ഈ വസ്തുതകൾ ഇ. ജെ. ജോൺ, എം. എ. ചാക്കോ എന്നിവർ വട്ടിപ്പണക്കേസിൽ കൊടുത്ത മൊഴി കളുടെ രേഖകൾ വ്യക്തമാക്കുന്നുണ്ട്. ഇതോടുകൂടി ഏറെനാൾ താൻ ആസൂത്രണം ചെയ്തിരുന്ന പദ്ധതി പാളിപ്പോകുമോ എന്ന ഭയം മാർ അബ്ദുള്ളാ അഭിമുഖീകരിച്ചതായി കരുതാം. അദ്ദേഹം കോപിഷ്ഠ നായെങ്കിൽ അത്ഭുതപ്പെടേണ്ട കാര്യമില്ല.

ഇതിനിടെ, പരുമല കബറിടത്തിൽനിന്നും പെരുന്നാൾ ദിവസം കാണിക്കയായി ലഭിച്ച ഗണ്യമായ ഒരു തുക ഇന്നാട്ടിലുണ്ടായിരുന്ന തനിക്ക് കിട്ടുമെന്ന് അദ്ദേഹം സ്വാഭാവികമായി പ്രതീക്ഷിച്ചിരുന്നു. പക്ഷേ അതും ലഭിക്കാതിരുന്നപ്പോൾ തനിക്കത് വേണമെന്ന ആഗ്രഹം അദ്ദേഹം മലങ്കര മെത്രാപ്പോലീത്ത ആയിരുന്ന ഗീവറു ഗീസ് മാർ ദീവന്നാസ്യോസിനെ അറിയിച്ചു. കമ്മറ്റിയുടെ അനുവാദം കൂടാതെ പെരുനാളിന്റെ നടവരവ് പാത്രിയർക്കീസിന് കൊടുക്കു വാൻ സാദ്ധ്യമല്ലെന്ന നിലപാടെടുത്ത മാർ ദീവന്നാസ്യോസിനോട് മാർ അബ്ദുള്ളായ്ക്ക് കടുത്ത നീരസം ഉണ്ടായി. തന്നെയുമല്ല, താൻ മെത്രാൻപട്ടം കൊടുത്ത ഒരാൾ ഇപ്രകാരം തന്നോട് അവഗണന കാണിച്ചത് അദ്ദേഹത്തെ വല്ലാതെ അസ്വസ്ഥനാക്കുകയും ചെയ്തു.



ഉടൻതന്നെ പള്ളിപ്രതിപുരുഷന്മാരെ വിളിച്ചുകൂട്ടി ഒരു സുന്നഹ ദോസ് നടത്തി അവരുടെ പിന്തുണ സമ്പാദിക്കുവാൻ അദ്ദേഹം ഉദ്ദേശിച്ചതിന്റെ പശ്ചാത്തലത്തിൽ ഈ കാണിക്കയുടെ പ്രശ്നവും ഉണ്ടായിരുന്നു എന്നു കരുതാം. എന്നാൽ മലങ്കരയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് ഒരുവിധത്തിലും ലൗകികാധികാരം ലഭിക്കുക യില്ലെന്ന് അദ്ദേഹത്തോട് പല നേതാക്കന്മാരും തുറന്നുപറയുന്നു ണ്ടായിരുന്നു. റോയൽകോടതി വിധിപ്രകാരം, വിദേശീയരായ മേല്പട്ടക്കാർക്ക് മലങ്കരയിലെ പള്ളികളുടെ സ്വത്തിന്മേൽ യാതൊരു അധികാരവും ഇല്ലായിരുന്നു. അങ്ങനെയിരിക്കെ, വക്രബുദ്ധികളായ നസ്രാണികൾ ആരെങ്കിലും സഭാസ്വത്തുക്കളിന്മേൽ ഉള്ള അധികാരം പാത്രിയർക്കീസിന് എഴുതിക്കൊടുത്താൽപ്പോലും, ആ പ്രമാണം തുടക്കം മുതലേ അസാധുവായിത്തീരുമെന്നും ചിലർ പാത്രിയർ ക്കീസിനെ ധരിപ്പിച്ചിരുന്നു. അദ്ദേഹം അത് വിശ്വസിച്ചില്ലെന്ന് തോന്നുന്നു. തന്നിമിത്തം കോപിഷ്ടനായിത്തീർന്ന പാത്രിയർക്കീ സിനെ സമാധാനിപ്പിക്കുന്നതിന് സഭാനേതാക്കന്മാർ പലരും ശ്രമി ച്ചെങ്കിലും അധികാരകൈമാറ്റം എന്ന കീറാമുട്ടിയിൽ തട്ടി ശ്രമങ്ങൾ എല്ലാം പരാജയപ്പെടുകയാണുണ്ടായത്. രണ്ടാം ദിവസം ഉച്ചയ്ക്കു ശേഷം കൂടിയ യോഗത്തിൽ അബ്ദുള്ളാ പാത്രിയർക്കീസ് ആഗത നായി കോപത്തോടുകൂടി ഒരു പ്രസംഗം ചെയ്തു. അതിൽ പറഞ്ഞത് അദ്ദേഹത്തിന് ദൈവത്തിൽനിന്നും പത്രോസ് ശ്ലീഹായിൽനിന്നും വേണ്ട അധികാരം ലഭിച്ചിട്ടുണ്ടെന്നും അതിനാൽ മറ്റാരിൽനിന്നു മുള്ള അധികാരം അദ്ദേഹം ആവശ്യപ്പെട്ടിട്ടില്ലെന്നും മറ്റുമാണ്. ഏതായാലും, തന്റെ പദ്ധതികൾ ഒന്നും വിജയിക്കാത്തതിന്റെ പ്രധാന കാരണക്കാരൻ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തന്നെയാണെന്ന് പാത്രിയർക്കീസ് വിശ്വസിച്ചു. അദ്ദേഹത്തോട് സംസാരിക്കാൻ ചെന്ന വട്ടശ്ശേരിൽ തിരുമേനിയോട് 'ഊർശ്ലേമിലെ ഈവാനിയോസിന് സംഭവിച്ചതെന്താണ്. ദുഃഖിക്കേണ്ടിവരും' എന്ന് മാർ അബ്ദുള്ളാ മുന്നറിയിപ്പ് നല്കി. അദ്ദേഹവും അബ്ദൽമിശിഹായും തമ്മിൽ പാത്രി യർക്കീസ് സ്ഥാനത്തെ ചൊല്ലി മത്സരം ഉണ്ടായപ്പോൾ മാർ അബ്ദുള്ളായെ സഹായിച്ച ഒരു മെത്രാപ്പോലീത്താ ആയിരുന്നു ഊർശ്ലേമിലെ മാർ ഈവാനിയോസ്. പക്ഷേ പാത്രിയർക്കീസ് സ്ഥാനം ലഭിച്ചുകഴിഞ്ഞപ്പോൾ മാർ അബ്ദുള്ളാ ഊർശ്ലേമിലെ മാർ ഈവാനിയോസുമായി പിണങ്ങുകയും അന്നുവരെ തന്നെ സഹായി

ച്ചിരുന്ന മാർ ഈവാനിയോസിനെ മുടക്കുകയും ചെയ്തു എന്നാണ് ചരിത്രം. ശീമയിൽ പോയി മെത്രാൻപട്ടം വാങ്ങിവന്ന വട്ടശ്ശേരിൽ തിരുമേനിക്കു ഈ മുടക്കിന്റെ കഥ തീർച്ചയായും അറിയാമായിരുന്നു. അതിനാൽ ഊർശ്ലേമിലെ മാർ ഈവാനിയോസിനെപ്പറ്റി പാത്രിയർക്കീസ് നല്കിയ സൂചന വട്ടശ്ശേരിൽ തിരുമേനിക്ക് എതിരായി പുറപ്പെടുവിച്ച ഒരു ഭീഷണിയായിരുന്നു എന്ന് നിസ്സംശയം പറയാം.

പാത്രിയർക്കീസിന്റെ പ്രസംഗത്തിൽ സൂചിപ്പിക്കപ്പെട്ട പത്രോസിന്റെ അധികാരത്തെപ്പറ്റിയും മലങ്കരസഭയും അന്ത്യോഖ്യാസഭയും തമ്മിലുള്ള ബന്ധത്തെപ്പറ്റിയും മറ്റും ജാത്യാഭിമാനി എന്ന ഒരു മലയാളപത്രത്തിൽ നിശിതമായ ഒരു വിമർശനം ഉണ്ടായിരുന്നു. പാത്രിയർക്കീസിന്റെ പ്രസംഗത്തിലെ പല നിഗമനങ്ങളെയും ജാത്യാഭിമാനി ഖണ്ഡിച്ചിരുന്നു. ഇതും പാത്രിയർക്കീസിന് അസുഖകരമായി എന്ന് പറയേണ്ടതില്ലല്ലോ. ഇമ്മാതിരി ലഘുലേഖകൾ മേലിൽ പ്രസിദ്ധീകരിക്കപ്പെടാതിരിക്കുവാൻ തക്കവണ്ണം തന്റെ പേരിൽ ഒരു പരസ്യകല്പന മലങ്കര മുഴുവൻ അയയ്ക്കുവാൻ ആയി മാർ അബ്ദുള്ളാ ആലോചിച്ചു. അതിന്റെ ഒരു നക്കൽ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന വട്ടശ്ശേരിൽ തിരുമേനിയെക്കൊണ്ടുതന്നെ എഴുതിപ്പിക്കുകയും ചെയ്തു. അദ്ദേഹം നക്കൽ എഴുതി അത് വായിച്ചു കേൾപ്പിച്ചപ്പോൾ അതേപ്പറ്റി പിന്നീട് ആലോചിക്കാമെന്നു പറഞ്ഞ് നക്കൽരേഖ വാങ്ങി പാത്രിയർക്കീസ് തന്റെ പെട്ടിയിൽ വെച്ചു പൂട്ടി എന്നാണ് കാണുന്നത്. താൻ പ്രതീക്ഷിച്ചതുപോലെ ഈ നക്കലിൽ തന്റെ ലൗകികാധികാരത്തെപ്പറ്റി യാതൊന്നും ഇല്ലായിരുന്നു. അതുകൊണ്ടാവാം നക്കലിന് പ്രസക്തി ഇല്ലാതെപോയത്. വട്ടശ്ശേരിൽ തിരുമേനിയുടെ കൈയിൽനിന്നും തനിക്ക് അനുകൂലമായ ഒരു രേഖ ചമച്ച് എടുക്കാമെന്നുള്ള വിചാരം പാത്രിയർക്കീസിന് ഉണ്ടായിരുന്നുവോ എന്നുള്ളത് ഇന്നും ഒരു ചോദ്യചിഹ്നമായി അവശേഷിക്കുന്നു. ഏതായാലും വലിയ കോലാഹലത്തോടുകൂടി മലങ്കരമക്കളുടെ എല്ലാവരുടെയും പ്രതിനിധികളെ വിളിച്ചുകൂട്ടി പഴയ സെമിനാരിയിൽ സംഘടിപ്പിച്ച, സുന്നഹദോസ് എന്ന് പാത്രിയർക്കീസ് വിളിച്ച ഒരു യോഗം വലിയ ശബ്ദം ഒന്നും കൂടാതെ അവസാനിച്ചു. ഒരു തീരുമാനം മാത്രം എടുത്തത് മലങ്കരയിൽ പുതുതായി രണ്ട് മെത്രാന്മാരെക്കൂടി വാഴിക്കണം എന്ന് മാത്രമായിരുന്നു. കുറഞ്ഞത് ഏഴുപേരെ എങ്കിലും എടുക്കണമെന്നായിരുന്നു മാർ



അബ്ദുള്ളായുടെ ഇംഗിതം. ഇതുപോലെതന്നെയാണ് മൂന്നര ദശാബ്ദം മുമ്പ് പത്രോസ് തൃതീയനും ചെയ്തത്. പക്ഷേ മെത്രാൻപദത്തിന്റെ ലഘൂകരണവും പ്രവർദ്ധനവും (Dilution and proliferation of the episcopacy) മലങ്കരയ്ക്ക് സ്വീകാര്യമായിരുന്നില്ല. അന്ന് കത്തോലിക്കാസഭയിൽ ചേർന്നുനിന്നിരുന്ന പഴയകൂറ്റുകാർക്ക് മൂന്ന് മെത്രാന്മാർ മാത്രം ഉണ്ടായിരുന്നപ്പോൾ ജനസംഖ്യയിൽ അവരെക്കാൾ ചുരുങ്ങിയിരുന്ന 'പുത്തൻകൂറ്റുകാർക്ക് എട്ടുപത്ത് മെത്രാന്മാരുടെ ആവശ്യം ഉണ്ടായിരുന്നില്ല. ഒരുപക്ഷേ, കൂടുതൽ മെത്രാന്മാരെ വാഴിച്ച് പത്രോസ് തൃതീയൻ ചെയ്തതുപോലെ തന്റെ ലൗകികാധികാരം സമ്മതിക്കുന്ന ഉടമ്പടികൾ അവരെക്കൊണ്ട് ഒപ്പിടുവിച്ചു വാങ്ങിച്ചാൽ അധികാരസീമ ക്രമേണ മലങ്കരയിലേക്ക് വ്യാപിപ്പിക്കാമെന്ന് മാർ അബ്ദുള്ളാ വ്യാമോഹിച്ചുകാണും. എന്നാൽ പ്രബുദ്ധരായ മലങ്കരസഭാംഗങ്ങൾ അതിന് വഴിപ്പെട്ടില്ല. പുതിയ രണ്ട് മെത്രാന്മാർ മാത്രം മതി എന്നായിരുന്നു മഹാഭൂരിപക്ഷത്തിന്റെ അഭിപ്രായം.

പാത്രിയർക്കീസിനെ സംബന്ധിച്ചിടത്തോളം വിഫലമായിത്തീർന്ന യോഗം പിരിഞ്ഞുപോയശേഷം തന്റെ ഉദ്ദേശസാദ്ധ്യത്തിനായി അദ്ദേഹം വേറൊരു പന്ഥാവിലേക്ക് നീങ്ങുന്ന കാഴ്ചയാണ് നാം പിന്നീട് കാണുന്നത്. 1875-ൽ ആദ്യമായി മലങ്കര സന്ദർശിച്ച പത്രോസ് തൃതീയൻ പയറ്റിയ ഒരു വിദ്യതന്നെയാണ് മാർ അബ്ദുള്ളായും പരീക്ഷിച്ചുനോക്കിയത്. ഓരോ പള്ളിക്കാരെക്കൊണ്ട് പ്രത്യേകം ഉടമ്പടികൾ എഴുതിപ്പിച്ച് തന്റെ ലൗകികാധികാരം ഉറപ്പിക്കുക. അതിന് ആദ്യമായി അദ്ദേഹം പോയത് പുതുപ്പള്ളി പള്ളിയിലേക്കായിരുന്നു. അവിടെ ദീർഘനാളുകളായി കൈക്കാരന്മാരായിരുന്ന രണ്ട് വ്യക്തികൾ, ഇടവകക്കാർ പല പ്രാവശ്യം ആവശ്യപ്പെട്ടിട്ടും കൈസ്ഥാനം ഒഴിഞ്ഞുകൊടുക്കുവാൻ തയ്യാറാകാതെ മറുത്തുനിൽക്കുന്ന ഒരു കാലഘട്ടമായിരുന്നു 1085-ാമാണ്ട്. ഈ രണ്ടുപേർക്കും, അവരുടെ ചില കൂട്ടുകാർക്കും പാത്രിയർക്കീസിന്റെ ആശിസ്സുകളോടുകൂടി കൈസ്ഥാനത്ത് തുടർന്നുപോകുന്നതിന് സൗകര്യം ലഭിക്കത്തക്കവണ്ണം അദ്ദേഹത്തിന് ലൗകികാധികാരം ഉണ്ടെന്ന് അംഗീകരിച്ചുകൊണ്ട് 1085 കുംഭം 11-ാം തീയതി അവർ ഒരു ഉടമ്പടി കൊടുത്തു. പതിനാറു പേർ ചേർന്നാണ് ഈ ഉടമ്പടിയിൽ ഒപ്പിട്ടുകൊടുത്തത്. ഓരോ വർഷവും ഇവരിൽ ഈരണ്ടുപേർ കൈക്കാരന്മാരായി ഭരിക്കണം എന്ന വ്യവസ്ഥയും ഉടമ്പടിയിൽ

ഉണ്ടായിരുന്നു. മലങ്കര മെത്രാപ്പോലീത്തായെ പൂർണ്ണമായും അവ ഗണിച്ച ഈ ഉടമ്പടി സംഘടിപ്പിക്കുന്നതിന് അബ്ദുള്ളാ പാത്രിയർക്കീസ് പുതുപ്പള്ളിയിൽ താമസിക്കുന്ന സമയം അവിടെ ചെന്ന വട്ടശ്ശേരിൽ തിരുമേനി തന്റെ ശ്രമങ്ങൾക്ക് സഹായകരമായിരിക്കുകയില്ലെന്ന് ഭയന്ന് പാത്രിയർക്കീസ് അദ്ദേഹത്തെ അവിടെനിന്നും പറഞ്ഞയയ്ക്കുകയും ചെയ്തു. ആചന്ദ്രതാരം, അന്ത്യോഖ്യായ്ക്ക് അവകാശം നല്കുന്ന ഈ ഉടമ്പടി അസാധുവാണെന്നും, റോയൽകോടതി വിധിപ്രകാരം പാത്രിയർക്കീസിന് മലങ്കരയിലെ പള്ളികളുടെ സ്വത്തിന്മേൽ യാതൊരു അധികാരവും ഇല്ലെന്നും മറ്റും കാണിച്ച് 1091-ൽ കോട്ടയം ജില്ലാകോടതിയിൽ ഒരു കേസ് ഉണ്ടായി. പതിനാലു വർഷങ്ങൾക്കുശേഷം അതായത് കൊല്ലവർഷം 1105 തുലാം 18-ാം തീയതി വാദികൾക്കനുകൂലമായി വിധി ഉണ്ടായി. ഇതിലെ വാദികളിൽ ഒരാൾ ചരിത്രകാരനായിരുന്ന ഇസഡ്. എം. പാറേട്ട് ആയിരുന്നു. ആദ്യത്തെ ഉടമ്പടിയുടെ ചരിത്രം ഇങ്ങനെ കലാശിച്ചു.

രണ്ടാമതായി മാർ അബ്ദുള്ളാ പോയത് കണ്ടനാട്ടേക്കായിരുന്നു. പുതുപ്പള്ളിയിലെപോലെ ഇവിടെയും ഇടവകക്കാരെ കണക്ക് കാണിക്കാതെ ഭരണം നടത്തിക്കൊണ്ടിരുന്ന രണ്ട് വ്യക്തികൾ പാത്രിയർക്കീസിനെ സഹായിക്കുവാനുണ്ടായിരുന്നു. അവരുടെ നേതൃത്വത്തിൽ, വേറെ ഒരു 25 പേർകൂടി ചേർന്ന് പാത്രിയർക്കീസിന്റെ ആത്മിക-ലൗകികാധികാരങ്ങൾക്ക് വിധേയത്വം പ്രഖ്യാപിച്ചുകൊണ്ട്, 1084 മീനം 8-ാം തീയതി ഒരു ഉടമ്പടി എഴുതിക്കൊടുത്തു. ഇതിനുശേഷം മാർ അബ്ദുള്ളാ കരിങ്ങാശ്രപള്ളിയിൽ ചെന്ന് അവിടെനിന്നും ഒരു ഉടമ്പടി സമ്പാദിച്ചു. ലൗകികാധികാരത്തെപ്പറ്റി ആവശ്യം ഉന്നയിക്കുകയില്ല എന്നുള്ള മുൻകൂർ ഉറപ്പ് കൊടുത്തതിനുശേഷം മാത്രമാണ് പള്ളിക്കര, പറവൂർ, അകപ്പറമ്പ്, അയ്യമ്പള്ളി മുതലായ പള്ളികളിലേക്ക് മാർ അബ്ദുള്ളായെ പള്ളിക്കാർ കൊണ്ടുപോയത്. കൊടുത്ത ഉറപ്പിന് വിപരീതമായി ചില സ്ഥലങ്ങളിൽ ലൗകികാധികാരപ്രശ്നം അദ്ദേഹം ഉന്നയിച്ചപ്പോൾ ബഹളങ്ങളും കേസുകളും ഉണ്ടാകുകയും ചെയ്തു. അതിനാൽ, മലങ്കര മെത്രാപ്പോലീത്തായിൽനിന്നും എങ്ങനെയെങ്കിലും ഒരു ഉടമ്പടി ലഭിച്ചാൽ ബാക്കിയുള്ളവർ എല്ലാം തന്റെ ലൗകികാധികാരത്തെ അംഗീകരിക്കും എന്ന് കരുതി മാർ അബ്ദുള്ളാ വട്ടശ്ശേരിൽ തിരുമേനിയോട് ഉടമ്പടിയെപ്പറ്റി പലപ്രാവശ്യം സംസാരിച്ചു. പക്ഷേ അദ്ദേഹം വഴങ്ങിയില്ല. അതോടുകൂടി സകല പ്രശ്നങ്ങൾക്കും കാരണഭൂതൻ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തന്നെയാണെന്ന് പാത്രിയർക്കീസ് വിശ്വസിച്ചു. പുതുതായി മെത്രാൻസ്ഥാനത്തേക്ക് ഉയർത്തപ്പെടുന്നവരോടെങ്കിലും മുൻകൂറായി ഉടമ്പടികൾ സമാഹരിച്ചാൽ തന്റെ പ്രശ്നം ഒട്ടൊക്കെ പരിഹൃതമാകുമെന്ന് വിചാരിച്ച് അദ്ദേഹം ആദ്യമായി ആലുവാ സെമിനാരിയിലെ പൗലോസ് റമ്പാച്ചനോട് ഉടമ്പടി ആവശ്യപ്പെട്ടു. മെത്രാൻസ്ഥാനാഭിഷേകത്തിനു മുമ്പുതന്നെ ബാവാ നിർദ്ദേശിച്ച വിധത്തിൽ അദ്ദേഹം ഉടമ്പടി രജിസ്റ്റർചെയ്തുകൊടുത്തു. ഉടൻതന്നെ മാർ പൗലോസ് അത്താനാസ്യോസ് എന്ന പേരിൽ അദ്ദേഹത്തെ മെത്രാനായി വാഴിക്കുകയും ചെയ്തു. പുറകാലെ തെക്കുംഭാഗക്കാരിൽപ്പെട്ട മാർ സേവേറിയോസും മെത്രാൻസ്ഥാനം ലഭിക്കുന്നതിനു മുമ്പായി പാത്രിയർക്കീസിന് ഉടമ്പടി എഴുതിക്കൊടുത്തു. പിന്നീട് മാർ കൂറിലോസും ഉടമ്പടി കൊടുത്തു. വട്ടശ്ശേരിൽ തിരുമേനിയെക്കൊണ്ട് ഉടമ്പടി എഴുതിപ്പിക്കുന്നതിനായി ചില പ്രധാന വ്യക്തികളുടെ ദൗത്യം മാർ അബ്ദുള്ളാ ഉപയോഗിച്ചു. ഇവരെപ്പറ്റി 1903 മിഥുനം 29-ാം തീയതി വട്ടിപ്പണക്കേസിൽ മാർ ദീവന്നാസ്യോസ് കൊടുത്ത മൊഴിയിൽ പരാമർശിക്കുന്നത് 'മലങ്കര നസ്രാണികൾ' നാലാം വാല്യത്തിൽ ഇസഡ്. എം. പാറേട്ട് ഉദ്ധരിച്ചിട്ടുണ്ട് (പേജ് 274). ഈ കൂട്ടത്തിൽ മാർ കൂറിലോസ്, സി. ജെ. കുര്യൻ, മാർ അത്താനാസ്യോസ്, എം. എ. ചാക്കോ, ഇ. എം. ഫിലിപ്പ്, ഇ. ജെ. ജോൺ, തുകലൻ കുഞ്ഞിക്കോര മുതലായ പ്രമുഖ വ്യക്തികൾ ഉൾപ്പെടുന്നു. ഇതിൽനിന്നും വ്യക്തമാകുന്ന ഒരു സത്യം വട്ടശ്ശേരിൽ തിരുമേനി ഒറ്റപ്പെട്ടുകൊണ്ടിരുന്നു എന്നും അദ്ദേഹത്തിന്റെ മേൽ ഉടമ്പടിക്കനുകൂലമായ മാനസികസമ്മർദ്ദം ദൈനംദിനം വർദ്ധിച്ചുകൊണ്ടിരുന്നു എന്നുമാണ്. ലൗകികാധികാരം അടിയറവ് പറയുന്ന ഒരു ഉടമ്പടിയുടെ ഭവിഷ്യത്ത് എന്താണെന്ന് പലർക്കും സുഗ്രാഹ്യമല്ലായിരുന്നെന്നുപോലും തോന്നിപ്പോകുന്നു! റോയൽകോടതിയുടെ വിധിക്കെതിരായി ഒരു പുതിയ ഉടമ്പടി കൊടുത്തുപോയാൽ അതിന്റെ പ്രത്യാഘാതം മാറ്റുന്നതിന് ഒരുപക്ഷേ കൂടുതൽ റോയൽകോടതി വിധികൾ ആവശ്യമായി വരുമായിരുന്നു. അതിന് എത്ര ദശാബ്ദങ്ങൾകൂടി മലങ്കരസഭ കാത്തിരിക്കണമായിരുന്നു എന്നത് വേറെ പ്രശ്നം. പക്ഷേ, ഉടമ്പടി കൊടുക്കുവാൻ വട്ടശ്ശേരിൽ

തിരുമേനി വിസമ്മതിക്കുന്തോറും തന്റെ കഥയിലെ ഒന്നാം നമ്പർ വില്ലനായി പാത്രിയർക്കീസ് അദ്ദേഹത്തെ ചിത്രീകരിച്ചു കൊണ്ടിരുന്നു. എന്തുമാത്രം മനോവിഷമം ഈ കാലഘട്ടത്തിൽ നമ്മുടെ തിരുമേനി സഹിച്ചിരിക്കുമെന്ന് ഊഹിക്കാവുന്നതേയുള്ളൂ. മാസങ്ങളോളം നീണ്ടുനിന്ന അദ്ദേഹത്തിന്റെ മാനസിക യാതന മനസ്സിലാകാത്ത മഹാന്മാർ ഇന്നും നമ്മുടെയിടയിൽ ഉണ്ടെന്നുള്ള താണ് അത്ഭുതകരം.

ഇതോടുകൂടി വട്ടശ്ശേരിൽ തിരുമേനിയെ മുടക്കുവാൻ പോകുന്നു എന്ന ഒരു ശ്രുതി നാടെങ്ങും പരന്നുകഴിഞ്ഞു. ഈ പശ്ചാത്തല ത്തിൽ തിരുവല്ലായിൽ നടന്ന ഒരു സംഭവം സ്വല്പം വിസ്തരിക്കേ ണ്ടിയിരിക്കുന്നു. തിരുമേനിയെപ്പറ്റി ഇതഃപര്യന്തം എഴുതിയിട്ടുള്ള ഒരു ഗ്രന്ഥത്തിലും ഈ സംഭവം വിവരിക്കപ്പെട്ടിട്ടില്ലാത്തതിനാൽ അതിന്റെ ചെറിയ ഒരു വർണ്ണന ഇത്തരുണത്തിൽ രസകരമാ യിരിക്കും. 1911-ന്റെ ആരംഭഘട്ടത്തിൽ മാർ അബ്ദുള്ളാ കോട്ടയത്തു നിന്നും ചില തെക്കൻ ഇടവകകൾ സന്ദർശിക്കുന്നതിനും അവിടെ യൊക്കെ തന്റെ ഉടമ്പടി പ്രസ്ഥാനം നടപ്പിലാക്കുന്നതിനും ഒന്നു ശ്രമിച്ചുകളയാമെന്ന് തീരുമാനിച്ചു. ആദ്യമായി അദ്ദേഹത്തിന് സ്വീകരണം സംഘടിപ്പിച്ചത് തിരുവല്ലായിൽ ആയിരുന്നു. അന്ന് ബാവാകക്ഷിയെന്നും മെത്രാൻകക്ഷിയെന്നുമുള്ള ദ്വിഭാഗീയത ഇല്ലാ യിരുന്നു. എന്നിരുന്നാലും പലയിടത്തും അന്ത്യോഖ്യാപാത്രിയർക്കീ സിനോട് ഭക്തി പ്രദർശിപ്പിക്കുന്നതിൽ തീഷ്ണതകൂടിയവരും കുറവുള്ളവരും ഉണ്ടായിരുന്നു. അദ്ദേഹം മലങ്കരയിലെ ലൗകികാധി കാരം പിടിച്ചെടുക്കുന്നതിൽ എതിർപ്പുള്ള ആളുകൾ എല്ലായിടത്തും ധാരാളം ഉണ്ടായിരുന്നു. തിരുവല്ലായിൽ എസ്. സി. സെമിനാരിയുടെ അടുത്ത് എം. സി. റോഡിലുള്ള ജംഗ്ഷനിൽവെച്ചായിരുന്നു സ്വീകരണം ഏർപ്പെടുത്തിയിരുന്നത്. പാത്രിയർക്കീസ് ബാവായുടെ കാറ് ജംഗ്ഷനിൽ എത്തുന്നതിനു വളരെ മുമ്പുതന്നെ ഭക്തരായ ഒട്ടേറെ ജനങ്ങൾ അവിടെ സന്നിഹിതരായിരുന്നു. ചെറിയ ഒരു പന്തലും പ്ലാറ്റ്ഫോറവും അവിടെ നിർമ്മിച്ചിരുന്നു. ബാവായുടെ കാറ് പന്തലിന്റെ ഒരുവശത്തു വന്നുനിന്നപ്പോൾ കതിനാവെടികളും ബാന്റ്മേളങ്ങളും സ്വീകരണത്തിന് കൊഴുപ്പുകൂട്ടി. പാത്രിയർക്കീസ് ബാവാ കാറിൽനിന്നുമിറങ്ങി പന്തലിലേക്ക് പ്രവേശിച്ച നിമിഷത്തിൽ സുമുഖനായ ഒരു ബാലൻ, വെറും പന്ത്രണ്ടു വയസ്സ് തോന്നിക്കുന്ന



ഒരു ആഢ്യകുലജാതൻ പ്ലാറ്റ്ഫോറത്തിലേക്ക് ചാടിക്കയറി I propose three hearty cheers to His Grace Mar Dionysius എന്ന് ഇംഗ്ലീ ഷിൽതന്നെ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു. ബാവായെ കാണുവാനായി അക്ഷമരായിനിന്ന ആ ജനക്കൂട്ടം ഒന്നുമാലോചിക്കാതെ Hip Hip Hurrah എന്ന് മൂന്നു പ്രാവശ്യം ഏകകണ്ഠേന അട്ടഹസിച്ചു. ഇംഗ്ലീഷിൽ ഹിപ് ഹിപ് ഹുറേ വിളിച്ച് വിശിഷ്ടാതിഥികളെ ബഹു മാനിക്കുന്ന ഒരു പതിവ് ബ്രിട്ടീഷാധിപത്യത്തിലിരുന്ന അന്നത്തെ തിരുവിതാംകൂർ പ്രദേശത്ത് സർവ്വസാധാരണമായിരുന്നു. പക്ഷേ, അബ്ദുള്ളാബാവായുടെ മുഖം വികാരംകൊണ്ട് അരുണവർണ്ണമായി. മലങ്കര മെത്രാപ്പോലീത്തായായിരുന്ന വട്ടശ്ശേരിൽ തിരുമേനിയുടെ അനുഭാവികൾ തന്നെ തേജോവധം ചെയ്യുന്നതിന് കരുതിക്കൂട്ടിയു ണ്ടാക്കിയ ഒരു 'സ്വീകരണ'മായിരുന്നു അത് എന്ന് അദ്ദേഹം തീരു മാനിച്ചു. കോപംകൊണ്ട് വിജൃംഭിതമായ മുഖഭാവത്തോടുകൂടി അദ്ദേഹം തന്റെ കാറിൽ കയറി, വണ്ടി ഓടിച്ചുകൊണ്ടുപോകുവാൻ ഡ്രൈവറോട് ആജ്ഞാപിച്ചു. കാര്യമൊന്നും മനസ്സിലായിട്ടി ല്ലാതിരുന്ന ഡ്രൈവർ യജമാനന്റെ കല്പന ഉടനടി അനുസരിച്ച് വണ്ടിയോടിച്ചുകൊണ്ടുപോയി. ബാവായുടെ വണ്ടി ഒരുകാതം ഓടി ക്കഴിഞ്ഞപ്പോൾ മാത്രമാണ് സദസ്യർക്ക് കാര്യത്തിന്റെ ഗുട്ടൻസും ഗൗരവവും മനസ്സിലായത്. വേദിയിൽ കയറി ചിയേഴ്സ് വിളിച്ച ആ ബാലൻ മണലിൽ മാത്തുച്ചന്റെ മൂത്തപുത്രനായ 'മണലിലെ കുഞ്ഞ്' ആയിരുന്നെന്നും, ഈ കുഞ്ഞിന്റെ അമ്മ വട്ടശ്ശേരിൽ തിരുമേനി യുടെ സ്വന്തം ജ്യേഷ്ഠന്റെ മകളാണെന്നും, പാത്രിയർക്കീസ് ബാവാ യുടെ മുമ്പാകെ വട്ടശ്ശേരിൽ തിരുമേനിയുടെ ഔന്നത്യം ഉദ്ഘോഷി ക്കുന്നതിനുവേണ്ടി അറിഞ്ഞുകൊണ്ടുതന്നെയാണ് കുഞ്ഞ് ഇമ്മാ തിരി ഒരു സാഹസം ചെയ്തതെന്നും അവർക്ക് മനസ്സിലായി. ഇംഗ്ലീ ഷിൽ ചൊല്ലികൊടുത്ത ചിയേഴ്സ് ആർക്കുവേണ്ടിയായിരുന്നു എന്ന് സദസ്സിൽ പലർക്കും വാസ്തവത്തിൽ അറിഞ്ഞുകൂടായിരുന്നു. കൂർമ്മ ബുദ്ധിയായിരുന്ന അബ്ദുള്ളാ പാത്രിയർക്കീസിന് സംഗതി പെട്ടെന്ന് മനസ്സിലായതിനാൽ അദ്ദേഹം സ്ഥലംവിടുകയാണുണ്ടായത്. സ്വീകരണസംഘാടകർ ഉടൻതന്നെ കുഞ്ഞിനെ തിരക്കി പലയിട ത്തേക്കും കുതിച്ചു. പക്ഷേ പിടികിട്ടിയില്ല. ഒന്നു രണ്ട് ദിവസങ്ങൾ കഴിഞ്ഞപ്പോഴേക്കും കുഞ്ഞിനോടുണ്ടായ വിദ്വേഷം പലരും മറന്നു. ഒരു പയ്യന്റെ കുസൃതിയായി ആ സംഭവം അവഗണിക്കപ്പെട്ടു.

തന്നെയുമല്ല, സംഘാടകരുടെ പ്രമാണിമാരായിരുന്നവർ തിരുവല്ല കോടിയാട്ട് കുടുംബക്കാർ ആയിരുന്നു. വട്ടശ്ശേരിലേക്ക് കല്യാണം കഴിപ്പിച്ചുവിട്ട അവരുടെ ഒരു സഹോദരിയുടെ മകൾ ആയിരുന്നു കുഞ്ഞിന്റെ അമ്മ. അങ്ങനെ ഈ കുഞ്ഞ് അവരുടെ ഒരു കൊച്ച നന്തരവനും ആയിരുന്നതിനാൽ ശിക്ഷയൊന്നും കിട്ടാതെ പ്രതി രക്ഷപ്പെട്ടു! ഈ കുഞ്ഞാണ് പരേതനായ മണലിൽ ശ്രീ. എം. എം. കോശി, ഈ ഗ്രന്ഥകർത്താവിന്റെ മൂത്ത അമ്മാച്ചൻ. കുറെ ആഴ്ച കൾക്കുശേഷം വട്ടശ്ശേരിൽ തിരുമേനിയോട് ഈ സംഭവത്തെപ്പറ്റി കുഞ്ഞുതന്നെ വിവരം പറഞ്ഞപ്പോൾ അത് ചെയ്യേണ്ടിയിരുന്നില്ല എന്നുമാത്രം തിരുമേനി കല്പിച്ചതായിട്ടാണ് ഓർമ്മ. സംഭവത്തിന്റെ വിശദാംശങ്ങൾ അമ്മാച്ചനായിരുന്ന ശ്രീ. എം. എം. കോശിതന്നെ യാണ് ഈ ഗ്രന്ഥകാരനോട് പറഞ്ഞത്, വെറും കേട്ടുകേൾവിയല്ല. എന്നാൽ 1911 മാർച്ച് മൂന്നാം തീയതി ഇ. ജെ. ജോണിനയച്ച ഒരു ഇംഗ്ലീഷ് കത്തിൽ ചരിത്രകാരനായ ഇ. എം. ഫിലിപ്പോസ് ഈ സംഭ വത്തെപ്പറ്റി അവ്യക്തമായ ഒരു സൂചന നല്കുന്നുണ്ട്. അബ്ദുള്ളാ പാത്രിയർക്കീസ് ഉടമ്പടി സമ്പാദനത്തിനായി തെക്കൻ ഇടവകകളി ലേക്ക് പോകുന്നതിനെപ്പറ്റി പരാമർശിക്കുന്നതിനിടയിൽ ഇപ്രകാരം പറയുന്നു[6]: ................. "..............തന്ത്രത്തിൽ എല്ലാം ശരിപ്പെടുത്താ മെന്നാണ് (ബാവായുടെ) പ്രതീക്ഷ. പക്ഷേ തിരുവല്ലായിൽ അഭി മുഖീകരിച്ചതും ഇനി സന്ദർശിക്കുന്ന പള്ളികളിൽ ഉണ്ടാകാനിടയു ള്ളതുമായ എതിർപ്പ് അദ്ദേഹത്തിന്റെ ഉറപ്പിന് മാറ്റംവരുത്തിയേക്കും'.

പാത്രിയർക്കീസ് ബാവായ്ക്കും മെത്രാപ്പോലീത്തായ്ക്കുമിടയിൽ മദ്ധ്യസ്ഥന്മാരായി പലരും പ്രവർത്തിച്ചെങ്കിലും അവരെല്ലാം ലൗകി കാധികാരം ബാവായ്ക്ക് അടിയറവെയ്ക്കണമെന്ന അഭിപ്രായക്കാര ല്ലായിരുന്നു. ഉദാഹരണമായി ബഹുമാന്യനായിരുന്ന ഇ. ജെ. ജോൺ വക്കീൽ ലൗകികാധികാരം കൈമാറുന്നത് നിയമവിരുദ്ധമാണെന്ന് വിശ്വസിച്ചിരുന്ന ഒരു ദേഹമായിരുന്നു. 1084 മേടമാസത്തിൽ മാർ അബ്ദുള്ളായെ പാണംപടി പള്ളിയിൽവെച്ച് കണ്ട അദ്ദേഹം മാർ ദീവന്നാസ്യോസിനെ മുടക്കുവാൻപോകുന്നു എന്ന കിംവദന്തിയെ പ്പറ്റി സംസാരിച്ചു. പാത്രിയർക്കീസ് ബാവായ്ക്ക് മലങ്കരയുടെ സ്വത്തി ന്മേൽ നിയമപരമായി യാതൊരു അധികാരവുമില്ലാതിരിക്കെ, ഉടമ്പടി

6. മലങ്കര നസ്രാണികൾ, വാല്യം 4, ഇസഡ്. എം. പാറേട്ട്, പേജ് 276.



ആവശ്യപ്പെടുന്നത് ഒരുതരം വിശ്വാസവഞ്ചനയാണെന്ന് നിയമജ്ഞ നായ ജോൺവക്കീൽ ചൂണ്ടിക്കാട്ടി. മുടക്കുമൂലം ലൗകികാധികാരം കിട്ടുമോ എന്ന് പരീക്ഷിക്കണമെങ്കിൽ. ലൗകികാധികാരത്തെ പരസ്യ മായി എതിർത്ത തന്നെ വേണം ആദ്യം മുടക്കേണ്ടത് എന്നും അദ്ദേഹം വാദിച്ചു. അതിനു മറുപടിയായി ബാവാ പറഞ്ഞത്, അന്ത്യോഖ്യായും മലങ്കരയും തമ്മിലുള്ള ബന്ധത്തിന്റെ സ്വഭാവം വിശുദ്ധ പത്രോസും വിശുദ്ധ തോമസുംകൂടി നിശ്ചയിച്ചിട്ടുള്ളതാ ണെന്നും പുതുതായി നിശ്ചയിക്കേണ്ട ആവശ്യം ഇല്ലെന്നുമാണ്. അദ്ദേഹം ഇ. ജെ. ജോണിനെ മുടക്കിയതുമില്ല.

പള്ളികൾ, മെത്രാൻസ്ഥാനാർത്ഥികൾ, മെത്രാന്മാർ എന്നി വരിൽനിന്നും ഉടമ്പടികൾ വാങ്ങുന്ന പ്രക്രിയ മാർ അബ്ദുള്ളാ തുടർന്നുകൊണ്ടിരുന്നു. അതിനാൽ ഭാവിയിൽ അപകടകരമായി ത്തീരാവുന്ന സംഭവവികാസങ്ങൾ തടയുന്നതിന് മലങ്കര മഹാസഭ 1085 മേടം 22-ാംതീയതി എം. ഡി. സെമിനാരിയിൽ കൂടി. ഒരു ഡപ്യൂ ട്ടേഷനെ (നിവേദകസംഘത്തെ) പാത്രിയർക്കീസിന്റെ അടുത്തേക്ക് അയയ്ക്കുന്നതിന് തീരുമാനിച്ചു. ഈ തീരുമാനമെടുത്ത സമ്മേളന ത്തിലെ മുഖ്യപ്രസംഗകൻ ഇ. ജെ. ജോൺവക്കീൽ ആയിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗത്തിലെ പ്രധാന പ്രതിപാദനം മലങ്കര മെത്രാ പ്പോലീത്തായെ തെരഞ്ഞെടുത്തത് മലങ്കരയിലെ എല്ലാ പള്ളി പ്രതിപുരുഷന്മാരുടെയും യോഗം ചേർന്നായിരുന്നെന്നും അദ്ദേഹം സർവ്വഥാ യോഗ്യനാണെന്ന് പറഞ്ഞ് സുന്ത്രോണിസോ നടത്തിയതും ഓക്സിയോസ് ചൊല്ലി ഉയർത്തിയതും മലങ്കരയുടെ പ്രതിപുരുഷ ന്മാർതന്നെയായിരുന്നുവെന്നും, എന്നാൽ യാതൊരു കാരണവും പറയാതെയും സമാധാനം ചോദിക്കാതെയും അദ്ദേഹത്തെ സ്ഥാന ഭ്രഷ്ടനാക്കുന്നതിന് ആലോചനകൾ നടക്കുന്നെന്നും ഈ പശ്ചാത്തല ത്തിൽ മലങ്കരമക്കൾ എന്താണ് ചെയ്യേണ്ടതെന്ന് ആലോചിക്കണ മെന്നും ഉദ്ബോധിപ്പിക്കുന്നതായിരുന്നു. ഏതായാലും ഈ സമ്മേളന ത്തിൽ മലങ്കര സുറിയാനി മഹാജനങ്ങൾ പാത്രിയർക്കീസിന് ഒരു സങ്കടഹർജ്ജി സമർപ്പിക്കുവാൻ തീരുമാനിച്ചു. അവരുടെ ഒരു ഡെപ്യൂ ട്ടേഷൻ 1085 മേടം 28-ാം തീയതി പാത്രിയർക്കീസിനെ സന്ദർശിച്ച് ഹർജ്ജി സമർപ്പിച്ചു. ഇതഃപര്യന്തം ഉണ്ടായ എല്ലാ സംഭവങ്ങളും പാത്രിയർക്കീസിന്റെ ആത്മീയസ്ഥാനത്തെ പള്ളിപ്രതിപുരുഷന്മാർ ചോദ്യം ചെയ്തതായോ, മലങ്കര മെത്രാപ്പോലീത്താ അദ്ദേഹത്തെ

അവഹേളിക്കുന്നതായോ സൂചിപ്പിക്കുന്നില്ല. എല്ലാവരും പാത്രിയർക്കീസിനോട് ബഹുമാനപുരസ്സരം പെരുമാറിയിരുന്നതായിട്ടാണ് കാണുന്നത്. മഹാജനസഭയുടെ ഡെപ്യൂട്ടേഷനിലെ അംഗങ്ങൾ ഇ.ജെ. ജോൺ, സി.ജെ. കുര്യൻ, വാഴയിൽ തോമാ, എ. ഫിലിപ്പോസ്, പുത്തൻവീട്ടിൽ ഇട്ടിയച്ചൻ, സി. ചെറിയാൻ, ചാലിൽ കൊച്ചുകോര എന്നിവരായിരുന്നു. ഇവരുടെ ആവശ്യം വളരെ ലളിതമായ ഒന്നായിരുന്നു. അതായത്[7] 'സഭാഭരണം സംബന്ധിച്ച എല്ലാ കാര്യങ്ങളും മുളന്തുരുത്തി സുന്നഹദോസിലെ നിശ്ചയങ്ങൾ അനുസരിച്ചല്ലാതെ മറ്റുവിധത്തിൽ നടത്തുന്നതിന് നിശ്ചയിച്ചിട്ടില്ല എന്നുള്ള വിവരം ഒരു സർക്കുലർമൂലം മഹാജനങ്ങളെ ഗ്രഹിപ്പിക്കുവാൻ തക്കവണ്ണം' പാത്രിയർക്കീസ് ബാവാ അവരെ ഒരു സർക്കുലർ ഏല്പിക്കണം എന്നുമാത്രം. ഈ സർക്കുലർ പ്രസിദ്ധപ്പെടുത്തുന്നതിനുള്ള അനുവാദം കൊടുക്കണമെന്നും അവർ അപേക്ഷിച്ചു. മുളന്തുരുത്തി സുന്നഹദോസ് മൂന്നര ദശാബ്ദത്തിനു മുമ്പ് സംഘടിപ്പിച്ചത് അന്നത്തെ പാത്രിയർക്കീസായിരുന്ന പത്രോസ് തൃതീയൻ ബാവാ ആയിരുന്നു. ആ സുന്നഹദോസിലെ ചില തീരുമാനങ്ങൾക്ക് ഭേദഗതി വേണമെന്ന് വ്യക്തിപരമായ അഭിപ്രായം ഉണ്ടായിരുന്നുവെങ്കിലും സമാധാനപരമായ അന്തരീക്ഷം സൃഷ്ടിക്കുന്നതിനുവേണ്ടി ആ തീരുമാനങ്ങളിൽ ഉറച്ചുനിന്നുകൊള്ളാമെന്ന് വട്ടശ്ശേരിൽ തിരുമേനിയും സമ്മതിച്ചിരുന്നു. അങ്ങനെ ആശാവഹമായ ഒരു പുതിയ അദ്ധ്യായം തുറക്കുന്നതിന് പരിതസ്ഥിതികൾ അനുകൂലമാകുന്നവിധത്തിലായിരുന്നു മഹാജനസഭയുടെ രംഗപ്രവേശം. സഭയുടെ നിവേദന സംഘാംഗങ്ങൾ ആവശ്യപ്പെട്ടതുപോലെ 1910 ഇടവം ഒന്നാം തീയതി പാത്രിയർക്കീസ് ബാവാ കരിങ്ങാശ്ര പള്ളിയിൽനിന്നും അവർക്കയച്ച ഒരു കല്പനയിൽ മുളന്തുരുത്തി സുന്നഹദോസും പത്രോസ് തൃതീയനും എടുത്ത തീരുമാനങ്ങൾ താൻ നിരാകരിക്കുകയില്ലെന്ന് സ്ഥിരീകരിച്ചു. മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ വട്ടശ്ശേരിൽ തിരുമേനിയും പ്രസ്തുത സുന്നഹദോസ് തീരുമാനങ്ങൾക്കെതിരായി ഒരഭിപ്രായവും തന്നിൽനിന്നും ഉണ്ടാകുകയില്ലെന്ന് ഇടവം പതിനഞ്ചാം തീയതി പരുമല സെമിനാരിയിൽനിന്നും അയച്ച ഒരു കല്പനയിൽ സ്ഥിരീകരിച്ചു. പക്ഷേ, ഈ രണ്ട് സ്ഥിരീകരണങ്ങളും മലങ്കരയിലെ പ്രശ്നങ്ങൾക്ക് സ്ഥായിയായ ഒരു പരി

7. മലങ്കര നസ്രാണികൾ, വാല്യം 4, ഇസഡ്. എം. പാറേട്ട്, പേജ് 292.



ഹാരം ആയിരുന്നില്ലെന്ന് സഭാനേതാവായിരുന്ന ഇ. ജെ. ജോൺ 1910 ഇടവമാസത്തിൽ എഴുതിയ ഒരു തുറന്ന ലേഖനം വെളിപ്പെടുത്തുന്നു. സുദീർഘമായ ഈ തുറന്ന കത്തും 'മലങ്കര നസ്രാണികൾ' നാലാം വാല്യത്തിൽ ചേർത്തിട്ടുണ്ട്. വാസ്തവത്തിൽ, ഈ കത്ത് മലങ്കരസഭയെ സംബന്ധിച്ചിടത്തോളം ഭരണപരവും ചരിത്രപരവുമായ ഒരു ശാശ്വതരേഖയാണ്. ആരെന്തൊക്കെപ്പറഞ്ഞാലും പാത്രിയർക്കീസ് ബാവായ്ക്ക് ലൗകികാധികാരം വേണം എന്ന ആഗ്രഹം ആച്ഛാദിക്കുവാൻ സാദ്ധ്യമല്ലാത്തവിധം സ്പഷ്ടമായിരിക്കുകയാണെന്ന് പറഞ്ഞുകൊണ്ടാണ് ലേഖനം തുടങ്ങുന്നത്. ലൗകികാധികാരം ഉണ്ടെന്ന് പറയുന്ന റോമാസഭയിലെ മാർപാപ്പാപോലും അദ്ദേഹത്തിന്റെ കീഴിലുള്ള ദേശീയ മെത്രാന്മാരിൽക്കൂടി വളരെ സൂക്ഷിച്ചുകൊണ്ടാണ് ഈ അധികാരം പ്രയോഗിക്കുന്നത്. പ്രൊട്ടസ്റ്റന്റ് സഭയിലെ കാൻറർബറി ആർച്ച് ബിഷപ്പ് പല ഭൂഖണ്ഡങ്ങളിലുമുള്ള തന്റെ ബിഷപ്പന്മാരിൽനിന്നും ലൗകികാധികാരം സ്വായത്തമാക്കിയിട്ടില്ലെന്നും മറ്റു സഭകളിലെ അദ്ധ്യക്ഷന്മാരും ലൗകികാധികാരത്തിന് കാംക്ഷിക്കാതെ വിശ്വാസം ഒന്നായിരിക്കണം, ഭരണം ഐകരൂപ്യമുള്ളതായിരിക്കണം എന്നു മാത്രമാണ് നിഷ്കർഷിക്കുന്നതെന്നും ചൂണ്ടിക്കാണിച്ചു. തന്നെയുമല്ല, ഇംഗ്ലീഷ്, ഫ്രഞ്ച്, ജർമ്മൻ മുതലായ ഭാഷകളിലുള്ള പുസ്തകങ്ങളിൽനിന്നും, ഇന്നാട്ടിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ഉണ്ടാക്കിയിട്ടുള്ള സ്വാതന്ത്ര്യാകാംക്ഷയിൽനിന്നും, മലങ്കരമക്കൾക്ക് പരദേശത്തെപ്പറ്റിയുള്ള പരിജ്ഞാനം വർദ്ധിക്കുകയും അവിടുത്തുകാരെപ്പറ്റിയുള്ള ആദരാധിക്യത്തിന് മങ്ങൽ ഉണ്ടാകുകയും ചെയ്തിരിക്കുകയാണ്. തന്മൂലം മലങ്കരയിലെ ദേശീയ സംസ്കാരത്തിനും വിശ്വാസരീതിക്കും ഉള്ള മാഹാത്മ്യത്തെപ്പറ്റി ജനങ്ങൾ കൂടുതൽ ബോധവാന്മാരായിരിക്കുകയുമായതിനാൽ ഏതെങ്കിലും വിദേശീയ മേൽക്കോയ്മകളോട് അന്യായമായ അനുസരണം കാണിക്കുന്നതിന് അവർ വിമുഖരായിരിക്കുമെന്നും ജോൺവക്കീൽ അഭിപ്രായപ്പെട്ടു. ജനസംഖ്യ, വിദ്യാഭ്യാസം, സാമൂഹ്യ സാമ്പത്തികസ്ഥിതി, മതഭക്തി മുതലായ സൂചികകൾ കണക്കാക്കുമ്പോൾ പരദേശത്തെ സഹോദരസഭയെക്കാൾ മലങ്കരസഭ കൂടുതൽ സമാദരണീയമാണെന്നും പറഞ്ഞു. എന്നിരുന്നാലും മലങ്കരസഭയുടെ സാഹോദര്യത്തെ അന്ത്യോഖ്യാ പലപ്പോഴും വിസ്മരിക്കാറുണ്ടെന്നും ഉദാഹരണമായി സീനിയർ പാത്രിയർക്കീസായ മാർ അബ്ദൽ

മിശിഹായെ സ്ഥാനഭ്രഷ്ടനാക്കിയപ്പോൾ മലങ്കരയുടെ അഭിപ്രായം ആരും അന്വേഷിക്കുകപോലും ചെയ്തില്ല എന്നും ചൂണ്ടിക്കാണിച്ചു. പള്ളിക്കാരെക്കൊണ്ടോ മെത്രാന്മാരെക്കൊണ്ടോ ഉടമ്പടികൾ എഴുതിക്കുന്നതുമൂലം ലൗകികാധികാരം ലഭിക്കുകയില്ലെന്നും പ്രത്യുത അത് റോയൽകോടതിയുടെ തിരസ്കാരമായി ഭവിക്കുമെന്നും ഊന്നിപ്പറഞ്ഞു. അതിനാൽ ലൗകികാധികാരം ലഭിക്കണമെങ്കിൽ മലങ്കരയിലെ ജനങ്ങൾ മൊത്തമായി അതിന് സമ്മതിക്കണമെന്നും അല്ലെങ്കിൽ പാത്രിയർക്കീസുതന്നെ അതിനുവേണ്ടി ഒരു വ്യവഹാരം നടത്തണമെന്നും ജോൺവക്കീൽ അഭിപ്രായപ്പെട്ടു. റോയൽകോടതി വിധിയിൽ താൻ കക്ഷിയല്ലായിരുന്നെന്നും തന്റെ ഭാഗംകൂടി കേട്ട ശേഷം മാത്രമേ അവസാനതീരുമാനം എടുക്കാവൂ എന്നു പറഞ്ഞ് പുതിയ ഒരു കേസ് കൊടുക്കേണ്ടിവരും. എന്തായാലും മലങ്കരയിൽ ഉണ്ടായിട്ടുള്ള ക്ഷോഭത്തിന്റെ കാരണം പാത്രിയർക്കീസിന്റെ ലൗകികാധികാരാഗ്രഹമാണെന്ന് ഇ. ജെ. ജോൺ അസന്നിഗ്ദ്ധമായി പ്രസ്താവിച്ചു. ഇതോടുകൂടി പരദേശിയായ ഒസ്താത്തിയോസ് മെത്രാന് മലങ്കര ഭരിക്കുവാനുള്ള മോഹവും കോനാട്ട് മാത്തൻ മല്പാന് വട്ടശ്ശേരിൽ തിരുമേനിയോടുള്ള സ്പർദ്ധയും ജനങ്ങളുടെ ശ്രദ്ധയാകർഷിച്ചു. ഗീവറുഗീസ് മാർ ദീവന്നാസ്യോസ് 'ഇന്ന് മലയാള രാജ്യത്തുള്ള ബുദ്ധിമാന്മാരിൽ ഒരാളാണ്' എന്നു പറഞ്ഞിട്ട് അദ്ദേഹത്തെപ്പറ്റി പാത്രിയർക്കീസിന് അതൃപ്തിയായിരിക്കുന്നെന്ന് ഒരു ജനബോധം പരക്കെയുണ്ടായിരിക്കുന്നു എന്ന് ലേഖനത്തിൽ ആരോപിച്ചു. അദ്ദേഹത്തെ മലങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുത്ത മഹാജനങ്ങൾക്ക് ഇതിന്റെ കാരണം അറിയുവാൻ അവകാശവും അനന്തരനടപടികൾ സ്വീകരിക്കുവാൻ ചുമതലയുമുണ്ടെന്ന് ലേഖനം ചൂണ്ടിക്കാട്ടി. ഈ തുറന്ന കത്തിലെ പല ഭാഗങ്ങളും പാത്രിയർക്കീസ് ബാവായ്ക്ക് നൊമ്പരം ഉണ്ടാക്കുമെങ്കിലും അത് മാർ ദീവന്നാസ്യോസിനെക്കൊണ്ടും മാത്തൻ മല്പാനെക്കൊണ്ടും തർജ്ജിമ ചെയ്യിപ്പിച്ച് പല പ്രാവശ്യം വായിച്ചാൽ സഭാസമാധാനം ഉണ്ടാകുമെന്ന് പ്രത്യാശിച്ചുകൊണ്ടാണ് കത്ത് ഉപസംഹരിച്ചിരിക്കുന്നത്. ഈ എഴുത്ത് എഴുതിയത് അവിവേകമായിപ്പോയോ എന്നോ മറ്റോ ബാവാ തിരുമേനിക്ക് തോന്നിയാൽ അതിനുവേണ്ടി ക്ഷമാപണം ചെയ്തുകൊണ്ടാണ് കത്ത് അവസാനിപ്പിച്ചത്. സഭാസ്നേഹംകൊണ്ടും സ്വഭാവശുദ്ധികൊണ്ടും മലങ്കരയിലെ എണ്ണപ്പെട്ട



നേതാക്കന്മാരിലൊരാളായിരുന്നു ഇ. ജെ. ജോൺ. അദ്ദേഹത്തിന്റെ ഈ തുറന്ന കത്ത് എല്ലാംകൊണ്ടും ഒരു ചരിത്രരേഖയുടെ പ്രാധാന്യം അർഹിക്കുന്നു എന്ന് ആവർത്തിച്ചു പറയേണ്ടിയിരിക്കുന്നു.

പാത്രിയർക്കീസിന്റെ അധികാരവാഞ്ഛയ്ക്കെതിരായി മലങ്കര മെത്രാപ്പോലീത്താ എടുത്ത നിലപാടും പാത്രിയർക്കീസിനെ അനുകൂലിക്കുന്ന ചിലരുടെ അഭിപ്രായങ്ങളും തമ്മിൽ കാതലായ പൊരുത്തക്കേടുകൾ ഉള്ളതിനാൽ മലങ്കരസഭ ഒരു പിളർപ്പിലേക്ക് നീങ്ങുകയാണെന്ന ഭീതി സഭാസ്നേഹികളായ പലരേയും അലട്ടുവാൻ തുടങ്ങി. ജോൺവക്കീൽതന്നെ ഈ വിഷയത്തെ അധികരിച്ച് മലയാള മനോരമയിൽ 1086 ചിങ്ങം 11-ാം തീയതി വേറൊരു പരസ്യക്കത്ത് പ്രസിദ്ധപ്പെടുത്തി. ഇരുഭാഗക്കാരും തമ്മിൽ വിശ്വാസകാര്യത്തിൽ ഭിന്നിപ്പ് ഇല്ലാത്തതിനാൽ അവർ ഒത്തുകൂടി ആലോചിച്ച് ഭൂരിപക്ഷത്തിന്റെ അഭിപ്രായം എല്ലാവരും സ്വീകരിക്കണമെന്ന ജനായത്തതത്വം അംഗീകരിച്ച് ഭിന്നതകൾ പരിഹരിക്കണം എന്ന ഒരു നിർദ്ദേശമാണ് അദ്ദേഹം പരസ്യക്കത്തിലൂടെ പൊതുജനസമക്ഷം സമർപ്പിച്ചത്. പക്ഷേ, ഈ നീക്കത്തിനും പ്രതിസ്പന്ദനം ഉണ്ടായില്ല. ജോൺവക്കീലിന്റെ ഈ ആത്മാർത്ഥശ്രമത്തെ പാത്രിയർക്കീസിനെതിരെയുള്ള ഒരു ഒളിയമ്പായിട്ടാണ് ചിലർ ചിത്രീകരിച്ചത്. ഭൂരിപക്ഷാഭിപ്രായം തങ്ങൾക്ക് എതിരായേക്കുമെന്ന ഭയമായിരിക്കണം ഇതിന്റെ പിന്നിലുണ്ടായിരുന്നത്. അതിനാൽ മെത്രാപ്പോലീത്തായോട് അനുകൂലിച്ചുനിന്നിരുന്നവരിൽ ചിലർ നേതൃത്വം കൊടുത്ത ഒരു യോഗം 1086 കന്നി 4-ാം തീയതി കോട്ടയം എം. ഡി. സെമിനാരിയിൽ കൂടി. പാത്രിയർക്കീസിനെ അനുകൂലിച്ച പലരും ഇതിൽ പങ്കെടുത്തിരുന്നതിനാൽ ഈ യോഗത്തിന് ചരിത്രപ്രാധാന്യമുണ്ടായിരുന്നെന്ന് അനുമാനിക്കാം. നൂറ്റിയമ്പത്തിയൊന്ന് പള്ളികളിലെ പ്രതിപുരുഷന്മാർ ഈ യോഗത്തിൽ സംബന്ധിച്ചു. രാവിലത്തെ യോഗം ചെറിയമഠത്തിൽ യാക്കോബ് കത്തനാരുടെ അദ്ധ്യക്ഷതയിലാണ് ചേർന്നത്. പൂതക്കുഴിയിൽ എബ്രഹാം കത്തനാർ, മാർ ഈവാനിയോസായി പിന്നീട് റീത്തിൽ ചേർന്ന ഫാദർ പി. റ്റി. ഗീവറുഗീസ്, പി. പി. ജോൺ എന്നിവർ പ്രസംഗിച്ചു. ഈ പ്രസംഗങ്ങൾ എല്ലാംതന്നെ പാത്രിയർക്കീസിന്റെ ലൗകികാധികാരമോഹത്തെ ശക്തമായ ഭാഷയിൽ വിമർശിക്കുന്നവയായിരുന്നു.

ലൗകികാധികാരത്തെ തടയുക എന്നതാണ് യോഗത്തിന്റെ ഉദ്ദേശം തന്നെ എന്നു പറഞ്ഞുകൊണ്ടാണ് ഫാദർ പി. റ്റി. വറുഗീസ് തന്റെ പ്രസംഗം ആരംഭിച്ചത്. തെറ്റുകൾ കണ്ടാൽ തിരുത്തുന്നതിനുള്ള ചുമതല മാത്രമേ പാത്രിയർക്കീസിന് ആദ്യം ഉണ്ടായിരുന്നുള്ളൂ എന്നും പിന്നീട് അത് വർദ്ധിച്ച് നായകത്വമാകുകയും അവസാനം അധികാരമായി പരിണമിക്കുകയുമാണുണ്ടായതെന്ന് അദ്ദേഹം പ്രസ്താവിച്ചു. പാത്രിയർക്കീസിന് പൊതുസമ്മതത്തോടുകൂടിയല്ലാതെ ഒരു മെത്രാപ്പോലീത്തായെ മുടക്കുവാൻ സാധിക്കുകയില്ലെന്നും അതിനാൽ മുടക്കിനെ ഭയപ്പെടേണ്ടതില്ലെന്നും പറഞ്ഞു. ഒരിക്കൽ ഒരു പാത്രിയർക്കീസ് ഒരു വൈദികനെ മുടക്കിയപ്പോൾ മുടക്കപ്പെട്ടയാൾ മെത്രാന്മാരുടെ സംഘത്തെ സമീപിച്ച് സങ്കടം അറിയിക്കുകയും അവരുടെ മാദ്ധ്യസ്ഥം പാത്രിയർക്കീസ് അവഗണിച്ചപ്പോൾ മുടക്കപ്പെട്ട ആളെത്തന്നെ അവർ പാത്രിയർക്കീസായി വാഴിച്ചു എന്ന ഒരു സംഭവം അദ്ദേഹം പ്രസംഗത്തിൽ വിവരിച്ചു.

ഉച്ചകഴിഞ്ഞ് കൂടിയ സമ്മേളനത്തിന്റെ അദ്ധ്യക്ഷൻ ഇ. ജെ. ജോൺ ആയിരുന്നു. അദ്ദേഹത്തിന്റെ അദ്ധ്യക്ഷപ്രസംഗം നിയമപരമായി ആഴമേറിയതും സാരവത്തുമായിരുന്നു. സകല കുഴപ്പങ്ങൾക്കും കാരണം ഇവിടെ പരദേശികൾക്ക് ഭരണം വേണമെന്ന ആഗ്രഹം ആണെന്ന് അദ്ദേഹം തീർത്തുപറഞ്ഞു. യോഗാവസാനം ഒമ്പത് തീരുമാനങ്ങൾ എടുത്തു. മൂന്നാം തീരുമാനമൊഴികെ ബാക്കിയെല്ലാം ഐകകണ്ഠ്യേനയായിരുന്നു. പാത്രിയർക്കീസിന് മലങ്കരസഭയിൽ ഒരിക്കലും അധികാരമില്ലായിരുന്നെന്നും മലങ്കരസഭ സ്വതന്ത്രസഭയാണെന്നും റോയൽകോടതിവിധിയുടെ വ്യവസ്ഥകൾ ഭേദപ്പെടുത്തുന്നതിന് ഈ മഹായോഗം സമ്മതിക്കുന്നില്ലെന്നും ഇതിന് വിരുദ്ധമായി പ്രവർത്തിക്കുവാൻ പാത്രിയർക്കീസ് ബാവാ ആഗ്രഹിക്കുന്നതിൽ ഈ യോഗത്തിന് വ്യസനം ഉണ്ടെന്നും പറയുന്ന മൂന്നാം തീരുമാനം മാത്രം വെറും മൂന്ന് വോട്ടിന്റെ എതിർപ്പോടുകൂടിയാണ് പാസ്സായത്. ഒരു മഹായോഗത്തിൽ മൂന്ന് വ്യക്തികൾ മാത്രം എതിരഭിപ്രായം പറഞ്ഞു എന്നത് ഐകകണ്ഠ്യേന എടുത്ത ആ തീരുമാനത്തിന്റെ ഗുണനിലവാരത്തെ ബാധിക്കുന്നില്ല എന്നുതന്നെയല്ല പ്രസ്തുത തീരുമാനത്തിന്റെ ജനായത്തസ്വഭാവത്തെ ദൃഢപ്പെടുത്തുകയും ചെയ്യുന്നു. കുഴപ്പങ്ങൾ ഉണ്ടാകാതെ ഇരിക്കുന്നതിനായി ഈ യോഗത്തിൽ സംബന്ധിച്ച പള്ളിക്കാർ അവരവരുടെ ഇടവകകളി



ലേക്ക് പാത്രിയർക്കീസിനെ കൊണ്ടുപോകരുതെന്നായിരുന്നു ആറാം തീരുമാനം. ഈ തീരുമാനവും ഐകകണ്ഠ്യേന പാസ്സായി എന്നത് പ്രാധാന്യം അർഹിക്കുന്ന ഒരു പരിഗണനയാണ്. അങ്ങനെ മലങ്കര സഭാചരിത്രത്തിലെ വേറൊരു വഴിത്തിരിവിനെ സൂചിപ്പിക്കുന്ന ഒരു യോഗമായിരുന്നു 1086 കന്നി 4-ാം തീയതി എം. ഡി. സെമിനാരിയിൽ നടന്നത്. അന്നുതൊട്ട് മുടക്കുകല്പന പുറപ്പെടുവിച്ച 1086 ഇടവം 26-ാം തീയതി വരെ മലങ്കരയിലെ മാലോകർക്ക് മാനസികസമ്മർദ്ദം വളരെ അധികമായി തോന്നിയ എട്ടൊമ്പത് മാസങ്ങൾ ആയിരുന്നു. കന്നി നാലാം തീയതി കൂടിയ സമ്മേളനത്തിൽ ഒമ്പത് നിശ്ചയങ്ങൾ ഏകകണ്ഠമായി പാസ്സാക്കിയതായി നാം കണ്ടുകഴിഞ്ഞു. ഈ സമ്മേളനത്തിന് ഇതിനുമുമ്പ് പാത്രിയർക്കീസോ മലങ്കര മെത്രാപ്പോലീത്തായോ വിളിച്ചുകൂട്ടിയിട്ടുള്ള ഏത് സമ്മേളനത്തെക്കാളും കൂടുതൽ പ്രാതിനിധ്യം ഉണ്ടായിരുന്നു എന്നത് നൂറ്റിയമ്പത്തിയൊന്നു പള്ളികൾ ഇതിൽ പങ്കെടുത്തു എന്ന വസ്തുതതന്നെ പ്രത്യക്ഷമാക്കുന്നുണ്ട്. ഇവിടെയെടുത്ത തീരുമാനങ്ങളും മലങ്കര മെത്രാപ്പോലീത്തായുടെ അധികാര അവകാശങ്ങളെ അരക്കിട്ട് ഉറപ്പിക്കുന്നവയും പാത്രിയർക്കീസിന്റെ ലൗകികാധികാര മോഹത്തിന് കടിഞ്ഞാൺ ഇടുന്നവയുമായിരുന്നു. പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു സംഗതി, 1086 കന്നിമാസത്തിൽ ഇവിടെ മെത്രാൻകക്ഷിയും ബാവാകക്ഷിയുമൊന്നുമില്ലായിരുന്നു എന്നുള്ളതാണ്. അതായത് മലങ്കരസഭയുടെ ഏകാഗ്രമായ ഒരു ശബ്ദമായിരുന്നു ഈ സമ്മേളനത്തിൽ പ്രതിദ്ധ്വനിച്ചത്. അബ്ദുള്ളാ പാത്രിയർക്കീസ് ഈ ശബ്ദത്തിന്റെ ആധികാരികത്വം ശരിയായി മനസ്സിലാക്കാതിരുന്നതാണ് അദ്ദേഹത്തിന് പറ്റിയ കൈപ്പിഴ. ഒരുപക്ഷേ അദ്ദേഹത്തെ തെറ്റിദ്ധരിപ്പിക്കുന്നതിന് സ്വാർത്ഥമതികളായ പല വ്യക്തികളും ശ്രമിച്ചുകാണും.

സമ്മേളനം കഴിഞ്ഞ് രണ്ടുമൂന്നു ദിവസങ്ങൾക്കുള്ളിൽ സഭാകാര്യങ്ങളെപ്പറ്റി സ്വാഭാവികമായി പ്രബുദ്ധയായിരുന്ന മനോരമ മുത്തശ്ശി സമ്മേളനത്തിന്റെ പ്രാധാന്യത്തെപ്പറ്റി ഗംഭീരമായ ഒരു മുഖപ്രസംഗം എഴുതി. അതിൽ ഇങ്ങനെ പറഞ്ഞിരുന്നു: 'കഴിഞ്ഞ ചൊവ്വാഴ്ച നടന്ന യോഗത്തിലെ നടപടികൾ വായിച്ചുനോക്കിയാൽ ന്യായമായ എല്ലാവിധത്തിലും തങ്ങളുടെ ആത്മീയ അദ്ധ്യക്ഷനായിരിക്കുന്ന പാത്രിയർക്കീസിന് കീഴ്പ്പെടാൻ സഭാംഗങ്ങൾ തയ്യാറായിരുന്നെന്നും, ന്യായമായ അതിരുവിട്ട നടപടികളെ സമ്മതിച്ചുകൊടു

പ്പാൻ പാടില്ലന്നേ അവർക്ക് നിർബന്ധം ഉണ്ടായിരുന്നുള്ളൂ എന്നും പ്രത്യക്ഷമാണ്'. യോഗത്തിന് ഇത്ര പ്രത്യക്ഷങ്ങളായ സദുദ്ദേശങ്ങളെ ഉണ്ടായിരുന്നുള്ളൂ എങ്കിലും ഭിന്നതാല്പര്യങ്ങൾ ഉള്ള വ്യക്തികൾ ഇവിടെ ദുർല്ലഭമല്ലായിരുന്നു. സമുദായത്തിനുള്ളിൽത്തന്നെ ബഹുഭൂരിപക്ഷത്തിന്റെയും അഭിപ്രായത്തിനെതിരായി പ്രവർത്തിക്കുവാൻ പല കാരണങ്ങളാലും തയ്യാറുള്ള ചില വ്യക്തികൾ ഉണ്ടാകാമെങ്കിലും 'ഇതേപ്പറ്റി പരിഭ്രമിച്ച് തങ്ങളുടെ കർത്തവ്യകർമ്മമെന്ന് ബോദ്ധ്യമുള്ള സംഗതികളിൽനിന്നും പിന്മാറുന്നത് പുരുഷത്വത്തിന് ചേർന്നതല്ല' എന്ന് സഭാവിശ്വാസികളോട് ആഹ്വാനം ചെയ്തുകൊണ്ടായിരുന്നു മുഖപ്രസംഗം അവസാനിപ്പിച്ചത്. ഇതേത്തുടർന്ന് പല പള്ളികളിലും പ്രചരണയോഗങ്ങൾ കൂടി. കന്നി നാലാം തീയതി മലങ്കരയടിസ്ഥാനത്തിൽ എടുത്ത തീരുമാനങ്ങളെപ്പറ്റി ജനങ്ങളെ ബോധവാന്മാരാക്കുന്നതിന് ശ്രമങ്ങൾ തുടർന്നുകൊണ്ടിരുന്നു. ഈ തീരുമാനങ്ങളിൽ പ്രത്യേക ശ്രദ്ധയർഹിക്കുന്ന ഒന്നായിരുന്നു അഞ്ചാമത്തേത്. കർണ്ണേജപന്മാരുടെ പ്രേരണയ്ക്കു വഴങ്ങി പാത്രിയർക്കീസ് ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ മുടക്കിയേക്കാം എന്ന ഒരു ആശങ്ക മലങ്കരയിൽ പടർന്നുപിടിച്ചിരുന്നു എന്നതിന് ഒരു തെളിവായിരുന്നു അഞ്ചാമത്തെ തീരുമാനം. അത് ഇപ്രകാരമായിരുന്നു: 'മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങൾ അനുസരിച്ച് അസ്സോസിയേഷൻ കമ്മറ്റിയുടെ അനുമതിയോടുകൂടി പാത്രിയർക്കീസ് മലങ്കരയെ സംബന്ധിച്ചു ചെയ്യുന്ന ഏർപ്പാടുകൾ സാധുവായിരിക്കുമെങ്കിലും മുടക്ക്, കർമ്മവിരോധം, ഭരണവിരോധം മുതലായവ കമ്മറ്റിയുടെ പ്രേരണയിലും അനുമതിയോടും കമ്മറ്റി മുഖാന്തിരവും കാനോൻനിയമമനുസരിച്ചും മാത്രമേ പാടുള്ളൂ'. ഇന്ന് പുനരവലോകനം ചെയ്യുമ്പോൾ, ഇത് അബ്ദുള്ളാ പാത്രിയർക്കീസിന് ഒരു താക്കീതായിരുന്നു എന്നു കാണാം. അദ്ദേഹം മലങ്കര മെത്രാപ്പോലീത്തായെ മുടക്കുവാൻ ആലോചിക്കുന്നെന്നും അങ്ങനെ ഏകപക്ഷീയമായ ഒരു തീരുമാനം എടുത്തുകൂടാ എന്ന് അദ്ദേഹത്തോട് മലങ്കരസഭ ആവശ്യപ്പെടുന്നു എന്നും ഉള്ളതായിരുന്നു ഈ നിശ്ചയത്തിന്റെ പ്രമേയം. പക്ഷേ ഇത് അദ്ദേഹത്തെ കൂടുതൽ ചൊടിപ്പിച്ചു എന്നുവേണം കരുതുവാൻ. മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെ കാംക്ഷിക്കുന്ന എല്ലാവരും സംഘടിക്കുന്ന ഒരു കേന്ദ്രബിന്ദുവായി വട്ടശ്ശേരിൽ തിരുമേനിയെ അബ്ദുള്ളാ ബാവാ വീക്ഷിക്കുവാൻ തുടങ്ങി. അതോടുകൂടി



മെത്രാൻകക്ഷിയെന്നും ബാവാകക്ഷിയെന്നും വിളിക്കപ്പെടുന്ന രണ്ട് ഭിന്നകക്ഷികൾ മലങ്കരയിൽ രൂപംപ്രാപിച്ചു തുടങ്ങി. ഈ സംഭവവികാസങ്ങൾ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനി പ്രതീക്ഷിച്ചിരുന്നു എന്നത് അദ്ദേഹത്തിന്റെ രോഗശയ്യയിൽവെച്ച് പ്രിയശിഷ്യനായ വട്ടശ്ശേരിൽ തിരുമേനിയോട് കല്പിച്ച ചില മുന്നറിയിപ്പുകളിൽനിന്നും വ്യക്തമാണ്. തന്റെ മുടക്കിനുശേഷം 1912 ചിങ്ങം 22-ാം തീയതി കോട്ടയം എം. ഡി. സെമിനാരിയിൽ ചേർന്ന ഒരു പ്രതിഷേധയോഗത്തിൽ പ്രസംഗിക്കവേ[8] വട്ടശ്ശേരിൽ തിരുമേനി താഴെ കാണുന്ന വിധത്തിൽ പ്രസ്താവിക്കുകയുണ്ടായി. 'അദ്ദേഹത്തിന്റെ (പുലിക്കോട് തിരുമേനിയുടെ) രോഗക്കിടക്കയിൽ വെച്ച് പറഞ്ഞത് ഇപ്രകാരമായിരുന്നു. ബാവാ വരുന്നു, ഓരോരുത്തർക്കും ഓരോന്ന് സാധിപ്പാനുണ്ട്. ഇതിന് ഓരോ ചരിത്രങ്ങളുമുണ്ട്. പല നാശങ്ങളും സംഭവിക്കും. ഇത് കേട്ടവരിൽ ഒരാൾ നമ്മുടെ പോലീസ് സുപ്രണ്ട് എം. എ. ചാക്കോയാണ്. അതുംകൂടെ ഓർത്ത് ആയിരിക്കണം അദ്ദേഹം ഇന്ന് ഇത്ര സ്ഥിരമായി നില്ക്കുന്നതെന്ന് നിങ്ങളും ധരിച്ചുകൊൾവിൻ' (ഹസ്തതാഡനം).

1086 ഇടവമാസത്തിന് മുമ്പുതന്നെ പുലിക്കോട്ടിൽ തിരുമേനി പ്രവചിച്ചിരുന്ന ഭവിഷ്യത്തുകൾ സംഭവിച്ചുതുടങ്ങി. മലങ്കര മെത്രാപ്പോലീത്തായുടെ കൂട്ടുട്രസ്റ്റികളായിരുന്ന കോനാട്ട് മാത്തൻ മല്പാനും സി. ജെ. കുര്യനും മെത്രാപ്പോലീത്തായിക്കെതിരായി ചരടുകൾ വലിക്കുവാൻ തുടങ്ങി. പാത്രിയർക്കീസിനെ അനുകൂലിക്കുന്നവർ എന്ന മേൽവിലാസത്തിൽ ഇവരുടെകൂടെ വന്നവരെ ബാവാകക്ഷിക്കാരെന്നും വട്ടശ്ശേരിൽ തിരുമേനിയുടെ നിലപാടിനോട് യോജിച്ചവരെ മെത്രാൻകക്ഷിക്കാരെന്നും സാധാരണജനങ്ങൾ വിളിക്കുവാൻ തുടങ്ങി. സഭ ഒരു പിളർപ്പിന്റെ വക്കിൽ എത്തിക്കഴിഞ്ഞു. വട്ടിപ്പണം സ്വീകരിക്കുന്നതിനും സമുദായ സ്വത്തുക്കൾ സൂക്ഷിക്കുന്നതിനും അധികാരമുള്ള മൂന്നു കൂട്ടുട്രസ്റ്റികളിൽ രണ്ടുപേർ അതായത് കോനാട്ട് മാത്തൻ മല്പാനും സി. ജെ. കുര്യനും ഒരുവശത്തും, മലങ്കര മെത്രാപ്പോലീത്താ മറുവശത്തുമായി നിലകൊണ്ടു. ട്രസ്റ്റിമാരിൽ ഭൂരിപക്ഷമുള്ള തങ്ങൾക്ക് സ്വത്തുക്കളുടെ കൈവശംകൂടി ഉറപ്പിച്ച് കിട്ടിയാൽ കോടതിയിൽ തങ്ങളുടെ അവകാശം സുരക്ഷിതമായിരിക്കുമെന്ന് അവർ വിശ്വസിച്ചു. അതിനു

8. മലങ്കര സഭാപിതാക്കന്മാർ, ഡോ. സാമുവൽ ചന്ദനപ്പള്ളി, പേജ് 187.

വേണ്ടി ആദ്യമായി നീക്കിയ കരു ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ എങ്ങനെയെങ്കിലും പഴയസെമിനാരിയിൽനിന്നും ഒഴിപ്പിക്കണം എന്നതായിരുന്നു. ഈ കരുനീക്കത്തിന് വേറൊരു പശ്ചാത്തലവും ഉണ്ടായിരുന്നു. പുതിയ മലങ്കര മെത്രാപ്പോലീത്താ ആയി വന്ന ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തന്റെ മുൻഗാമിയായിരുന്ന ജോസഫ് മാർ ദീവന്നാസ്യോസ് ചെയ്തിരുന്നതുപോലെ പഴയ സെമിനാരിയിലെ മുറികളുടെ മൂന്നു സെറ്റ് താക്കോലുകൾ തുടർന്നും കൈവശം സൂക്ഷിക്കണമെന്ന് 1085 ചിങ്ങത്തിൽ കൂടിയ മാനേജിംഗ് കമ്മറ്റിയിൽ ഒരു നിശ്ചയം പാസ്സാക്കിയിരുന്നു. ഇത് ട്രസ്റ്റികളും മെത്രാപ്പോലീത്തായും തമ്മിൽ സ്വരച്ചേർച്ചയില്ലാതാക്കിയേക്കാം എന്ന ഒരു അഭിപ്രായം പൊന്തിവന്നപ്പോൾ അങ്ങനെ അഭിപ്രായവ്യത്യാസം ഉണ്ടാകുന്ന സംഗതികൾ മാനേജിംഗ് കമ്മറ്റിയിൽവെച്ച് ചർച്ചചെയ്ത് തീരുമാനിക്കാമെന്നും അതിനിടയില്ലാതെ വന്നാൽ മെത്രാപ്പോലീത്തായുടെ ചുമതലയിൽ അദ്ദേഹത്തിന്റെ അഭിപ്രായം നടത്താമെന്നുമായിരുന്നു കമ്മറ്റിയുടെ തീരുമാനം. ഇതിന്റെയർത്ഥം, വൈദിക ട്രസ്റ്റിയും അൽമായട്രസ്റ്റിയും മെത്രാപ്പോലീത്തായുടെ കൂട്ടുട്രസ്റ്റികൾ ആണെങ്കിലും, ആത്യന്തികവിശകലനത്തിൽ അവരെക്കാൾ കൂടുതൽ ചുമതല സഭയോടുള്ളത് മെത്രാപ്പോലീത്തായ്ക്ക് തന്നെയാണെന്നായിരുന്നു. ഇത് കമ്മറ്റിയുടെ അധികാരപരിധിയിൽപ്പെടാത്ത ഒരു കാര്യമാണെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ടുള്ള ഒരു പ്രതിഷേധക്കുറിപ്പ് വട്ടശ്ശേരിൽ തിരുമേനിയുടെ പേർക്ക് കോനാട്ട് മാത്തൻ മല്പാൻ രജിസ്റ്റർ തപാലിൽ അയച്ചുകൊടുത്തതായി 'നിത്യാക്ഷരങ്ങൾ' എന്ന പുസ്തകത്തിന്റെ ഒന്നാം വാല്യത്തിൽ പറയുന്നുണ്ട്. ഇതിന് തക്കതായ ഒരു മറുപടി തിരുമേനി മല്പാനച്ചന് അയച്ചുകൊടുത്തു[9]. താഴെ ഉദ്ധരിച്ചിരിക്കുന്നത് പ്രസ്തുത മറുപടിയിലെ ഒന്നുമുതൽ മൂന്നുവരെയുള്ള പരിച്ഛേദങ്ങൾ മാത്രമാണ്.

(1) 'ട്രസ്റ്റികളെ നിശ്ചയിച്ചത് മൂന്നുപേരുംകൂടി ആലോചിച്ച് നടത്തണമെന്നുള്ള ഉദ്ദേശത്തിന്മേൽ ആണെന്നല്ലാതെ അവർ യോജിച്ച് നടത്തണമെന്നോ അവരിൽ അഭിപ്രായവ്യത്യാസം വന്നുകൂടാ എന്നോ പൊതുയോഗം ഉദ്ദേശിച്ചിട്ടില്ലെന്ന് തീർച്ചയാണ്.

9. മാർ ദീവന്നാസ്യോസിന്റെ നിത്യാക്ഷരങ്ങൾ, വാല്യം 1, ഇസഡ്. എം. പാറേട്ട്, പേജ് 52.



(2) നാമും കോട്രസ്റ്റികളും തമ്മിൽ അഭിപ്രായവ്യത്യാസം വന്നാൽ അടിയന്തിരസംഗതികളിൽ നമ്മുടെ ഉത്തരവാദിത്വത്തിന്മേൽ നമ്മുടെ അഭിപ്രായം നടത്താമെന്ന് മാനേജിംഗ് കമ്മറ്റി നിശ്ചയിച്ചത് കമ്മറ്റിക്ക് അധികാരമില്ലാത്ത പ്രവൃത്തിയാണെന്ന് മല്പാൻ പറയുന്നത് മല്പാന്റെ സ്വേച്ഛയിന്മേൽ മാത്രം സ്ഥാപിച്ച ഒരഭിപ്രായമെന്നല്ലാതെ മറ്റുവിധത്തിൽ മനസ്സിലാക്കുവാൻ തക്കവണ്ണം മല്പാൻ യാതൊരു ന്യായവും പറയുന്നില്ല. നേരെമറിച്ച് മല്പാനെ ട്രസ്റ്റിയായി തെരഞ്ഞെടുത്ത പൊതുയോഗം എഴുതിത്തന്നിട്ടുള്ള അധികാരപത്രത്തിനും നിശ്ചയത്തിനും വിപരീതമായ ഒരു വാദമാണ് മല്പാൻ ഇപ്പോൾ പുറപ്പെടുവിച്ചിരിക്കുന്നത്. എന്തെന്നാൽ 1067 മീനം 21-ാം തീയതി കൂടിയ പൊതുയോഗത്തിന്റെ നിശ്ചയം പതിമൂന്നാം വകുപ്പിൽ താഴെ പറയുന്ന പ്രകാരം കാണുന്നു:

*കൊച്ചിയിലെ പഞ്ചായത്തു വിധിപ്രകാരവും രാജകീയ അപ്പീൽ കോടതിയിൽ 1061-ൽ അപ്പീൽ 3-ാം നമ്പർ വിധിപ്രകാരവും ട്രസ്റ്റ് വകയായി സ്ഥാപിക്കപ്പെട്ടിരിക്കുന്ന വസ്തുക്കളിന്മേൽ മാത്രം ട്രസ്റ്റികൾക്ക് ബാദ്ധ്യത ഉണ്ടായിരിക്കുന്നതും മാനേജിംഗ് കമ്മറ്റിയിൽ നിന്നും അപ്പോഴപ്പോൾ ഏർപ്പെടുത്തുന്ന നിശ്ചയങ്ങൾ ട്രസ്റ്റികൾ അനുസരിച്ചിരിക്കേണ്ടതുമാകുന്നു.*

ഇതുകൊണ്ട് പൊതുയോഗം ട്രസ്റ്റികളെ മാനേജിംഗ് കമ്മറ്റിയുടെ നിശ്ചയങ്ങൾക്ക് കീഴ്പ്പെടുത്തിവെച്ചിരിക്കുന്നു എന്നും ട്രസ്റ്റികളുടെ നടത്തയ്ക്കുവേണ്ട നിയമം ഉണ്ടാക്കാൻ ആ കമ്മറ്റിക്ക് പൂർണ്ണ സ്വാതന്ത്ര്യവും അധികാരവും കൊടുത്തിരിക്കുന്നുവെന്നും സ്പഷ്ടമായിരിക്കെ, ഈ അധികാരം അനുസരിച്ച് മാനേജിംഗ് കമ്മറ്റി ചെയ്ത ഒരു നിശ്ചയം കമ്മറ്റിക്ക് അധികാരം ഇല്ലാത്ത പ്രവൃത്തിയാണെന്ന് പറവാൻ മല്പാന് യാതൊരു അധികാരവുമില്ല. ആ നിശ്ചയംകൊണ്ട് ട്രസ്റ്റിന് വല്ല ദോഷവും തട്ടുന്നപക്ഷം അതിനുള്ള ഉത്തരവാദിത്തം നമുക്കും കമ്മറ്റിക്കുമല്ലാതെ മല്പാന് വരാവുന്നതല്ലാത്തതിനാൽ അതിനെ ആസ്പദമാക്കി ഒരു തർക്കം പുറപ്പെടുവിക്കാനും മല്പാന് അർഹതയില്ല.

(3) കമ്മറ്റിയുടെ ഈ അധികാരത്തെ മല്പാൻ ഇപ്പോൾ നിഷേധിക്കുന്നതിനാൽ പൊതുയോഗം മല്പാനെ ഏല്പിച്ചിരിക്കുന്ന ട്രസ്റ്റിന് മല്പാൻ ലംഘനക്കാരനായും വിശ്വസ്തനാകാതെയും തീർന്നിരി

ക്കുന്നു. ട്രസ്റ്റിയുടെ നടത്തയ്ക്കു വേണ്ട നിയമം ഉണ്ടാക്കിത്തരുവാൻ പൊതുയോഗം കമ്മറ്റിയെ അധികാരപ്പെടുത്തിയിരിക്കുന്ന സ്ഥിതിക്ക് കമ്മറ്റി ചെയ്ത നിയമം മല്പാന് സമ്മതമില്ലെന്നു പറയുന്നതിനാൽ മല്പാൻ ട്രസ്റ്റിയായിരിക്കുവാൻ അയോഗ്യനായി ത്തീർന്നിരിക്കുന്നു. കമ്മറ്റിയുടെ നിശ്ചയം അനുസരിച്ച് പ്രവർത്തിപ്പാൻ മല്പാന് സമ്മതമില്ലെങ്കിൽ ട്രസ്റ്റിസ്ഥാനം രാജിവെച്ച് ഒഴിയണമെന്നല്ലാതെ മല്പാന് വേറെ നിവർത്തിമാർഗ്ഗം ഇല്ലെന്ന് ആർക്കും അറിയാവുന്നതാണ്...."

ഈ കത്തെഴുതിയത് 1085 മേടം 29-ാം തീയതിയായിരുന്നു. ഈ കത്തിലെ ഉള്ളടക്കം മാത്തൻ മല്പാനും കൂട്ടുകാർക്കും രസകരമായി തോന്നിയിരിക്കുവാൻ ഇടയില്ല. തന്റെ സഹപ്രവർത്തകനും, മിക്കവാറും സമപ്രായക്കാരനുമായിരുന്ന ഒരു മല്പാൻ തന്റെ മേലധികാരിയായി മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടപ്പോൾമുതൽ മനുഷ്യസഹജമായ കിടമാത്സര്യം മാത്തൻ മല്പാനെ മാനസികമായി മഥിച്ചിരിക്കണം. അത് ഒരു പുരാതന സഭയെ പിളർപ്പിലേക്ക് നയിക്കുന്നതിന് സഹായകരമായത് ഏറ്റവും നിർഭാഗ്യകരമായിപ്പോയി എന്നു മാത്രമേ പറയുവാൻ പറ്റൂ. ഇതിന്റെയൊക്കെ പരിണിതഫലമായി വട്ടശ്ശേരിൽ തിരുമേനിയെ അധികാര ഭ്രഷ്ടനാക്കേണ്ടത് എതിരാളികളുടെ ഒരു ആവശ്യവും നയവുമായി ത്തീർന്നു. തിരുമേനിയെ പഴയസെമിനാരിയിൽനിന്നും നിഷ്കാസനം ചെയ്യണമെങ്കിൽ, ആദ്യമായി ചെയ്യേണ്ടത് അദ്ദേഹത്തിന്റെ വലംകൈയായി വർത്തിച്ചുകൊണ്ടിരുന്ന സെമിനാരി മാനേജർ അലക്സന്ത്രയോസ് കത്തനാരെ തൽസ്ഥാനത്തുനിന്നും മാറ്റി വേറൊരാളെ അവിടെ നിയമിക്കുകയായിരുന്നു. മട്ടയ്ക്കലച്ചൻ എന്ന അപരാഭിധാനത്താൽ അറിയപ്പെട്ടിരുന്ന അദ്ദേഹത്തെ വിടുതൽ ചെയ്തിരിക്കുന്നതായി വിമതട്രസ്റ്റിമാർ രണ്ടുപേരുംകൂടിച്ചേർന്ന് ഒരു നോട്ടീസ് അദ്ദേഹത്തിനയച്ചു. എന്നാൽ മട്ടയ്ക്കലച്ചൻ ഇതിൻപ്രകാരം സ്ഥാനത്യാഗം ചെയ്യുന്നതിന് കൂട്ടാക്കിയില്ല. പഴയസെമിനാരി മാനേജരെ നിയമിക്കുന്നതിനും മാറ്റുന്നതിനുമുള്ള അധികാരം എക്കാലത്തും മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിട്ടുള്ളതാണെന്നും അതിനാൽ രണ്ട് ട്രസ്റ്റിമാരുടെ നോട്ടീസ് തനിക്ക് ബാധകമല്ലെന്നുമുള്ള നിലപാടാണ് അദ്ദേഹം എടുത്തത്. ഈ സമയം അബ്ദുള്ളാ പാത്രിയർക്കീസ് പഴയസെമിനാരിയിൽത്തന്നെ താമസിക്കുകയായിരുന്നു. വട്ടശ്ശേരിൽ തിരുമേനിയും സെമിനാരിയിൽത്തന്നെയായിരുന്നു സ്ഥിരമായി താമസിച്ചിരുന്നത്. മട്ടയ്ക്കലച്ചനെ മാറ്റണമെന്ന് ബാവാകക്ഷിക്കാരും പാടില്ലെന്ന് മെത്രാൻകക്ഷിക്കാരും വാശിപിടിച്ചു. സ്വാഭാവികമായി വെറും ഒരു അഭിപ്രായസംഘട്ടനം എന്ന നിലയിൽ നിന്നും അശ്രീകരമായ ഒരു ഏറ്റുമുട്ടലിലേക്ക് ഇത് സംക്രമിച്ചു കൊണ്ടിരുന്നു. രണ്ട് കൂട്ടുട്രസ്റ്റികളും കൂടിച്ചേർന്ന് മട്ടയ്ക്കലച്ചനെ സെമിനാരിയിൽനിന്നും പുറത്താക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ഒരു പരാതിയും അധികാരസ്ഥാനങ്ങളിൽ കൊടുത്തു. ഇത് നിയമപാലകരുടെ ശ്രദ്ധയിൽപെട്ടപ്പോൾത്തന്നെ ഒരു ക്രിമിനൽ കേസ്സായി രൂപാന്തരപ്പെട്ടു. 1086-ലെ 50-ാം നമ്പരായി കോട്ടയത്ത് രജിസ്റ്റർ ചെയ്യപ്പെട്ട സുവിദിതമായ സമരിക്കേസ് ഇതായിരുന്നു. രണ്ടുഭാഗത്തുള്ള പ്രമുഖന്മാരെയും കോട്ടയം പോലീസ് ഇൻസ്പെക്ടർ ചോദ്യം ചെയ്തശേഷം വിവരങ്ങൾ ഒരു മഹസ്സറോടുകൂടി ജില്ലാ മജിസ്ട്രേട്ടിന് റിപ്പോർട്ടു ചെയ്തു. സ്ഥിതിഗതികൾ നിയന്ത്രണാതീതമായിത്തീരാനിടയുണ്ടെന്ന് ബോദ്ധ്യമായ ജില്ലാ മജിസ്ട്രേട്ട്, പാത്രിയർക്കീസും മലങ്കര മെത്രാപ്പോലീത്തായും താമസിച്ചിരുന്ന രണ്ട് മുറികൾ ഒഴികെ പഴയസെമിനാരിയിലെ ബാക്കി മുറികൾ മുഴുവൻ ജപ്തിചെയ്ത് പോലീസ് അധീനതയിൽ വെയ്ക്കുവാൻ ഉത്തരവിട്ടു. ഇതിൻപ്രകാരം പാർവത്യകാർ വന്ന് മേല്പറഞ്ഞ രണ്ട് മുറികൾക്കു പുറമേ പരദേശികളായ മെത്രാന്മാരും റമ്പാന്മാരും താമസിച്ചിരുന്ന മുറികളും കഴിച്ച് ബാക്കിയുള്ള എല്ലാ മുറികളും (കമ്മറ്റി മാളിക, ബസ്ഗാസാമുറി എന്നിവ ഉൾപ്പെടെ) ജപ്തിചെയ്ത് മുദ്രവെച്ച് പൂട്ടി പോലീസധീനത്തിലാക്കി. അങ്ങനെ മലങ്കരസഭയുടെ ആസ്ഥാനമായ പഴയസെമിനാരി തിരുവിതാംകൂർ സംസ്ഥാനത്തിന്റെ നീതിന്യായവകുപ്പിന്റെ അധീനതയിലായി. ഇതു സംബന്ധിച്ച കല്പന മജിസ്ട്രേട്ട് പുറപ്പെടുവിച്ചത് 1086 ഇടവം അഞ്ചാം തീയതി ആയിരുന്നു. തീർച്ചയായും ഇത് സഭാചരിത്രത്തിലെ ഒരു കരിദിനമായിരുന്നു എന്നതിന് സംശയമില്ല. തന്റെ അതിഥിയായി പഴയസെമിനാരിയിലെ ഒരു മുറിയിൽ താമസിച്ചിരുന്ന പാത്രിയർക്കീസിന്റെ നേതൃത്വത്തിൽ തന്റെ ആസ്ഥാനമായ സെമിനാരിയുടെ മിക്കവാറും എല്ലാ മുറികളും ജപ്തി ചെയ്തു പോലീസിന്റെ അധീനതയിൽ എടുക്കുവാൻ ഇടയായ സാഹചര്യങ്ങൾ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന വട്ടശ്ശേരിൽ തിരുമേനിയെ എന്തുമാത്രം വേദനിപ്പിച്ചിരുന്നു എന്ന് സദ്ഭാവനയുള്ള

വർക്ക് മാത്രമേ ഇന്ന് വിഭാവനചെയ്യുവാൻ സാധിക്കുകയുള്ളൂ. മലങ്കര മെത്രാപ്പോലീത്തായും അന്ത്യോഖ്യാ പാത്രിയർക്കീസും തമ്മിലുള്ള സമീകരണസൂത്രത്തിന്റെ (equation formula) പ്രശ്നം മാത്രമല്ലായിരുന്നു ഇത്. അനേകായിരം മൈൽ അകലെനിന്ന് കുറച്ചു നാളത്തേക്ക് ഇവിടെവന്ന് അതിഥിയായി താമസിച്ചുകൊണ്ടിരുന്ന വിദേശീയനായ പാത്രിയർക്കീസിന്റെ പ്രശസ്തിയുടെ പ്രശ്നവു മല്ലായിരുന്നു ഇത്. പക്ഷേ, തദ്ദേശീയനായ മലങ്കര മെത്രാപ്പോലീത്തായ്ക്ക് പ്രശസ്തിക്കുമുപരി ആത്മാഭിമാനത്തിന്റെയും അതിജീവിക്കലിന്റെ തന്നെയും ഒരു പ്രശ്നമായിരുന്നു ഇത്. തനിക്കെതിരായി തന്റെ സ്വന്തം രക്തത്തിലുള്ളവർ അണിയറയിൽ കരുക്കൾ നീക്കിക്കൊണ്ടിരുന്നത് അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം മർമ്മഭേദകമായ ഒരു അനുഭവമായിരുന്നു. യേശുക്രിസ്തുവിന്റെ കഷ്ടാനുഭവത്തിലെ പ്രതിപുരുഷപീഡാനുഭവത്തിന്റെ (Vicarious Suffering) ചില ഘടകങ്ങൾ ഇതിനുണ്ടായിരുന്നു. ഈ അപമാനം താൻ സഹിക്കുന്നതെന്തിനായിരുന്നു? തനിക്കോ കുടുംബത്തിനോ യാതൊരു മുതൽക്കൂട്ടിനുംവേണ്ടിയായിരുന്നില്ല എന്ന് സ്പഷ്ടമാണ്. പ്രത്യുത തന്റെ പുരാതനസഭയുടെ നിലനില്പിനും അതിന്റെ സ്വാതന്ത്ര്യം സംരക്ഷിക്കുന്നതിനും വേണ്ടി മാത്രം -സത്യമെന്ന് താൻ കരുതുന്ന ചില തത്വങ്ങൾക്കുവേണ്ടി മാത്രം. എന്നാൽ ഇത് അദ്ദേഹത്തിന്റെ കഷ്ടാനുഭവാഴ്ചയുടെ ആദ്യദിവസം മാത്രമായിരുന്നു. വർഷങ്ങളോളം നീണ്ടുനിന്ന സുദീർഘമായ യാതനകളുടെ ഒരു തിരനോട്ടം മാത്രമായിരുന്നു ഇത്.

പഴയസെമിനാരി ജപ്തിചെയ്തു കഴിഞ്ഞപ്പോഴേക്കും അടുത്ത നടപടിയെപ്പറ്റി ബാവാകക്ഷിക്കാർ കൂടുതൽ ഗൗരവമായി ആലോചിക്കുവാൻ തുടങ്ങി. മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ കൂട്ടുട്രസ്റ്റിയായിരിക്കുന്ന വട്ടശ്ശേരിൽ തിരുമേനിയെ ആസ്ഥാനത്തുനിന്നും മുടക്കിക്കഴിഞ്ഞാൽ ഔദ്യോഗികപദവിമൂലം തനിക്ക് ലഭിച്ച കൂട്ടുട്രസ്റ്റിസ്ഥാനവും അതോടൊപ്പം നഷ്ടമാകുമെന്നും അപ്പോൾ മട്ടയ്ക്കലച്ചന്റെ മാനേജർസ്ഥാനവും താനെ അപ്രത്യക്ഷമാകുമെന്നും അവർ കണക്കുകൂട്ടി. ഇതുവരെ കേട്ടുകേൾവിയായി മാത്രം പരന്നിരുന്ന മുടക്കിന്റെ ശ്രുതി പാത്രിയർക്കീസിനെക്കൊണ്ട് നടപ്പാക്കിച്ചാൽ മലങ്കരയുടെ ഭരണരംഗം പൂർണ്ണമായും തങ്ങൾക്കധീനമാകുമെന്ന് അവർ വിശ്വസിച്ചു. പക്ഷേ, മലങ്കരയിലെ ബഹുഭൂരിപക്ഷത്തിന്റെയും സ്നേഹാദരങ്ങൾക്ക് പാത്രീഭൂതനായിരുന്ന വട്ടശ്ശേരിൽ തിരുമേനിയെ തൊട്ടുകളിക്കുന്നത് വളരെ സൂക്ഷിച്ചു വേണമെന്നും അവരുടെ സാമാന്യബുദ്ധി അവരെ ഉപദേശിച്ചിരുന്നു എന്ന് തോന്നുന്നു. താൻ ആവശ്യപ്പെട്ടപ്രകാരം ഉടമ്പടി കൊടുക്കാഞ്ഞാൽ മുടക്കിക്കളയുമെന്ന് ഒരിക്കൽ നേരിട്ട് പറഞ്ഞപ്പോൾ 'മുടക്കിയാൽ ഒരു സ്വർണ്ണമാലപോലെ ധരിക്കും' എന്ന വീരോചിതമായ മറുപടിയായിരുന്നു പാത്രിയർക്കീസിന് മെത്രാപ്പോലീത്തായിൽ നിന്നും ലഭിച്ചത്. ഭയപ്പെട്ടോടുന്ന ഒരു കേഴമാൻ അല്ലായിരുന്നു അദ്ദേഹം, ഭയം തീണ്ടിയിട്ടില്ലാത്ത ഒരു സിംഹരാജനായിരുന്നു. വട്ടിപ്പണക്കേസിൽ ഹാജരാക്കിയിട്ടുള്ള മുടക്കുകല്പന വായിച്ചാൽ ഇന്നത്തെ നിയമജ്ഞരുടെ ഭാഷയിൽ അത് ഒരു സംസാരിക്കുന്ന കല്പന (Speaking Order) ആയി ആസൂത്രിതമായിരുന്നെന്ന് തോന്നുന്നു. മുടക്കിന്റെ പല ന്യായീകരണങ്ങളും അതിൽ അക്കമിട്ട് പറഞ്ഞിട്ടുണ്ട്. 1086 ഇടവം 26-ാം തീയതി വ്യാഴാഴ്ച ഒപ്പുവെച്ച ഈ കല്പന മെത്രാപ്പോലീത്തായുടെ ആസ്ഥാനമായ പഴയസെമിനാരി ചാപ്പലിൽവെച്ച്, 29-ാം തീയതി ഞായറാഴ്ച കുർബ്ബാനയ്ക്കുശേഷം പരസ്യമായി വായിച്ച് നടപ്പാക്കണമെന്നായിരുന്നു ആദ്യത്തെ പ്ലാൻ. സമരിക്കേസിന്റെ പ്രത്യാഘാതമായി മുടക്കും ഉടൻതന്നെ ഉണ്ടാകുമെന്നുള്ള സംസാരം പരക്കെ വ്യാപിച്ചിരുന്നു. അതോടൊപ്പം മുടക്കുകല്പന പ്രസിദ്ധീകരണത്തിന് കൊടുക്കത്തക്കവിധം അച്ചടിക്കുവാൻ ഒരു പ്രസ്സിൽ ഇടപാട് ചെയ്തിരുന്ന രഹസ്യം, മെത്രാൻകക്ഷിക്കാരുടെ ശ്രദ്ധയിൽപെട്ടിരുന്നതിനാൽ അവരും മുടക്കുവിളംബരം പഴയസെമിനാരി ചാപ്പലിൽനിന്നും പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. 1086 ഇടവം 29-ാം തീയതി ഞായറാഴ്ച ഞെട്ടിപ്പിക്കുന്ന പല സംഭവങ്ങളും പ്രതീക്ഷിച്ചുകൊണ്ട് വലിയ ഒരു ജനസമൂഹം പഴയസെമിനാരിയിലെ കുർബ്ബാനയിൽ സംബന്ധിക്കുവാൻ കൂടിയിരുന്നു. സാധാരണ പതിവിലും നേരത്തെതന്നെ പാത്രിയർക്കീസ് ബാവാ മദ്ബഹായിൽ പ്രവേശിച്ചു. കൂടെ നാട്ടുകാരും വിദേശീയരുമായ മെത്രാന്മാരും റമ്പാന്മാരും മറ്റും ഉണ്ടായിരുന്നു. ചാപ്പലിനകത്തും പുറത്തും മെത്രാപ്പോലീത്തായുടെ ആരാധകരായ വലിയൊരു ജനക്കൂട്ടം കോട്ടയം പട്ടണത്തിലെ പല പള്ളികളിൽനിന്നും എന്തിനും തയ്യാറായി നില ഉറപ്പിച്ചിരുന്നു. ഇവരുടെ എണ്ണവും വണ്ണവും സെമിനാരിയുടെ രണ്ടാം നിലയിൽനിന്നു കണ്ടു മനസ്സി

ലാക്കിയ സി. ജെ. കുര്യൻ തെല്ലൊന്ന് പരിഭ്രമിച്ചതായിട്ടാണ് സ്ഥിതി ഗതികൾ നേരിൽക്കണ്ട മാർ ഈവാനിയോസ് (പിന്നീട് റോമാ സഭയിൽ ചേർന്ന) തന്റെ ഗിരിദീപം എന്ന പ്രസിദ്ധീകരണത്തിൽ പറഞ്ഞിട്ടുള്ളത്. അതിനാൽ മുടക്കുകല്പന അന്ന് വായിക്കേണ്ട എന്ന നിർദ്ദേശം ഒരു തുണ്ടുകടലാസ്സിൽ എഴുതി മദ്ബഹായിൽ നിന്നിരുന്ന മാത്തൻ മല്പാന്റെ പക്കലേക്ക് സി. ജെ. കുര്യൻ കൊടുത്തയച്ചു. മല്പാൻ ഉടൻതന്നെ അത് ബാവായെ കാണിക്കുകയും അവിടെയുണ്ടായിരുന്ന പ്രമുഖന്മാരുമായി അദ്ദേഹം ഒരു രഹസ്യാലോചന നടത്തുകയും ചെയ്തു. ഏതായാലും മുടക്കുകല്പന അന്ന് പള്ളിയിൽ വായിച്ചില്ല. ഇത് ബാവാകക്ഷിയിലുള്ള പലരേയും താൽക്കാലികമായി ഭഗ്നാശയരാക്കി എന്നതാണ് സത്യം. പാത്രിയർക്കീസ് ബാവായും പരിവാരങ്ങളും ചാപ്പലിൽനിന്നും പഴയസെമിനാരിയിലെ തങ്ങളുടെ മുറികളിലേക്ക് പോയപ്പോൾ മെത്രാപ്പോലീത്തായുടെ അനുകൂലികളായ വലിയ ഒരു ജനക്കൂട്ടം നാടകശാലയിൽ അവരുടെ ചുറ്റും നിന്നുകൊണ്ട് ഗീവറുഗീസ് മാർ ദീവന്നാസ്യോസിന് ചിയേഴ്സ് വിളിച്ചുകൊണ്ടിരുന്നു. ഇത് അബ്ദുള്ളാ ബാവായെ അത്യധികം പ്രകോപിപ്പിച്ചു. ജനക്കൂട്ടത്തിൽനിന്നും വഴുതിമാറി അവർ സ്വന്തം മുറികളിൽ പ്രവേശിച്ച് കതകുകൾ അടച്ചു. ജനം അവരെ വിട്ടിട്ട് അടുത്ത മുറിയിൽ വിശ്രമിച്ചിരുന്ന വട്ടശ്ശേരിൽ തിരുമേനിയെ കണ്ട് ഭയഭക്തിയോടുകൂടി അദ്ദേഹത്തിന്റെ കൈകൾ ചുംബിച്ചശേഷം സ്ഥലംവിട്ടു. പക്ഷേ മുടക്കുകല്പന വായിച്ചില്ലെങ്കിലും ഒരു രജിസ്റ്റർ കത്തായി ആലപ്പുഴ അഞ്ചലാഫീസിൽ നിന്നും വട്ടശ്ശേരിൽ തിരുമേനിയുടെ പഴയസെമിനാരി മേൽവിലാസത്തിൽ കോട്ടയത്തേയ്ക്ക് അയയ്ക്കപ്പെട്ടുകഴിഞ്ഞിരുന്നു. ഇതിന്റെ കോപ്പികൾ മലങ്കരയിലെ പല പള്ളികളിലേക്കും പോയിരുന്നു. തൊട്ടടുത്ത മുറിയിൽ കോട്ടയത്ത് താമസിച്ചിരുന്ന മെത്രാപ്പോലീത്തായ്ക്ക് ആലപ്പുഴ അഞ്ചലാഫീസ് മുഖാന്തിരം രജിസ്റ്റർകത്ത് അയച്ചതിന്റെ മനഃശാസ്ത്രം നിഗൂഢമായിരിക്കുന്നു. ഏതായാലും, മലങ്കരയിലെ മിക്ക പള്ളികളിലും മുടക്കുകല്പന വായിച്ചില്ല. ഈ കല്പനയിൽ പ്രതിഷേധിച്ച്, മനോരമ പത്രാധിപർക്ക് അനേകം കത്തുകൾ കിട്ടുകയുണ്ടായി എന്ന് റിപ്പോർട്ട് ഉണ്ടായിരുന്നു. മുടക്കു വാർത്ത പുറത്തുവന്നതോടുകൂടി വട്ടശ്ശേരിൽ തിരുമേനി താമസിച്ചിരുന്ന പഴയസെമിനാരിയിലെ മുറി ഒരു തീർത്ഥാടനകേന്ദ്രമായി



മാറി. കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്നും വിശ്വാസികൾ തിരുമേനിയുടെ കൈ മുത്താനായി ഒഴുകിക്കൊണ്ടിരുന്നു. സാമ്പത്തികമായും ധാർമ്മികമായുമുള്ള അവരുടെ പിന്തുണ അദ്ദേഹത്തിന്റെ ആത്മവിശ്വാസം വർദ്ധിപ്പിച്ചുകൊണ്ടിരുന്നു.

മുടക്കുകല്പനയെ ഒരു ആറ്റംബോംബായിട്ടാണ് ചരിത്രകാരനായ ഇസഡ്. എം. പാറേട്ട് ചിത്രീകരിച്ചിരിക്കുന്നത്. വട്ടിപ്പണകേസിൽ വാദിഭാഗം ഹാജരാക്കിയ ഈ മുടക്കുകല്പനയുടെ മലയാളതർജ്ജിമയിൽനിന്നും അതിന്റെ പ്രധാന ഭാഗങ്ങൾ താഴെ ചേർക്കുന്നു.

‘സർവ്വശക്തനായി സാരാംശസമ്പൂർണ്ണനായിരിക്കുന്ന ആദ്യന്തമില്ലാത്തവന്റെ തിരുനാമത്തിൽ തനിക്ക് സ്തുതി.

ബലഹീനനായ രണ്ടാമത്തെ അബ്ദെദാലോഹൊ ആകുന്ന അന്ത്യോഖ്യായുടെയും കിഴക്ക് ഒക്കെയുടെയും ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ ഇഗ്നാത്തിയോസ് പാത്രിയർക്കീസ്, ഗീവറുഗീസ് ദീവന്നാസ്യോസിനെ അറിയിക്കുന്നത്. താൻ പ്രവർത്തിക്കുന്നതിന്റെ സകല ധിക്കാരത്തെയും നേരുകേടിനെയും തിന്മയെയും കലഹങ്ങളെയും ഭിന്നതകളെയും ഞാൻ കണ്ടും കേട്ടും മനസ്സിലാക്കിയിരിക്കുന്നു. അവയെ താഴെ കാണിക്കുന്നു.

1) പൊതുമുതലുകൾ മലങ്കരയുള്ള ഈ സുറിയാനിജാതിയുടെ ഉത്തമമായ ഗുണത്തിനുതകത്തക്കവണ്ണം ശരിയായിട്ടും പക്ഷപ്രീതികൂടാതെയും നിങ്ങൾ നടത്തുന്നില്ല.

2) വിശുദ്ധസഭയുടെ നന്മയ്ക്കെതിരായി തന്നിഷ്ടംപോലെ സകലവും പ്രവർത്തിപ്പാൻ ഏറ്റം ശ്രമിച്ചുകൊണ്ട് പൂർണ്ണമായ സർവ്വസ്വാതന്ത്ര്യത്തോടുകൂടെ അധികാരം നടത്തുന്നു.

3) സഭയിൽ സ്വാതന്ത്ര്യാധികാരം ലഭിക്കുന്നതിനായി നേരെയല്ലാത്ത മാർഗ്ഗത്തിൽക്കൂടെ നടക്കുന്നു.

4) മേൽപറഞ്ഞ അധികാരം ലഭിപ്പാനായി ദൈവത്തിന്റെ വിശുദ്ധസഭയിൽ ഛിദ്രങ്ങളും വിവാദങ്ങളും കലഹങ്ങളും ഉണ്ടാക്കുന്നു.

5) ദുരുദ്ദേശത്തെ ആശ്രയിച്ചുകൊണ്ട് മേൽ അധികാരി ഇല്ലാത്തവണ്ണം സർവ്വാധികാരം ലഭിപ്പാൻ ശ്രമിക്കുന്നു.

6) നിയമപ്രകാരമുള്ള മേലാവിനെ അനുസരിക്കുന്നില്ല.

7) നമ്മുടെ സ്ഥാനത്തോടും പത്രോസിനടുത്ത സിംഹാസനത്തോടും ജനങ്ങൾക്ക് ഉള്ള ആദരവിനും വിശ്വാസത്തിനും കുറവ് വരുത്തത്തക്കവണ്ണം നമ്മുടെ പ്രധാന പുരോഹിതസ്ഥാനത്തോട് ബഹുമാനക്കുറവും വലിയ വെറുപ്പും ഉണ്ടാക്കത്തക്കവണ്ണം അടിസ്ഥാനമില്ലാത്ത വ്യാജമായ വർത്തമാനങ്ങളെ എല്ലാ സ്ഥലത്തും പ്രചരിപ്പിക്കുകയും അങ്ങനെ പ്രവർത്തിക്കുന്നവരെ സഹായിക്കുകയും ചെയ്യുന്നു.

8) നിങ്ങളുടെ ഉള്ളിൽ മറഞ്ഞുകിടക്കുന്ന ദുരുദ്ദേശങ്ങളുടെ നിവൃത്തിക്കുവേണ്ടി കാതോലിക്കായ്ക്ക് അടുത്തതും ശ്ലീഹായ്ക്കടുത്തതുമായ സഭയുടെ സത്യവിശ്വാസത്തിനും പൂർവ്വാചാരങ്ങൾക്കും കാനോനുകൾക്കും എതിരായി നിങ്ങൾ ചിലതെല്ലാം പ്രവർത്തിക്കുകയും ദുരുപദേശങ്ങളെ പുറപ്പെടുവിക്കുകയും അങ്ങനെയുള്ള ത്യാജ്യങ്ങളായ ദുരുപദേശങ്ങളെ പ്രസംഗിക്കുന്നവരെ സഹായിക്കുകയും ചെയ്യുന്നു.

9) മേൽ പറഞ്ഞ പ്രവൃത്തികൾ എല്ലാം നിങ്ങളുടെ വാഴ്ച സമയത്ത് പിതൃപുത്ര പരിശുദ്ധാത്മാവാം സത്യദൈവത്തിന്റെ മുമ്പാകെയും തന്റെ പരിശുദ്ധന്മാരുടെ മുമ്പാകെയും മാലാഖമാരുടെ മുമ്പാകെയും പാപമോചനം നല്കുന്ന മദ്ബഹായുടെ മുമ്പാകെയും ഭയങ്കരമായ വിശുദ്ധ കുർബ്ബാനയുടെ മുമ്പാകെയും...........പരസ്യമായി വായിച്ച് സത്യംചെയ്തിട്ടുള്ള ശൽമൂസായ്ക്ക് വിപരീതമായ സത്യലംഘനമാകുന്നു.

10) ജീവനുള്ളതും ജീവൻ നല്കുന്നവനും...........എല്ലാം കണ്ടുകൊണ്ട് ഇരിക്കുന്നവനുമായ ദൈവത്തിന്റെ മുമ്പാകെ ചെയ്തിട്ടുള്ള സത്യത്തെ ലംഘിച്ചതുകൊണ്ട്........... കാനോനുകളെ ലംഘിച്ചതുകൊണ്ടും പൂർവ്വാചാരങ്ങളെ ചവുട്ടി മെതിച്ചതുകൊണ്ടും ഉന്നതമേറിയ ഈ മേല്പട്ടസ്ഥാനത്ത് ഇരിപ്പാൻ നിങ്ങൾ യോഗ്യനല്ല. മേൽ പറഞ്ഞവ കൂടാതെ നിങ്ങളുടെ കൈകൾക്ക് വിറയൽ ഉള്ളതുകൊണ്ട്..........പീലാസായും കാസായും കൈയിൽ പിടിച്ച് തനിച്ചു തന്നെ കുർബ്ബാന ചൊല്ലാൻ പാടില്ലാതിരിക്കുന്നു. വിശുദ്ധ പാത്രങ്ങളിലെ ശരീരരക്തങ്ങൾ കൈകളിൽനിന്നും വീണുപോകാതെ ഇരിപ്പാൻ അന്യസഹായവും താങ്ങലും നിങ്ങൾക്ക് വേണ്ടിവന്നിരിക്കുന്നു. മേല്പട്ടക്കാരനോ പട്ടക്കാരനോ ആയ ഒരുവനും അന്യസഹായത്തോടും താങ്ങലോടുംകൂടെ കുർബ്ബാന ചൊല്ലാൻ അധികാരവും അനുവാദവും ഇല്ല............പട്ടംകൊടുക്കുകയും സൈത്ത് കൂദാശയും മദ്ബഹാ കൂദാശയും തബിലൈത്താകൂദാശയും നടത്തുകയും മറ്റും ചെയ്യാൻ അധികാരം ഇല്ല.......കുർബ്ബാന ചൊല്ലാൻ നിങ്ങൾക്ക് പാടില്ല എങ്കിൽ മെത്രാപ്പോലീത്തായ്ക്കടുത്ത പ്രവൃത്തികൾ എല്ലാം നടത്തുന്നത് എങ്ങനെ? എന്നാൽ വിശുദ്ധസഭ ആവശ്യപ്പെടുന്നത് കുറ്റമില്ലാത്തവനെ ആണ്. ആയതുകൊണ്ട് ദൈവത്തിന്റെ വിശുദ്ധസഭയിൽ ഇങ്ങനെ മേല്പട്ടക്കാരനായിരിപ്പാൻ നിങ്ങൾക്ക് യോഗ്യത ഇല്ല. ഈ കാരണങ്ങളാലും നിസ്സാരമല്ലാത്ത മറ്റു കാരണങ്ങളാലും...........നിങ്ങൾക്ക് നാം തന്നിട്ടുള്ള..............മെത്രാപ്പോലീത്താ സ്ഥാനത്തിൽ ഇരിപ്പാൻ നിങ്ങൾക്ക് അശ്ശേഷം യോഗ്യത ഇല്ലെന്ന് എനിക്ക് ബോദ്ധ്യംവന്നിരിക്കുന്നു.........പട്ടത്വത്തിനുപോലും നിങ്ങൾ യോഗ്യനല്ല. നിങ്ങളുടെ അഹങ്കാരപ്രവൃത്തികളെക്കുറിച്ചും നേരില്ലായ്മയെക്കുറിച്ചും മറ്റ് മെത്രാപ്പോലീത്താമാർ എന്റെ മുമ്പാകെ വാക്കുകളാലും രേഖാമൂലവും സാക്ഷിപ്പെടുത്തിയിരിക്കുന്നു......... നിങ്ങളോടുള്ള കരുണനിമിത്തം ഇപ്പോൾ രണ്ടുവർഷമായി നിങ്ങളെക്കുറിച്ച് ഞാൻ സഹിച്ചിരുന്നു. പല പ്രാവശ്യം അഭിമുഖമായി നാം ഗുണദോഷിക്കുകയും ചെയ്തു. നേരുകേടിൽനിന്ന് തിരിഞ്ഞ് മുടിയനാംപുത്രനെപ്പോലെ സത്യഅനുതാപം കഴിച്ച് വന്നേക്കുമെന്ന് കരുതി ഞാൻ നോക്കിപ്പാർത്തിരുന്നു. എന്നാറെ അനുതപിക്കാതെ നിങ്ങളുടെ ഹൃദയവും ഫറവോന്റെപോലെ കഠിനപ്പെടുകയും അനുസരണമില്ലായ്മയും കുറെക്കൂടെ വർദ്ധിക്കുകയും അത്രേ ചെയ്തത്. ഇങ്ങനെ നിങ്ങളെക്കുറിച്ച് ഉണ്ടായിരുന്ന എന്റെ ആശ ഛേദിക്കപ്പെട്ടു. അതിനാൽ ഉന്നതമായ മേല്പട്ടസ്ഥാനത്തുനിന്ന് ഞാൻ നിങ്ങളെ മുടക്കുകയും തള്ളുകയും ഉരിയുകയും ചെയ്തിരിക്കുന്നു. നിങ്ങളുടെ മുടക്കിനെക്കുറിച്ച് എല്ലാ മെത്രാപ്പോലീത്താമാർക്കും പള്ളികൾക്കും സന്ദേശം അയച്ചിരിക്കുന്നു. ഈ സന്ദേശം കിട്ടുന്ന നാഴികമുതൽ മേല്പട്ടക്കാരനോ കത്തനാരോ ആയിരിപ്പാനും ആ സ്ഥാനങ്ങൾക്കടുത്ത യാതൊരു പ്രവൃത്തിയും ചെയ്യാനും നിങ്ങൾക്ക് അധികാരവും അനുവാദവും ഇല്ല. നിങ്ങൾ മേല്പട്ടക്കാരനോ, കത്തനാരോ അല്ല. മേല്പട്ടക്കാരുടെയും കത്തനാരന്മാരുടെയും കൂട്ടത്തിൽനിന്ന് നിങ്ങളെ ഞാൻ തള്ളിയിരിക്കുന്നു. ഞാൻ നിങ്ങൾക്ക് തന്നത്

നിങ്ങളിൽനിന്നും എടുക്കുകയും ചെയ്തിരിക്കുന്നു. ഇപ്രകാരം അറിഞ്ഞുകൊള്ളുക.

1911 ഇടവം 26-ാം തീയതി പഴയസെമിനാരിയിൽ നിന്നും'.

ഇത് സംസാരിക്കുന്ന ഒരു കല്പനയായിരിക്കുവാൻ അബ്ദുള്ളാ പാത്രിയർക്കീസ് ശ്രമിച്ചുകാണുമെങ്കിലും ഫലത്തിൽ അങ്ങനെയല്ലാതായിപ്പോയി എന്നു പറയേണ്ടിയിരിക്കുന്നു. വട്ടശ്ശേരിൽ തിരുമേനിയുടെ കൈവിറയൽ ഒഴികെ സൂക്ഷ്മമായ മറ്റൊരു ആരോപണവും കല്പനയിൽ കാണുന്നില്ല. തന്നിഷ്ടംപോലെ പ്രവർത്തിക്കുന്നു, നേരല്ലാത്ത മാർഗ്ഗത്തിൽകൂടി നടക്കുന്നു, മേലാവിനെ അനുസരിക്കുന്നില്ല, കാനോനുകളെ ലംഘിക്കുന്നു എന്നിങ്ങനെ മൊത്തമായി പറയാവുന്ന ചില കുറ്റങ്ങളാണ് ഇതിൽ പറഞ്ഞിട്ടുള്ളത്. എന്തനുസരണക്കേടാണ് കാണിച്ചത്, ഏത് കാനോനാണ് ലംഘിച്ചത് എന്നൊന്നും വിശദീകരണമില്ല. ഉടമ്പടി എഴുതിക്കൊടുക്കുവാൻ ആവശ്യപ്പെട്ടിട്ട് അങ്ങനെ ചെയ്യാതിരുന്ന ഒരു ലംഘനം ആയിരിക്കണം പാത്രിയർക്കീസിന്റെ മനസ്സിലുണ്ടായിരുന്നത്. ബാക്കി എല്ലാ ആരോപണങ്ങളും ഇതിൽനിന്നും ജന്യമായിട്ടുള്ളവയാണെന്ന് നിഷ്പക്ഷമതികൾക്ക് തോന്നാം. സുറിയാനിസഭയെ സംബന്ധിച്ചിടത്തോളം അതിന്റെ ലൗകികാധികാരം മുഴുവൻ മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിരിക്കുന്നതായി കോടതി തീരുമാനം നിലവിലിരിക്കെ മേലാവിനെ അനുസരിക്കുന്നില്ല എന്നത് മുഖവിലയ്ക്കെടുക്കുവാൻ സാദ്ധ്യമല്ല. പിന്നെ ആത്മീയതലത്തിലുള്ള അനുസരണക്കേടു മാത്രമേ പ്രസക്തമാവുന്നുള്ളൂ. സഭാവിശ്വാസത്തിലോ ആചാരത്തിലോ വട്ടശ്ശേരിൽ തിരുമേനി പാത്രിയർക്കീസിന്റെ ആത്മീയസ്ഥാനത്തെ ആക്ഷേപിച്ചിട്ടില്ലാത്തിടത്തോളം കാലം മുടക്കുകല്പനയിലെ ആരോപണങ്ങൾ പ്രഥമദൃഷ്ട്യാ നിലനിൽക്കുന്നവയല്ല. ഈ കല്പനയുടെ വലിയ ബലഹീനത യാതൊരു കാരണം കാണിക്കൽ നോട്ടീസും കൂടാതെ ഒരു മെത്രാപ്പോലീത്തായെ മുടക്കി എന്നുള്ളതാണ്. എന്നിരുന്നാലും ഇത് മുഖാന്തരം മലങ്കരസഭ അടിമുതൽ മുടിവരെ രണ്ടായി പിളർന്നു. 1911 ജൂൺ 8-ാം തീയതി മുതൽ 1958 സെപ്തംബർ 12-ാം തീയതി വരെയുള്ള നാല് വ്യാഴവട്ടക്കാലം ഈ ആറ്റംബോംബിന്റെ അണുപ്രസരം മലങ്കരയെ വീർപ്പുമുട്ടിച്ചുകൊണ്ടിരുന്നു. മുടക്കിനെ ഭയപ്പെടാതെ ജനങ്ങൾ ധൈര്യമായിരിക്കുവാൻ ആഹ്വാനം ചെയ്തുകൊണ്ടും മലങ്കരസഭയെ സംബന്ധിച്ചിടത്തോളം മുടക്കിന് വലിയ പ്രസക്തിയില്ലെന്ന് പറഞ്ഞുകൊണ്ടും പാത്രിയർക്കീസിന് നിയമപരമായി വളരെ പരിമിതമായ അവകാശങ്ങൾ മാത്രമേ മലങ്കരയിൽ ഉള്ളൂ എന്ന് വിശദീകരിച്ചുകൊണ്ടും മലയാള മനോരമ ഗംഭീരമായ ഒരു മുഖപ്രസംഗശൃംഖലതന്നെ പ്രസിദ്ധീകരിച്ചു. 1086 ഇടവം 32, മിഥുനം 3, 7 എന്നീ മൂന്ന് തീയതികളിൽ തുടർച്ചയായി പ്രത്യക്ഷപ്പെട്ട ഈ മുഖപ്രസംഗങ്ങൾ ഇടിമുഴക്കംപോലെ പ്രതിദ്ധ്വനിച്ചു. തന്റെ പ്രിയപ്പെട്ട സഭ പിളർന്നുപോകുന്നതിനെപ്പറ്റി വട്ടശ്ശേരിൽ തിരുമേനിക്ക് അഗാധമായ വ്യാകുലത ഉണ്ടായിരുന്നു. അദ്ദേഹം പാത്രിയർക്കീസിനെ നേരിൽക്കണ്ട് സഭ പിളർക്കരുത് എന്ന് കേണപേക്ഷിച്ചു. ആവശ്യമാണെങ്കിൽ താൻ മെത്രാപ്പോലീത്താസ്ഥാനം ഒഴിഞ്ഞേക്കാം എന്നുവരെ അദ്ദേഹം പാത്രിയർക്കീസിനെ അറിയിച്ചതായി വാർത്തകൾ ഉണ്ടായിരുന്നു. എന്നാൽ മറ്റു പല മെത്രാന്മാർ ചെയ്തതുപോലെ ലൗകികാധികാരം പണയംവെച്ചുകൊണ്ട് ഒരു ഉടമ്പടിയിൽ ഒപ്പിടാൻ തന്നെക്കൊണ്ട് സാദ്ധ്യമല്ലെന്ന് തീർത്തും ഉറപ്പിച്ചുപറഞ്ഞു. സഭയിലെ സീനിയർ മെത്രാപ്പോലീത്താമാരായിരുന്ന മുറിമറ്റത്ത് മാർ ഈവാനിയോസും മാർ യൂലിയോസ് അൾവാറീസും തിരുമേനിയോട് പൂർണ്ണമായി സഹകരിച്ചിരുന്നു. ഈ ഈവാനിയോസാണ് പിന്നീട് മലങ്കരയിലെ ആദ്യത്തെ കാതോലിക്കായായി നിയമിതനായത്. വട്ടശ്ശേരിൽ തിരുമേനി തന്നെയാണ് അദ്ദേഹത്തിന്റെ പേര് നിർദ്ദേശിച്ചത്. അൾവാറീസ് മെത്രാപ്പോലീത്താ റോമാസഭ വിട്ട് മലങ്കര ഓർത്തഡോക്സ് സഭയിൽ ചേർന്നിരുന്ന ദേഹമാണ്. ഇവർ ഇരുവരുംകൂടിച്ചേർന്ന് മുടക്കുകല്പനയുടെ ന്യായരാഹിത്യവും പൊള്ളത്തരവും അനാവരണം ചെയ്തുകൊണ്ട് ഒരു സർക്കുലർ മലങ്കരസഭയിലെ സകല പള്ളികളിലേക്കും അയച്ചു. സ്വാഭാവികമായി ഇതും പാത്രിയർക്കീസിനെ കൂടുതൽ ക്ഷോഭിപ്പിച്ചു. ഇതിന്റെ പ്രത്യാഘാതമായി വയോവൃദ്ധനായ മാർ ഈവാനിയോസിനെ ഇടവകഭരണത്തിൽ നിന്നും വിടർത്തിക്കൊണ്ടും അൾവാറീസിനെ സിലോണിലേക്ക് സ്ഥലംമാറ്റിക്കൊണ്ടും പാത്രിയർക്കീസ് രണ്ട് കല്പനകൾ പുറപ്പെടുവിച്ചു. പക്ഷേ ഇവ രണ്ടും വ്യർത്ഥങ്ങളായി ഭവിച്ചു എന്നാണ് കാണുന്നത്.

ഇമ്മാതിരി സ്വേച്ഛാപരമായ തീരുമാനങ്ങൾ എടുത്തു തുടങ്ങിയപ്പോൾ മലങ്കരജനങ്ങളെ സംഗതികളുടെ നിജാവസ്ഥ മനസ്സിലാക്കേ

ണ്ടത് അത്യാവശ്യമാണെന്ന് ഗീവറുഗീസ് മാർ ദീവന്നാസ്യോസിന് തോന്നി. ദീർഘനാളായി മുടങ്ങിക്കിടന്നിരുന്ന മലങ്കര അസ്സോസി യേഷൻ മാനേജിംഗ് കമ്മറ്റി വിളിച്ചുകൂട്ടുവാൻ അദ്ദേഹം തീരുമാനിച്ചു. 1085 വൃശ്ചികത്തിനുശേഷം ഒന്നരവർഷത്തോളം കൂടാതിരുന്ന പ്രസ്തുത കമ്മറ്റി കൂടുന്നതിന് അദ്ദേഹം നിർദ്ദേശിച്ചു. ഇത്രയും നാൾ കമ്മറ്റി കൂടാതിരുന്നത് പാത്രിയർക്കീസിന്റെ ഹിതത്തെ മാനി ച്ചായിരുന്നു എന്നത്രേ 'മലങ്കര നസ്രാണികൾ' എന്ന ഗ്രന്ഥത്തിന്റെ നാലാം വാല്യത്തിൽ കാണുന്നത് (പേജ് 361). 1085 വൃശ്ചികത്തിൽ പാത്രിയർക്കീസ് വിളിച്ചുകൂട്ടിയ യോഗം അദ്ദേഹത്തിന്റെ അഭിപ്രായ ത്തിനെതിരായി വഴുതിപ്പോയ അനുഭവം അദ്ദേഹം മറന്നുകാണു കയില്ല. ഏതായാലും 1086 മിഥുനം 13-ാം തീയതി ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ ക്ഷണമനുസരിച്ച് മാനേജിംഗ് കമ്മറ്റി എം. ഡി. സെമിനാരിയിലെ ചാപ്പലിൽവെച്ചുകൂടി. (1917 ജൂൺ 27) മുടക്കുകല്പന പുറത്തായി പത്തുപതിനഞ്ച് ദിവസങ്ങൾ കഴിഞ്ഞപ്പോഴേക്കും മലങ്കരസഭ ഉണർന്നുകഴിഞ്ഞു എന്നതിന്റെ തെളിവായിരുന്നു ഇത്. അബ്ദുള്ളാ പാത്രിയർക്കീസ് മുടക്ക് മുഖാന്തിരം പുതുതായി ഉയർത്തിയിരിക്കുന്ന വെല്ലുവിളിയെ നേരിട്ട് സമുദായത്തിന്റെ സ്വാതന്ത്ര്യത്തെ സംരക്ഷിക്കണം എന്ന ദൃഢനിശ്ചയം മാനേജിംഗ് കമ്മറ്റിയിലെ പ്രസംഗങ്ങളും ചർച്ചകളും പ്രകടമാക്കിയിരുന്നു. അടുത്ത ചിങ്ങം 22-ാം തീയതിതന്നെ (1911 സെപ്തംബർ 7) മലങ്കര അസ്സോസിയേഷൻ വിളിച്ചുകൂട്ടി മാനേജിംഗ് കമ്മറ്റിയിൽ എടുത്തി ട്ടുള്ള നിശ്ചയങ്ങൾ അവിടെ അവതരിപ്പിച്ച് പാസ്സാക്കണമെന്നു തീരുമാനിച്ചു. മാർ ദീവന്നാസ്യോസിനെ കൂടാതെ മാർ യൂലിയോസ് അൾവാറീസ് മെത്രാപ്പോലീത്തായും കമ്മറ്റിയിൽ പങ്കെടുത്തിരുന്നു. മലങ്കരയിൽ ഈ സമയത്തുണ്ടായിരുന്ന സ്ഫോടനാത്മകമായ അന്തരീക്ഷം എങ്ങനെയായിരുന്നു എന്ന് ഊഹിക്കുവാൻ പ്രയാസ മാണ്. സഭയുടെ അന്തസ്സിനും സ്വാതന്ത്ര്യത്തിനുംവേണ്ടി നില കൊണ്ടിരുന്ന ധീരോൽകൃഷ്ടനായ ഒരു ദേശീയ മെത്രാപ്പോലീ ത്തായെ സ്വേച്ഛാധികാരം സ്ഥാപിക്കുന്നതിനുവേണ്ടി ആവശ്യപ്പെട്ട ഉടമ്പടിയിൽ ഒപ്പുവെയ്ക്കാതിരുന്നതിന്റെ പേരിൽ മാത്രം ഒരു പരദേശി മേല്പട്ടക്കാരൻ മുടക്കി എന്നത് സഭയുടെ മനഃസാക്ഷി യിലും അഭിമാനത്തിലും ഉണ്ടാക്കിയ ആഴമേറിയ മുറിവുകൾ മെത്രാ പ്പോലീത്തായെയും മലങ്കരമക്കളെയും അതിയായി വിക്ഷോഭിപ്പിച്ചു



കൊണ്ടിരുന്നു. മലങ്കരയുടെ രാജധാനിയായ പഴയസെമിനാരിയിൽ ആ പാത്രിയർക്കീസ് നമ്മുടെ അതിഥിയായി താമസിച്ചുകൊണ്ടിരി ക്കുന്നു. സഭയിലെ ഒരു ന്യൂനപക്ഷം അദ്ദേഹത്തെ അന്ധമായി അനു കൂലിക്കുന്നു, സഹായിക്കുന്നു. പരദേശികളെ അനുകൂലിക്കുന്നതിൽ ആത്മീയനിർവൃതി അനുഭവിച്ചിരുന്ന ചിലർ വ്യക്തിപരമായ ശകാര വാക്കുകൾ ഉപയോഗിച്ച് -വട്ടശ്ശേരിൽ ഗീവറുഗീസ് എന്നു മാത്രം മേൽവിലാസം കാണിച്ച്- ചില കത്തുകൾ അദ്ദേഹത്തിന്റെ പേരിൽ അയച്ചുകൊടുക്കുന്നു. ഇവരിൽ 'ഉല്പതിഷ്ണു'ക്കളായ ചുരുക്കം ചിലർ ഇതുകൊണ്ടും തൃപ്തിപ്പെടാതെ മുടക്കപ്പെട്ട അദ്ദേഹത്തെ ആക്ഷേപിക്കുന്ന തരത്തിലുള്ള ചില സാധനങ്ങൾ ഉള്ളടക്കം ചെയ്ത ചില പാഴ്സലുകൾ അഞ്ചൽമാർഗ്ഗം അദ്ദേഹത്തിന് അയച്ചു കൊടുക്കുന്നു. നമ്മുടെ സാംസ്കാരിക അധഃപതനം പരിപ്രാന്തമായി ട്ടെങ്കിലും എന്തുമാത്രം രൂക്ഷമായി എന്ന് തെളിയിക്കുന്നതിന് പുറമെ ഇമ്മാതിരി ഗോഷ്ഠികൾ വട്ടശ്ശേരിൽ തിരുമേനിയുടെ ഹൃദയത്തിൽ എത്രമാത്രം വ്രണങ്ങൾ ഉണ്ടാക്കി എന്ന് ഊഹിക്കുവാൻ ഇന്ന് നമുക്ക് സാദ്ധ്യമല്ല. അദ്ദേഹം അപ്പോൾ സഹിച്ച മാനസികാഘാതത്തിന്റെ മാപിനിയായി ഇവയെയെല്ലാം കരുതിക്കൂടാ. കാരണം മാപിനികളുടെ വ്യാപ്തിക്കതീതമായിരുന്നു അദ്ദേഹം അനുഭവപ്പെട്ടുകൊണ്ടിരുന്ന ഹൃദയവേദന. പക്ഷേ എന്തിനുവേണ്ടി അദ്ദേഹം ഇതെല്ലാം സഹിച്ചു? പത്തൊമ്പത് ശതാബ്ദങ്ങൾക്കു മുമ്പ് ഗത്സമനത്തോട്ടത്തിൽ അരങ്ങേറിയ ഒരു നാടകത്തിന്റെ റിഹേഴ്സൽ ആണ് ഇവിടെ നടന്നു കൊണ്ടിരുന്നത്. ഇതുപോലെയുള്ള പ്രതിപുരുഷ പീഡനത്തിന്റെ (Vicarious Suffering) മുഹൂർത്തങ്ങൾ ചരിത്രത്തിൽ വിരളമാണ്. അതിനാൽ ഇതിലെ നായകന്മാരുടെ ദുരന്തങ്ങളും അതുല്യങ്ങളാണ്.

മലങ്കര അസ്സോസിയേഷൻ കൂടുന്നതിന് തയ്യാറെടുത്തു കൊണ്ടിരുന്നപ്പോൾ ഓർത്തഡോക്സ് സഭയെ ദൈവം അനുഗ്രഹിച്ച ഒരു സഭയാണെന്ന് തോന്നുമാറ് അതിശയകരമായ ഒരു സംഭവ മുണ്ടായി. മലയാളക്കരയിലെ സംഭവവികാസങ്ങൾ മനസ്സിലാക്കി ക്കൊണ്ടിരുന്ന അന്ത്യോഖ്യായുടെ സീനിയർ പാത്രിയർക്കീസ് മാർ അബ്ദൽമശിഹായിൽനിന്നും വട്ടശ്ശേരിൽ തിരുമേനിക്ക് ഒരു കമ്പി സന്ദേശം ലഭിച്ചു. ഡയാബക്കർ എന്ന സ്ഥലത്തുനിന്നും 1911 ആഗസ്റ്റ് 17-ാംതീയതി അയയ്ക്കപ്പെട്ട ഈ സന്ദേശത്തിൽ രണ്ടു വാചകങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. അവ ഇപ്രകാരമായിരുന്നു: 'മാർ ദീവന്നാ

സ്യോസ്, കോട്ടയം, ഇന്ത്യ, അബ്ദുള്ളായുടെ മുടക്ക് വ്യർത്ഥമാകുന്നു. നിങ്ങളും കൂടെയുള്ളവരും അനുഗ്രഹിക്കപ്പെട്ടവർ ആകുന്നു. പാത്രിയർക്കീസ് അബ്ദൽമശിഹാ'. ഈ കമ്പിസന്ദേശത്തെ സ്ഥിരീ കരിച്ചുകൊണ്ടും മാർ അബ്ദുള്ളായുടെ നടപടികളെ വിമർശിച്ചു കൊണ്ടും മലങ്കരജനതയെ അനുഗ്രഹിച്ചുകൊണ്ടും മാർ അബ്ദുള്ളാ യുടെ മുടക്കുകല്പനയെ അസാധുവാക്കിക്കൊണ്ടുമുള്ള വിശദമായ ഒരു കല്പന രണ്ടുമൂന്നു മാസത്തിനുശേഷം ഇവിടെ ലഭിക്കുകയു ണ്ടായി. പ്രക്ഷുബ്ധമായിരുന്ന മലങ്കരയിലെ പാലാഴിമഥനത്തിന്റെ അന്തരീക്ഷത്തിൽ ആദ്യം ലഭിച്ച ഒരു കാളകൂടമായിരുന്നു മുടക്കുക ല്പന. അതിനുശേഷം സഭയ്ക്ക് ലഭിച്ച അമൃതസമാനമായ ഒരു സമ്മാനമായിരുന്നു അബ്ദൽമശിഹാ പാത്രിയർക്കീസിന്റെ കമ്പിസ ന്ദേശം. ഇതിൽനിന്നും ഉരുത്തിരിഞ്ഞുവന്ന അനുഗ്രഹമായിരുന്നു ഇവിടെ അചിരേണ സ്ഥാപിതമായ കാതോലിക്കാ സിംഹാസനം. കമ്പിസന്ദേശത്തെ സ്ഥിരീകരിച്ച് അയച്ചുതന്ന കല്പനയിൽ മാർ അബ്ദുള്ളായുടെ കുത്സിതപ്രവൃത്തികളെപ്പറ്റിയുള്ള വിമർശനങ്ങളും അദ്ദേഹം കാനോനികമായുള്ള ഒരു പാത്രിയർക്കീസ് അല്ല എന്ന വസ്തുതയും, അതിനാൽ മലങ്കരയിലെ ഗീവറുഗീസ് മാർ ദീവന്നാ സ്യോസിനെ മുടക്കുവാൻ അദ്ദേഹത്തിന് അധികാരം ഇല്ലെന്നുള്ള സത്യവും ഊന്നിപ്പറഞ്ഞിരുന്നു. തുർക്കി സർക്കാരിന്റെ രാഷ്ട്രീയ പിൻബലത്തോടുകൂടി പാത്രിയർക്കീസ് സ്ഥാനം പ്രാപിച്ച മാർ അബ്ദുള്ളാ കാനോൻ നിയമപ്രകാരം ഇതിന് വളരെ വർഷങ്ങൾക്ക് മുമ്പ് പാത്രിയർക്കീസായ മാർ അബ്ദൽമശിഹായെക്കാൾ വളരെ ജൂനിയർ ആയിരുന്നു എന്ന് വ്യക്തമാണ്. ഏതായാലും മലങ്കര സഭയ്ക്കും വട്ടശ്ശേരിൽ തിരുമേനിക്കും ഒരു നവോന്മേഷം പകർന്നു കൊടുത്ത സംഭവവികാസമായിരുന്നു സീനിയർ പാത്രിയർക്കീസിന്റെ ഇടപെടൽ. ഇതോടുകൂടെ, കുറെനാളുകളായി മുടങ്ങിക്കിടന്നിരുന്ന മലങ്കര അസ്സോസിയേഷന്റെ ഒരു സമ്മേളനം 1087 ചിങ്ങം 22-ാം തീയതി എം. ഡി. സെമിനാരിയിൽ കൂടുന്നതിനായിട്ടുള്ള ഒരു നോട്ടീസ്, മിഥുനം 30-ാം തീയതി എല്ലാ പള്ളികൾക്കും വട്ടശ്ശേരിൽ തിരുമേനി അയച്ചു. എന്നാൽ ഇതിന് എട്ടുദിവസം മുമ്പായി, അതായത് ചിങ്ങം 14-ാം തീയതിതന്നെ ചേരത്തക്കവണ്ണം മാർ അബ്ദുള്ളായെ അനുകൂലിക്കുന്നവരുടെ ഒരു പൊതുയോഗം ആലുവായിൽ കൂടുന്നതിനായി കർക്കടകം 22-ാം തീയതി വെച്ച്



ഒരു സർക്കുലർ അബ്ദുള്ളാ പാത്രിയർക്കീസ് തന്നെ അയച്ചു. 1087 ചിങ്ങം 14-ാം തീയതി ചേർന്ന ഈ യോഗത്തിൽ പാത്രിയർക്കീ സിനെക്കൂടാതെ അന്ത്യോഖ്യാ പ്രതിനിധിയായിരുന്ന മാർ ഒസ്താ ത്തിയോസ്, മാർ കൂറിലോസ്, മാർ സേവേറിയോസ്, മാർ അത്താ നാസ്യോസ് എന്നീ മെത്രാന്മാരും സംബന്ധിച്ചിരുന്നു. വട്ടശ്ശേരിൽ തിരുമേനി മിഥുനം 30-ാം തീയതി അയച്ച നോട്ടീസിനെ നിഷ്പ്രഭ മാക്കുന്നതിനുവേണ്ടി കർക്കടകം 22-ാം തീയതി അയച്ച സർക്കുലർ പ്രകാരം കൂടിയ ഈ 'പൊതുയോഗ'ത്തിൽ പങ്കെടുത്ത നാലു മെത്രാ ന്മാരിൽ നാട്ടുകാരായ മൂന്നുപേരും ലൗകികാധികാരം അന്ത്യോ ഖ്യായ്ക്ക് അടിയറവുവെച്ച് ഉടമ്പടി എഴുതിക്കൊടുത്തവരായിരുന്നു എന്നത് ശ്രദ്ധേയമാണ്. തന്നെയുമല്ല, ആലുവാ യോഗത്തിന് ക്ഷണി ക്കപ്പെട്ട എല്ലാവരുംതന്നെ പാത്രിയർക്കീസിനെ അനുകൂലിക്കും എന്ന് നിശ്ചയമുള്ള ഒരു ന്യൂനപക്ഷത്തിന്റെ പ്രാതിനിധ്യം മാത്രമുള്ളവരാ യിരുന്നു താനും. ഈ പൊതുയോഗത്തിൽ കൈക്കൊണ്ട 26 തീരുമാനങ്ങളിൽ പ്രധാനപ്പെട്ട ഒന്ന് മലങ്കര മെത്രാപ്പോലീത്താ എന്ന പൊതുവായ ഒരു സ്ഥാനം വേണ്ടാ എന്നുള്ളതായിരുന്നു. വട്ടിപ്പണം വാങ്ങിക്കുവാൻവേണ്ടി മാത്രം ഒരു മെത്രാപ്പോലീത്തൻ ട്രസ്റ്റി മതി എന്നതായിരുന്നു അഭിപ്രായം. ആലുവായിൽ എടുത്ത തീരുമാന ങ്ങൾ പൊതുവെ, മലങ്കരസഭയെ അന്ത്യോഖ്യായുടെ ഒരു ചെറിയ ഇടവകയായി തരംതാഴ്ത്തുന്നവിധത്തിലുള്ളവയായിരുന്നു. അബ്ദുള്ളാ പാത്രിയർക്കീസിന്റെ ഒരു സർക്കുലറിന്റെ അടിസ്ഥാന ത്തിൽ ചേർന്ന ഈ യോഗത്തിൽ മലങ്കരസഭയുടെ സ്വാതന്ത്ര്യ ത്തെയോ അപ്പോസ്തോലിക പിന്തുടർച്ചയെയോ എടുത്തുകാട്ടുന്ന വിധത്തിലുള്ള തീരുമാനങ്ങൾ പ്രതീക്ഷിക്കുന്നത് സ്വാഭാവികമായിരി ക്കുകയില്ലല്ലോ. വട്ടശ്ശേരിൽ തിരുമേനിയോടൊപ്പം ശീമയിൽനിന്നും പട്ടംകിട്ടി വന്ന മാർ കൂറിലോസിനെ അസ്സോസിയേഷൻ പ്രസി ഡന്റായി അംഗീകരിക്കണമെന്ന് പാത്രിയർക്കീസിനോട് അപേക്ഷി ക്കുന്ന ഒരു പ്രമേയമായിരുന്നു വേറൊരു തീരുമാനം. അതുപോലെ തന്നെ മെത്രാപ്പോലീത്താ ട്രസ്റ്റിസ്ഥാനത്തുനിന്നും മാർ ഗീവറുഗീസ് ദിവന്നാസ്യോസിനെ മാറ്റി തൽസ്ഥാനത്ത് മാർ കൂറിലോസിനെ പ്രതിഷ്ഠിക്കുന്നതിനുവേണ്ടിയുള്ളതായിരുന്നു മറ്റൊരു പ്രമേയം. നിയമവിധേയമായ നോട്ടീസോടുകൂടി പിന്നീട് കോട്ടയത്തു ചേർന്ന മലങ്കര അസ്സോസിയേഷൻ അഭിപ്രായപ്പെട്ടത് ആലുവാ പൊതുയോഗ

ത്തിന്റെ പ്രാതിനിധ്യം മലങ്കരയുടെ ദശാംശം പിന്തുണയിൽ ഒതുങ്ങു ന്നതാണെന്നായിരുന്നു. മലങ്കര അസ്സോസിയേഷന്റെ തീരുമാനങ്ങൾ എല്ലാംതന്നെ ആലുവാ യോഗനിശ്ചയങ്ങളെ അപ്പാടെ നിരാകരി ക്കുന്നവയായിരുന്നു. കോനാട്ട് മല്പാനെയും സി. ജെ. കുര്യനെയും ട്രസ്റ്റിസ്ഥാനങ്ങളിൽനിന്നു മാറ്റി പകരം പാലപ്പള്ളിൽ പൗലൂസ് കത്ത നാരെയും ചിറക്കടവിൽ കോരുള ഏബ്രഹാമിനെയും നിയമിച്ചു. എടുത്ത എല്ലാ തീരുമാനങ്ങളും ഏകകണ്ഠമായിട്ടായിരുന്നു. ഒന്നാമത്തെ തീരുമാനംതന്നെ അബ്ദുള്ളാ പാത്രിയർക്കീസിന്റെ മുടക്കു കല്പനയെ നിരാകരിക്കുന്നതും അതിനോട് സഹകരിച്ച രണ്ടു ട്രസ്റ്റി മാരുടെ നിലപാടിൽ ഖേദം പ്രകടിപ്പിക്കുന്നതുമായിരുന്നു. കോട്ടയം അസ്സോസിയേഷന്റെ ഏറ്റവും പ്രധാനവും വട്ടശ്ശേരിൽ തിരുമേനിയെ സംബന്ധിച്ചിടത്തോളം ഹൃദയസ്പൃക്കായതുമായ ഒരു തീരുമാനം താഴെപറയുന്ന വിധത്തിലായിരുന്നു:

'മാർ ഗീവറുഗീസ് മെത്രാപ്പോലീത്തായ്ക്ക് ഈ സന്ദർഭത്തിലുള്ള മനോവേദനയിൽ ഈ അസ്സോസിയേഷൻ പൊതുയോഗം നിഷ്കള ങ്കമായി സഹതപിക്കുന്നു എന്നും തന്റെ മുൻഗാമി ആഗ്രഹിച്ചും ഗുണ ദോഷിച്ചും ഇരുന്നിട്ടുള്ള വിധങ്ങളിൽ സമുദായഭരണത്തെ നയിച്ച് ജനങ്ങളെ ഭക്തിയിലും അറിവിലും വർദ്ധിപ്പിക്കുന്നതിനും സമുദായ ത്തിന് പൊതുമുതൽ ഉണ്ടാക്കുന്നതിനും ഉള്ളവയെ സംരക്ഷിക്കു ന്നതിനും സ്ഥാനത്തിനടുത്ത ചുമതലയെ സർവ്വപ്രകാരേണയും ഗണ്യത്തോടുകൂടി രക്ഷിച്ച് സമുദായത്തിന് ശുഭാഭിമാനങ്ങൾ വർദ്ധിപ്പിക്കുന്നതിനും അദ്ദേഹത്തിന്റെ ശ്രമങ്ങൾ അനിതരസാധാര ണങ്ങളാണെന്നും കപടമില്ലാത്തവയെന്നും ബുദ്ധിവൈഭവത്തോട് കൂടിയവയെന്നും ഈ അസ്സോസിയേഷൻ പൊതുയോഗം പൂർണ്ണ മായി ഏറ്റുപറയുകയും രേഖപ്പെടുത്തുകയും വിശ്വസ്തതയുടെ പ്രകാശത്തിനായി ദൈവം അയച്ചതുപോലെയിരിക്കുന്ന ഈ പരീ ക്ഷയിൽ ദൈവം അദ്ദേഹത്തോടുകൂടി ഇരിക്കുന്നതുപോലെതന്നെ ഈ പൊതുയോഗം അനുസരണയുള്ള മക്കളായി കൂടിനിന്ന് യോജിച്ച് പ്രവർത്തിക്കുന്നതാണെന്ന് ഇതിനാൽ ഉറപ്പുവരുത്തുകയും ചെയ്യുന്നു'.

വട്ടശ്ശേരിൽ തിരുമേനിയുടെ വ്യക്തിത്വത്തിന് മകുടംചാർത്തുന്ന ഈ പ്രമേയം അദ്ദേഹത്തിന്റെ നേതൃത്വത്തിൽ മലങ്കരസഭയ്ക്കുള്ള



വിശ്വാസവും അദ്ദേഹം സഹിച്ചുകൊണ്ടിരുന്ന മനോവേദനയിൽ സഭ പങ്കുചേരുന്നു എന്നും സഭാംഗങ്ങൾ അദ്ദേഹത്തിന്റെ ആത്മീയ മക്കളായി ഇനിയും തുടർന്നുപോകുമെന്നുള്ള ഉറപ്പും ഉദ്ഘോഷി ക്കുന്ന ഒന്നാണ്. മലങ്കരസഭയുടെ അന്നത്തെ നാഡിമിടിപ്പിനെപ്പറ്റി ഈ പ്രമേയത്തിൽനിന്നും നമുക്ക് വളരെ ഗ്രഹിക്കുവാൻ കഴിയും. മഹാഭൂരിപക്ഷം മലങ്കര ജനങ്ങളുടെയും മനഃസാക്ഷിയെ പിടിച്ചു കുലുക്കിയ സംഭവമായിരുന്നു അദ്ദേഹത്തിന്റെ മുടക്ക്. അതിനെ ത്തുടർന്ന് അദ്ദേഹത്തിനെതിരായി, ഒരു ന്യൂനപക്ഷമെങ്കിലും, അദ്ദേഹത്തിന്റെ സ്വജനങ്ങളായ ചിലർകൂടി അഴിച്ചുവിട്ട അപരാധ ങ്ങൾ അക്ഷന്തവ്യങ്ങളുമായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ മുട ക്കോടുകൂടി സഭ ഒരു വഴിത്തിരിവിലെത്തി. അന്ത്യോഖ്യായുടെ മുന്നാരത്തുണിത്തുമ്പിൽ കെട്ടിയിടേണ്ട ഒരു സഭയല്ല ഭാരതത്തിലെ മലയാളക്കരയിലുള്ള ഈ പുരാതന ജനത എന്ന ഒരു അലിഖിത നിശ്ചയം പലരുടെയും ഹൃദയത്തിൽ അങ്കുരിച്ചു. ദേശീയരംഗത്തിൽ, ഇതിനോടകം സ്വദേശിസ്വരാജ് പ്രസ്ഥാനങ്ങൾ പ്രബലങ്ങളായും കഴിഞ്ഞിരുന്നു. സ്വാതന്ത്ര്യവാഞ്ഛ പിടിച്ചൊതുക്കുവാൻ സാദ്ധ്യ മല്ലാത്ത വിധത്തിൽ ഇനിയും കുതിക്കുകയേയുള്ളൂ നിവൃത്തി. 1086-ൽ മലങ്കരസഭയെ ഒരു വഴിത്തിരിവിൽ കൊണ്ടെത്തിച്ച മുടക്കിന് മുമ്പും പിമ്പും ഈ വാൾതന്നെ ഓങ്ങി ഇവിടുത്തെ പുരാതന സഭയെ സംഭ്രമിപ്പിക്കാൻ ശ്രമിച്ച സന്ദർഭങ്ങൾ വേറെയുമുണ്ട്. സെമി നാരിക്കേസിലെ വിധി റോയൽകോടതി പ്രസ്താവിച്ചത് 1064-ൽ ആയിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരസഭയിൽ ലൗകികാധികാരങ്ങൾ ഒന്നുമില്ല എന്ന് ഈ വിധി സ്പഷ്ടമാക്കി യിരുന്നു. അതിനാൽ ഈ വിധിയോട് പത്രോസ് തൃതീയൻ പാത്രി യർക്കീസിന് കടുത്ത അമർഷം ഉണ്ടായി. 1068 തുലാം 28-ാം തീയതി അദ്ദേഹം തന്റെ മേലധികാരം ഉറപ്പിക്കുന്നതിനായി അന്നത്തെ മലങ്കരസഭാ മാനേജിംഗ് കമ്മറ്റിയിലെ 24 അംഗങ്ങളുടെയും പേർക്ക് ഒരു കല്പന അയച്ചുകൊടുത്തു. ഈ കല്പനയിലാണ് അന്നത്തെ മെത്രാപ്പോലീത്താ ആയിരുന്ന ജോസഫ് മാർ ദീവന്നാസ്യോസി നെതിരെ ഒരു 'അരമുടക്ക്' പ്രയോഗം നടത്തിയത്[10]. 'ഉള്ള ജഡ്ജി മാർ എല്ലാവരും ചേർന്ന് വിധിയെഴുതിയാലും പാത്രിയർക്കീസിന് ലൗകികത്തിന്മേലോ ആത്മീയത്തിന്മേലോ ഉള്ള അധികാരം ഇല്ലാ

10. മലങ്കര നസ്രാണികൾ, വാല്യം 2, ഇസഡ്. എം. പാറേട്ട്, പേജ് 512.

താകുകയില്ല...........പാത്രിയർക്കീസിന്റെ ലൗകികവും ആത്മികവുമായ കല്പനകൾക്ക് കീഴ്പ്പെട്ട് ഇരുന്നുകൊള്ളാമെന്ന് ജനങ്ങളിൽനിന്നും നമുക്ക് ഒരു കരാർ ഉടമ്പടി വാങ്ങി അയയ്ക്കണമെന്ന് ആവശ്യപ്പെട്ടിരുന്നു. കല്പന പള്ളിയിൽ വായിച്ചില്ല എന്നറിഞ്ഞത് മനോവ്യഥയ്ക്ക് കാരണമായി. അതിനാൽ സുന്നഹദോസ് കൂടി എന്തെങ്കിലും ചെയ്യുന്നതിനോ പൊതുകാര്യങ്ങളിൽ ഇടപെടുന്നതിനോ മാർ ദീവന്നാസ്യോസിന് അധികാരം ഇല്ലെന്ന് നാം കല്പിക്കുന്നു. അദ്ദേഹം കൊച്ചിയോ കൊല്ലമോ ഭരിച്ചുകൊള്ളട്ടെ.........ഈ രണ്ട് ഇടവകകൾ ഒഴിച്ച് ഒരിടത്തും കാൽചവുട്ടുന്നതിന് അധികാരമില്ല'.

നയകോവിദനായിരുന്ന പുലിക്കോട്ടിൽ തിരുമേനിയെ ഈ മുടക്ക് ലവലേശം അലട്ടിയില്ല എന്നത് വേറൊരു സത്യം മാത്രമാണ്.

1924 ചിങ്ങം 12-ാം തീയതി ഏലിയാസ് തൃതീയൻ എഴുതിയ ഒരു കല്പനയുടെ ശരി തർജ്ജിമയാണെന്നും പറഞ്ഞ് അന്ത്യോഖ്യാ പ്രതിനിധിയായിരുന്ന മാർ ഒസ്താത്തിയോസും മറ്റ് ചില മെത്രാന്മാരുംകൂടി പ്രസിദ്ധപ്പെടുത്തിയ ഒരു രേഖയിലും അബ്ദൽമശിഹാ പാത്രിയർക്കീസിനെ അനുകൂലിച്ചതിന്റെ പേരിൽ വട്ടശ്ശേരിൽ തിരുമേനിയെയും കൂടെയുള്ളവരെയും സഭയ്ക്ക് ഇതരന്മാരായി പ്രഖ്യാപിക്കുന്ന ഒരു മുടക്കുകല്പനകൂടി ഇറക്കിയിട്ടുള്ളതായി കാണുന്നു. ഇതിനും വലിയ ഫലമൊന്നുമുണ്ടായില്ല. ഇതിനൊക്കെ വളരെ മുമ്പ് പത്തൊമ്പതാം ശതാബ്ദത്തിന്റെ പൂർവ്വാർദ്ധത്തിൽ കിടങ്ങൻ പീലക്സിനോസ് മെത്രാപ്പോലീത്തായെയും ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെയും പരദേശത്തുനിന്നും വന്ന ഒരു അത്താനാസ്യോസ് മെത്രാൻ മുടക്കിയതായും പറയുന്നുണ്ട്. ഇങ്ങനെ മുടക്ക് എന്ന വജ്രായുധത്തിന്റെ മൂർച്ച കാലക്രമേണ കുറഞ്ഞുകുറഞ്ഞ് പൊയ്പ്പോയതായിട്ടാണ് കാണാൻ കഴിയുന്നത്. ഇതൊക്കെ സഭയുടെ വളർച്ചകളിലെ 'പല്ലുമുളയ്ക്കുമ്പോൾ ഉള്ള ബുദ്ധിമുട്ടുകൾ'പോലെ (Teething troubles) മാത്രം കരുതിയാൽ മതി എന്നത്രെ ഗ്രീക്ക് സഭാവിശ്വാസിയായിരുന്ന പീറ്റർ രാജകുമാരന്റെ അഭിപ്രായം. മലങ്കര സന്ദർശനത്തിനായി 1949-ൽ ഇവിടെ എത്തിയ ഈ യവനരാജകുമാരൻ ഈ വിഷയം സംബന്ധിച്ച് കോട്ടയത്തുവെച്ച് നടത്തിയ ഒരു പ്രസംഗത്തിൽ ആയിരുന്നു ഇങ്ങനെ പറഞ്ഞത്: [11]'പ്രാരംഭദശകങ്ങളിൽ ഉള്ള

11. മലങ്കര നസ്രാണികൾ, വാല്യം 2, ഇസഡ്. എം. പാറേട്ട്, പേജ് 516.



കുഴപ്പങ്ങൾ ഞങ്ങളുടെ സഭയേയും ബാധിച്ചിരുന്നു. സിറിയ, അറേബ്യ, ഈജിപ്ത്, അബിസേനിയ, പടിഞ്ഞാറൻ പേർഷ്യാ എന്നീ രാജ്യങ്ങളിൽ ഗ്രീക്ക് കോയ്മയ്ക്കെതിരായി നെസ്തോറിയൻ സഭയും മോണോഫിസൈറ്റ് (ക്രിസ്തുവിന്റെ ഏകസ്വഭാവം) വിശ്വാസമുള്ള സഭകളും ഉണ്ടായി...........ആ സഭകളുടെ മേൽ ഗ്രീക്കുകാർക്കുണ്ടായിരുന്ന പിടിപാട് നഷ്ടപ്പെട്ടു.................അതുപോലെ 1859 മുതൽ 1885 വരെ തീവ്രസമരത്തിനുശേഷമാണ് റൂമേനിയൻസഭയ്ക്ക് സ്വാതന്ത്ര്യം കിട്ടിയത്. കാതോലിക്കാസ്ഥാപനം മലങ്കരയിൽ നിലനിൽക്കുന്നത് മലങ്കര ദേശീയത്വത്തിന്റെ ഒരു പ്രകടനമാണ്. ഈ പരമാർത്ഥത്തെ അംഗീകരിക്കുക എന്നതാണ് ഇപ്പോഴത്തെ പ്രശ്നങ്ങൾക്ക് പരിഹാരം. അർഹത ഉള്ളവർ എത്രയുംവേഗം അത് അംഗീകരിക്കുമോ അത്രയുംവേഗം കുഴപ്പങ്ങൾ അവസാനിക്കും'.

## അദ്ധ്യായം 7

# സംഘട്ടനങ്ങൾ, വ്യവഹാരങ്ങൾ

ഉപരിപ്ലവബുദ്ധികളായ ചിലർ വട്ടശ്ശേരിൽ തിരുമേനിയെപ്പറ്റി ഒരു കേസുകാരൻ മെത്രാച്ചൻ എന്ന് ചിലപ്പോൾ പരാമർശിക്കാറുണ്ട്. ആദർശധീരനായ അദ്ദേഹത്തിന്റെ തലയിൽ കേസുകളുടെ കൂമ്പാരം കെട്ടിവെച്ചത് അദ്ദേഹത്തിന്റെ സത്യസന്ധതയേയും ദേശസ്നേഹത്തേയും വെല്ലുവിളിച്ചവർതന്നെയാണെന്നുള്ളതാണ് പരമാർത്ഥം. മുടക്കുകല്പന അഞ്ചൽമാർഗ്ഗം അടുത്ത മുറിയിലേക്ക് രജിസ്റ്റർ ഉരുപ്പടിയായി അയച്ചുകൊടുത്തപ്പോൾ മുതൽ പ്രതിയോഗികളുടെ പദ്ധതി എങ്ങനെയെങ്കിലും അദ്ദേഹത്തെ പഴയസെമിനാരിയിൽ നിന്നും നിഷ്കാസനം ചെയ്യണമെന്നായിരുന്നു. അതിൽ വിജയിച്ചാൽ അവർക്ക് പഴയസെമിനാരിയും ചാപ്പലും മറ്റും കൈവശമാകുകയും ഭാവിവ്യവഹാരങ്ങളിൽ വിജയം സുനിശ്ചിതമാകുകയും ചെയ്യുമെന്ന് ഉറപ്പായിരുന്നു. അതോടുകൂടി ആലുവായിലെ പൊതുയോഗത്തിലും കോട്ടയത്തെ മലങ്കര അസ്സോസിയേഷനിലും അവരവരുടേതായ പ്രമേയങ്ങൾ പാസ്സാക്കിക്കഴിഞ്ഞപ്പോഴേക്കും മലങ്കരസഭയുടെ പിളർപ്പ് മിക്കവാറും പൂർത്തിയായിക്കഴിഞ്ഞിരുന്നു. പാത്രിയർക്കീസ് ബാവായുടെ അനുചരന്മാരുടെ ഒരു ന്യൂനപക്ഷം ബാവാകക്ഷി എന്ന പേരിലും മലങ്കര മെത്രാപ്പോലീത്തായെ അനുകൂലിക്കുന്ന ഒരു ഭൂരിപക്ഷം മെത്രാൻകക്ഷി എന്ന പേരിലും രൂപംകൊള്ളുന്നുണ്ടായിരുന്നു. ബാവാകക്ഷിക്കാരുടെ തുറുപ്പുചീട്ടായി മാറിയ മുടക്കുകല്പന സഭയെ സംബന്ധിച്ചിടത്തോളം വാസ്തവത്തിൽ ഒരു കാളകൂടമായിരുന്നു എന്ന് കഴിഞ്ഞ അദ്ധ്യായത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. അത് യഥാർത്ഥത്തിൽ ഒരു ദുഷ്പ്രവൃത്തിയായിരുന്നു. കാരണം പിളർപ്പ് ഉണ്ടാകുന്നത് ഒരിക്കലും ദൈവഹിതമല്ല, സ്വേച്ഛാധികാരം ഉറപ്പിക്കുവാനുള്ള ഒരു ഉടമ്പടിയിൽ ഒപ്പുവെയ്ക്കുവാൻ വിസമ്മതിച്ച ധീരോദാത്തനായ ഒരു ദേശീയനേതാവിനെ ആത്മീയാധികാരത്തിന്റെ പേരിൽ അന്യായമായും, സ്വാഭാവികനീതിക്കും കാനോനും



എതിരായും മുടക്കിയത് ഏറ്റവും മിതമായ ഭാഷയിൽ പറഞ്ഞാൽ ഒരു ചീത്തപ്രവൃത്തിയായിരുന്നു. ധാർമ്മികതത്വസംഹിതപ്രകാരം എല്ലാ ചീത്തപ്രവൃത്തികളിലും അവ ചെയ്യുന്നവരുടെ വിനാശത്തിന്റെ ബീജങ്ങൾ അടങ്ങിയിരിക്കും. Every evil contains the seeds of its own destruction. അതുപോലെതന്നെ കുറ്റാന്വേഷണവിദഗ്ദ്ധന്മാരുടെ ഇടയിലും ഒരു പഴഞ്ചൊല്ലുണ്ട്. അതായത് എല്ലാ കൊലപാതകത്തിലും അത് ചെയ്യുന്നവനെതിരായിട്ടുള്ള തെളിവുകൾ പതിയിരിക്കും എന്ന്. ഇതുതന്നെയാണ് മുടക്കുകല്പനയിലും ഉണ്ടായത്. വളരെ വിസ്തരിച്ച് എഴുതിയിരുന്ന ഈ കല്പനയിലും അതിന്റെ അന്തകനായിരുന്ന സ്വാഭാവികനീതി, കാനോൻ നിയമം എന്നിവയുടെ നിഷേധം ഒളിഞ്ഞുകിടന്നിരുന്നു. ബുദ്ധിയുള്ള അഭിഭാഷകർക്കും ഋജുമതികളായ ന്യായാധിപന്മാർക്കും ഇത് സ്പഷ്ടമായി കാണാമായിരുന്നു. അങ്ങനെയിരിക്കെ, നീതിപീഠങ്ങൾ ഈ മുടക്കുകല്പനയെ തള്ളിക്കളഞ്ഞതിന്റെ പേരിൽ നമ്മുടെ കഥാനായകനെ കേസ്സുകാരൻ എന്ന് വിളിക്കുന്നത് ന്യായമാണോ എന്ന് ഏതൊരാളും ചോദിച്ചുപോകും.

### സമരിക്കേസ്

കഴിഞ്ഞ അദ്ധ്യായത്തിൽ സൂചിപ്പിച്ചതുപോലെ കോടതി ഇടപെടൽ ആദ്യമുണ്ടായത് സമരിക്കേസിലായിരുന്നു. ഇംഗ്ലീഷിൽ Summary Case എന്നു പറയുന്നതാണ് മലയാളത്തിൽ സമരിക്കേസായത്. നിയമപരമായ നടപടികളും മറ്റും വളരെ ചുരുക്കി വേഗത്തിൽ തീരുമാനം എടുക്കുന്ന തരത്തിലുള്ള കേസുകളെയാണ് സമരിക്കേസുകൾ എന്നു പറയുന്നത്. ഇങ്ങനെയുള്ള ഒരു കേസിൽ വട്ടശ്ശേരിൽ തിരുമേനിയെ ഉൾപ്പെടുത്തി. മെത്രാൻകക്ഷിക്കാരെ കെട്ടുകെട്ടിക്കുവാൻ വേണ്ടിയുള്ള ഒരു കുതന്ത്രമായിരുന്നു ഈ സമരിക്കേസിൽ ഉണ്ടായിരുന്നത്. ഇതിൽ ആദ്യം അകപ്പെട്ടത് തിരുമേനിയുടെ വിശ്വസ്തനായിരുന്ന മട്ടയ്ക്കൽ അലക്സന്ത്രിയോസ് കത്തനാരായിരുന്നു. സമരിക്കേസിന്റെ ആരംഭകാലത്ത് സഭയുടെ പിളർപ്പ് പൂർണ്ണമായിരുന്നില്ല. മൂന്ന് ട്രസ്റ്റിമാരിൽ രണ്ടുപേർ പാത്രിയർക്കീസിനെ അനുകൂലിച്ചിരുന്നതിനാൽ ഭൂരിപക്ഷക്കാർ എന്ന മട്ടിൽ പഴയസെമിനാരി മാനേജരെ മാറ്റി അവർക്ക് ഇഷ്ടമുള്ള ഒരാളെ തൽസ്ഥാനത്ത് കൊണ്ടുവരുന്നതിനായിരുന്നു അവരുടെ ശ്രമം. പക്ഷേ മാറണം എന്നുള്ള

അവരുടെ ആവശ്യം മട്ടയ്ക്കലച്ചൻ സധൈര്യം നിരസിച്ചു. തന്നെ നിയമിച്ചത് മലങ്കര മെത്രാപ്പോലീത്താ ആയിരുന്നതിനാൽ അദ്ദേഹത്തിനു മാത്രമേ തന്നെ മാറ്റുന്നതിനും അധികാരമുള്ളൂ എന്നുള്ള പ്രാഥമികമായ നിയമതത്വത്തിൽ പിടിച്ചുകൊണ്ടായിരുന്നു അച്ചന്റെ പ്രതികരണമെന്ന് കഴിഞ്ഞ അദ്ധ്യായത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. അച്ചനെ മാറ്റുന്നതിനുള്ള കേസിൽ വേണ്ട അന്വേഷണം നടത്തിയ ശേഷം 1086 ഇടവം 3-ാം തീയതി കോട്ടയം പോലീസ് ഇൻസ്പെക്ടർ ജില്ലാ മജിസ്ട്രേട്ടിന് ഒരു റിപ്പോർട്ട് അയച്ചു. അതോടുകൂടി സമരിക്കേസ് തുടങ്ങിയെന്ന് പറയാം. ഇതിനുശേഷം ഇടവം 26-ാം തീയതിയാണ് മെത്രാപ്പോലീത്തായെ മുടക്കിക്കൊണ്ട് പാത്രിയർക്കീസ് കല്പന പുറപ്പെടുവിച്ചത്. ഇത്രവേഗത്തിൽ മുടക്കുകല്പന പുറപ്പെടുവിച്ചത് വട്ടശ്ശേരിൽ തിരുമേനിയെ പഴയസെമിനാരിയിൽനിന്നും ഉടൻ പുറത്താക്കി സമരിക്കേസിലെ കക്ഷി എന്ന സ്ഥാനത്തുനിന്നും വിടർത്തിക്കിട്ടുന്നതിനുവേണ്ടിയായിരുന്നു. മുടക്കുകല്പനപ്രകാരം മലങ്കര മെത്രാപ്പോലീത്താ അല്ലാതെയാകുമ്പോൾ സഭയുടെ മെത്രാപ്പോലീത്തൻ ട്രസ്റ്റി എന്ന സ്ഥാനവും പോകും. അതോടുകൂടി പഴയ സെമിനാരിയിലെ സ്ഥാനവും നഷ്ടപ്പെടും, ഇതായിരുന്നു കണക്കുകൂട്ടൽ. അതിനാൽ മുടക്കുകല്പനയ്ക്കുശേഷം അധികം താമസിയാതെ, അതായത് 1086 മിഥുനം 10-ാം തീയതി, സമരിക്കേസിലെ എതിർകക്ഷിയായ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാൻ സ്ഥാനത്തുനിന്നും മുടക്കപ്പെട്ടിരിക്കുകയാണെന്നും അതിനാൽ അദ്ദേഹത്തെ ഈ കേസിലെ കക്ഷിസ്ഥാനത്തുനിന്നും മാറ്റണമെന്നും അപേക്ഷിച്ചുകൊണ്ട് കോട്ടയം ഡിവിഷൻ ഒന്നാംക്ലാസ്സ് മജിസ്ട്രേട്ട് കോടതിയിൽ വാദിയായി സി. ജെ. കുര്യൻ ഒരു ഹർജ്ജി സമർപ്പിച്ചു. പക്ഷേ ഈ ഹർജ്ജിയിലെ വാദഗതി കോടതി അനുവദിച്ചില്ല. വിവാദവസ്തുവിന്റെ ഉടമസ്ഥാവകാശത്തെക്കാൾ അത് ആരുടെ കൈവശമാണ് എന്നുള്ളതാണ് സമരിക്കേസിൽ പ്രസക്തമായിട്ടുള്ളതെന്ന് പറഞ്ഞുകൊണ്ട് മജിസ്ട്രേട്ട് രാഘവാചാരി അപേക്ഷ തള്ളിക്കളഞ്ഞു.

**സെമിനാരിക്കേസ്**

പക്ഷേ, സെമിനാരിയുടെ ഉടമസ്ഥാവകാശത്തെപ്പറ്റിയുള്ള തർക്കം ഈ വിധികൊണ്ട് പരിഹൃതമായില്ല. ഈ കോടതിയിൽ



നിന്നും തങ്ങൾക്ക് നീതി ലഭിക്കുകയില്ലെന്നും അതിനാൽ, സെമിനാരിക്കേസ് വേറൊരു കോടതിയിലേക്ക് മാറ്റണം എന്നും അഭ്യർത്ഥിച്ചുകൊണ്ട് സി. ജെ. കുര്യൻ തിരുവിതാംകൂർ ഹൈക്കോടതിയിൽ ഹർജ്ജി കൊടുത്തു. വാദം കേട്ടശേഷം കോടതി മാറ്റേണ്ട ആവശ്യമില്ലെന്ന് ഹൈക്കോടതി ഉത്തരവിട്ടു. 1087 ചിങ്ങം 19-ാം തീയതി, പഴയസെമിനാരിയുടെ കൈവശാവകാശം വട്ടശ്ശേരിൽ തിരുമേനിക്ക് നല്കിക്കൊണ്ടും, സഭയുടെ വിശ്വാസത്തിനെതിരായി അദ്ദേഹം ഒന്നും ചെയ്തിട്ടില്ലെന്നും പാത്രിയർക്കീസിന്റെ ദുർമോഹത്തിന് വഴങ്ങാത്തതുകൊണ്ടാണ് അദ്ദേഹം മുടക്കപ്പെട്ടത് എന്നും മറ്റ് രണ്ട് ട്രസ്റ്റികൾ ട്രസ്റ്റിന് വിരുദ്ധമായി പെരുമാറിയിട്ടുള്ളതിനാൽ ട്രസ്റ്റികളായിരിക്കുവാൻ അവർ അയോഗ്യരാണെന്നും മറ്റും സ്ഥാപിച്ചുകൊണ്ടും മജിസ്ട്രേട്ട് രാഘവനാചാരി തീർപ്പുകല്പിച്ചു. കോടതിയുടെ അധീനത്തിലെടുത്തിരുന്ന പഴയസെമിനാരിയിലെ മുറികളും മറ്റും ഇരുപത്തിനാലു മണിക്കൂറിനകം ഗീവറുഗീസ് മാർ ദീവന്നാസ്യോസിന് നടത്തിക്കൊടുക്കുകയും ചെയ്തു. പക്ഷേ, വട്ടശ്ശേരിൽ തിരുമേനിയുടെ ഈ വിജയം താൽക്കാലികം മാത്രമായിരുന്നു. കോനാട്ട് മല്പാനും സി. ജെ. കുര്യനും ഉടൻതന്നെ മജിസ്ട്രേട്ടിന്റെ ഉത്തരവിനെതിരായി ഹൈക്കോടതിയിൽ റിവിഷൻ ഹർജ്ജി സമർപ്പിച്ചു. രണ്ടു ഭാഗത്തേയും വാദം കേട്ടശേഷം ജസ്റ്റീസ് കൃഷ്ണൻനായർ, ജസ്റ്റീസ് രാമചന്ദ്രറാവു എന്നിവർ ചേർന്ന് പാത്രിയർക്കീസ്ഭാഗത്തിന് പൂർണ്ണമായും അനുകൂലമായ ഒരു വിധി 1087 ധനു 4-ാം തീയതി പ്രസ്താവിച്ചു. ഉടമസ്ഥാവകാശം തങ്ങൾക്കാണെന്ന വിധി ഹൈക്കോടതിയിൽനിന്നും ലഭിച്ചെങ്കിലും അത് പ്രായോഗികമാക്കണമെങ്കിൽ വട്ടശ്ശേരിൽ തിരുമേനിയേയും അനുഗാമികളേയും പഴയസെമിനാരി പരിസരത്തുനിന്നും പുറത്താക്കിയേ പറ്റൂ എന്ന് അവർക്കറിയാമായിരുന്നു. ഇത് വീണ്ടും ഒരു കോടതിപ്രശ്നമാക്കാതെ തങ്ങൾതന്നെ ബലംപ്രയോഗിച്ച് സാധിക്കണം എന്ന ഒരു തീരുമാനത്തിലാണ് അവർ എത്തിച്ചേർന്നത്.

ഈ പശ്ചാത്തലത്തിലാണ് വട്ടശ്ശേരിൽ തിരുമേനിയുടെ ക്ഷമയും വിപദിധൈര്യവും പരീക്ഷിക്കുന്നവിധം ഒരു സംഭവം പഴയസെമിനാരിയിലുണ്ടായത്. പഴയസെമിനാരി പ്രദേശത്ത് അക്കാലം നല്ല സ്വാധീനവും ആൾബലവും ഉണ്ടായിരുന്ന സി. ജെ. കുര്യൻ, സെമിനാരിയുടെ ആധിപത്യം ഏറ്റെടുക്കുന്നതിനുവേണ്ടി പദ്ധതികൾ

ആസൂത്രണം ചെയ്തുകൊണ്ടിരുന്നുവെന്നാണ് കരുതേണ്ടത്. തിരുമേനിയുടെ ജീവൻതന്നെ അപകടത്തിലായേക്കും എന്ന് സംശയിച്ച പല പള്ളിക്കാരും അദ്ദേഹത്തെ സഹായിപ്പാനായി ബദൽ പദ്ധതികളും സ്വാഭാവികമായി ആസൂത്രണം ചെയ്തു. അവർ പലയിടങ്ങളിൽനിന്നും സന്നദ്ധഭടന്മാരെ പഴയസെമിനാരിയിലേക്ക് അയയ്ക്കുവാനും തുടങ്ങി. പക്ഷേ ഈ ക്രമീകരണങ്ങൾ ഫലവത്താകുന്നതിന് മുമ്പുതന്നെ സെമിനാരി കൈവശപ്പെടുത്തുന്നതിനായി 1087 മീനം 16-ാം തീയതി പാത്രിയർക്കീസ് കക്ഷിക്കാർ ഒരു ശ്രമം നടത്തി. സെമിനാരി പുരയിടത്തിലെ നാളികേരം ഇടുവിച്ചുകൊണ്ട് പോയാൽ അതിനെ സ്ഥലത്തിന്റെ കൈവശാവകാശത്തിന്റെ തെളിവായും ഉപയോഗിക്കാം എന്നുള്ള ധാരണയിൽ കുറെ പരവന്മാരെയും ഗുണ്ടകളെയും സംഘടിപ്പിച്ചുകൊണ്ട് സി. ജെ. കുര്യന്റെ അനുജൻ അക്കര കൊച്ചുപാപ്പി എന്നയാൾ അപ്രതീക്ഷിതമായി സെമിനാരിയിൽ ചെന്നു. ആ സമയം വട്ടശ്ശേരിൽ തിരുമേനിയെ കൂടാതെ മാനേജർ മട്ടയ്ക്കലച്ചനും രണ്ടുമൂന്ന് ശെമ്മാശ്ശന്മാരും മാത്രമേ അവിടെയുണ്ടായിരുന്നുള്ളൂ. വന്നപാടെ പരവന്മാർ തെങ്ങുകളിൽ കയറി നാളികേരം ഇടുവാൻ തുടങ്ങി. മെത്രാപ്പോലീത്താ സെമിനാരിയുടെ മുകളിലത്തെ തന്റെ മാളികമുറിയിൽ നിന്നുകൊണ്ട് ഇതുകണ്ടു. ഉടൻതന്നെ കൃശഗാത്രനായ മട്ടയ്ക്കലച്ചൻ ഏകനായി അവരുടെ അടുത്തുചെന്ന് നാളികേരം ഇടാൻ പാടില്ലെന്ന് സഗൗരവം വിലക്കി. എന്തിനും തയ്യാറായി വന്നിരുന്ന ഗുണ്ടകൾ മാനേജരച്ചന്റെ താടിമീശയ്ക്കുപിടിച്ചു വലിക്കുകയും അദ്ദേഹത്തെ പ്രഹരിക്കുകയും ചെയ്തു. മാളികയുടെ തെക്കുപടിഞ്ഞാറുള്ള വരാന്തയിൽ നിന്നുകൊണ്ട് മാർ കൂറിലോസ്, കോനാട്ട് മല്പാൻ, സി. ജെ. കുര്യൻ എന്നിവർ ഈ രംഗം വീക്ഷിക്കുന്നുണ്ടായിരുന്നു. പരിതാപകരമായ ഈ കൈയേറ്റം കണ്ട വട്ടശ്ശേരിൽ തിരുമേനി രണ്ടുമൂന്ന് നിമിഷങ്ങൾ എന്തുചെയ്യണമെന്നറിയാതെ സ്തബ്ധനായി നിന്നുപോയി. നിഷ്ക്രിയനായി നിൽക്കേണ്ട ഒരു സന്ദർഭമല്ല ഇതെന്ന് ഉടൻ ഉറച്ച തിരുമേനി, അടുത്ത നിമിഷത്തിൽത്തന്നെ സാധാരണ ഉപയോഗിക്കാറുണ്ടായിരുന്ന അദ്ദേഹത്തിന്റെ ഒരു ചൂരൽവടിയുമെടുത്തുകൊണ്ട്, സെമിനാരിയുടെ രണ്ടാംനിലയിലെ തെക്കുപടിഞ്ഞാറെ വരാന്തയിൽ സി. ജെ. കുര്യനും മറ്റും നിന്നിരുന്നതിന്റെ പിമ്പിൽചെന്നു ചൂരൽവടിയുയർത്തി നല്ല ശക്തിയോടുകൂടി കോനാട്ട് അച്ചന്റെ



പുറത്ത് തീർത്തൊരടികൊടുത്തു. അക്ഷരാർത്ഥത്തിൽ ഓർക്കാപ്പുറത്ത് കിട്ടിയ ഈ അടിമൂലം മല്പാനച്ചൻ വേദനകൊണ്ട് പുളഞ്ഞു. സി. ജെ. കുര്യൻ, മെത്രാച്ചന്റെയും മല്പാനച്ചന്റെയും ഇടയിൽക്കയറി 'തിരുമേനി കോപിക്കരുത്' എന്നു പറഞ്ഞുകൊണ്ട് തടസ്സംപിടിച്ചു. 'നിന്റെ തിരുമേനി' എന്നു പറഞ്ഞ് ഹാസ്യസ്വരത്തിൽ ഗർജ്ജിച്ചുകൊണ്ട് സി. ജെ. കുര്യന്റെ കൈ തട്ടിമാറ്റി. സി. ജെ. കുര്യനെ അടിച്ചു എന്ന് അക്കാലത്ത് ചിലർ പറഞ്ഞുവെങ്കിലും സംഭവിച്ചത് അടി അല്ലായിരുന്നു. പരേതനായ കെ. സി. മാമ്മൻമാപ്പിള അദ്ദേഹത്തിന്റെ ജീവിതസ്മരണികകളിൽ ഈ സംഭവത്തെ വിവരിച്ചിട്ടുണ്ട്. ആ വർണ്ണന താഴെ കാണുന്ന വിധമാണ് ഉപസംഹരിച്ചിരിക്കുന്നത്. മെത്രാച്ചൻ സി. ജെ. കുര്യനോട് 'താൻ അത്ര മര്യാദക്കാരനാണെങ്കിൽ അതാ അവിടെനിന്ന് മല്പാനെ തല്ലുന്ന തന്റെ അനുജനെ ആദ്യം വിളിക്കൂ, എന്നിട്ട് മദ്ധ്യസ്ഥം പറയാം' എന്ന് അനുശാസിച്ചു. ഉടൻതന്നെ സി. ജെ. കുര്യൻ അനുജനെ വിളിക്കുകയും അതിൻ പ്രകാരം കൊച്ചുപാപ്പിയും അനുചരന്മാരും മല്പാനെ വിട്ട് തിരികെ പോവുകയും ചെയ്തു. ഇതോടുകൂടി, നാളികേരം ഇടുവിക്കാനും സ്ഥലം കൈവശപ്പെടുത്തുവാനുമുള്ള പരിപാടി താൽക്കാലികമായി അവസാനിച്ചു. സമുദായവഴക്ക് ഉരുത്തിരിഞ്ഞുവന്നിരുന്ന ആ കാലത്ത് സ്വയരക്ഷയ്ക്കായിട്ട് ഒരു റിവോൾവർ എപ്പോഴും കോനാട്ട് മല്പാൻ കൈവശം സൂക്ഷിക്കുമായിരുന്നു എന്നുള്ള വസ്തുത അദ്ദേഹത്തെ പരിചയമുള്ള പലർക്കും അറിയാമായിരുന്നു. പെട്ടെന്ന് കോപമുണ്ടാകുമ്പോൾ ആത്മസംയമനം ഉള്ള ആളുകൾപോലും ചിലപ്പോൾ അക്രമാസക്തരാകുന്നത് അസാധാരണമല്ലതാനും. അതിനാൽ അപകടകരമായ ഒരു ആയുധം ധരിച്ചിരുന്ന ഒരാളെ ചൂരൽവടികൊണ്ട് പ്രഹരിക്കുന്നത് ആപത്ത് ക്ഷണിച്ചുവരുത്തുന്ന ഒരു പ്രവൃത്തിയാണെന്ന് വട്ടശ്ശേരിൽ തിരുമേനിക്ക് അറിയാമായിരുന്നു എന്നതിന് സംശയമില്ല. എന്നിട്ടും, തന്റെ ചൂരൽവടികൊണ്ട് മല്പാനച്ചനെ ശക്തിയായി അടിച്ചത് അദ്ദേഹത്തിന്റെ വിപദിധൈര്യത്തെയാണ് തെളിയിക്കുന്നത്. രോഗിയായിരുന്ന സി. ജെ. കുര്യനെ അദ്ദേഹം തൊട്ടതുമില്ല. എന്നാൽ ഇപ്രകാരം ഒരു ആക്രമണം ആ മുഹൂർത്തത്തിൽ ചെയ്തില്ലായിരുന്നുവെങ്കിൽ ഒന്നുരണ്ട് നാഴികയ്ക്കുള്ളിൽ പഴയസെമിനാരിയും പരിസരവും എതിരാളികളുടെ അധീനതയിൽ ആയിപ്പോകുകയും ചെയ്യുമായിരുന്നു. തിരുമേനിയുടെ

അനുഗാമികൾ അവിടെയില്ലാതിരുന്ന സമയം നാളികേരം ഇടുവിക്കുവാനായി തെരഞ്ഞെടുത്തതുതന്നെ, പ്രതിയോഗികളുടെ ദുരുദ്ദേശത്തെ വെളിവാക്കുന്നുണ്ട്. തിരുമേനിയുടെ മർദ്ദനപ്രയോഗം ക്രൈസ്തവാദർശങ്ങൾക്ക് വിപരീതമാണെന്നും മറ്റും ഇന്ന് ചിലർക്ക് വാദിക്കുവാൻ സാധിച്ചേക്കും. പക്ഷേ, അപ്പോസ്തലന്മാരുടെ മൂപ്പനായിരുന്ന വിശുദ്ധ പത്രോസ് പോലും ക്രിസ്തുവിനെ ഒറ്റിക്കൊടുത്ത സമയം കോപാക്രാന്തനായപ്പോൾ ഒരു വാളെടുത്ത് എതിരാളികളിൽ ഒരാളുടെ ചെവി വെട്ടിമുറിച്ചെന്ന് ബൈബിളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇതുപോലെയുള്ള സന്ദർഭങ്ങളെയാണ് ഗൗരവവും പെട്ടെന്നുണ്ടാവുന്നവയുമായ പ്രകോപനം (grave and sudden provocation) എന്ന് ഇന്ത്യൻ ക്രിമിനൽ നിയമത്തിൽ നിർവ്വചിച്ചിരിക്കുന്നത്. ഇത് പൂർണ്ണമായും ക്ഷന്തവ്യമാണെന്നുള്ള നിയമവിവക്ഷയും സ്മരണീയമാണ്.

അദ്ദേഹത്തിന്റെ വിപദിധൈര്യത്തെ വിളിച്ചുപറയുന്ന മറ്റൊരു സംഭവവും ഇത്തരുണത്തിൽ പ്രസ്താവ്യമാണ്. ഇത് എന്നോടു പറഞ്ഞത് തിരുമേനിയെ വളരെയടുത്ത് അറിയാമായിരുന്നയാളും എന്റെ അമ്മാച്ചനുമായിരുന്ന പരേതനായ മണലിൽ എം. എം. കോശിയാണ്. ഇദ്ദേഹത്തെപ്പറ്റി വേറൊരു പരാമർശം കഴിഞ്ഞ അദ്ധ്യായത്തിലുമുണ്ട്. പഴയസെമിനാരിയുടെ അവകാശത്തെപ്പറ്റിയോ, സമുദായവഴക്കിന്റെ മറ്റു ചില വശങ്ങളെപ്പറ്റിയോ ഒരിക്കൽ തിരുമേനിയുടെ സന്ദർശകനായി വന്ന തുകലൻ കുടുംബക്കാരനായിരുന്ന ഒരു സമുദായനേതാവുമായി ഒരു വിവാദം ഉണ്ടായി. പെട്ടെന്ന് ആ വിവാദത്തിന് ചൂടുപിടിക്കുകയും, പാത്രിയർക്കീസ് അനുഭാവിയായിരുന്ന ആ സന്ദർശകൻ തന്റെ കോട്ടിന്റെ പോക്കറ്റിൽനിന്നും റിവോൾവർ വലിച്ചൂരി തൊട്ടടുത്തിരുന്ന തിരുമേനിയുടെ നേർക്ക് ചൂണ്ടിക്കൊണ്ട് അദ്ദേഹത്തെ വെടിവെയ്ക്കുമെന്ന് ഭീഷണിപ്പെടുത്തുകയുമുണ്ടായി. ഏത് പരിതസ്ഥിതിയിലും ഭയം എന്ന വികാരത്തോട് പുച്ഛം മാത്രം ഉണ്ടായിരുന്ന തിരുമേനി ഒരിക്കലും ഭീഷണിക്കു മുമ്പിൽ മുട്ടുകുത്തിയിട്ടില്ല. തന്റെ ചുവന്ന കുപ്പായത്തിന്റെ കുടുക്കുകൾ രണ്ടുവശത്തേക്ക് മാറ്റി നെഞ്ചുവിരിച്ച് കാണിച്ചുകൊണ്ട് 'എടാ ധൈര്യമുണ്ടെങ്കിൽ നീ നമ്മെ വെടിവെയ്ക്കൂ.....നീ തുകലനാണ്, നമ്മെ നീ വെടിവെയ്ക്കുകയില്ല' എന്ന് ഉച്ചസ്വരത്തിൽ ഉറപ്പായി പറഞ്ഞു. തിരുമേനിയുടെ ഗർജ്ജനവും ധൈര്യവും കണ്ട് സന്ദർശകൻ



ഏതോ വീണ്ടുവിചാരം തോന്നിയതുപോലെ, സാവധാനത്തിൽ കൈത്തോക്ക് തന്റെ കീശയിൽ തിരികെയിടുകയാണുണ്ടായത്. ഈ സംഭവത്തെപ്പറ്റി മറ്റു പല ഗ്രന്ഥങ്ങളിലും പരാമർശങ്ങൾ കാണുവാൻ ഇടയില്ല. പക്ഷേ, ഇരുപതാം ശതാബ്ദത്തിന്റെ ആരംഭകാലത്ത് ഇമ്മാതിരി നുറുങ്ങുകഥകൾ മലങ്കരയിൽ സാധാരണമായിരുന്നു. അന്ന് ടെലിവിഷനും റേഡിയോയും ഒന്നുമില്ലാതിരുന്നതിനാൽ ഇങ്ങനെ യാഥാർത്ഥ്യമുള്ള ചുരുക്കം ചില ത്രില്ലറുകൾക്ക് പ്രചുര പ്രചാരവുമുണ്ടായിരുന്നു. തിരുമേനിയുടെ തുകലൻപ്രയോഗം സരസമായ ഒരു ദ്വയാർത്ഥപ്രയോഗംകൂടിയായിരുന്നു എന്നും ചില രസികന്മാർക്ക് അഭിപ്രായമുണ്ടായിരുന്നു.

നാളികേരം ഇടുവിക്കുന്നതിൽ പരാജയപ്പെട്ടുവെങ്കിലും ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ സെമിനാരിയിൽനിന്നും പുറത്താക്കുന്ന പദ്ധതി പുനർജ്ജീവിപ്പിക്കുന്നതിനുതന്നെ അവർ തീരുമാനിച്ചു. ഇതിന്റെ ഒരു ഭാഗമായി വൈദികവിദ്യാഭ്യാസത്തിനായി സെമിനാരിയിൽ താമസിക്കുന്ന ശെമ്മാശ്ശന്മാരെ ഉപദ്രവിക്കുന്നതിനും ഭയപ്പെടുത്തുന്നതിനും അവർ തുടർച്ചയായി ശ്രമിച്ചുകൊണ്ടിരുന്നു. ചുരുങ്ങിയ നാൾകൊണ്ട് പഴയസെമിനാരിയിൽ ഒരു ഭീകരാന്തരീക്ഷം സൃഷ്ടിക്കുന്നതിന് അവർക്ക് സാധിച്ചു. കൂട്ടുട്രസ്റ്റികൾക്കും സെമിനാരിയുടെ കൈവശാവകാശം ഉണ്ടെന്നുള്ള ഹൈക്കോടതിവിധിയുടെ തണലിൽ അവരും സജീവമായി രംഗത്തുവന്നു. പ്രതിപക്ഷത്തെ സഹായിക്കുവാൻ ക്രൈസ്തവരായ 'മാപ്പിള'മാരെക്കൂടാതെ 'മേത്ത'ന്മാർ 'ചോകോ'ന്മാർ മുതലായ അന്യജാതിക്കാരായ റൗഡികളുടെ സേവനവും അവർ സംഘടിപ്പിച്ചു. സംഘർഷാവസ്ഥ നിലനിൽക്കുന്നതിനാൽ സെമിനാരിയും ചാപ്പലും കോട്ടയത്തെ മറ്റു പല പള്ളികളും സർക്കാർ ഉത്തരവിൻപ്രകാരം പൂട്ടിയിട്ടു. പൂജാകർമ്മങ്ങൾ ചെയ്യാൻ ദേവാലയം ഇല്ലാതെവരുമ്പോൾ മെത്രാപ്പോലീത്താതന്നെ സ്ഥലംവിട്ടുപോകും എന്ന് അവർ ചിന്തിച്ചിരിക്കും. സമാധാനലംഘനം ഉണ്ടാകുമെന്നും അതിനാൽ പള്ളികളെല്ലാം പൂട്ടിയിടണമെന്നും മറ്റും റിപ്പോർട്ടുചെയ്തത് പ്രതിപക്ഷത്തിന്റെ പ്രത്യേക പ്രീതിക്ക് പാത്രമായിരുന്ന കോട്ടയത്തെ പോലീസ് ഇൻസ്പെക്ടർ ഒരു ക്രൂസ് ആയിരുന്നു എന്നാണ് കാണുന്നത്. എം. ഡി. സെമിനാരി പ്രിൻസിപ്പാൾ ആയിരുന്ന ഫാദർ പി. റ്റി. ഗീവറുഗീസിനെ (പിന്നീട് റോമാറീത്തിലേക്ക് മാറിയ മാർ

ഈവാനിയോസ്) ഒരു ദിവസം പഴയസെമിനാരിയിൽ പ്രവേശിക്കുന്നതിനു മുമ്പ് വഴിയിൽവെച്ച് ആയുധധാരികളായ റൗഡികൾ വണ്ടിയിൽനിന്നും പിടിച്ചിറക്കുകയും അധിക്ഷേപിക്കുകയും ചെയ്തതായി അദ്ദേഹം 'ഗിരിദീപം' എന്ന തന്റെ പുസ്തകത്തിൽ എഴുതിയിട്ടുണ്ട്. ഭീകരമായ ഒരു അന്തരീക്ഷമാണ് പഴയസെമിനാരി പ്രദേശത്ത് നിലവിൽവന്നത്. വട്ടശ്ശേരിൽ തിരുമേനിയെ അപായപ്പെടുത്തുന്നതിനായി കൂലിഗുണ്ടകൾ പലപ്രാവശ്യം പഴയസെമിനാരിയുടെ മാളികമുകളിൽ കയറുവാൻ ശ്രമിച്ചു. 'മെത്രാപ്പോലീത്താ താമസിച്ചുവന്ന സെമിനാരിയുടെ പടിഞ്ഞാറെ കെട്ടിടത്തിന്റെ രണ്ടാം നിലയിൽ വടക്കേമുറിയിൽ ഗോവണിവഴി കേറാൻ താൻ പല പ്രാവശ്യം ശ്രമിച്ചുവെന്നും, മുകളിൽ എത്തി ജനൽപടിയിൽ പിടിച്ചു കഴിഞ്ഞശേഷം ആരോ ദൂരത്തേക്ക് വലിച്ചെറിയുന്ന അനുഭവമാണുണ്ടായതെന്നും ആവിധം സംഭവിച്ചില്ലായിരുന്നെങ്കിൽ മെത്രാപ്പോലീത്തായുടെ കഥകഴിക്കുമായിരുന്നു എന്നും ആനപ്പാപ്പിക്കേസിൽ ഒന്നാംപ്രതിയായിരുന്ന കമലുദ്ദീൻ ജീവപര്യന്തശിക്ഷ അനുഭവിച്ച് ജയിൽവിമുക്തനായി വന്നശേഷം പലരോടും പറയാറുണ്ടായിരുന്നു'[1]. പരേതനായ കെ. സി. മാമ്മൻമാപ്പിളയും ഇത് സ്ഥിരീകരിച്ചിട്ടുള്ളതായി രേഖയുണ്ട്. 'മെത്രാപ്പോലീത്താ താമസിച്ചിരുന്ന മുറിയിൽ കേറാൻ അയാൾ രണ്ടുമൂന്നു പ്രാവശ്യം ഭിത്തിയിൽ ഗോവണി ചാരിവെച്ച് പരിശ്രമിച്ചുനോക്കി. എങ്കിലും എന്തോ ദൈവികശക്തിയുടെ പ്രാതികൂല്യംകൊണ്ടെന്നപോലെ അപ്പോഴെല്ലാം ഗോവണി വഴുതി താഴെവീണുപോവുകയാണുണ്ടായത്'[2]. അർദ്ധരാത്രിയുടെ ഏകാന്തതയിൽ മാരകായുധവുമായി മുകളിലത്തെ മുറിയുടെ ജനൽവരെ കയറി ഉള്ളിലേക്കു നോക്കുമ്പോൾ കൂലിക്കൊലയാളികൾ കാണുന്നത് പാതിരായുടെ പ്രാർത്ഥനയിൽ മുട്ടിന്മേൽ നിൽക്കുന്ന വട്ടശ്ശേരിൽ തിരുമേനിയെ ആയിരുന്നു. ചിലർ ഈ കൊലപാതകശ്രമത്തിനിടയിൽ ഗോവണി മറിഞ്ഞ് താഴെ വീണിട്ടുള്ളതായും പിന്നീട് ഈ പണിയിൽനിന്നും സ്വമേധയാ പിന്മാറിയിട്ടുള്ളതായും പറയപ്പെടുന്നു. അമാനുഷികമായ ഏതോ ഒരു ശക്തി മെത്രാപ്പോലീത്തായെ അപകടങ്ങളിൽനിന്നും എപ്പോഴും രക്ഷിച്ചുകൊണ്ടിരുന്നു എന്ന് തീർച്ചയാണ്.

1. മലങ്കര നസ്രാണികൾ, വാല്യം 4, ഇസഡ്. എം. പാറേട്ട്, പേജ് 424.
2. മനോരമ ആഴ്ചപ്പതിപ്പ്, ഒക്ടോബർ 27, 1956.



**ആനപ്പാപ്പിക്കേസ്**

പഴയസെമിനാരി പരിസരത്തെ സ്ഫോടനാവസ്ഥ ഇനിയും വർണ്ണിക്കുവാൻപോകുന്ന ഒരു മനുഷ്യക്കുരുതിവരെ നീണ്ടുനിന്നതായിട്ടാണ് കാണുന്നത്. തിരുമേനിയുടെ പരിരക്ഷയ്ക്കായി നാടിന്റെ പല ഭാഗങ്ങളിൽനിന്നു സന്നദ്ധഭടന്മാർ പഴയസെമിനാരിയിൽ വന്നുകൊണ്ടിരുന്നു എന്ന് മുമ്പേ സൂചിപ്പിച്ചിരുന്നുവല്ലോ. പുതുപ്പള്ളി, വാകത്താനം, കുറിച്ചി, മല്ലപ്പള്ളി, ചെങ്ങന്നൂർ, ആനിക്കാട്, മാവേലിക്കര, നിരണം, തിരുവല്ല മുതലായ പ്രാന്തപ്രദേശങ്ങളിലെ പള്ളിക്കാരാണ് ഇവരെ അയച്ചുകൊണ്ടിരുന്നത്. ഇക്കൂട്ടത്തിൽ ആജാനുബാഹുവും മഹാമല്ലനും തന്മൂലം ആനപ്പാപ്പി എന്ന അപരനാമധേയത്താൽ പരക്കെ അറിയപ്പെട്ടിരുന്നവനുമായ ഒരു ഭീമകായനും ഉണ്ടായിരുന്നു. ഇയാൾ തിരുവല്ല പെരിങ്ങര ആറ്റുപുറത്ത് വർക്കി വറുഗീസ് എന്ന ഒരു പേരുകാരനായിരുന്നു. മറ്റൊരാൾ തിരുവാങ്കാവൻ കൊച്ചുഞ്ഞും വേറൊരാൾ മാവേലിക്കരപ്പള്ളിക്കാർ അയച്ച കാരായ്മ കൊച്ചിട്ടി എന്നു പേരുള്ള ഫയൽവാനുമായിരുന്നു. എന്റെ ബാല്യകാലത്ത് ഇയാളെ പലപ്രാവശ്യം ഞാൻ കണ്ടിട്ടുണ്ട്, 1930-കളിൽ. അന്ന് വാർദ്ധക്യത്തിൽ പ്രവേശിക്കാൻ മടിച്ചുനിന്ന ഇയാൾക്ക് വളരെ ദൃഢമായ മാംസപേശികളും ഒന്നാംതരം ശരീരാഭ്യാസസിദ്ധിയും ഉണ്ടായിരുന്നതായി ഓർക്കുന്നു. കൊച്ചിട്ടിയെക്കാളും മഹാബലവാനായിരുന്നു ആനപ്പാപ്പി എന്നാണ് കേട്ടിട്ടുള്ളത്. ഇങ്ങനെ മഹാമല്ലനായിരുന്ന ആനപ്പാപ്പിയെ, വട്ടശ്ശേരിൽ തിരുമേനിയുടെ അംഗരക്ഷകനായിരുന്നു എന്നതിന്റെപേരിൽ മാത്രമാണ് മീനച്ചിലാറിന്റെ തീരത്ത്, പഴയസെമിനാരിയുടെ വിളിപ്പാടകലെ തുറന്ന സ്ഥലത്തിട്ട് പട്ടാപ്പകൽ കരുതികഴിച്ചത്. അതുണ്ടാക്കിയ ഭീകരാന്തരീക്ഷത്തിന്റെയും അന്നത്തെ അരക്ഷിതാവസ്ഥയുടെയും ഒരു ഛായാചിത്രം ഇതു നമുക്ക് കാട്ടിത്തരുന്നുണ്ട്. സംഭവം നടന്നത് 1087 മീനം 18-ാം തീയതി സായാഹ്നം ആറുമണിയോടടുത്തായിരുന്നു. കേസിൽ പ്രതികളായിരുന്ന പതിനെട്ട് പേർ സംഘംചേർന്ന് വടി, ഉലക്ക, വടിവാൾ മുതലായ ആയുധങ്ങൾ ഉപയോഗിച്ച് അടിച്ചും ഇടിച്ചും കുത്തിയും ഭീമനായ വർക്കി വറുഗീസിനെ കൊലപ്പെടുത്തിയെന്നായിരുന്നു കേസ്. ഈ പ്രതികളോടാരോടുംതന്നെ ആനപ്പാപ്പിക്ക് വ്യക്തിവിരോധം ഉണ്ടായിരുന്നതായി കേസില്ല. വൈരാഗ്യത്തിന്റെ കാരണം മല്ലനായിരുന്ന അയാൾ വട്ടശ്ശേരിൽ തിരുമേനിയുടെ ദേഹരക്ഷക

നായി പ്രവർത്തിച്ചിരുന്നു എന്നത് മാത്രം. ഇയാൾ മരിച്ചത് അക്ഷരാർത്ഥത്തിൽ ഒരു രക്തസാക്ഷിയായിട്ടായിരുന്നു. മീനച്ചിലാറിന്റെ തുറന്നുകിടക്കുന്ന മണൽത്തിട്ടയിൽ ലിറ്ററുകൾ കണക്ക് രക്തംചൊരിഞ്ഞുകൊണ്ടായിരുന്നു അയാൾ വീണത്. നാലഞ്ചുപേർ മാത്രം എതിരിട്ടാൽ നിഷ്പ്രയാസം ചെറുത്തുനിൽക്കാൻ ശക്തിയുണ്ടായിരുന്ന ഈ മനുഷ്യനെ ഒരു ചെറിയ ബറ്റാലിയൻ ഗുണ്ടകൾ ചേർന്നാണ് ആക്രമിച്ചത്. എന്നിട്ടും അവരുടെ ദണ്ഡനങ്ങളെ അഭിമുഖീകരിക്കാൻ നിവൃത്തിയില്ലാതെ ഓടുവാൻ തുടങ്ങിയപ്പോഴാണ് ഒരാൾ വടിവാൾകൊണ്ട് കുതികാലിൽ കുത്തി താഴെ വീഴ്ത്തിയിട്ടത്. മാരകമായി മുറിവേറ്റ് മൃതപ്രായനായ ആനപ്പാപ്പിയെ മണൽത്തിട്ടയിൽ ഉപേക്ഷിച്ച് പ്രതികൾ പലായനം ചെയ്തു. വിവരമറിഞ്ഞ് പഴയ സെമിനാരിയിൽനിന്നും ആളുകൾ ചെന്ന് അയാളെ ആശുപത്രിയിൽ ആക്കിയെങ്കിലും പിറ്റേദിവസം ഈ മല്ലൻ മരിച്ചുപോയി. മൃതശരീരം പരിശോധിച്ചപ്പോൾ തലയോട്ടി പതിമൂന്ന് കഷണങ്ങളായി പൊട്ടിയിരുന്നതായും രണ്ടു ഭാഗത്ത് തലച്ചോർ പുറത്തുചാടിയിരുന്നതായും കാണപ്പെട്ടു. പോസ്റ്റുമാർട്ടം നടത്തിയ ഒരു ഡോക്ടർ ഡയസ് കോടതിയിൽ കൊടുത്ത മൊഴിയിൽ 'മരിച്ച വറുഗീസ് (ആനപ്പാപ്പി) ഒരു മല്ലനും അസാധാരണ ശക്തനുമായിരുന്നെന്നും അയാളുടെ ശരീരത്തോളം വലിപ്പവും സമ്പുഷ്ടവുമായ ശരീരമുള്ളവരെ എന്റെ ആയുസ്സിൽ വളരെ ചുരുക്കമായിട്ട് മാത്രമേ കണ്ടിട്ടുള്ളൂ' എന്നുമാണ് പറഞ്ഞത്. അറസ്റ്റുചെയ്ത പതിനേഴ് പ്രതികളിൽ പതിനൊന്നു പേരെ മജിസ്ട്രേട്ട് കോടതിയിൽനിന്ന് സെഷൻസ്കോടതിയിലേക്ക് കമ്മിറ്റുചെയ്തു. ഇവർക്കെല്ലാവർക്കും 1088 കന്നിമാസം 26-ാം തീയതി ജീവപര്യന്തം തടവുശിക്ഷ ലഭിച്ചു. പക്ഷേ, ഹൈക്കോടതിയിൽ അപ്പീൽ സമർപ്പിച്ച ഇവരിൽ ഒന്നും രണ്ടും മൂന്നും പ്രതികളുടെ ശിക്ഷ മാത്രമേ സ്ഥിരീകരിച്ചുള്ളൂ. ബാക്കിയുള്ളവരെ വെറുതെ വിട്ടുകൊണ്ട് ഹൈക്കോടതി വിധി പ്രസ്താവിച്ചു. ഇങ്ങനെ ഭയാനകമായ ഒരു നരബലിയോടുകൂടിയാണ് പഴയസെമിനാരിയിലെ ഭീകരാവസ്ഥ താൽക്കാലികമായിട്ടെങ്കിലും ഒന്ന് ശാന്തമായത്.

ഇതിനിടെ, 1911 ഒക്ടോബർ 14-ാം തീയതി അതായത് 1087 കന്നിമാസത്തിൽ അബ്ദുള്ളാ പാത്രിയർക്കീസ് കേരളം വിടുകയും ഒക്ടോബർ 21-ാം തീയതി അദ്ദേഹം ബോംബെയിൽനിന്നും ശീമയിലേക്ക് കപ്പൽ കയറുകയും ചെയ്തു. രണ്ടു വർഷങ്ങൾക്കു മുമ്പ് മലയാളക്കരയിൽ വന്നിരുന്നപ്പോൾ അദ്ദേഹത്തിന് ബോംബെയിലെ ഇന്ത്യൻ കവാടം മുതൽ തിരുവനന്തപുരംവരെ ലഭിച്ച രാജകീയ സ്വീകരണങ്ങൾ ഒന്നുംതന്നെ പോകുന്നസമയം അദ്ദേഹത്തിന് കിട്ടിയിരുന്നില്ല എന്നത് ശ്രദ്ധേയമാണ്. മലങ്കരവിട്ട് ഒരാഴ്ചയ്ക്കുള്ളിൽത്തന്നെ അദ്ദേഹം ബോംബെയും വിട്ട് കപ്പൽ കയറി. ബാവാകക്ഷിയിലെ ചിലർ ബോംബെവരെ അദ്ദേഹത്തെ അനുഗമിച്ചിരുന്നു. പിളർന്നുപോയ ഒരു പുരാതനസഭയെ പന്നിലിട്ടുകൊണ്ടാണ് അദ്ദേഹം ഇന്നാടിനോട് വിടവാങ്ങിയത്. അദ്ദേഹത്തിന്റെ ആർഭാടരഹിതമായ പ്രത്യാഗമനത്തിനുശേഷം ആറുമാസങ്ങൾ കഴിയുന്നതിനു മുമ്പുതന്നെ മലങ്കര ഒരു സമരരംഗമായി രൂപാന്തരപ്പെട്ടിരുന്നു. സമരിക്കേസ്സും സെമിനാരിക്കേസ്സും കൈയേറ്റങ്ങളും അക്രമങ്ങളുംകൊണ്ട് വീർപ്പുമുട്ടിയ സഭയിൽ താൽക്കാലികമായിട്ടെങ്കിലും ഒരു വെടിനിർത്തൽ ഉണ്ടായത് ആനപ്പാപ്പിയുടെ മനുഷ്യക്കുരുതിക്കുശേഷം മാത്രമാണ്. പക്ഷേ, ഇതും വ്യവഹാരങ്ങളുടെ അവസാനമല്ല, ആരംഭം മാത്രമായിരുന്നു.

സെമിനാരിക്കേസ് എന്ന് മുകളിൽ പറഞ്ഞിരിക്കുന്ന കേസ് ഉണ്ടാകുന്നതിനും പല ദശാബ്ദങ്ങൾക്കു മുമ്പ് പഴയസെമിനാരിയുടെയും മറ്റും അവകാശത്തെ ചൊല്ലി സി. എം. എസ്. മിഷനറിമാരും ചേപ്പാട്ട് മാർ ദീവന്നാസ്യോസും തമ്മിൽ 1836-ൽ ചില തർക്കങ്ങൾ ഉണ്ടായിട്ടുണ്ട്. ഈ വർഷം മാവേലിക്കരയിൽവെച്ച് നടന്ന സുന്നഹദോസിന്റെ തീരുമാനപ്രകാരം (മാവേലിക്കര പടിയോല) മിഷനറിമാരും മലങ്കരസഭയുമായുണ്ടായ ബന്ധം വിച്ഛേദിക്കുന്നതിന് തീരുമാനിച്ച ശേഷം ഉണ്ടായ തർക്കങ്ങൾ പരിഹരിച്ചത് 1840-ലെ കൊച്ചിൻ അവാർഡ് എന്നറിയപ്പെടുന്ന ഒരു മദ്ധ്യസ്ഥതീരുമാനത്തിന്റെ അടിസ്ഥാനത്തിലാണ്. ഇതനുസരിച്ച് വട്ടിപ്പണവും പഴയസെമിനാരിയും മലങ്കരസഭയുടേതായിരിക്കുമെന്ന് തീരുമാനിച്ചതാണ്. എന്നാൽ മാത്യൂസ് മാർ അത്താനാസ്യോസിന്റെ മരണശേഷം അദ്ദേഹത്തിന്റെ അനന്തിരവനും നവീകരണപ്രസ്ഥാനത്തിന്റെ അനുകൂലിയുമായിരുന്ന പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസ് മലങ്കരമെത്രാപ്പോലീത്താസ്ഥാനം ഏറ്റെടുത്തപ്പോൾ ആ പിൻതുടർച്ചയെ അംഗീകരിക്കാതെ പഴയസെമിനാരിയുടെ അവകാശത്തിനുവേണ്ടി 1054 കുംഭം 22-ാം തീയതി ആലപ്പുഴ ജില്ലാക്കോടതിയിൽ 439-ാം നമ്പരായി ജോസഫ് മാർ ദീവന്നാസ്യോസ് കൊടുത്ത കേസാണ് സെമിനാരി

ക്കേസ് എന്ന് ആദ്യം അറിയപ്പെട്ടിരുന്നത്. സെമിനാരി വസ്തുക്കൾ പുതിയ മെത്രാപ്പോലീത്താ ആയി വന്ന തോമസ് മാർ അത്താനാസ്യോസിൽനിന്നും പിടിച്ചെടുക്കുന്നതിന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഫയൽചെയ്ത കേസായിരുന്നു ഇത്. ഈ കേസിൽ വാദിഭാഗത്തേക്ക് 72 സാക്ഷികളെയും പ്രതിഭാഗത്തേക്ക് 103 സാക്ഷികളെയും വിസ്തരിച്ചു. അഞ്ചുവർഷങ്ങൾക്കുശേഷം പുലിക്കോട്ടിൽ തിരുമേനിക്ക് അനുകൂലമായ ഒരു വിധിയാണുണ്ടായത്. 1059 മിഥുനം 16-ാം തീയതിയിലെ വിധിപ്രകാരം കോടതിചെലവുകൾ ഓരോ കക്ഷിക്കാരും വഹിക്കേണ്ടതായിരുന്നു. ഉടൻതന്നെ പ്രതികൾ ഹൈക്കോടതിയിൽ അപ്പീൽ സമർപ്പിച്ചു. 1061 തുലാം 29-ാം തീയതി വാദികൾക്കനുകൂലമായി വീണ്ടും വിധിയുണ്ടായി. ഈ വിധിയിൽ വാദികളുടെ കോടതിച്ചെലവും പ്രതികൾ കൊടുക്കണം എന്നാണ് ഹൈക്കോടതി ഉത്തരവിട്ടത്. തോമസ് മാർ അത്താനാസ്യോസ് ഈ വിധിയിൽ സംതൃപ്തനല്ലായിരുന്നതിനാൽ അവസാനശ്രമമായി തിരുവിതാംകൂർ മഹാരാജാവിൻ സമക്ഷത്തിൽ, 1061 കുംഭം 19-ാം തീയതി ഒരു അപ്പീൽ കൊടുത്തു. ഇങ്ങനെ വരുന്ന അപ്പീലുകൾ തീരുമാനിക്കുന്നതിനായി സാധാരണ മഹാരാജാവ് ചെയ്യാറുള്ളത് ഹൈക്കോടതിയിലെ മൂന്ന് ജഡ്ജിമാരെ പ്രത്യേകം തെരഞ്ഞെടുത്ത് ഒരു റോയൽകോടതിയായി പ്രഖ്യാപിച്ച് അവരുടെ തീരുമാനത്തിന് കേസ് വിട്ടുകൊടുക്കുകയാണ്. ഇവരുടെ തീരുമാനം മഹാരാജാവ് സ്വീകരിച്ചുകഴിയുമ്പോൾ മാത്രമേ അത് റോയൽ കോടതിവിധിയായിത്തീരുകയുള്ളൂ. ഹൈക്കോടതി ജഡ്ജിമാരുടെ തീരുമാനത്തിന്റെ അവസാനഭാഗത്ത് ഇത് മഹാരാജാവ് സ്വീകരിക്കണമെന്ന് അവർ അദ്ദേഹത്തെ ബഹുമാനപുരസ്സരം ഉപദേശിക്കുന്നു എന്ന ഒരു വാചകംകൂടി ചേർത്തിരിക്കും. ഈ സെമിനാരിക്കേസിലെ അപ്പീൽ കേൾക്കാനായി തിരുവിതാംകൂർ മഹാരാജാവ് തെരഞ്ഞെടുത്ത മൂന്ന് ജഡ്ജിമാർ, ചീഫ് ജസ്റ്റീസ് കെ. കൃഷ്ണസ്വാമി റാവു, ജസ്റ്റീസ് ഡബ്ലിയു. ഇ. ഓമ്സ്ബി, ജസ്റ്റീസ് എ. സീതാരാമയ്യർ എന്നിവർ ആയിരുന്നു. 1064 മിഥുനം 30-ാംതീയതി ഹൈക്കോടതി വിധി ശരിവെച്ചുകൊണ്ട് ഭൂരിപക്ഷവിധിയുണ്ടായി. ജസ്റ്റീസ് ഓമ്സ്ബി ഹൈക്കോടതിവിധി അസ്ഥിരപ്പെടുത്തണമെന്നാണ് മഹാരാജാവിനെ ഉപദേശിച്ചത്. പക്ഷേ മഹാരാജാവ് ഭൂരിപക്ഷവിധി സ്വീകരിച്ച് തുല്യംചാർത്തിയതോടുകൂടി നവീകരണകക്ഷിക്കാർ



സെമിനാരിക്കേസ്സിൽ അവസാനമായി പരാജിതരായി. റോയൽ കോടതിവിധിക്കുവേണ്ടി കാത്തിരിക്കാതെ ഹൈക്കോടതിവിധി കഴിഞ്ഞപ്പോൾത്തന്നെ പഴയസെമിനാരിയും മറ്റും തോമസ് മാർ അത്താനാസ്യോസിന്റെ പക്കൽനിന്നും പുലിക്കോട്ടിൽ തിരുമേനി നടത്തിയെടുത്തിരുന്നു. മുറികളുടെ പൂട്ടുകൾ കൊല്ലനെക്കൊണ്ടു വന്ന് പൊളിപ്പിച്ചായിരുന്നു പിടിച്ചെടുത്തത്.

റോയൽകോടതിവിധിയിൽ കാതലായി പറഞ്ഞിട്ടുള്ള സംഗതികൾ താഴെ കാണുന്നവയാണ്.

1. പാത്രിയർക്കീസിന്റെ അധികാരം ആത്മീയ കാര്യങ്ങളിൽ പൊതുവായ മേലന്വേഷണവും വിശുദ്ധ മൂറോൻ തൈലം അയച്ചുതരികയും ചെയ്യുക.

2. പാത്രിയർക്കീസിന് മലങ്കരയിൽ ഒരിക്കലും ലൗകികാധികാരം ഉണ്ടായിരുന്നില്ല.

3. ലൗകികകാര്യത്തിൽ മലങ്കര ഒരു സ്വതന്ത്രസഭയായിരുന്നു.

4. മലങ്കര മെത്രാപ്പോലീത്താ ജനങ്ങൾക്ക് സ്വീകാര്യനായ ഒരു നസ്രാണി ആയിരിക്കണം.

ഇതിന്റെ അടിസ്ഥാനത്തിൽ നവീകരണക്കാർക്കെതിരായി തൽക്കാലം വിജയം ലഭിച്ചുവെന്നുവരികിലും വിവരം അറിഞ്ഞപ്പോൾ പാത്രിയർക്കീസിന് ലേശം നിരാശയുണ്ടായതായിട്ടാണ് കാണുന്നത്. കാരണം മലങ്കരയിൽ തനിക്ക് ഉണ്ടായിരുന്നതായി വിശ്വസിച്ചിരുന്ന അനിയന്ത്രിത അവകാശങ്ങളുടെ ഒരു നിഷേധമായിരുന്നു ഈ വിധി. പുലിക്കോട്ടിൽ തിരുമേനി ഇങ്ങനെയൊരു വിധി സമ്പാദിക്കുന്നതിന്റെ സൂത്രധാരനായിരുന്നുവോ എന്നുപോലും പാത്രിയർക്കീസ് സംശയിച്ചുകാണും. ഏതായാലും ഇനിയും കൂടുതൽ വ്യവഹാരങ്ങൾക്ക് സാദ്ധ്യതയില്ലാതിരുന്നതിനാൽ എബ്രഹാം മല്പാന്റെ പരിഷ്കരിച്ച തക്സാ സ്വീകരിച്ചുകൊണ്ട് 1889-ൽ നവീകരണക്കാർ സ്വതന്ത്രമായ മാർത്തോമ്മാസഭ രൂപീകരിച്ചു. സെന്റ് തോമസ് സിറിയൻ ക്രിസ്ത്യൻ ഇവാൻജലിസ്റ്റിക് അസ്സോസിയേഷൻ എന്ന പേരിൽ ഒരു സംഘടനയും രൂപീകൃതമായി. ഇങ്ങനെ നവീകരണവാദികളുടെ കൈവശത്തിൽനിന്നും കഠിനമായ കോടതിവ്യവഹാരങ്ങൾ നടത്തി 1889-ൽ പിടിച്ചെടുത്ത പഴയസെമിനാരിയും വസ്തു

ക്കളും -1840-ൽ ഇതേ വസ്തുക്കൾ സി. എം. എസ്. മിഷനറിമാരുടെ പക്കൽനിന്നും ഭാഗപത്രപ്രകാരം ലഭിച്ചവയാണ്- അമ്പതുവർഷ ങ്ങൾക്കുള്ളിൽ വാദികൾതന്നെ രണ്ട് കക്ഷികളായി പിരിഞ്ഞ് ഇതിന്റെ അവകാശത്തിനുവേണ്ടി വേറൊരു സെമിനാരിക്കേസ് നടത്തേണ്ടിവരുമെന്ന് ആരും ഊഹിച്ചിരിക്കയില്ല. പക്ഷേ അബ്ദുള്ളാ പാത്രിയർക്കീസ് 1911-ൽ കേരളത്തിൽനിന്നും വിടവാങ്ങിയത് പുരാതനസഭയെ രണ്ടായി പിളർത്തിയതിന്റെ ശേഷമായിരുന്നല്ലൊ. അപ്പോൾത്തന്നെ സ്വാഭാവികമായി ഒരു പ്രശ്നം വീണ്ടും പൊന്തി വന്നു. ആരാണ് വട്ടിപ്പണത്തിന്റെ പലിശ വാങ്ങേണ്ടത്?

ഇത്തരുണത്തിൽ വട്ടിപ്പണത്തിന്റെ ചരിത്രം എങ്ങനെ തുടങ്ങി എന്ന പ്രശ്നം പ്രസക്തമാണ്. വലിയ മാർ ദീവന്നാസ്യോസ് എന്നറിയ പ്പെട്ടിരുന്ന മാർത്തോമ്മാ ആറാമൻ മെത്രാപ്പോലീത്താ എട്ടുശതമാനം പലിശയ്ക്ക് ഈസ്റ്റ് ഇന്ത്യാ കമ്പനിയിൽ സ്ഥിരം നിക്ഷേപമായി ട്ടിരുന്ന പതിനായിരത്തഞ്ഞൂറ് രൂപയാണ് വട്ടിപ്പണം എന്ന് സാധാരണ പറയുന്നത്. ഇത് കമ്പനിക്ക് കൊടുത്തിരുന്നത് മൂവായിരം പൂവരാഹൻ (Star Pagoda) എന്ന നാണയത്തിലായിരുന്നു. ഒരു പൂവരാ ഹന് ഏകദേശം മൂന്നര രൂപ വിലയായിരുന്നു. അങ്ങനെയാണ് പതി നായിരത്തഞ്ഞൂറ് രൂപാ കണക്കാക്കിയത്. ഇന്ന് ഇതൊരു ചെറിയ തുകയായിരിക്കുമെങ്കിലും ഒരു ശതാബ്ദത്തോളം മുമ്പ് അത് അത്ര ചെറിയ തുകയല്ലായിരുന്നു. Star Pagoda എന്ന നാണയം മലബാർ പ്രദേശത്ത്, പ്രത്യേകിച്ച് സാമൂതിരി രാജാവിന്റെ രാജ്യത്തിൽ, ഉപയോഗത്തിലിരുന്ന ഒരു നാണയമായിരുന്നു. പഴയ മലയാള ത്തിലും തമിഴിലും വട്ടി എന്നതിന് പലിശ എന്നാണ് അർത്ഥം. പലിശയ്ക്ക് ഇട്ടിരുന്ന പണമായതിനാലാണ് വട്ടിപ്പണം എന്ന പേരു വന്നത്. ഇത്രയും പണം മെത്രാപ്പോലീത്തായുടെ കൈവശം മിച്ചം വന്നതെങ്ങനെയെന്ന് പല അഭ്യൂഹങ്ങളും ഉണ്ട്. അതിലൊന്ന് ടിപ്പു സുൽത്താന്റെ മലബാർ ആക്രമണവുമായി ബന്ധപ്പെട്ടതാണ്. 1782-ൽ ഹൈദർ ആലി മരിച്ചപ്പോൾ മലബാർപ്രദേശത്തായിരുന്ന ടിപ്പു രാജഭരണം ഏറ്റ് സുൽത്താനാകുവാൻ ശ്രീരംഗപട്ടണത്തിലേക്കു പോയി. ഈ സമയം ബോംബെ പ്രദേശത്തുനിന്നും മലബാറിൽ വന്ന ബ്രിട്ടീഷ് പട്ടാളത്തിന്റെ കമാൻഡർ, ജനറൽ മാത്യൂസ്, മൈസൂറിന്റെ പടിഞ്ഞാറൻ പ്രദേശങ്ങൾ പലതും കീഴടക്കിയശേഷം മലബാറിലെ തലശ്ശേരിക്കടുത്തുള്ള ധർമ്മടം എന്ന സ്ഥലത്ത്



തമ്പടിച്ചു. ടിപ്പുവിന്റെ സേനയുമായി യുദ്ധത്തിലായിരുന്നതിനാൽ തങ്ങളുടെ ചെലവിനുവേണ്ടി മലബാറിൽ ഉണ്ടായിരുന്ന സുറിയാനി ക്രിസ്ത്യാനി മെത്രാപ്പോലീത്തായോട് മൂന്നുലക്ഷത്തിമുപ്പത്തി മൂവായിരം രൂപ കടം വാങ്ങി അവരുടെ ചെലവ് നടത്തി എന്നാണ് കഥ. ഈ തുക പൂവരാഹൻ നാണയമായിട്ടായിരുന്നു വാങ്ങി യിരുന്നത്. ബ്രിട്ടീഷുകാർക്ക് സാമ്പത്തികസഹായം കൊടുത്ത ക്രിസ്ത്യാനികളോട് ടിപ്പുവിന് അതിയായ വിദ്വേഷം തോന്നി. അദ്ദേഹം അവരെ ഒന്നുകിൽ ഉന്മൂലനാശംചെയ്യുക അല്ലെങ്കിൽ മറ്റുള്ളവരോടൊപ്പം ഇസ്ലാംമതത്തിൽ ചേർക്കുക എന്ന നയം സ്വീകരിച്ച് ഉപദ്രവിക്കാൻ തുടങ്ങി. ഇതേപ്പറ്റി ഒരു പഴയ പാട്ടിൽ പാടിയിരിക്കുന്നത് ഇപ്രകാരമാണ്:

ചേരട്ടെയിസ്ലാമല്ലെങ്കിൽ
വീശട്ടെ തലയെന്നവൻ
പറഞ്ഞു കിങ്കരന്മാരും
തലകൊയ്യാൻ തുടങ്ങിപോൽ

കോഴിക്കോടിന് വടക്ക് മംഗലാപുരം വരെയുള്ള ക്രിസ്ത്യാനി കളും നമ്പൂതിരിമാരും നാടുവാഴികളും കൂട്ടംകൂട്ടമായി അവരുടെ ദേശംവിട്ട് ഓടിപ്പോകുവാൻ തുടങ്ങി. ഇവരെ ധർമ്മടംവഴി ബ്രിട്ടീഷ് കപ്പലുകളിൽ കയറ്റി മദ്ധ്യതിരുവിതാംകൂർ പ്രദേശത്തേക്ക് കുടിയേറി പ്പാർക്കുവാൻ ജനറൽ മാത്യൂസ് സഹായിച്ചു എന്നാണ് പറയപ്പെടു ന്നത്. ഇതിനായി ചെലവിടേണ്ടിവന്ന തുക അവരോട് ജനറൽ മാത്യൂസ് വാങ്ങിയിരുന്നു. 'ചിറയ്ക്കൽ രാജകുടുംബാംഗങ്ങളും കടത്തനാട്ട് നാടുവാഴിയും കുടുംബാംഗങ്ങളും ഒട്ടനവധി ജന്മികളും അവരുടെ കുടുംബാംഗങ്ങളും തിരുവിതാംകൂറിലേക്ക് കുടിയേറി രക്ഷപ്പെട്ടു' എന്ന് 'Captivity, Sufferings and Escape' എന്ന പുസ്ത കത്തിൽ ഗ്രന്ഥകർത്താവ് ജെയിംസ് സ്കറി പറയുന്നതായി രേഖയുണ്ട്[3]. അങ്ങനെ കോഴിക്കോടിന് വടക്കുണ്ടായിരുന്ന നസ്രാണി സമൂഹം നാമാവശേഷമായി. കോഴിക്കോടിന് തെക്ക് കൊച്ചി അതിർത്തിവരെയുള്ളവർ മിക്കവാറും കരമാർഗ്ഗം തിരുവി താംകൂർ പ്രദേശത്തേക്ക് പ്രയാണം ചെയ്തു. ഇതോടുകൂടി ടിപ്പു വിന്റെ പട ബ്രിട്ടീഷുകാരെ തോല്പിച്ച് ജനറൽ മാത്യൂസിനെ തടവു

3. കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികൾ, പി. വി. മാത്യു, പേജ് 83.

കാരനാക്കി ശ്രീരംഗപട്ടണത്തിൽ കൊണ്ടുപോയി തടവിൽ പാർപ്പിച്ചു. ഒരു ജനറൽ ആയിരുന്ന അദ്ദേഹത്തെ പരിചരിക്കുവാൻ മലബാർ കാരനായ ഒരു ജോർജ്ജ് മാത്തനെ നിയോഗിച്ചു. ബ്രിട്ടീഷുകാർ യുദ്ധം ജയിച്ചശേഷം ഇയാളെ തിരുവിതാംകൂറിലേക്ക് കടത്തിയിരിക്കുവാനാണ് സാദ്ധ്യത. പക്ഷേ ജനറൽ മാത്യൂസ് തടവറയിൽക്കിടന്ന് മരിച്ചുപോയി. ടിപ്പുവിന്റെ കല്പനപ്രകാരം അദ്ദേഹത്തിനു നല്കിയ വിഷം കലർന്ന ഭക്ഷണം കഴിച്ചായിരുന്നു മരിച്ചത് എന്നു പറയപ്പെടുന്നു. മരിക്കുന്നതിനു മുമ്പ് തീൻമേശയിൽ ഉപയോഗിക്കുന്ന മുള്ളുകൊണ്ടോ ആണികൊണ്ടോ താൻ ഭക്ഷണത്തിനുപയോഗിച്ചിരുന്ന പാത്രങ്ങളുടെ അടിയിൽ നസ്രാണികളോട് വാങ്ങിയിരുന്ന വായ്പയെപ്പറ്റിയും മറ്റും എഴുതിയിരുന്നു. ഈ സന്ദേശം ലഭിച്ച ശേഷമാണ് ബോംബെയിൽനിന്നും കോൺവാലീസ് പ്രഭുവിന്റെ നേതൃത്വത്തിൽ വന്ന ബ്രിട്ടീഷ് പട്ടാളം മൈസൂറിന്റെ ശക്തികേന്ദ്രമായ ശ്രീരംഗപട്ടണം പിടിച്ചെടുക്കുവാൻ ഒരുമ്പെട്ടത്. ഈ യുദ്ധത്തിൽ ടിപ്പുസുൽത്താൻ പൊരുതിമരിച്ചു. മലബാർ പ്രദേശം മുഴുവൻ ബ്രിട്ടീഷുകാരുടെ കൈവശമാകുകയും ചെയ്തു. വടക്കൻ മലബാറിൽ നിന്നും ക്രിസ്ത്യാനികളെ കപ്പലുകളിൽ കയറ്റി തിരുവിതാംകൂറിലേക്ക് അയച്ചതിന്റെ കൂലികഴിച്ച് ബാക്കിയുണ്ടായിരുന്ന മൂവായിരം പൂവരാഹനായിരുന്നു മലങ്കര മെത്രാപ്പോലീത്തായുടെ പേരിൽ സ്ഥിരനിക്ഷേപമായിത്തീർന്നതെന്നത്രേ കഥ.

ടിപ്പുവിന്റെ ഭരണകാലത്ത് മലബാറിൽ ഏഴു ലക്ഷം ക്രിസ്ത്യാനികളും ഒരുലക്ഷം ഹിന്ദുക്കളും മതപരിവർത്തനം ചെയ്യപ്പെട്ടതായിട്ടാണ് അനൗദ്യോഗികമായ ഒരു കണക്ക്. തിരുവിതാംകൂറിലെ നസ്രാണികളെ ചേട്ടന്മാർ എന്നാണ് മലബാർ മുസ്ലീങ്ങൾ ഇന്നും വിളിക്കുന്നത്. മുപ്പതിനായിരം ക്രിസ്ത്യൻ കുടുംബങ്ങളെ തടവുകാരായി ശ്രീരംഗപട്ടണത്തിലേക്ക് ടിപ്പു കൊണ്ടുപോയിട്ടുള്ളതായും പറയപ്പെടുന്നു. അങ്ങനെ വടക്കൻ മലബാറിൽ ക്രിസ്ത്യാനികൾക്ക് വംശനാശമുണ്ടായി. അവിടെനിന്നും ബ്രിട്ടീഷ് കപ്പലുകളായ സള്ളിവൻ, ഹ്വാക്ക്, ആൽഫ്രഡ് എന്നീ യാത്രക്കപ്പലുകളും മോർണിംഗ്സ്റ്റാർ, ഡ്രേക്ക് എന്നീ പടക്കപ്പലുകളും ക്രിസ്ത്യാനികളെയും മറ്റ് അഭയാർത്ഥികളെയും തിരുവിതാംകൂറിന്റെ തീരപ്രദേശത്തേക്ക് കൊണ്ടുപോകുന്നതിനായി ഉപയോഗിച്ചിരുന്നു. ഈ അഭയാർത്ഥികൾ മിക്കവാറും കായംകുളം, നിരണം, ചെങ്ങന്നൂർ,



പുത്തൻകാവ്, മാവേലിക്കര (പുതിയകാവ്) എന്നീ സ്ഥലങ്ങളിൽ താമസമുറപ്പിച്ചു. അതുകൊണ്ടാണ് വട്ടിപ്പണത്തിന് രസീത് കൊടുത്ത ബ്രിട്ടീഷ് റസിഡന്റ് കർണ്ണൽ മെക്കാളി താഴെ കാണുന്ന വിധത്തിൽ രസീതിൽ രേഖപ്പെടുത്തിയത്:

'മലബാർ സുറിയാനി ക്രിസ്ത്യാനികളുടെ ബദൽ (acting) മെത്രാപ്പോലീത്താ ആയ മാർത്തോമ്മാ മെത്രാനിൽനിന്നും 3000 പൂവരാഹൻ ഒരിക്കലും തിരിച്ച് കൊടുക്കേണ്ടാത്ത ഒരു കടമായി പറ്റിയിരിക്കുന്നു. ഈ പൂർവ്വികസഭയുള്ളിടത്തോളം കാലം അതിന്റെ മെത്രാപ്പോലീത്തായ്ക്കോ, ക്രമാനുസരണം നിയുക്തമായ മറ്റ് മെത്രാന്മാർക്കോ ഈ തുകയുടെ എട്ട് ശതമാനം പലിശ ആണ്ടുതോറും തിരുവിതാംകൂറിൽ തന്നുകൊള്ളാം എന്ന് സമ്മതിച്ചിരിക്കുന്നു'.

(ഒപ്പ്)
കർണ്ണൽ മെക്കാളി
ഡിസംബർ 1, 1808

മലബാറിൽനിന്നു വാങ്ങിയ തുക തിരുവിതാംകൂറിൽ കൊടുത്തുകൊള്ളാമെന്നാണ് പറഞ്ഞിരിക്കുന്നത്. ഈ രസീത് ആലപ്പുഴവെച്ച് അന്നത്തെ തിരുവിതാംകൂർ ദളവ ആയിരുന്ന വേലുത്തമ്പി വശം കർണ്ണൽ മെക്കാളി കൊടുത്തപ്പോൾ സാക്ഷികളായി മലങ്കര മെത്രാപ്പോലീത്തായുടെയും സഭയുടെയും സെക്രട്ടറിയായിരുന്ന കായംകുളം ഫീലിപ്പോസ് റമ്പാനെയും നിരണം, ചെങ്ങന്നൂർ, പുത്തൻകാവ്, പുതിയകാവ് എന്നീ നാല് പള്ളികളിലെ കൈക്കാരന്മാരെയും ആലപ്പുഴ വരുത്തിയിരുന്നു. ഈ നാലു പള്ളികളെ പ്രത്യേകം ക്ഷണിച്ചിരുന്നത് മലബാർ ക്രിസ്ത്യാനികളുടെ പ്രാതിനിധ്യം അവർക്കുണ്ടായിരുന്നതുകൊണ്ടാണെന്നു വേണം കരുതേണ്ടത്. പതിനെട്ടാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിൽ മലബാറിൽ ഒരു നസ്രാണി മെത്രാപ്പോലീത്ത ഉണ്ടായിരുന്നെന്നും അദ്ദേഹം മലബാറിൽ ഈസ്റ്റിന്ത്യാ കമ്പനിക്ക് ഒരു ലക്ഷത്തോളം പൂവരാഹൻ കടം കൊടുത്തു എന്നും അതിൽനിന്നും കപ്പൽക്കൂലി കഴിച്ച് ബാക്കി 3000 പൂവരാഹൻ ബ്രിട്ടീഷ് റസിഡന്റ് ദീർഘകാല കടമായി വകവെച്ച് അതിന്റെ പലിശ വർഷംതോറും സഭയ്ക്ക് നല്കുവാൻ തയ്യാറായി എന്നും ആ സമയം മലബാറിലെ ക്രൈസ്തവസഭ അപ്രത്യക്ഷമായിരുന്നതിനാൽ അവിടെ ഒരു മെത്രാപ്പോലീത്താ ഇല്ലാതെ ആയി

എന്നും തന്മൂലം അതിന് ബദലായി മലങ്കര സഭാധിപനായിരുന്ന മാർത്തോമ്മായെ അംഗീകരിച്ചുകൊണ്ട് മലബാറിലെ കുറെ ക്രൈസ്തവർ കുടിയേറിപ്പാർത്തിരുന്ന മദ്ധ്യതിരുവിതാംകൂറിലെ നാല് ഇടവകകളിലെ കൈക്കാരന്മാരെ സാക്ഷിയാക്കി രസീത് കൊടുത്തതായും കരുതുന്നതിൽ തെറ്റില്ല എന്ന നിഗമനത്തിലാണ് പി. വി. മാത്യു അദ്ദേഹത്തിന്റെ 'കേരളത്തിലെ നസ്രാണികൾ' എന്ന പുസ്തകത്തിൽ എഴുതിയിരിക്കുന്നത്. ഈ നിഗമനം ശരിയായിരിക്കുവാനാണ് എല്ലാ സാദ്ധ്യതകളും. തച്ചിൽ മാത്തുത്തരകന്റെ വസ്തുക്കൾ കണ്ടുകെട്ടിയതിന്റെ വകയിലുള്ളതാണ് വട്ടിപ്പണമെന്ന് സ്ഥാപിക്കുവാൻ ചിലർ ശ്രമിച്ചിട്ടുണ്ട്. വസ്തുക്കൾ കണ്ടുകെട്ടുന്നത് രാജശിക്ഷയായതിനാൽ അവയുടെ വിലകൊടുക്കുന്ന പ്രശ്നം സാധാരണ ഉണ്ടാകാറില്ല. പൊന്നുംവിലയ്ക്ക് സർക്കാർ ആവശ്യത്തിന് വസ്തുക്കൾ എടുക്കുമ്പോഴാണ് വില കൊടുക്കുന്നത്. മലബാറിൽ ഇടപാടുകൾക്ക് ഉപയോഗിച്ചിരുന്ന പൂവരാഹൻ, കലിപ്പണം എന്ന നാണയം ഉപയോഗിച്ചിരുന്ന തിരുവിതാംകൂറിലെ റസിഡന്റായിരുന്ന കർണ്ണൽ മെക്കാളിക്ക് വലിയ മാർ ദീവന്നാസ്യോസ് കടം കൊടുത്തു എന്നു പറയുന്നതിലും വലിയ ഔചിത്യമില്ല. അതിന്റെ പലിശ തിരുവിതാംകൂറിൽ കൊടുക്കുമെന്ന് പ്രത്യേകം നിർദ്ദേശിച്ചതും മലബാർ നസ്രാണികളുടെ മദ്ധ്യതിരുവിതാംകൂർ പ്രവാസവുമായി വട്ടിപ്പണത്തെ ബന്ധപ്പെടുത്താവുന്നതാണെന്നത്രേ സൂചിപ്പിക്കുന്നത്. ജനറൽ മാത്യൂസിനെ സേവിച്ച ജോർജ്ജ് മാത്തൻ എന്ന നസ്രാണിയെ ടിപ്പുവിന്റെ നിപതനത്തിനുശേഷം പുത്തൻകാവ് പ്രദേശത്തേക്ക് ബ്രിട്ടീഷുകാർ കപ്പൽകയറ്റി അയച്ചിരിക്കുമെന്നുള്ളതിന് സംശയമില്ല. പുത്തൻകാവിലെ തരകൻവീട്ടുകാർ ഒരുപക്ഷേ ഈ ജോർജ്ജ് മാത്തന്റെ പിൻതലമുറക്കാരായിരിക്കാമെന്ന് ഊഹിക്കുന്നവരുമുണ്ട്. തന്റെ മരണശേഷം പ്രിയ ജനങ്ങളായിരുന്ന മലബാർ ക്രിസ്ത്യാനികളുടെ ആവാസകേന്ദ്രമായ പുത്തൻകാവ് ഇടവകയിൽ, തന്നെ അടക്കംചെയ്യണമെന്ന് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (ആറാം മാർത്തോമ്മാ) അനുയായികളോട് നിഷ്കർഷിച്ചിരുന്നത് വളരെ യാതനകൾ സഹിച്ച അവരുടെയിടയിൽതന്നെ അന്ത്യവിശ്രമം വേണമെന്നുള്ള ആ ഇടയന്റെ ശ്രേഷ്ഠമായ ആഗ്രഹംമൂലമായിരിക്കുവാനേ സാദ്ധ്യതയുള്ളൂ. ഇദ്ദേഹം തന്നെയായിരുന്നു 1793-ൽ പുത്തൻകാവിൽ പള്ളിക്ക് കല്ലിട്ടത്.



പക്ഷേ, വട്ടിപ്പണത്തിന്റെ പലിശ വാങ്ങിക്കുന്നതിനുള്ള അവകാശം പ്രാതിനിധ്യസ്വഭാവത്തിന്റെ മാറ്റുകല്ലായി മാറിയതിനാൽ പത്തൊമ്പതും ഇരുപതും ശതാബ്ദങ്ങളിൽ സഭാചരിത്രത്തിൽ ഇതിന് അമിതമായ പ്രാധാന്യം ഉണ്ടായി. ഒരു ഘട്ടത്തിൽ ഇതിനുവേണ്ടിയുണ്ടായ കോടതിവ്യവഹാരങ്ങളുടെ പ്രധാന ചുമതല നിക്ഷിപ്തമായിരുന്നത് നമ്മുടെ കഥാനായകനായ വട്ടശ്ശേരിൽ തിരുമേനിയിൽ ആയിരുന്നു. അദ്ദേഹം ജനിച്ച 1858-ന് അരശതാബ്ദം മുമ്പുണ്ടായ വട്ടിപ്പണ ഇടപാടിൽ സഭയ്ക്കുവേണ്ടി വീറോടെ പോരാടി എന്നതിന്റെ പേരിൽ അദ്ദേഹത്തെ കേസുകാരനായി ചിത്രീകരിക്കുന്നതും ചിന്താശൂന്യമാണ്.

മലങ്കര മെത്രാപ്പോലീത്താ ആയശേഷം വട്ടശ്ശേരിൽ തിരുമേനി വട്ടിപ്പണവുമായി നേരിട്ട് ബന്ധപ്പെടുന്നത് 1088 കർക്കടകത്തിൽ സിവിൾ 94 നമ്പരായി തിരുവനന്തപുരം ഡിസ്ട്രിക്ട് കോടതിയിൽ വന്ന ഇന്റർ പ്ലീഡർ സ്യൂട്ടിലാണ്. ആലുവാ സമ്മേളനത്തിൽ മാർ കൂറിലോസിനെ മലങ്കര അസ്സോസിയേഷൻ പ്രസിഡന്റായും മാത്തൻ മല്പാൻ സി. ജെ. കുര്യൻ എന്നിവരെ കൂട്ടുട്രസ്റ്റികളായും ബാവാ കക്ഷിക്കാർ തെരഞ്ഞെടുത്തിരുന്നു. അബ്ദുള്ളാ പാത്രിയർക്കീസിനെ അനുകൂലിക്കുന്നവരായതിനാൽ അദ്ദേഹത്തെ എതിർക്കുന്ന മെത്രാൻകക്ഷിക്കാർക്ക് വട്ടിപ്പണപലിശ വാങ്ങാൻ അർഹതയില്ലെന്നുള്ള നിലപാടാണ് ഇവർ എടുത്തത്. സി. ജെ. കുര്യൻ തലസ്ഥാനനഗരിയിലുണ്ടായിരുന്ന സ്വാധീനം ഉപയോഗിച്ച് അദ്ദേഹവും മറ്റ് രണ്ട് ട്രസ്റ്റികളുംകൂടി ഒപ്പിട്ട രസീത് കൊടുത്ത് വട്ടിപ്പണ പലിശയുടെ ഒരു ഗഡു ബ്രിട്ടീഷ് ഗവണ്മെന്റിൽനിന്നും വാങ്ങിക്കുന്നതിൽ വിജയിച്ചു. ഇത് അറിഞ്ഞ ഉടൻതന്നെ സഭാകാര്യങ്ങളെപ്പറ്റി സദാ ജാഗ്രത പുലർത്തിയിരുന്ന വട്ടശ്ശേരിൽ തിരുമേനി ഇതിൽ പ്രതിഷേധിച്ച് റസിഡന്റിനും, മദ്രാസ് ഗവർണ്ണർക്കും കമ്പിസന്ദേശങ്ങൾ അയച്ചു. വട്ടിപ്പണം കൊടുത്തപ്പോൾ കിട്ടിയ കൈചീട്ട് തന്റെ പക്കലാണെന്നും പഴയസെമിനാരിയും മറ്റും തന്റെ കൈവശമാണെന്നും താൻ ജനങ്ങളാൽ ശരിയായി തെരഞ്ഞെടുക്കപ്പെട്ട മെത്രാപ്പോലീത്താ ആണെന്നും അതിനാൽ പലിശ വാങ്ങുവാനുള്ള അവകാശം തനിക്കാണെന്നും ചൂണ്ടിക്കാണിച്ചിരുന്നു. ചെയ്തുപോയ തെറ്റിന്റെ ഗൗരവം മനസ്സിലാക്കിയ റസിഡന്റ് മേലിൽ വട്ടിപ്പണപലിശ കൊടുക്കുന്നത് ഒന്നുകിൽ രണ്ടുകൂട്ടരുംകൂടി യോജിച്ച് തീരുമാനിക്കുന്ന

പ്രകാരമോ അല്ലെങ്കിൽ കോടതിമുഖേന അവകാശം സ്ഥാപിച്ചെടുക്കുന്ന കക്ഷിക്കോ ആയിരിക്കുമെന്നും, കൊടുത്തുപോയ പലിശ ബാവാകക്ഷിക്കാർ ഉടനടി മടക്കി അടയ്ക്കണമെന്നും ഉത്തരവിട്ടു. ഇതിൻപ്രകാരം സി. ജെ. കുര്യനും കൂട്ടുട്രസ്റ്റികളും അവർ വാങ്ങിയ പണം തിരികെ അടച്ചു. ഇതോടുകൂടി ബ്രിട്ടീഷ് ഗവണ്മെന്റിന്റെ Secretary of State for India, റസിഡന്റ് മുഖാന്തിരം തിരുവനന്തപുരം ഡിസ്ട്രിക്ട് കോടതിയിൽ, വട്ടിപ്പണത്തിന്റെ യഥാർത്ഥ അവകാശിയെ നിശ്ചയിക്കുവാനായി, ഒരു ഇന്റർ പ്ലീഡർ കേസും ഫയൽ ചെയ്തു. ഇതാണ് മുകളിൽ പറഞ്ഞ 1088 കർക്കടകത്തിലെ 94 നമ്പർ, സിവിൽ കേസ്.

**കുന്നംകുളംകേസ്**

വട്ടിപ്പണക്കേസിലെ മിക്കവാറും പ്രശ്നങ്ങൾ ഉൾക്കൊള്ളുന്ന വേറൊരു കേസ്, ഇതിനിടെ സുറിയാനി ക്രിസ്ത്യാനികളുടെ പ്രധാന കേന്ദ്രമായ കുന്നംകുളത്തും ഉണ്ടായിക്കഴിഞ്ഞിരുന്നു. 1088 കുംഭമാസത്തിലാണ് ഈ കേസ് തൃശ്ശൂർ ഡിസ്ട്രിക്ട് കോടതിയിൽ ഫയൽ ചെയ്യപ്പെട്ടത്. അബ്ദുള്ളാ പാത്രിയർക്കീസിന്റെ മുടക്കിനുശേഷം വട്ടശ്ശേരിൽ തിരുമേനി ആദ്യമായി കത്തനാർപട്ടം കൊടുത്തത് കുന്നംകുളം ഇടവകക്കാരനായിരുന്ന ഒരു ചാക്കുണ്ണിശെമ്മാശ്ശനായിരുന്നു. മുടക്കപ്പെട്ട മെത്രാപ്പോലീത്തായിൽനിന്നും പട്ടമേറ്റ അച്ചനായതിനാൽ പള്ളികളിൽ കയറി കർമ്മങ്ങൾ നടത്തിക്കൂടാ എന്ന് നിരോധനാജ്ഞ കൊടുക്കണമെന്ന് തൃശ്ശൂർ ഡിസ്ട്രിക്ട് മജിസ്ട്രേട്ടിന്റെ മുമ്പാകെ ബാവാകക്ഷിക്കാർ അപേക്ഷ കൊടുത്തു. മജിസ്ട്രേട്ട് ഒരു താൽക്കാലിക ഇൻജംഗ്ഷൻ കൊടുത്തശേഷം ഇരുഭാഗക്കാരുടെയും വാദങ്ങൾ കേട്ടു. കുന്നംകുളം പള്ളിയിലെ മഹാഭൂരിപക്ഷം ജനങ്ങളും ഈ കത്തനാർ കർമ്മങ്ങൾ നടത്തുന്നതിന് അനുകൂലമാണെന്ന് കണ്ടതിനാൽ, ഇൻജംഗ്ഷൻ പിൻവലിച്ച് അച്ചനെ കർമ്മങ്ങൾ നടത്തുന്നതിന് അനുവദിച്ചു. ഇതിൽ അസന്തുഷ്ടനായ പരാതിക്കാർ തൃശ്ശൂർ ഡിസ്ട്രിക്ട് കോടതിയിൽ കൊടുത്ത സിവിൾ കേസാണ് 1088 കർക്കടകത്തിലെ 6 നമ്പർ കുന്നംകുളംകേസ്. വാദിഭാഗം പത്രികയിൽ പ്രധാനമായി പറഞ്ഞത് സ്ഥാനഭ്രംശനായ മെത്രാപ്പോലീത്ത കൊടുത്ത കത്തനാരുപട്ടം അസാധുവാണ്, ഈ കത്തനാർ പള്ളിയിൽ കയറി കർമ്മങ്ങൾ നടത്തിയാൽ എല്ലാം അശുദ്ധമാകുകയും സമാധാനലംഘനം ഉണ്ടാകുകയും മറ്റും ചെയ്യും, കുന്നംകുളത്തെ പള്ളികൾ അന്ത്യോഖ്യാ പാത്രിയർക്കീസിനോട് കൂറുള്ളവരുടെ ആരാധനയ്ക്ക് സ്ഥാപിച്ചവയാണ്, എന്നിങ്ങനെയായിരുന്നു. അബ്ദുള്ളാ പാത്രിയർക്കീസിന്റെ മുടക്കുകല്പനയുടെ സാധുത ഈ കേസിൽ വിവാദവിഷയമായതിനാൽ ഇരുഭാഗത്തെയും പല പ്രമുഖന്മാരും ഈ ചെറിയ കേസിൽ കോടതിയിൽ ഹാജരായി മൊഴി കൊടുത്തു. കേസിന്റെ വിചാരണ നാലുകൊല്ലത്തോളം നീണ്ടുനിന്നു. 1092 മേടം 30-ാംതീയതി അന്യായം തള്ളിയും വാദികൾ പ്രതികൾക്ക് കോടതിച്ചെലവ് കൊടുക്കുന്നതിന് നിബന്ധനചെയ്തുമായിരുന്നു വിധിയുണ്ടായത്. കൂടാതെ മൗലികമായ ചില സംഗതികളും സ്ഥിരീകരിക്കപ്പെട്ടിരുന്നു.

1. കൊച്ചിയിലെയും തിരുവിതാംകൂറിലെയും റോയൽകോർട്ട് വിധികൾ പാത്രിയർക്കീസിന് മലങ്കരയിൽ യാതൊരു ലൗകികാധികാരവും നല്കുന്നില്ല.

2. ഇല്ലാത്ത അധികാരം സമ്മതിച്ചുകൊണ്ട് ഉടമ്പടി കൊടുക്കാത്തതിനാണ് ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ മുടക്കിയത്.

3. അന്വേഷണം നടത്താതെയും സമാധാനം ചോദിക്കാതെയുമാണ് മുടക്കിയിട്ടുള്ളത്.

4. മുടക്കുകല്പനയിൽ സ്ഥായിയായ വിധത്തിലുള്ള കുറ്റങ്ങളൊന്നും ആരോപിച്ചിട്ടില്ല.

5. കോട്ടയം സെമിനാരിയുടെ കൈവശാവകാശം സംബന്ധിച്ച സമരിക്കേസിൽ എതിർഭാഗം കൂട്ടുട്രസ്റ്റികളെ സഹായിക്കുവാനായിട്ടായിരുന്നു ആ ഘട്ടത്തിൽ മുടക്കുകല്പനയിറക്കിയത്.

6. മുടക്കിന് നിയമദൃഷ്ട്യാ യാതൊരു വിലയുമില്ല. അത് അസാധുവാണ്. അതിനാൽ മലങ്കരസഭയിന്മേൽ ആത്മികവും ലൗകികവുമായ അധികാരമുള്ള ഗീവറുഗീസ് മാർ ദീവന്നാസ്യോസ് കൊടുത്ത പട്ടം സാധുവാണ്. ചാക്കുണ്ണിക്കത്തനാർക്ക് കർമ്മങ്ങൾ നടത്തുവാനുള്ള എല്ലാ അവകാശങ്ങളുമുണ്ട്.

വട്ടശ്ശേരിൽ തിരുമേനിക്ക് കുന്നംകുളം കേസിലുണ്ടായ വിധി, ഒരു ചെറിയ കേസായിരുന്നെങ്കിലും വലിയ ഒരു വിജയമായിരുന്നു.

ഇതിനെതിരെ, പരാജിതരായ മറുഭാഗം കൊച്ചി ചീഫ്കോർട്ടിൽ അപ്പീൽ സമർപ്പിച്ചെങ്കിലും അത് തള്ളി പ്രതികൾക്ക് കോടതി ച്ചെലവു കൊടുക്കുന്നതിനായിരുന്നു വിധിയുണ്ടായത്. (1093 മിഥുനം 7-ാം തീയതി). വട്ടിപ്പണക്കേസ് ആരംഭിച്ചതിന് അഞ്ചാറുമാസം മുമ്പ് ഉണ്ടായ കുന്നംകുളംകേസിലെ വിധിയുടെ പ്രതിദ്ധ്വനി കൊച്ചി സംസ്ഥാനത്തിന് വെളിയിലും സ്പന്ദിച്ചുകൊണ്ടിരുന്നു എന്നതിന് സംശയമില്ല.

### വട്ടിപ്പണക്കേസ്

തിരുവനന്തപുരം ഡിസ്ട്രിക്ട് കോടതിയിൽ മുമ്പുപറഞ്ഞപ്രകാരം 1088 കർക്കടകത്തിൽ 94 നമ്പരായി ഫയൽ ചെയ്യപ്പെട്ട ഇന്റർ പ്ലീഡർ സ്യൂട്ട് സുപ്രധാനമായ ഒരു കേസായതിനാൽ താമസംകൂടാതെ ഇതു കേട്ട് തീരുമാനിക്കുന്നതിന് ഒരു ജി. ശങ്കരപ്പിള്ളയെ സ്പെഷ്യൽ ജഡ്ജിയായി തിരുവിതാംകൂർ സർക്കാർ നിയമിച്ചു. ഇത്രയും സുദീർഘമായ ഒരു വ്യവഹാരം ഒരുപക്ഷേ സഭാചരിത്രത്തിൽ ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. വാദിഭാഗത്തേക്ക് 56 സാക്ഷി കളെയും പ്രതിഭാഗത്തേക്ക് 40 സാക്ഷികളെയും വിസ്തരിച്ചു. വാദി ഭാഗം 52-ാം സാക്ഷിയും പ്രതിഭാഗം 18-ാം സാക്ഷിയുമായിരുന്ന വട്ടശ്ശേരിൽ തിരുമേനി 1093 മിഥുനം 20-ാം തീയതി മുതൽ 1094 തുലാം 13-ാം തീയതി വരെ മിക്കവാറും തുടർച്ചയായി 83 ദിവസം വിസ്തരിക്കപ്പെട്ടു. അദ്ദേഹത്തിന്റെ മൊഴിയെഴുതിയെടുക്കുന്നതിന് രണ്ടായിരം പേജുകൾ ആവശ്യമായിവന്നു. ഇത് അച്ചടിപ്പിച്ചതുതന്നെ 362 പേജുകളിലായിട്ടായിരുന്നു. ഇങ്ങനെ മാസങ്ങളോളം നീണ്ടുനിന്ന വിസ്താരത്തിൽ പൂർവ്വാപരവിരുദ്ധങ്ങളായ യാതൊന്നും അദ്ദേഹം പറഞ്ഞിട്ടില്ല. അതുതന്നെ അദ്ദേഹത്തിന്റെ സത്യസന്ധതയുടെ തെളി വാണ്. അദ്ദേഹത്തിന്റെ ഓർമ്മശക്തിയും അപാരമായിരുന്നു. മുമ്പ് ചോദിച്ചിരുന്ന ഏതെങ്കിലും ഒരു ചോദ്യം വിസ്താരത്തിന്റെ അവ സാനദിവസങ്ങളിൽ മനഃപൂർവ്വമായോ അല്ലാതെയോ ഒരു അഭിഭാഷ കൻ ചോദിച്ചുപോയാൽ 'നാം ഈ ചോദ്യത്തിന് ഇരുപത്തിയേഴാം ദിവസം (അല്ലെങ്കിൽ മറ്റേതെങ്കിലുമൊരു ദിവസം) ഉത്തരം തന്നിട്ടു ള്ളതാണ്' എന്ന് കൃത്യമായ മറുപടി കൊടുക്കുമായിരുന്നെന്ന് കേട്ടി ട്ടുണ്ട്. മൊഴികൾ എഴുതിയ താളുകൾ പിമ്പോട്ട് മറിച്ചുനോക്കിയാൽ, തിരുമേനി പറഞ്ഞ ദിവസം അച്ചട്ടായിട്ട് പ്രസ്തുത ഉത്തരം രേഖ കളിൽ കാണുകയും ചെയ്യും. വട്ടിപ്പണക്കേസിന്റെ ദൈനംദിന



വാർത്തകൾ മലയാള മനോരമയിൽ മുടങ്ങാതെ എന്നും പ്രസിദ്ധീ കരിച്ചുകൊണ്ടിരുന്നു. മൊഴികളുടെ വിശദവിവരം ആഴ്ചതോറും സ്പ്ലിമെന്റായും പ്രസിദ്ധപ്പെടുത്തിയിരുന്നു. അനേകം കോളങ്ങളിൽ തുടിച്ചുനിന്നിരുന്ന തിരുമേനിയുടെ മൊഴികൾ മലങ്കര ആസകലം ജനങ്ങൾ അക്ഷരാർത്ഥത്തിൽ പഠിച്ചുകൊണ്ടിരുന്നു. ഏതെങ്കിലും ഒരു ദിവസം കേസിനെപ്പറ്റി വാർത്തകൾ വരാതെയിരുന്നാൽ മനോരമ അപൂർണ്ണമായിരുന്നെന്നുപോലും സഭാവിശ്വാസികൾക്ക് തോന്നുമായിരുന്നു. വാസ്തവത്തിൽ 1088 കർക്കടകത്തിൽ തുടങ്ങിയ കേസ് വട്ടിപ്പണത്തെപ്പറ്റിയുള്ള മൂന്നാമത്തെ വ്യവഹാരമായിരുന്നു. 1840-ൽ സി. എം. എസുകാരുമായിട്ടും 1884-ൽ നവീകരണക്കാരു മായിട്ടും വട്ടിപ്പണത്തിന്റെ ഉടമസ്ഥാവകാശം ഉൾക്കൊണ്ട് വ്യവഹാരം നടത്തിയിട്ടുണ്ട്. 1913-ൽ (1088 കർക്കടകത്തിൽ) ആരംഭിച്ച കേസ് പാത്രിയർക്കീസ് പക്ഷക്കാരുമായിട്ടായിരുന്നു. മറുഭാഗം ധീരോദാത്ത വിശുദ്ധനും അതുല്യ ബുദ്ധിമാനും മലങ്കരസഭാഭാസുരനായി പിന്നീട് പ്രഖ്യാപിതനും ആയ മാർ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ നേതൃത്വത്തിലുള്ള മെത്രാൻകക്ഷിക്കാരുമായിരുന്നു. കേസിൽ തിരു മേനിയുടെ വിസ്താരം 1093 മിഥുനം 20 മുതൽ 1094 തുലാം 13-ാം തീയതി തീർന്നശേഷം ഇരുഭാഗത്തെയും മറ്റു സാക്ഷികളെയും വിസ്തരിച്ചു. വക്കീലന്മാരുടെ ഹിയറിങ്ങിന് ഏകദേശം മൂന്ന് ആഴ്ച വേണ്ടിവന്നു. അതായത് 1094 മിഥുനം 30 മുതൽ കർക്കടകം 23 വരെ. വിധി പറയുവാൻ ഇനിയും ചില ആഴ്ചകളേ ശേഷിച്ചിരു ന്നുള്ളൂ. കക്ഷികളെ സംബന്ധിച്ചിടത്തോളം ഈ ഇടവേള മാനസിക മായി ദോലായമാനമായിരിക്കും. ഇരുകൂട്ടർക്കും വിധി എങ്ങനെ യാകും എന്നുള്ളതിനെപറ്റി വലിയ ആകാംക്ഷയും ഉണ്ടായിരിക്കും. വട്ടശ്ശേരിൽ തിരുമേനി ഈ സന്ദർഭത്തിൽ കൈക്കൊണ്ട ഒരു നീക്കം രാജ്യതന്ത്രജ്ഞതയുടെയും പരമോൽകൃഷ്ടമായ സംസ്കാരശുദ്ധി യുടെയും തെളിവായിട്ടാണ് ഈ ഗ്രന്ഥകാരന് തോന്നിയത്. ബാവാ കക്ഷിയിലെ ഏറ്റവും പ്രമുഖനായിരുന്ന സി. ജെ. കുര്യന് അദ്ദേഹം ഒരു കത്ത് അയച്ചു. സഭയിൽ സമാധാനം സ്ഥാപിക്കുന്നതിനായി ചർച്ച നടത്തണം എന്നുള്ള ഒരു ആഹ്വാനം അടങ്ങിയ ഈ കത്തിലെ ചില പ്രസക്തഭാഗങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

'പ്രിയനെ നമ്മുടെ വട്ടിപ്പണക്കേസിന്റെ വിധി അടുത്ത ബുധ നാഴ്ച പ്രസ്താവിക്കുമെന്നാണല്ലോ ഒരുവിധം സൂക്ഷ്മമായി അറിയു

ന്നത്. നമ്മുടെ വിശുദ്ധ സഭയിൽ ഭിന്നത ഉണ്ടാകുവാതിരിപ്പാൻ കഴിയുന്നതും ഉത്സാഹിക്കേണ്ടത് നമ്മുടെ ചുമതലകളിൽ മുഖ്യമായിട്ടുള്ളതാണെന്ന് വിചാരിക്കുന്നതിനാൽ ഇപ്പോൾ ഈ കല്പന അയ്ക്കുന്നതാണ്. വിധി പ്രസ്താവിച്ചു കഴിഞ്ഞാൽ ആർക്ക് ഗുണമായിട്ടായാലും ദോഷപ്പെടുന്ന കക്ഷിയുടെ ഉത്സാഹം അപ്പീൽ കൊടുക്കുന്നതിനായിരിക്കുമല്ലോ. സമാധാനത്തെപ്പറ്റി വല്ല ആലോചനയും നടത്തുന്നപക്ഷം വിധി പ്രസ്താവിക്കുന്നതിനു മുമ്പായിരിക്കുമല്ലോ നല്ലത്. നാം കുറ്റമറ്റവൻ അല്ലെന്ന് പറയുന്നില്ലെങ്കിലും നമ്മുടെ വിശുദ്ധ സഭയുടെ അംഗങ്ങളിൽ യാതൊരുത്തർക്കും വിരോധമായും നമ്മുടെ വിശുദ്ധ സഭയ്ക്ക് വിരോധമായും യാതൊന്നും ചെയ്തിട്ടില്ലെന്നാണ് നമ്മുടെ ബോധം. അല്ലാ ചെയ്തിട്ടുണ്ടെന്ന് കൊച്ചുകുഞ്ഞോ (സി. ജെ. കുര്യൻ) നമ്മുടെ സഭയിൽപ്പെട്ടവർ ആരെങ്കിലുമോ വിചാരിക്കുന്നുണ്ടെങ്കിൽ ദൈവത്തെയും നമ്മുടെ സഭയെയും ഓർത്ത് നമ്മോട് ക്ഷമിക്കണമെന്ന് നമ്മുടെ സഭയിൽപ്പെട്ട ഏവരോടും, പ്രത്യേകിച്ച് കൊച്ചുകുഞ്ഞിനോടും സർവ്വശക്തനായ ദൈവത്തിന്റെ തിരുനാമത്തിൽ കണ്ണുനീരോടുകൂടി നാം അപേക്ഷിക്കുന്നു. നാം കാരണത്താൽ നമ്മുടെ വിശുദ്ധ സഭയ്ക്ക് യാതൊരു ദോഷവും, അതിൽ യാതൊരു ഭിന്നതയും ഉണ്ടാകരുതെന്നുള്ള നമ്മുടെ ആഗ്രഹംനിമിത്തം ഇങ്ങനെ അപേക്ഷിക്കുന്നതാണ്'.

ഇതനുസരിച്ച് സി. ജെ. കുര്യനും സഹപ്രവർത്തകരുമായി തിരക്കിട്ട ചില ചർച്ചകൾ നടന്നെങ്കിലും വഞ്ചി പിന്നെയും തിരുനക്കരതന്നെയായിരുന്നു. പക്ഷെ, മേൽ ഉദ്ധരിച്ച കത്തിലെ വാചകങ്ങൾ വട്ടശ്ശേരിൽ തിരുമേനിയുടെ സഭാസ്നേഹത്തെയും ഉദ്ദേശ്യശുദ്ധിയെയും വിനയത്തെയും അതിശക്തമായി വിളംബരം ചെയ്യുന്നവയാണ്. വിധി പ്രസ്താവിക്കുന്നതിന് മുമ്പായി ചർച്ച നടത്തിയാൽ വിജയത്തിന്റെയോ തോൽവിയുടെയോ ഛായയിൽ നിന്നുകൊണ്ട് സംസാരിക്കുന്ന സന്നിഗ്ദ്ധമായ ഗതികേട് ആർക്കും ഉണ്ടാകുകയില്ല. ചർച്ചയ്ക്ക് കളം ഒരുക്കുന്നതിനായി തിരുമേനി മറുഭാഗത്തോട് നിരുപാധികം മാപ്പുചോദിക്കുകയും സഭയിൽ പിളർപ്പ് ഒഴിവാക്കുന്നതിനുവേണ്ടി താൻ എത്രയും താഴുന്നതിന് തയ്യാറാണെന്ന് അവരെ ധരിപ്പിക്കുകയും ചെയ്തു. ഹിയറിംഗിനും വിധിപറയുന്നതിനും ഇടയ്ക്ക് ഈ കത്ത് അയച്ചത് അദ്ദേഹത്തിന്റെ പ്രതിപക്ഷബഹുമാനത്തെ പ്രസ്ഫുരിപ്പിക്കുന്നതിനു പുറമെ ഏത് സന്ധിസംഭാഷണത്തിനും



പൊതുവെ അവശ്യമായ ഒരു മനഃശാസ്ത്രത്തെയും അനുവാചകർക്ക് അനാവരണം ചെയ്തുകൊടുക്കുന്നു. സഭയിൽ സമാധാനം ഉണ്ടായില്ലെങ്കിൽ തീർച്ചയായും വട്ടശ്ശേരിൽ തിരുമേനി അല്ലായിരുന്നു അതിന്റെ കാരണക്കാരൻ.

ഇടവേളയിലെ സമാധാനചർച്ചകൾ പരാജയപ്പെട്ടു. പ്രതീക്ഷിച്ചിരുന്നപ്രകാരം സ്പെഷ്യൽ ജഡ്ജി ജി. ശങ്കരപ്പിള്ള, കേസ് തുടങ്ങി ആറു വർഷങ്ങൾക്കുശേഷം, അതായത് 1095 ചിങ്ങം 30-ാം തീയതി ഒരു മണിക്ക് വിധിപ്രസ്താവിച്ചു. ഈ വിധി മെത്രാൻകക്ഷിക്ക് സമ്പൂർണ്ണ വിജയമായിരുന്നു. വിധിയുടെ സാരം താഴത്തെ ഖണ്ഡികയിൽ കൊടുത്തിരിക്കുന്നപ്രകാരം സംഗ്രഹിക്കാം.

'പാത്രിയർക്കീസിന് തനിച്ച് മുടക്കാൻ അധികാരമില്ലാത്തതിനാൽ മാർ ദീവന്നാസ്യോസിന്റെയും രണ്ടാംപ്രതിയുടെയും മുടക്ക് അസാധുവാകുന്നു. ഇത് സ്വാഭാവികനീതിക്ക് എതിരായിട്ടുള്ളതുമാകുന്നു. ഒന്നാംപ്രതിയുടെ മേൽ ആരോപിച്ചിട്ടുള്ള കുറ്റങ്ങളിൽ കൈവിറയൽ ഒഴിച്ചുള്ളതൊന്നും സാധുവല്ല. കാനോൻപ്രകാരം കൈവിറയൽ ഒരു അയോഗ്യതയുമല്ല. കോനാട്ട് മല്പാനെയും സി. ജെ. കുര്യനെയും, ട്രസ്റ്റ് ലംഘനത്തിന്റെ പേരിൽ സ്ഥാനത്തുനിന്നും മാറ്റിയത് നിയമദൃഷ്ട്യാ സാധുവാകുന്നു. പ്രതികൾ വട്ടിപ്പണപ്പലിശ വാങ്ങുന്നതിന് അർഹരാണ്. അവരുടെ സകല കോടതിച്ചെലവുകളും കെട്ടിക്കൊടുക്കേണ്ടതാണ്. അബ്ദുള്ളാ പാത്രിയർക്കീസ് ലൗകികാധികാരം ആർത്തിയോടെ കാംക്ഷിച്ചിരുന്നു. പാത്രിയർക്കീസും മലങ്കര മെത്രാനും തമ്മിലുള്ള ബന്ധം യജമാനനും ദാസനും എന്നപോലെ യല്ല, സഭയുടെ ശരിയായ കാനോൻ തിഗ്രിസിലെ കാതോലിക്കോസ് ആയിരുന്ന ബാർഹെബ്രയസ് പതിമൂന്നാം നൂറ്റാണ്ടിൽ സുറിയാനിയിൽ എഴുതിയ ഹൂദായാകാനോൻ ആണെന്ന് ഇരുഭാഗക്കാരും സമ്മതിക്കുന്നു. പാരീസിൽ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തിയ ആ കാനോന്റെ ഒരു പ്രതിയാണ് വാദിഭാഗം ഹാജരാക്കിയിരിക്കുന്ന എ അക്കം. ഇതുതന്നെയാണ് ശരിയായ കാനോൻ. അബ്ദൽമശിഹാ മരണംവരെയും സ്ഥാനസാധുതയുള്ള പാത്രിയർക്കീസ് ആയിരുന്നു. ഫർമാൻ പിൻവലിച്ചിരുന്നതിനാൽ തുർക്കിപ്രദേശത്ത് അധികാരം നടത്തുന്നതിന് ചില തടസ്സങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും അദ്ദേഹത്തെ കാനോനികമായി സ്ഥാനഭ്രംശം ചെയ്തിട്ടില്ല. അദ്ദേഹത്തെ പാത്രിയർക്കീസായി സ്വീകരിച്ചിട്ടുള്ളവർ ശീശ്മക്കാരുമല്ല.'

ഈ വിധി കേട്ടശേഷം ഒരുപക്ഷേ സി. ജെ. കുര്യനും കൂട്ടുകാരും വട്ടശ്ശേരിൽ തിരുമേനിയുടെ സമാധാനാഭ്യർത്ഥന നിരസിച്ചതിൽ ഖേദിച്ചിരിക്കാം. എന്നാൽ സുറിയാനിക്കാർക്ക് സഹജമായ വാശി ഉയർന്ന കോടതികൾ ഉള്ള കാലത്തോളം സജീവമായിരിക്കും. ഏതെങ്കിലും ഒരു കക്ഷി സമാധാനത്തിന് ആഗ്രഹം പ്രദർശിപ്പിച്ചാൽ മറുകക്ഷി സാധാരണ ധരിക്കുന്നത് ഈ ആഗ്രഹം ദൗർബല്യത്തിൽനിന്നും രൂപംപൂണ്ടതായിരിക്കും എന്നാണ്. രാജ്യതന്ത്രജ്ഞതയുടെ അഭാവം എന്നല്ലാതെ നമ്മിൽ പലരും പ്രദർശിപ്പിക്കുന്ന ഈ മനഃസ്ഥിതിയെ വിവരിക്കാൻ പാടില്ല. തിരുവിതാംകൂർ ഹൈക്കോടതിയിൽ ഉടൻതന്നെ അപ്പീൽ സമർപ്പിക്കണമെന്നാണ് ബാവാകക്ഷി തീരുമാനിച്ചത്. അതിനെ ചെറുത്തുനിൽക്കുന്നതിന് മെത്രാൻകക്ഷിയും തീരുമാനിച്ചു. ഹൈക്കോടതിയിൽ ഈ കേസ് വാദിക്കുന്നതിന് മദ്രാസിൽനിന്നും സർ സി. പി. രാമസ്വാമിഅയ്യരെ കൊണ്ടുവരുന്നതിനായിരുന്നു വട്ടശ്ശേരിൽ തിരുമേനി ആദ്യം ശ്രമിച്ചത്. അദ്ദേഹത്തിന് കൊടുക്കേണ്ട പ്രതിഫലത്തെപ്പറ്റി ഏതാണ്ടൊരു ധാരണയിലും എത്തിയിരുന്നു. പക്ഷേ വക്കാലത്ത് ഒപ്പിടുന്നതിനു മുമ്പായി ഉന്നതതലങ്ങളിൽ അന്ന് നല്ല സ്വാധീനമുണ്ടായിരുന്ന സി. ജെ. കുര്യൻ ഇടപെട്ടതുമൂലമോ മറ്റോ സർ സി. പി. ബാവാകക്ഷിക്കാരുടെ വക്കാലത്ത് ഏറ്റെടുക്കുകയാണുണ്ടായത് എന്ന് കേട്ടിട്ടുള്ളതായി പരേതനായ എന്റെ അമ്മാച്ചൻ എം. എം. കോശി പറഞ്ഞിട്ടുണ്ട്. ഇതിനുശേഷമാണ് സി. പി.യെപോലെതന്നെ പ്രഗത്ഭനായ സർ അല്ലടി കൃഷ്ണസ്വാമിഅയ്യരെ മെത്രാൻകക്ഷികൾക്ക് അഭിഭാഷകനായി ലഭിച്ചത്. സർ സി. പി.യും സർ അല്ലടിയും അഭിഭാഷകവൃത്തിയിൽ അഖിലേന്ത്യാ പ്രശസ്തരായ മഹാരഥന്മാരായിരുന്നു. രണ്ടുപേർക്കും ബ്രിട്ടീഷ് ഗവണ്മെന്റ് 'സർ' സ്ഥാനം നല്കിയിരുന്നു. പക്ഷേ, പല വിധത്തിലും രണ്ടുപേരും വിഭിന്നരുമായിരുന്നു. സർ സി. പി.യുടെ നാടകീയതയും വാഗ്ധോരണിയും ആകാര സുഭഗത്വവും സർ അല്ലടിക്ക് ഇല്ലായിരുന്നു. എന്നാൽ കേസിന്റെ നൂലാമാലകൾ അഴിക്കുന്നതിലും നിയമത്തിന്റെ അനുശാസനങ്ങൾ അപഗ്രഥിക്കുന്നതിലും അദ്ദേഹം സർ സി. പി.യെക്കാൾ ലേശം മെച്ചമായിരുന്നു എന്നാണ് ഇവരുടെ പ്രതാപകാലം കഴിയുന്നതിനു മുമ്പുതന്നെ നിയമവിദ്യാഭ്യാസം കഴിച്ച ഈ ഗ്രന്ഥകാരന് തോന്നിയിട്ടുള്ളത്. കൂടാതെ സ്വതന്ത്രഭാരതത്തിന്റെ ഭരണഘടന എഴുതുന്നതിനായി ഡോക്ടർ അംബേദ്കറുടെ നേതൃത്വത്തിൽ രൂപീകൃതമായ നിയമപണ്ഡിതന്മാരുടെ drafting committee-യിൽ സർ അല്ലടി ഒരംഗമായിരുന്നപ്പോൾ സർ സി. പി.യെ അതുമായി ആരും ബന്ധപ്പെടുത്തിയില്ല. ഇതിനിടെ, തിരുവിതാംകൂർ ദിവാൻജിയായി ഇവിടെ വരുന്നതിന് സർ സി. പി.ക്ക് പ്രചോദനം ലഭിച്ചത് വട്ടിപ്പണക്കേസിനായി കേരളത്തിൽ പല പ്രാവശ്യം വന്നിരുന്നപ്പോൾ, തന്നെ സംബന്ധിച്ചിടത്തോളം പച്ചയായ ഒരു പുതിയ മേച്ചിൽസ്ഥലമായിരിക്കും ഈ നാട് എന്ന ബോധോദയം അദ്ദേഹത്തിനുണ്ടായതുമൂലമായിരുന്നു എന്ന് തീർച്ച. 1951 ആഗസ്റ്റ് മാസത്തിൽ ബോംബെ തൊട്ട് ലണ്ടൻ വരെ ഇദ്ദേഹത്തോടൊപ്പം ഒരു എയർഇന്ത്യ കോൺസ്റ്റലേഷൻ വിമാനത്തിൽ അഞ്ചെട്ട് മണിക്കൂർ എടുത്ത ദീർഘമായ ഒരു വിമാനയാത്ര നടത്തുന്നതിന് എനിക്കിടയായി. ഞങ്ങളുടെ സംഭാഷണങ്ങളിൽനിന്നും സുറിയാനി ക്രിസ്ത്യാനികളുടെ ശക്തിയേയും ദൗർബല്യത്തെയുംപറ്റി ഇദ്ദേഹത്തിന് നല്ല അവഗാഹമുണ്ടായിരുന്നതായി തോന്നി. വട്ടിപ്പണക്കേസിനുവേണ്ടി നസ്രാണികളുടെ പുരാവൃത്തം ശരിയായി പഠിച്ചതുമൂലം ലഭിച്ചതായിരിക്കാം ഈ അവഗാഹം. പക്ഷേ, വ്യവഹാരത്തിന്റെ ലഹരി ഇഷ്ടപ്പെടുന്ന നസ്രാണി അവന്റെ പണം അന്യരുടെ കീശയിലേക്ക് ഒഴുകിക്കൊണ്ടിരുന്നത് കാണാതിരുന്നതാണ് കഷ്ടമായിട്ടുള്ളത്.



വട്ടശ്ശേരിൽ തിരുമേനിയെ വിസ്തരിച്ച പ്രഗത്ഭരായ വക്കീലന്മാരുടെ ചോദ്യങ്ങൾക്കു കൊടുത്ത മറുപടികളിൽ അദ്ദേഹത്തിന്റെ അഗാധമായ ബുദ്ധിശക്തിയെ പ്രകടമാക്കുന്ന രസകരങ്ങളായ ചില സന്ദർഭങ്ങൾമാത്രം ഉദ്ധരിച്ചശേഷം വട്ടിപ്പണക്കേസിന്റെ ഹൈക്കോടതിയിലെ പുരോഗതിയെ നമുക്ക് അവലോകനം ചെയ്യാം. താഴെ പറയുന്ന ചോദ്യോത്തരങ്ങൾ അക്ഷരംപ്രതിയുള്ള ഉദ്ധരണികൾ അല്ലെങ്കിലും ചോദ്യകർത്താവിന്റെയും മറുപടി പറഞ്ഞ തിരുമേനിയുടെയും ആശയങ്ങൾ തമ്മിലുള്ള സംഘട്ടനങ്ങൾ ശരിയായി പ്രതിഫലിപ്പിക്കുന്നവയാണ്. ചോദ്യങ്ങൾ ചോദിക്കുമ്പോൾ വളരെ അധികം വക്കീലന്മാർ ഉൾപ്പെടെ ഇരുഭാഗത്തെയും പ്രശസ്തരായ വ്യക്തികളുടെ ഒരു വലിയ സദസ്സ് വിസ്താരം നടക്കുന്ന മുറിയിൽ എപ്പോഴും ഹാജരുണ്ടായിരിക്കും. അവരുടെയെല്ലാം സൂക്ഷ്മനിരീക്ഷണത്തിന്റെ കേന്ദ്രബിന്ദുവായി ഇരുന്നുകൊണ്ടാണ് തിരുമേനി ഉത്തരങ്ങൾ കൊടുത്തുകൊണ്ടിരുന്നത് എന്ന് ഓർമ്മിക്കേണ്ടതുണ്ട്.

വട്ടിപ്പണക്കേസിന്റെ വിസ്താരം നടന്നുകൊണ്ടിരുന്ന കാലത്ത് അനേക മാസങ്ങൾ തിരുമേനിക്ക് തിരുവനന്തപുരത്ത് താമസിക്കേണ്ടതായിവന്നിട്ടുണ്ട്. ഇന്നു കാണുന്ന സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയുടെ മുറ്റത്ത് ഒരു കൊട്ടിൽ കെട്ടിയുണ്ടാക്കിയതിൽ വെച്ചായിരുന്നു കമ്മീഷൻ മുഖാന്തിരം തിരുമേനിയെ വിസ്തരിച്ചത്. അദ്ദേഹം താമസിച്ചത് പള്ളിയുടെ തെക്കുഭാഗത്തുണ്ടായിരുന്ന ഒരു ചെറിയ ഓലക്കെട്ടിടത്തിലായിരുന്നു. ഈ കെട്ടിടത്തിന് പള്ളിയേക്കാൾ വളരെക്കൂടുതൽ പഴക്കമുണ്ടായിരുന്നു എന്നാണ് അന്ന് ബാലനായി തിരുവനന്തപുരത്ത് താമസിച്ചിട്ടുള്ള ഒരു തോമസ് ചെറിയാൻ ഒരു ലേഖനത്തിൽ പറഞ്ഞിട്ടുള്ളത്. ഈ ഓലക്കെട്ടിടത്തിനടുത്ത് ഒരു ചെറിയ ചാപ്പലും ഉണ്ടായിരുന്നു. ഈ സ്ഥാനത്തുകൂടിയാണ് പള്ളിയുടെ തെക്കുഭാഗത്തുകൂടിയുള്ള ഇപ്പോഴത്തെ റോഡു പോകുന്നത്. ഈ വസ്തുതകൾ തിരുമേനിയുടെ ചരമ കനകജൂബിലി സ്മരണികയായി 1984 ഫെബ്രുവരി 23-ാം തീയതി പ്രസിദ്ധീകരിച്ച സുവനീറിൽ ഉണ്ട്[4]. മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ കാലത്ത് അദ്ദേഹം പലപ്രാവശ്യം ഈ ഓലക്കെട്ടിടത്തിൽ താമസിച്ചിട്ടുള്ളതാണ്. അന്ന് തിരുവനന്തപുരത്തുണ്ടായിരുന്ന മിഷനറി സായ്പ്പുമാർ ഈ കെട്ടിടത്തെ വിളിച്ചിരുന്നത് ആർച്ച് എപ്പിസ്കോപ്പൽ പാലസ് എന്നായിരുന്നു. കോടതിയിൽ പോകാതെ സ്വന്തം താമസസ്ഥലത്തുവെച്ചുതന്നെ വിസ്തരിക്കുന്നതിനുള്ള പ്രത്യേക ഏർപ്പാടാണ് കമ്മീഷൻ വിസ്താരം. ജഡ്ജിയും വക്കീലന്മാരും ഉദ്യോഗസ്ഥന്മാരുമെല്ലാം ഇവിടെ വരും. മുടക്കുകല്പനയുടെ സാധുതയെ ചോദ്യംചെയ്തത് അത് സ്വാഭാവികനീതിക്ക് എതിരായിരുന്നുവെന്നും കല്പന പുറപ്പെടുവിക്കുന്നതിനു മുമ്പ് സുന്നഹദോസുമായി ആലോചിച്ചിട്ടില്ലായിരുന്നുവെന്നും മറ്റുമുള്ള അടിസ്ഥാനത്തിൽ ആയിരുന്നു. എന്നാൽ എതിർഭാഗത്തിന്റെ നിലപാട് പാത്രിയർക്കീസ് ബാവാ സഭയുടെ പരമോന്നതാധീശനാണെന്നും ഏത് തീരുമാനമെടുക്കുന്നതിനും അദ്ദേഹത്തിന് ഈശ്വരദത്തമായ അധികാരമുണ്ടെന്നും ആ അധികാരത്തെ ആർക്കും ചോദ്യംചെയ്യുവാൻ പാടില്ലെന്നും മറ്റുമായിരുന്നു. വിശുദ്ധ വേദത്തിലെ ഉല്പത്തി പുസ്തകത്തിലെ സൃഷ്ടിചരിത്രത്തിൽപ്പെട്ട ഏദൻതോട്ടത്തിൽനിന്നും

4. Vattasseril Mar Dionysious 50th Death Anniversary, Souvenir, February 1984, Article by Thomas Cheriyan, page 74.



ദൈവം ആദാമിനെയും ഹൗവ്വായെയും പുറത്താക്കിയ സംഭവം ഒരു ദിവസം വിസ്താരത്തിൽ പരാമർശവിധേയമായി. സഭയിലെ ഒരു സീനിയർ മെത്രാപ്പോലീത്താ എന്ന നിലയിൽ ഉല്പത്തിപുസ്തകത്തിൽ പറയുന്ന സംഭവങ്ങൾ താൻ വിശ്വസിക്കുന്നവയാണെന്ന് തിരുമേനി സമ്മതിച്ചു. പിന്നീട് ഈ സംഭവത്തിലെ സ്വാഭാവിക നീതിയെപ്പറ്റി ചോദ്യമുണ്ടായി. മേലധികാരി ഒരാളെ ശിക്ഷിക്കുന്നതിനുമുമ്പ് അയാളുടെ സമാധാനം ചോദിച്ച് കേട്ടശേഷം മാത്രമേ ശിക്ഷ നല്കാവൂ എന്ന തത്വമാണ് സ്വാഭാവികനീതി എന്ന പദബന്ധത്തിൽ അടങ്ങിയിരിക്കുന്നത്. അതായത് വട്ടശ്ശേരിൽ തിരുമേനിയെ മുടക്കുന്നതിനു മുമ്പ് അദ്ദേഹത്തിന്റെ വിശദീകരണം ചോദിച്ചിരുന്നില്ല എന്നതായിരുന്നു മുടക്കുകല്പനയുടെ വലിയ ബലഹീനത. ഇതിന്റെ പശ്ചാത്തലത്തിൽ ഏദൻതോട്ടത്തിൽനിന്നുമുള്ള ആദാമിന്റെ നിഷ്കാസനത്തെ പരാമർശിച്ചുകൊണ്ട് വക്കീലിന്റെ ചോദ്യം -ആദാമിനെ ഏദൻതോട്ടത്തിൽനിന്നും പുറത്താക്കുന്നതിനുമുമ്പ് കാരണം കാണിക്കുവാനുള്ള നോട്ടീസോ മറ്റോ ഉടയതമ്പുരാൻ കൊടുത്തിരുന്നോ?

ഉത്തരം: ഇല്ല.

ചോദ്യം: അങ്ങനെയെങ്കിൽ മുടക്കുകല്പന പുറപ്പെടുവിക്കുന്നതിനുമുമ്പ് സമാധാനം പറയുന്നതിന് പാത്രിയർക്കീസ് ബാവാ അങ്ങേക്ക് അവസരം തന്നില്ല എന്നു പറയുന്നത് ശരിയാണോ?

ഉത്തരം: ആദാം പാപം സമ്മതിച്ചു. നാം സമ്മതിക്കുന്നില്ല.

ഒരു പ്രതി കുറ്റം സമ്മതിച്ചാൽ പിന്നെ കാരണംകാണിക്കൽ നോട്ടീസും മറ്റും കൊടുക്കേണ്ട ആവശ്യമില്ലെന്നുള്ള തത്വമാണ് ഇവിടെ ചൂണ്ടിക്കാണിക്കപ്പെട്ടിരിക്കുന്നത്. തന്റെ ചോദ്യത്തിന് മുമ്പാകെ വട്ടശ്ശേരിൽ തിരുമേനി അടിപതറിപ്പോകുമെന്ന് ഉറച്ചിരുന്ന വക്കീൽതന്നെയാണ് വാസ്തവത്തിൽ ഇവിടെ പതറിപ്പോയത്. ഏതായാലും മുടക്കുകല്പനയ്ക്ക് മുമ്പ് സുന്നഹദോസ് കൂടിയില്ല എന്ന കുറവെങ്കിലും പരിഹരിച്ചുകളയാമെന്ന് കരുതി ധൈര്യമവലംബിച്ച് വക്കീൽ വീണ്ടുമൊരു ചോദ്യം ഉന്നയിച്ചു.

ചോദ്യം: ആദാമിനെ പുറത്താക്കുന്നതിനുമുമ്പ് ഉടയതമ്പുരാൻ ഏതെങ്കിലും സുന്നഹദോസോ മറ്റോ വിളിച്ചുകൂട്ടിയിരുന്നുവോ?

ഉത്തരം: അതിന്റെ ആവശ്യമില്ലായിരുന്നു, കാരണം പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നിവർ ചേർന്ന ത്രിയേകദൈവംതന്നെയായിരുന്നു കല്പന പുറപ്പെടുവിച്ചത്. (അതായത് മൂന്നുപേരടങ്ങിയ ഒരു സുന്നഹദോസ് പരമാർത്ഥത്തിൽ അനവരതം സമ്മേളിക്കുന്നു എന്ന ആശയം).

വേദശാസ്ത്രം, തർക്കശാസ്ത്രം, ബുദ്ധിശക്തി എന്നിവയുടെ അസാധാരണമായ ഒരു സംയോഗമായിരുന്നു തിരുമേനിയുടെ ഉത്തരത്തിൽ നാം കാണുന്നത്. ഇനിയും മുടക്കുകല്പനയിൽ സംഗതമായ ഏക വസ്തുത തിരുമേനിക്ക് കൈവിറയൽ ഉണ്ടായിരുന്നു എന്നതു മാത്രമായിരുന്നു. പക്ഷേ, മേല്പട്ടസ്ഥാനത്തിന് കാനോനികമായ ഒരു കുറവല്ല ഇത് എന്നതാണ് സത്യം എങ്കിലും ഈ ഒരു കുറവ് വിസ്താരസമയത്ത് നാടകീയമായി അവതരിപ്പിച്ച് കോടതിയുടെ ശ്രദ്ധപിടിച്ചുപറ്റുന്നതിനായിരുന്നു എതിർഭാഗം വക്കീൽ കയ്യാലം പരമേശ്വരൻപിള്ള ശ്രമിച്ചത്.

ചോദ്യം: തിരുമേനിക്ക് കൈവിറയൽ ഉണ്ടോ?

ഉത്തരം: ഉണ്ട്.

ചോദ്യം: ഇത് വിശുദ്ധ കുർബ്ബാന അനുഷ്ഠിക്കുന്നതിന് തടസ്സമാകുന്നില്ലേ?

ഉത്തരം: ഒരിക്കലും ഇത് തടസ്സമായി എനിക്ക് അനുഭവപ്പെട്ടിട്ടില്ല.

ചോദ്യം: അങ്ങനെയെങ്കിൽ ഞാൻ ഒരു ഗ്ലാസ്സ് നിറയെ വെള്ളം തിരുമേനിയുടെ കൈയിൽ തരാം. അത് തൂവിപ്പോവാതെ ഈ മുറിയിൽക്കൂടി പത്തിരുപത് അടി നടന്നുകാണിക്കാമോ?

ഉത്തരം: ബഹുമാനപ്പെട്ട ഈ കോടതിയിൽ നാം വന്നിരിക്കുന്നത് ചോദ്യങ്ങൾക്ക് മറുപടി പറയുവാനാണ്. അല്ലാതെ അഭ്യാസങ്ങൾ കാണിക്കുവാനല്ല.

നിയമബിരുദം പോയിട്ട് ഔപചാരിക കലാലയവിദ്യാഭ്യാസം പോലും ലഭിച്ചിട്ടില്ലാത്ത ഒരു തിരുമേനിയുടെ മൊഴിയിൽക്കൂടി വ്യവഹാരശാസ്ത്രത്തിന്റെ മൗലികതത്വങ്ങൾ നിർഗ്ഗളിച്ചപ്പോൾ ശ്രോതാക്കളോടൊപ്പം ന്യായാധിപനും പുളകിതഗാത്രനായിക്കാണും. 1934-ൽ തിരുമേനി കാലംചെയ്തു എന്ന വാർത്ത കേട്ടപ്പോൾ, ജില്ലാ ജഡ്ജിയായിരുന്ന കാലത്ത് തിരുമേനിയുടെ മൊഴികൾ പഠിച്ചിരുന്ന ജി. ശങ്കരപ്പിള്ള തിരുമേനിയെപ്പറ്റി പറഞ്ഞ അഭിപ്രായം സൂര്യാസ്തമനം എന്ന തലക്കെട്ടിൽ ഒമ്പതാം അദ്ധ്യായത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. മൊഴികളിൽക്കൂടി ഒരു മഹാത്മാവിനെ മണത്തറിഞ്ഞ ഒരു മാന്യനായിരുന്നു ജി. ശങ്കരപ്പിള്ള ജഡ്ജി. നീതിന്യായരംഗത്ത് അഖിലേന്ത്യാ അംഗീകാരം നേടിയ ഒരു നിയമജ്ഞനോട് ഈ സംഭവം വിവരിച്ചപ്പോൾ അദ്ദേഹം അത്ഭുതപ്പെട്ടുപോയി എന്ന് എന്നോട് പറഞ്ഞു. തിരുമേനിയെ ക്രോസ് വിസ്താരം ചെയ്ത മിക്ക വക്കീലന്മാർക്കും അവർ ഉദ്ദേശിച്ചവിധത്തിൽ തിരുമേനിയിൽനിന്നും ഉത്തരങ്ങൾ മെനഞ്ഞെടുക്കുന്നതിന് സാധിക്കാത്തതുമൂലം പലപ്പോഴും നിരാശയുണ്ടാകുമായിരുന്നു. തിരിച്ചും മറിച്ചും എത്ര ചോദിച്ചാലും 'ന്യായാത്പഥഃ പ്രവിചലന്തിപഥംനധീര' എന്ന ഭർത്തൃഹരിവചനംപോലെ തിരുമേനി വിശ്വസിച്ച തത്വങ്ങളിൽനിന്നും അദ്ദേഹത്തെ വ്യതിചലിപ്പിക്കുവാൻ അവർക്ക് സാധിച്ചിരുന്നില്ല. ഒരിക്കൽ, പല പ്രാവശ്യം ചോദിച്ച ഒരു ചോദ്യത്തിന് തിരുമേനിയിൽനിന്നും പ്രതീക്ഷിച്ച വിധത്തിലുള്ള ഒരു മറുപടി കിട്ടാതിരുന്നപ്പോൾ ശുണ്ഠി പിടിച്ച ഒരു വക്കീൽ, തിരുമേനിയോട് നിർദ്ദാക്ഷണ്യം ആവശ്യപ്പെട്ടത് yes എന്നോ No എന്നോ ഒരു വാക്കിൽ ലഘുവായ ഒരു മറുപടി വേണമെന്നും വിശദീകരിച്ചുകൊണ്ടുള്ള ഒരു ദീർഘപ്രസ്താവനകളല്ല ഉത്തരമായി താൻ പ്രതീക്ഷിക്കുന്നതെന്നും ആയിരുന്നു. ഉടനെ അപ്രകാരം എല്ലായ്പ്പോഴും ഒറ്റവാക്കിൽ മറുപടി പറയുന്നതിന് പ്രയാസമുണ്ടെന്നും ചിലപ്പോൾ വിശദീകരണം ആവശ്യമായിരിക്കുമെന്നും തിരുമേനി പ്രതികരിച്ചു. തിരുമേനി തുടർന്നു: 'ഉദാഹരണമായി നാം ഒരു ചോദ്യം വക്കീലിനോടുതന്നെ ചോദിച്ചുകൊള്ളട്ടെ. നിങ്ങളുടെ അമ്മയുടെ ഭ്രാന്തുരോഗം സുഖമായോ ഇല്ലയോ? ഇതിന് ലളിതമായി ഉവ്വ് എന്നോ ഇല്ല എന്നോ ഒറ്റവാക്കിൽ മറുപടി പറയുവാൻ സാധിക്കുമോ? ഉവ്വ് എന്നു പറഞ്ഞാൽ നിങ്ങളുടെ അമ്മയ്ക്ക് മുമ്പ് ഭ്രാന്തുരോഗം ഉണ്ടായിരുന്നെന്നും ഇപ്പോൾ സുഖമായി എന്നും, ഇല്ലയെന്നു പറഞ്ഞാൽ ഇപ്പോഴും അവർ ഭ്രാന്തിയായിരിക്കുന്നുവെന്നും അല്ലേ അർത്ഥമാക്കുന്നത്'? ഇംഗ്ലീഷിലുള്ള ചില പഴയ തർക്കശാസ്ത്രഗ്രന്ഥങ്ങളിൽ ഈ വിഷയത്തെപ്പറ്റി പ്രതിപാദിച്ചിട്ടുള്ളതാണ്. ഒന്നുകിൽ തിരുമേനി ആ ഗ്രന്ഥങ്ങൾ വായിച്ചിരിക്കും. അല്ലെങ്കിൽ നൈസർഗ്ഗികമായി അദ്ദേഹത്തിന് ഇതിൽ വിശേഷജ്ഞാനം

ഉണ്ടായിരിക്കണം. രണ്ടായാലും അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ മാഹാത്മ്യം അത്ഭുതകരംതന്നെയെന്ന് ആരും സമ്മതിക്കും. അദ്ദേഹം പറഞ്ഞ ഭ്രാന്തിന്റെ ഉദാഹരണം ശുണ്ഠിപിടിച്ച നമ്മുടെ വക്കീലിന് കുറിക്കു കൊണ്ടു എന്ന് ചില ശ്രോതാക്കൾ അഭിപ്രായപ്പെട്ടതായി കേട്ടിട്ടുണ്ട്. കാരണം ആ വക്കീലിന്റെ കുടുംബത്തിൽ ഉന്മാദരോഗമുള്ള ആരോ ഉണ്ടായിരുന്നതായി പലർക്കും അറിയാമായിരുന്നു. ദിവംഗതനായ മോറാൻ മാർ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായോട് അദ്ദേഹം സമുദായക്കേസിൽ വട്ടശ്ശേരിൽ തിരുമേനി കാലംചെയ്തുകഴിഞ്ഞ് അനേകവർഷങ്ങൾക്കുശേഷം കൊടുത്ത മൊഴികൾ വളരെ കേമമായിരുന്നു എന്ന് അഭിപ്രായപ്പെട്ടവരോട് അദ്ദേഹം മറുപടി പറഞ്ഞത് അതൊക്കെ തന്റെ ഗുരു തോന്നിപ്പിച്ച് പറയിക്കുന്നതായിരുന്നു എന്നാണ്. വട്ടശ്ശേരിൽ തിരുമേനി തന്റെ ഗുരുവായിരുന്നെന്ന് കുറിച്ചിയിലെ ബാവാ അഭിമാനപുരസ്സരം പലപ്പോഴും പ്രഖ്യാപിച്ചിട്ടുള്ളതാണ്.

സ്പെഷ്യൽ ജഡ്ജിയുടെ വിധിയിന്മേൽ ബാവാകക്ഷിക്കാർ തിരുവിതാംകൂർ ഹൈക്കോടതിയിൽ കൊടുത്ത അപ്പീൽ 1096-ലെ 68-ാം നമ്പരായി സ്വീകരിച്ചു. സാക്ഷിവിസ്താരം മുതലായ സവിസ്തരനടപടികൾ ഹൈക്കോടതിയിൽ ഇല്ലാത്തതിനാൽ കേസ് പരിഗണിക്കുന്നതിന് ഒട്ടുംതന്നെ താമസമുണ്ടായില്ല. ചീഫ് ജസ്റ്റീസ് ആർ. വീരരാഘവയ്യങ്കാർ, ജസ്റ്റീസുമാരായ ചാറ്റ്ഫീൽഡ്, പപ്പുപിള്ള എന്നിവരുടെ ഒരു ഫുൾബഞ്ചിലായിരുന്നു വാദം നടന്നത്. അഖിലേന്ത്യാ പ്രശസ്തരായ അഭിഭാഷകരുടെ വാദകോലാഹലങ്ങൾ കേട്ടശേഷം 1098 മീനം 10-ാംതീയതി വെള്ളിയാഴ്ച 3 മണിക്ക് 19 ശതാബ്ദങ്ങൾക്കു മുമ്പ് ലോകരക്ഷകനായി പിറന്ന യേശുക്രിസ്തുവിനെ കുരിശിൽ തറയ്ക്കുവാൻ വിധിച്ച ആ മുഹൂർത്തത്തിൽത്തന്നെ തിരുവിതാംകൂർ ഹൈക്കോടതിയും വട്ടിപ്പണക്കേസിലെ അവരുടെ വിധി പ്രസ്താവിച്ചു. ജില്ലാകോടതിയുടെ തീരുമാനങ്ങൾ എല്ലാംതന്നെ അസ്ഥിരപ്പെടുത്തിക്കൊണ്ട് അപ്പീൽവാദങ്ങൾക്കനുകൂലമായുള്ള സുദീർഘമായ ഒരു വിധിയായിരുന്നു അത്. മലങ്കരസഭയെ അക്ഷരാർത്ഥത്തിൽ നടുക്കിക്കളഞ്ഞ ഈ വിധി വായിച്ചത് ചീഫ് ജസ്റ്റീസ് വീരരാഘവയ്യങ്കാർതന്നെയായിരുന്നു. വായിച്ചുകൊണ്ടിരുന്നപ്പോൾ പത്രറിപ്പോർട്ടുകൾപ്രകാരം അദ്ദേഹത്തിന്റെ കൈകൾ വിറയ്ക്കുന്നുണ്ടായിരുന്നു. ഒരുപക്ഷേ അദ്ദേഹത്തിന്റെ മനഃസാക്ഷിയും. അസത്യജഡിലമെന്ന് പരക്കെ വിശ്വസിക്കപ്പെട്ടിരുന്ന 18 അക്കം കാനോൻ അംഗീകരിച്ചുകൊണ്ടുള്ള ഈ വിധിയിൽ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ സഹകരണം കൂടാതെതന്നെ ഒരു മെത്രാപ്പോലീത്തായെ മുടക്കുവാൻ പാത്രിയർക്കീസിന് അധികാരമുണ്ടെന്നുള്ള വാദവും അംഗീകരിച്ചിരുന്നു. പൗരസ്ത്യസഭകളുടെ പൂർവ്വാചാരങ്ങളെയും നടപടികളെയും അപ്പാടെ നിരസിച്ചുകൊണ്ട് എഴുതിക്കൂട്ടിയ ഈ വിധിയെപ്പറ്റി ആദ്യം പ്രതികരിച്ചത് മലയാള മനോരമ പത്രാധിപരായിരുന്ന കെ. സി. മാമ്മൻ മാപ്പിളയായിരുന്നു. 1098 മീനം 14-ാം തീയതിയിലെ മനോരമയുടെ മുഖപ്രസംഗം ഹൈക്കോടതിയുടെ ഈ വിധിയെ നഖശിഖാന്തം വിമർശിക്കുന്നതും കോടതിയലക്ഷ്യം എന്ന കുറ്റാരോപണത്തിന്റെ വക്കിൽ ചെന്നുനിൽക്കുന്നതുമായ ഒരു ഗദ്യപ്രബന്ധമായിരുന്നു. ചില ഉദ്ധരണികൾ താഴെ ചേർക്കുന്നു.



'മെത്രാപ്പോലീത്തായെ മുടക്കുമെന്ന് പാത്രിയർക്കീസ് അദ്ദേഹത്തോട് നേരിട്ടു പറഞ്ഞ സമയം, മുടക്കിയാൽ ഈ മുടക്ക് തന്റെ കഴുത്തിൽ ഒരു സ്വർണ്ണമാലയെപ്പോലെ ധരിച്ചുകൊള്ളാമെന്ന് അദ്ദേഹം മറുപടി പറഞ്ഞതായി കേട്ടിട്ടുണ്ട്. ഹൈക്കോടതി വിധികൊണ്ട് ഈ അലങ്കാരസാധനത്തിന്റെ മാറ്റു കൂടിയിട്ടുണ്ടെന്നല്ലാതെ അദ്ദേഹത്തിനോ അദ്ദേഹത്തെ അറിയുകയും സ്നേഹിക്കുകയും ബഹുമാനിക്കുകയും പൂജിക്കുകയും ചെയ്യുന്നവർക്കോ തോന്നുന്നതല്ല. ലോകരക്ഷകനായ യേശുക്രിസ്തുവിനെ പീലാത്തോസ് കുരിശിൽ തറയ്ക്കണമെന്ന് വിധിച്ചതുൾപ്പെടെ ലോകചരിത്രത്തിൽ ഇത്തരത്തിലുള്ള അനേകം വിസ്താരങ്ങളും വിധികളും ശിക്ഷകളും ഉണ്ടായിട്ടുണ്ട്. അതുകൊണ്ട് നീതിന്യായകോടതി വിധിക്കുന്ന വിധികളെല്ലാം ശരിയായിരിക്കണമെന്നോ, ലോകം നിത്യമായി ശപിക്കുന്ന വിധികൾ ന്യായാസനങ്ങളിൽനിന്ന് പുറപ്പെടാൻ പാടില്ല എന്നോ ആർക്കും പറഞ്ഞുകൂടാവുന്നതല്ല. കുറ്റക്കാരെ ശിക്ഷിക്കണമെന്നുള്ളത് ന്യായാധിപന്മാരുടെ എത്രയും പരിശുദ്ധമായ ഒരു ചുമതലയാണ്. ഈ ചുമുതല പരിശുദ്ധ മനഃസാക്ഷിയോടെ നിർവ്വഹിക്കാത്തവർക്കും ഇഹപരലോകങ്ങളിൽ ഉണ്ടാകുന്നതുപോലുള്ള ഒരു കഠിനശിക്ഷ വിചാരിക്കാൻപോലും പാടില്ല. അനവധിയാളുകളുടെ ഹൃദയം തകർന്നുള്ള നിലവിളിയും ശാപവും ഫലപ്പെടാത്തപക്ഷം സർവ്വസാക്ഷിയായ ഈശ്വരന് യാതൊരു ശക്തിയും ഇല്ലെന്നുവരണം. പ്രസ്തുത കേസിൽ ഇങ്ങനെ മനഃസാക്ഷിയെ വിറ്റ് വീര

രാഘവയ്യങ്കാർ പ്രവർത്തിച്ചതായി ഞങ്ങൾ പറയുന്നില്ല. അദ്ദേഹത്തിന്റെ മുമ്പിൽവെച്ച തെളിവിൽനിന്ന് ഇങ്ങനെയുള്ള ഒരു തീരുമാനം ഏതുവിധത്തിൽ ഉണ്ടാക്കാമെന്ന് മനസ്സിലാക്കുന്നതിനുള്ള കഴിവ് ഞങ്ങൾക്കില്ല എന്നു മാത്രമേ പറയുന്നുള്ളൂ. അദ്ദേഹത്തിന്റെ നിയമജ്ഞതയും മറ്റും വിചാരിച്ചാൽ പലർക്കും ധരിക്കാൻ പാടില്ലാത്തവിധത്തിലുള്ള (ഹൈക്കോടതിയിൽ അടുത്തകാലത്ത് ജഡ്ജി ആയിരുന്ന ചിലരുൾപ്പെടെ ബ്രാഹ്മണനെന്നോ, നായരെന്നോ, മുഹമ്മദീയനെന്നോ, ഈഴവനെന്നോ, ക്രിസ്ത്യാനിയെന്നോ ഉള്ള വ്യത്യാസം കൂടാതെ അനേകമാളുകളെ അത്ഭുതപരതന്ത്രരാക്കിയിട്ടുള്ള) ഈ വിധിക്ക് അദ്ദേഹത്തിന് മതിയായ കാരണവും സമാധാനവും ഉണ്ടായിരുന്നിരിക്കണം എന്ന് സമ്മതിച്ചുകൊള്ളുന്നു, എങ്കിലും ഈ മുടക്ക് സ്വാഭാവികനീതിക്ക് അശേഷം യോജിക്കുന്നതല്ലെന്നും അസാധുവാണെന്നും കൊച്ചിയിലെ രണ്ടു കോടതികളിൽ കേസ് വിസ്തരിച്ച മൂന്ന് ജഡ്ജിമാർക്കും ബോദ്ധ്യപ്പെട്ടു. തിരുവിതാംകൂറിൽനിന്നുള്ള വിധികർത്താക്കന്മാരിൽ സർവ്വപ്രകാരേണയും പൂജ്യനായ, ഈ കേസ് കേൾക്കുന്നതിന് ഗവണ്മെന്റ് പ്രത്യേകം തെരഞ്ഞെടുത്ത് നിയമിച്ച ജഡ്ജി ശങ്കരപ്പിള്ളയ്ക്കും ബോദ്ധ്യമായി...'.

'ഈ വിധിയെപ്പറ്റി സുറിയാനി സമുദായത്തിന്റെ ഇപ്പോഴത്തെ മനഃസ്ഥിതി വീരരാഘവയ്യങ്കാരെ ധരിപ്പിക്കാനായി ഞങ്ങൾ ഒരു ദൃഷ്ടാന്തം ഉദ്ധരിക്കാം. അദ്ദേഹം ഒരു ബ്രാഹ്മണനല്ലെന്നും അദ്ദേഹം ഇതുവരെയായി സ്വന്തമെന്ന് വിചാരിച്ച് കൈകാര്യം ചെയ്തുവന്ന പൂർവ്വാർജ്ജിതങ്ങളും സ്വയാർജ്ജിതങ്ങളുമായ സകല സ്വത്തുക്കളും വേറൊരാളുടെ വകയാണെന്നും, അദ്ദേഹത്തിന്റെ ഭാര്യാപുത്രാദികൾ അദ്ദേഹവുമായി അവരുടെ മനഃസ്ഥിതി അനുസരിച്ച് മേലാൽ ഇടപെടുന്നതായാൽ, അവരുടെ സകല സ്വത്തുക്കളും സാമുദായിക നിലയും ഉപേക്ഷിച്ചുപോകാൻ അവർ നിർബന്ധിതരായിത്തീരുമെന്നും ഒരു ഹൈക്കോടതി വിധികൊണ്ടോ മറ്റോ വന്നുകൂടിയാൽ അദ്ദേഹത്തിന്റെയും കുഞ്ഞുകുട്ടികളുടെയും മനഃസ്ഥിതി ഊഹിക്കാമല്ലോ. മലങ്കര സുറിയാനിസമുദായത്തിലുള്ള ഭൂരിപക്ഷം ആളുകളുടെ മനഃസ്ഥിതി ഇന്ന് അദ്ദേഹത്തിന്റെ വിധിയെപ്പറ്റി മേൽ വിവരിച്ചതുപോലെയാണെന്ന് ഞങ്ങൾ അദ്ദേഹത്തോട് ഉറപ്പു പറഞ്ഞുകൊള്ളുന്നു. ഇത് തെറ്റാണോ ശരിയാണോ എന്ന് അദ്ദേഹത്തിനും മറ്റുള്ളവർക്കും മദ്ധ്യേ സർവ്വലോകന്യായാധിപതിയായ ഈശ്വരൻ



വിധിക്കട്ടെ. ഈശ്വരാജ്ഞയാൽ അദ്ദേഹത്തിന് ലഭ്യമായതെന്ന് ഗണിക്കേണ്ട ന്യായാധിപസ്ഥാനത്തുനിന്നുണ്ടായ ഈ വിധിയെപ്പറ്റി അനവധി ആളുകളിൽനിന്ന് ഈശ്വരസന്നിധിയിലേക്ക് പുറപ്പെട്ടുകൊണ്ടിരിക്കുന്ന ആവലാതിയുടെ യാഥാർത്ഥ്യം അദ്ദേഹത്തിനും മറ്റുള്ളവർക്കും മനസ്സിൽ പതിയുന്ന ഒരവസരം ഈശ്വരൻ എല്ലാവർക്കും ഉണ്ടാക്കിക്കൊടുക്കണമെന്ന് ഒരു മതഭക്തനായ അദ്ദേഹവും മറ്റുള്ളവരും ഈശ്വരനോട് പ്രാർത്ഥിക്കയല്ലാതെ മനുഷ്യദൃഷ്ടിപ്രകാരം ഗത്യന്തരം കാണുന്നില്ല'.

തിരുവിതാംകൂർ ഹൈക്കോടതിയിൽനിന്നും അപ്രതീക്ഷിതമായുണ്ടായ പ്രതികൂലവിധി വട്ടശ്ശേരിൽ തിരുമേനിയെ അസ്വസ്ഥനാക്കി എന്നു പറയുന്നതായിരിക്കും ശരി. വാതിലുകളെല്ലാം അടച്ച ഒരു ഇരുണ്ട തടവറയിൽ ബന്ധനസ്ഥനാക്കപ്പെട്ട ഒരു പ്രതീതി ആയിരിക്കണം അദ്ദേഹത്തിന് തോന്നിയിരുന്നത്. വീരരാഘവയ്യങ്കാരുടെ വിധിക്കുശേഷം എന്തു നടപടിയാണ് സ്വീകരിക്കേണ്ടത് എന്ന് ആലോചിക്കുവാൻ കോട്ടയത്തു കൂടിയ ഒരു യോഗത്തിൽ 'കെ. സി. മാമ്മൻ മാപ്പിള സമുദായത്തിന്റെ ഭാവിയെപ്പറ്റി സംസാരിച്ചപ്പോൾ, റോമൻ കത്തോലിക്കാസഭയിൽ ചേർന്നാൽ എന്തെന്ന്' ഉള്ള അഭിപ്രായം ഫാദർ പി. റ്റി. ഗീവറുഗീസ് പുറപ്പെടുവിച്ചതായി മാമ്മൻ മാപ്പിളയുടെ ജീവിതസ്മരണകളിൽ എഴുതിയിട്ടുണ്ട്. എന്തെങ്കിലും ഒരു പുതിയ മാർഗ്ഗം തുറന്നുകിട്ടുന്നതിന് മനസ്സുനൊന്ത് ചിന്തിച്ചുകൊണ്ടിരുന്ന മെത്രാപ്പോലീത്തായ്ക്ക് ഈ ആശയം സ്വീകാര്യമായില്ലെന്ന് വ്യക്തമായിരുന്നു. പക്ഷേ, ഫാദർ പി. റ്റി. ഗീവറുഗീസിനെ അന്നുതൊട്ടേ ഈ ആശയം സ്വാധീനിച്ചിരുന്നു എന്ന് വ്യക്തമാണ്. മാർത്തോമ്മാസഭയുമായി ചേർന്നാലെന്തെന്ന ആശയവും ഈ സന്ദർഭത്തിൽ ചിലയാളുകൾ മുന്നോട്ടുവെച്ചതായി ഇസഡ്. എം. പാറേട്ട് പ്രസ്താവിക്കുന്നുണ്ട്[5]. തന്നെ സമാശ്വസിപ്പിക്കാൻവരുന്ന സകലരോടും സത്യം അവസാനത്തിൽ വിജയിക്കും എന്ന ആശയമായിരുന്നു തിരുമേനിയുടെ പ്രതിവചനം. ശ്വാസംമുട്ടൽ തോന്നിക്കുന്ന വിധത്തിലുള്ള ഒരു അന്തരീക്ഷമായിരുന്നു തിരുമേനിയെ സംബന്ധിച്ചിടത്തോളം അന്നുണ്ടായിരുന്നത്. ഇങ്ങനെയിരിക്കുമ്പോഴാണ് തിരുമേനിയുടെ ഭക്ഷണക്രമത്തെത്തന്നെ തകിടംമറിച്ച

5. മലങ്കര നസ്രാണികൾ, വാല്യം 4, ഇസഡ്. എം. പാറേട്ട്, പേജ് 593.

ഒരു സംഭവം ഉണ്ടായത്. ഓർത്തഡോക്സ് സഭയിലെ ആചാര്യന്മാരുടെ നിഷ്ഠയനുസരിച്ച് മാംസഭക്ഷണം പാടെ ത്യജിച്ചിരുന്ന ഈ സന്ന്യാസിവര്യന് മത്സ്യം ഒരു സ്വാദിഷ്ടവിഭവമായിരുന്നു. ഒരു ദിവസം ഉച്ചഭക്ഷണത്തിന് സാമാന്യം വലിയ ഒരു കരിമീൻ പാകം ചെയ്ത് വേലക്കാർ മേശയിൽ വെച്ചിരുന്നു. അത് രുചികരമായി തിരുമേനി ഭക്ഷിക്കുകയും ചെയ്തു. ഇതിനെ സെമിനാരി പുരയിടത്തിലുള്ള ഒരു കുളത്തിൽനിന്നും പിടിച്ചതാണെന്നും രണ്ട് വലിയ മീൻ ഉള്ളതിൽ ഒന്നിനെ മാത്രമേ വളരെ പണിപ്പെട്ടിട്ടും കിട്ടിയുള്ളെന്നും അവർ അദ്ദേഹത്തെ ധരിപ്പിച്ചു. അന്നു വൈകിട്ട് പതിവായുള്ള ഉലാത്തിനായി പറമ്പിലേക്ക് പോയ തിരുമേനി കരിമീൻ കിടന്ന കുളക്കരയിലേക്കു നടന്നു. ഭൃത്യന്മാരുടെ മത്സ്യബന്ധനശ്രമത്തിൽ വല്ലാതെ കലങ്ങിപ്പോയ കുളത്തിലെ വെള്ളം അപ്പോഴും ശരിയായി തെളിഞ്ഞിട്ടില്ലായിരുന്നു. ഇണ നഷ്ടപ്പെട്ട് പ്രജ്ഞയറ്റമട്ടിൽ രണ്ടാമത്തെ കരിമീൻ കുളത്തിന്റെ ഒരു മൂലയിൽ കിടക്കുന്നുണ്ടായിരുന്നു. അതിന്റെ ശ്വാസോച്ഛ്വാസംതന്നെ പ്രയാസപ്പെട്ടായിരുന്നു. ദാരുണമായ ഈ കാഴ്ച തിരുമേനിയുടെ ഹൃദയത്തിൽ പല വികാരങ്ങളെയും ഉദ്ദീപിപ്പിച്ചു. ഇണ നഷ്ടപ്പെട്ട ഒരു പക്ഷിയുടെ വേദന സ്വാംശീകരിക്കുവാൻ കഴിയാത്ത ഒരാൾക്ക് കവിയാകുവാൻ കഴിയുകയില്ലെന്നുള്ളതാണല്ലോ ഭാരതീയ ദർശനത്തിന്റെ ഉൽകൃഷ്ടമായ ഒരു കാതൽ. ഇതിനുംപുറമേ അളമുട്ടി ഗത്യന്തരമില്ലാതെ ഉഴലുന്ന തന്റെ അപ്പോഴത്തെ അനുഭവം വിവശതയാർന്ന് കിടക്കുന്ന ആ കരിമീന്റെ അവശതയിൽ അദ്ദേഹം ദർശിച്ചു. ഉടൻതന്നെ അദ്ദേഹം ഹൃദയത്തിൽ ഒരു തീരുമാനം എടുത്തു, ഇനിയൊരിക്കലും താൻ മത്സ്യഭക്ഷണവും കഴിക്കുകയില്ലെന്ന്. അങ്ങനെ മത്സ്യവും മാംസവും ആജീവനാന്തം ഉപേക്ഷിച്ച ആ ഹൃദയത്തിന്റെ ശ്രേഷ്ഠതയും മഹത്തായ അനുകമ്പയും അളക്കുന്നതിന് ആർക്ക് സാധിക്കും?

തന്റെ അടുത്ത സുഹൃത്തുകളോടൊന്നുംതന്നെ ആലോചിക്കാതെ അദ്ദേഹം വേറൊരു തീരുമാനംകൂടിയെടുത്തു. ഒരു പരീക്ഷണം നടത്തുന്നതിനുള്ള തീരുമാനമായിരുന്നു അത്. താമസിയാതെ പാത്രിയർക്കീസിന്റെ ആസ്ഥാനമായ മർദ്ദീനിലേക്കു പോയി അദ്ദേഹത്തെ നേരിൽക്കണ്ടു സഭയിൽ സമാധാനമുണ്ടാക്കണമെന്ന് അഭ്യർത്ഥിക്കുക. യൂദവംശജനായ ഏലിയാസ് തൃതീയൻ ആയിരുന്നു അന്നത്തെ പാത്രിയർക്കീസ് ബാവാ. കോടതിവിധിപ്രകാരം എതിർ



ഭാഗത്തിന് കൊടുക്കേണ്ട കേസ്ചെലവിനു വേണ്ട പണം തന്റെ അനുയായികളായ മറ്റു രണ്ട് കൂട്ടുട്രസ്റ്റികളെ ഏല്പിച്ചു. താൻ തിരികെ വരുന്നതിനുമുമ്പ് ഈ പണം കൊടുക്കേണ്ടിവന്നാൽ അവർക്ക് ബുദ്ധിമുട്ടുണ്ടാകാതിരിക്കുന്നതിനായിട്ടായിരുന്നു ഇതു ചെയ്തത്. കുണ്ടറ പള്ളിയിൽവെച്ചു ചെയ്ത ഒരു പ്രസംഗത്തിൽ തന്റെ യാത്രയുടെ ഉദ്ദേശം അദ്ദേഹം വിശദീകരിച്ചു. പാത്രിയർക്കീസിനെ കണ്ട് സഭയിലെ കുഴപ്പങ്ങളും അവയുടെ യഥാർത്ഥ കാരണങ്ങളും എന്താണെന്ന് അദ്ദേഹത്തെ ധരിപ്പിക്കുക മാത്രമാണ് തന്റെ ഉദ്ദേശം എന്ന് അദ്ദേഹം തീർത്തുപറഞ്ഞു. ഈ തീരുമാനം അദ്ദേഹത്തിന്റെ രാജ്യതന്ത്രജ്ഞതയുടെ ഒരു ഉദാഹരണമെന്നതിനു പുറമേ അദ്ദേഹത്തിന് വ്യക്തിവൈരാഗ്യം എന്ന ഒരു ദുർഗുണം ഒട്ടുംതന്നെയില്ലായിരുന്നു എന്നതിന്റെ തെളിവുംകൂടിയാണ്. അന്ത്യോഖ്യയുടെ ലൗകികാധികാരവാഞ്ഛയെ നഖശിഖാന്തം എതിർത്തുവെങ്കിലും അവിടുത്തെ സഭാനേതാക്കന്മാരോട് അദ്ദേഹത്തിന് വ്യക്തിപരമായ വെറുപ്പ് ഇല്ലായിരുന്നു. ഇക്കാര്യത്തിൽ, അദ്ദേഹത്തിന്റെ പിൻതലമുറക്കാരനായിരുന്ന മഹാത്മാഗാന്ധിയുടെ ഒരു ഗുണവിശേഷത്തിന്റെ മാതൃക ഇദ്ദേഹത്തിൽ നാം കാണുന്നു. ഗാന്ധിജി ബ്രിട്ടീഷ് മേൽകോയ്മയ്ക്കെതിരെ അക്രമരഹിതമായ യുദ്ധം പ്രഖ്യാപിച്ചിരുന്നെങ്കിലും അത് ഓരോ ബ്രിട്ടീഷ് പൗരനുമെതിരെയുള്ള വ്യക്തിപരമായ യുദ്ധമല്ലെന്ന് അനുയായികളെ സദാ ഓർമ്മിപ്പിക്കുമായിരുന്നു. നമ്മുടെ എതിർപ്പ് ബ്രിട്ടീഷ് സാമ്രാജ്യത്വത്തിനെതിരെയാണെന്നും ബ്രിട്ടീഷ് ജനതയോടല്ലെന്നും അദ്ദേഹം പഠിപ്പിച്ചു. ഇന്നു പക്ഷേ ബ്രിട്ടീഷാധിപത്യത്തിനോടുള്ള പോരാട്ടം ഇംഗ്ലീഷ് ഭാഷയോടുള്ള ഒരു എതിർപ്പായി ഉത്തരേന്ത്യയിൽ പലയിടത്തും പരിണമിച്ചിരിക്കുന്നു. എന്നാൽ ഇതിലടങ്ങിയിരിക്കുന്ന തത്വം സ്വയമേ അനുഷ്ഠിക്കുന്നതാണ് നാം തിരുമേനിയിൽ ഇവിടെ കാണുന്നത്. 1098 മിഥുനം 12–ാം തീയതി കുണ്ടറനിന്നും ബോംബെയിലേക്കും അവിടെനിന്നും മർദ്ദീനിലേക്കും അദ്ദേഹം യാത്രതിരിച്ചു. അന്ന് അറുപത്തിയഞ്ച് വയസ്സ് പ്രായമുണ്ടായിരുന്ന അദ്ദേഹത്തിന്റെ ആരോഗ്യസ്ഥിതി ഒട്ടും മെച്ചമല്ലായിരുന്നു. കണ്ണിന്റെ നിലയും തെല്ല് മോശമായിക്കൊണ്ടിരുന്നു. തന്നെയുമല്ല, നിയമസമാധാനത്തിന് പേരുകേട്ട ഒരു ഭരണകൂടമല്ലായിരുന്നു മർദ്ദീൻ ഉൾപ്പെട്ട അന്നത്തെ തുർക്കിരാജ്യത്തുണ്ടായിരുന്നത്. പലയിടങ്ങളിലും കൊള്ളക്കാരും കൊള്ളിവെയ്പ്പുകാരും

യഥേഷ്ടം വിലസിയിരുന്ന ഒരു കാലമായിരുന്നതിനാൽ ആ പ്രദേശത്തുകൂടിയുള്ള യാത്ര പൊതുവെ ആശങ്കാജനകമായിരുന്നു. എന്നിരുന്നാലും തന്റെ മനഃസാക്ഷിയുടെ പ്രേരണകൾക്ക് വശംവദനായി അപകടം നിറഞ്ഞ ഈ പരീക്ഷണത്തിന് അദ്ദേഹം ഒരുമ്പെടുകയായിരുന്നു. ഈശ്വരസഹായത്താൽ കടലും കരയും മരുഭൂമിയും ഒക്കെ താണ്ടി ആഗസ്റ്റ് ഒന്നാം തീയതി അദ്ദേഹം മർദ്ദീനിൽ എത്തിച്ചേർന്നു. പാത്രിയർക്കീസിന്റെ ആസ്ഥാനമായ കുർക്കുമാ ദയറായിലായിരുന്നു താമസം. ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് അദ്ദേഹത്തെ സസന്തോഷം സ്വീകരിച്ചു. മലങ്കരയിലെ പ്രശ്നങ്ങളെപ്പറ്റി രണ്ട് മഹാചാര്യന്മാരും കൂലംകഷമായി ചർച്ചകൾ നടത്തി. ഇത്തരുണത്തിൽ സഭയിൽ സമാധാനം ഉണ്ടാകാത്തപക്ഷം സഭതന്നെ നശിച്ചുപോകുമെന്ന് അദ്ദേഹം പാത്രിയർക്കീസിനെ ധരിപ്പിച്ചു. പക്ഷേ, ലൗകികാധികാരത്തെപ്പറ്റി അബ്ദുള്ളാ പാത്രിയർക്കീസിന്റെ അഭിപ്രായം ശരിയാണെന്നുള്ള മട്ടിലായിരുന്നു ഏലിയാസ് തൃതീയന്റെ ആദ്യപ്രതികരണം. തന്നെയുമല്ല വട്ടശ്ശേരിൽ തിരുമേനി പറയുന്ന വിധത്തിൽ കാര്യങ്ങൾ നടത്തിയാൽ അത് തന്റെ നിലനില്പിനുതന്നെ ഹാനികരമാകുമെന്ന ഭയവും പാത്രിയർക്കീസിന് ഉണ്ടായിരുന്നു എന്ന് തിരുമേനിക്ക് മനസ്സിലായി. അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരസഭയുടെ ആധിപത്യം തുടർന്നും ഉണ്ടായിരിക്കണമെന്നുള്ളത് തുർക്കി സർക്കാരിന്റെ ഒരു നയമാണെന്നുള്ള രഹസ്യം ഇവിടെ പ്രത്യേകം പ്രസ്താവ്യമാണ്. സാമ്രാജ്യത്വത്തിന്റെ രുചി ശരിയായി അനുഭവിച്ചിട്ടുള്ള ഒരു ഭരണവർഗ്ഗമായിരുന്നു തുർക്കിയിലുണ്ടായിരുന്നത്. ഇതെപ്പറ്റിയൊക്കെ ശരിയായ അവഗാഹമുണ്ടായിരുന്ന ഒരു മാന്യനായിരുന്നു ഓക്സ്ഫോർഡ് മിഷന്റെ അംഗമായിരുന്ന ഫാദർ ഹോംസ്. അദ്ദേഹം 1100 ഇടവം നാലാം തീയതി രണ്ടാം കാതോലിക്കായെ അനുമോദിക്കുന്നതിനായി കോട്ടയത്തിനടുത്ത് വാകത്താനത്തുള്ള പള്ളിയിൽ ചേർന്ന ഒരു യോഗത്തിൽ താഴെ കാണുന്നപ്രകാരം പ്രസ്താവിച്ചു:

‘അന്ത്യോഖ്യാ പാത്രിയർക്കീസിനെപ്പറ്റി പറഞ്ഞാൽ, മഹമ്മദീയ രാജാക്കന്മാരുടെ അധീനതയിലായശേഷം അവർ ഒരുനാളും സ്വാതന്ത്ര്യം അനുഭവിച്ചിട്ടില്ല. സഭാതലവന്മാരിൽനിന്നും തുർക്കി ഗവണ്മെന്റ് നികുതിപിരിച്ചുവന്നിരുന്നു. അവരുടെ വരവിനനുസരിച്ച് ഓരോ തുകയാണ് തുർക്കി ഗവണ്മെന്റ് വസൂലാക്കി വരുന്നത്. മർദ്ദീൻ



പാത്രിയർക്കീസിന് കൂടുതൽ വരവുണ്ടായാൽ കൂടുതൽ നികുതി പിരിക്കാൻ സാധിക്കുമെന്ന് കരുതി മലങ്കരസഭമേൽ ലൗകികാധികാരം സ്ഥാപിച്ചുകൊടുപ്പിക്കുന്നതിനും, അതു മുഖാന്തിരം അവരുടെ ഭണ്ഡാഗാരത്തെ വീർപ്പിക്കുന്നതിനും തുർക്കി ഗവണ്മെന്റും ശ്രമം നടത്തിയിട്ടുള്ളതായി എനിക്ക് അറിയുന്നതിനിടയായിട്ടുണ്ട്. ഇന്ത്യയിൽ ഉണ്ടായ ഒരു വിധിമൂലം മർദ്ദീൻ പാത്രിയർക്കീസിന്റെ ന്യായമായ അവകാശങ്ങളെയും അധികാരങ്ങളെയും കുറച്ചുകളഞ്ഞു. തുർക്കിദേശത്ത് പാത്രിയർക്കീസിനുള്ളതുപോലെ അധികാരം ഇന്ത്യയിലുള്ള പള്ളികളിന്മേലും സ്വത്തുക്കളിന്മേലും പാത്രിയർക്കീസിനുണ്ടാക്കിക്കൊടുക്കാൻ ബ്രിട്ടീഷ് ഗവണ്മെന്റ് വേണ്ടത് പ്രവർത്തിക്കണമെന്ന് തുർക്കി ഗവണ്മെന്റ് ബ്രിട്ടീഷ് ഗവണ്മെന്റിന് കുറെനാൾ മുമ്പ് ഒരെഴുത്ത് അയച്ചിരുന്നു. ആ എഴുത്ത് ഞാനും കാണുന്നതിനിടയായി. ബ്രിട്ടീഷ് ഗവണ്മെന്റ് മതസംബന്ധമായ യാതൊരു കാര്യങ്ങളിലും പ്രവേശിക്കുക പതിവില്ലാത്തതുകൊണ്ട് ഈ സംഗതിയിലും യാതൊന്നും ചെയ്യുന്നതിന് നിവൃത്തിയില്ലെന്ന് മറുപടി കൊടുത്തു. പണസംബന്ധമായ കാര്യങ്ങളിൽ പാത്രിയർക്കീസിന് അധികാരം വർദ്ധിപ്പിച്ചുകൊടുക്കുന്നതിൽ തുർക്കി ഗവണ്മെന്റിന് കാണുന്ന ഉത്സാഹം സംശയജനകമായിരിക്കുന്നുവെന്ന് വിശേഷിച്ചു പറയേണ്ടതില്ലല്ലോ’[6]. ഇതിന്റെയൊക്കെ വിപരീതഫലമായിരിക്കണം ബ്രിട്ടീഷ് വൈസ്രോയിമാർ മലങ്കരയിലെ സഭാസമാധാനത്തിനുവേണ്ടി പലപ്പോഴും പരിശ്രമിച്ചിട്ടുള്ളതെന്ന് തോന്നുന്നു.

വട്ടശ്ശേരിൽ തിരുമേനി രണ്ടുമൂന്നു മാസങ്ങൾ മർദ്ദീനിൽ താമസിച്ചു. ഏലിയാസ് തൃതീയൻ ബാവായുമായുള്ള സംഭാഷണങ്ങൾ തുടർച്ചയായി രണ്ടുമാസത്തിൽപ്പരം നീണ്ടുനിന്നു. എന്നാൽ 47-ാം ദിവസം ഔപചാരികമായ ഒരു ഉടമ്പടി വേണ്ട എന്ന നിലപാടിലേക്ക് പാത്രിയർക്കീസ് എത്തിച്ചേർന്നതായിട്ടാണ് 1099 മകരം 9-ാം തീയതി തിരുമേനി പരുമല സെമിനാരിയിൽനിന്നും എഴുതിയ ഒരു കത്തിൽ കാണുന്നത്. ‘നമുക്ക് ദൈവമുമ്പാകെയുള്ള ഉടമ്പടി മതി, കോടതി മുമ്പാകെയുള്ള ഉടമ്പടി ആവശ്യമില്ല. നിങ്ങളുടെ മുടക്കും സർവ്വ മുടക്കുകളും നാം തീർത്തിരിക്കുന്നു. അബ്ദൽമശിഹാ വാഴി

6. മലങ്കര നസ്രാണികൾ, വാല്യം 4, ഇസഡ്. എം. പാറേട്ട്, പേജ് 602.

ച്ചിട്ടുള്ള മേല്പട്ടക്കാരെയും അവരിൽനിന്നും സ്ഥാനം സ്വീകരി ച്ചിട്ടുള്ള പട്ടക്കാരെയും നാം അംഗീകരിച്ച് അനുഗ്രഹിച്ചിരിക്കുന്നു... ഈ വിവരം ബോദ്ധ്യപ്പെടുത്തി സഭയിൽ സമാധാനവും ഐക്യവും സ്ഥാപിക്കുന്നതിന് യൂലിയോസ് റമ്പാനെ നമ്മോടുകൂടി അയയ്ക്കാൻ തീരുമാനിച്ചു... അനന്തരം തങ്ങൾ മടങ്ങുന്നതിനുള്ള ഒരുക്കമായി. മുകളിൽ പറഞ്ഞിട്ടുള്ളവിധം മുടക്കുകൾ തീർക്കുകയും... ഇവിടെ സമാധാനവും ഐക്യവും പുനഃസ്ഥാപിക്കുന്നതിലേക്ക് യൂലിയോസ് മെത്രാനെ ഞങ്ങളോടൊന്നിച്ച് അയച്ചിരുന്നതായും വിവരിക്കുന്ന ഒരു പൊതുകല്പന മലങ്കരസഭയ്ക്കും, ഈ സംഗതികളെ സംബ ന്ധിച്ചും മഫ്രിയാനായെ വാഴിക്കുന്നതല്ലെന്ന് ശേഷം മെത്രാന്മാർ രജിസ്റ്റർ ഉടമ്പടി കൊടുക്കണമെന്നും മറ്റും വിവരിക്കുന്നതായി ഒസ്താത്തിയോസ് മെത്രാന്റെ പേർക്ക് വേറൊരു കല്പനയും പാത്രി യർക്കീസ് അദ്ദേഹത്തെ ഏല്പിച്ചു'. യാത്രചോദിച്ച് തിരികെ പോരു മ്പോൾ പാത്രിയർക്കീസ് വളരെ സന്തുഷ്ടനായിരുന്നു. മാർ ദീവന്നാ സ്യോസിന്റെ കഴുത്തിൽ അദ്ദേഹം ഒരു മാലയും ഒരു മെഡലും അണിയിച്ചു. വണ്ടികയറുന്ന സ്ഥലംവരെ അന്ത്യോഖ്യൻ വൈദിക വൃന്ദം അദ്ദേഹത്തെ അനുഗമിക്കുകയും ചെയ്തു. മഫ്രിയാനാ സ്ഥാനം മലങ്കരയിൽ ആവശ്യമില്ലെന്നു മാത്രമേ പത്രോസ് തൃതീയന് നിർബന്ധം ഉണ്ടായിരുന്നുള്ളൂ എന്നാണ് കരുതേണ്ടത്. വട്ടശ്ശേരിൽ തിരുമേനിയെ മലങ്കരയിലേക്ക് അനുഗമിക്കുന്നതിന് നിയോഗിച്ചിരുന്ന യൂലിയോസ് മെത്രാന്റെ പക്കൽ മുടക്കുതീർത്ത ഒരു പൊതുകല്പന ബാവാ ഏല്പിച്ചിരുന്നത്, മലയാളത്തു വന്നശേഷം പരസ്യമായി പ്രഖ്യാപിക്കപ്പെടണമെന്നായിരുന്നു അദ്ദേഹം ഉദ്ദേശിച്ചിരുന്നത്. മുടക്ക് അഴിച്ചു എന്ന വാർത്ത മലങ്കരയിൽ വ്യാപിച്ചപ്പോൾ ബാവാകക്ഷിക്കാരിൽ ചിലർക്ക് വലിയ അരിശം തോന്നിയതായി പറയപ്പെടുന്നു. ഇതിനിടെ വട്ടശ്ശേരിൽ തിരുമേനിയും യൂലിയോസ് മെത്രാനും പരിവാരങ്ങളും ഇന്ത്യയിൽ എത്തിക്കഴിഞ്ഞു. ബോംബെ യിൽനിന്നും തീവണ്ടിമാർഗ്ഗം അവർ കേരളത്തിലേക്ക് യാത്രയായി. ഷൊർണ്ണൂരിൽ വന്നപ്പോഴേക്കും വിമതരുടെ ഒരു പ്രത്യേക ദൂതൻ അവിടെവന്ന്, മുടക്ക് അഴിച്ച രേഖകൾ വല്ലതുമുണ്ടെങ്കിൽ അത് പുറത്തെടുക്കരുതെന്ന് ഒരു അഭ്യർത്ഥന യൂലിയോസ് മെത്രാന് സമർപ്പിച്ചു. ഈ അഭ്യർത്ഥന കിട്ടിയതിനുശേഷം അദ്ദേഹത്തിന്റെ പെരുമാറ്റത്തിൽ വലിയ വ്യത്യാസം കാണപ്പെട്ടു. ആർക്കോണത്തു



വെച്ചും അതിനുശേഷവും മുടക്കുതീർത്ത കല്പനയെപ്പറ്റി ആധി കാരികമായി സംസാരിച്ചിരുന്ന അദ്ദേഹത്തിന്റെ സ്വരം മാറിത്തുടങ്ങി. ഇതിനുമുമ്പുവരെ വട്ടശ്ശേരിൽ തിരുമേനിയെ തന്റെ സീനിയർ മെത്രാ പ്പോലീത്താ ആയി ബഹുമാനിച്ചുകൊണ്ടിരുന്ന മാർ യൂലിയോസിന്റെ പെരുമാറ്റശൈലിയിലും മലങ്കരയിൽ എത്തിയശേഷം വലിയ വ്യത്യാ സങ്ങൾ കണ്ടുതുടങ്ങി. ബുദ്ധിമാനായ മാർ ദീവന്നാസ്യോസിന് ഇതൊക്കെ അശുഭലക്ഷണങ്ങളായി തോന്നിയതിൽ അത്ഭുതമില്ല. ചുരുക്കിപ്പറഞ്ഞാൽ പാത്രിയർക്കീസ് ബാവാ മാർ യൂലിയോസ് വശം കൊടുത്തയച്ചിരുന്ന 'മുടക്കുതീർത്ത' കല്പന പൊടുന്നനവേ അപ്രത്യക്ഷമായതായിട്ടാണ് മലങ്കരജനങ്ങൾ പിന്നീട് മനസ്സിലാ ക്കിയത്. അതോടുകൂടി മാർ ദീവന്നാസ്യോസിന്റെ മർദ്ദീൻ സന്ദർശനം ഒരു തോൽവിയായിത്തീർന്നു എന്ന ധാരണയും പരന്നു.

ഈ പശ്ചാത്തലത്തിൽ, 1100 മിഥുനം അവസാനത്തോടുകൂടി വട്ടിപ്പണക്കേസ് പുനർവിചാരണ ചെയ്യുന്നതിനുള്ള ഒരു ഹർജ്ജി തയ്യാറാക്കി മെത്രാൻകക്ഷിക്കാർ കോടതിയിൽ ഫയൽചെയ്തു. ഈ റിവിഷൻ ഹർജ്ജിയിലെ പ്രധാന വാദങ്ങൾ താഴെ ചുരുക്കത്തിൽ പറയുന്നവയായിരുന്നു.

കാനോൻ സംബന്ധിച്ച് ഇരുകക്ഷികളും തമ്മിലുള്ള തർക്കം കോടതി തെറ്റിദ്ധരിച്ചു. ബാർ എബ്രായയുടെ കാനോൻതന്നെയാണ് രണ്ടു ഭാഗക്കാരും അംഗീകരിച്ചിരിക്കുന്നത്. എന്നാൽ കോടതിവിധി പ്രകാരം യഥാർത്ഥ കാനോൻ എന്ന് സ്ഥാപിക്കപ്പെട്ടിട്ടുള്ള 18 അക്കം പാത്രിയർക്കീസ് വിഭാഗം അംഗീകരിച്ചിട്ടുള്ളതല്ല. സുന്നഹദോസ് കൂടാതെ ഒരു മെത്രാപ്പോലീത്തായെ മുടക്കാമെന്നുള്ള നിഗമനം പൗരസ്ത്യസഭകളുടെ കാനോൻ നിയമങ്ങൾക്ക് വിരുദ്ധമാണ്. മുടക്കു ന്നതിനുമുമ്പ് സമാധാനം ചോദിച്ചിട്ടില്ല, നോട്ടീസ് കൊടുത്തിട്ടില്ല. ഇതെല്ലാം സ്വാഭാവികനീതിക്ക് വിപരീതമാണ്. അദ്ദേഹം ഉടമ്പടി കൊടുക്കാതിരുന്നതിനാൽ മാത്രമാണ് മുടക്കപ്പെട്ടത്. പ്രത്യക്ഷത്തിൽ അവിശ്വസനീയമായ പ്രതിഭാഗം സാക്ഷിമൊഴികളെ ആശ്രയിച്ച തിലും, വാദിഭാഗം സാക്ഷിമൊഴികളെ നിഷേധിച്ചതിലും കോടതിക്ക് പ്രമാദം പറ്റിയിട്ടുണ്ട്. അതിനാൽ ഹൈക്കോടതി പഴയ വിധി പുനഃ പരിശോധിക്കേണ്ടതാണ്. മുടക്കപ്പെട്ട മെത്രാപ്പോലീത്തായ്ക്ക് എതിരായി ശരിയായ ഒരു അന്വേഷണംപോലും നടന്നിട്ടില്ല. ഇതിനകം ബാവാകക്ഷിക്കാരുടെ ഒരു പ്രധാനിയായിരുന്ന സി. ജെ.

കുര്യൻ മരണമടഞ്ഞു. അത് 1923 ഫെബ്രുവരി 24-ാം തീയതിയായിരുന്നു. അന്ന് വീരരാഘവയ്യങ്കാരുടെ വിധി പ്രസ്താവിച്ചിരുന്നില്ല. നാലു വർഷങ്ങൾക്കുശേഷം അതായത് 1927 സെപ്തംബർ 8-ാം തീയതി കോനാട്ട് മാത്തൻ മല്പാനും മരിച്ചു. സി. ജെ. കുര്യൻ മരിച്ച് സൂക്ഷം പതിനൊന്ന് വർഷങ്ങൾ കഴിഞ്ഞപ്പോളാണ് വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്തത്, അതായത് 1934 ഫെബ്രുവരി 23-ാം തീയതി. വട്ടശ്ശേരിൽ തിരുമേനിക്കെതിരായി വട്ടിപ്പണക്കേസിൽ വിധി പ്രസ്താവിച്ച വീരരാഘവയ്യങ്കാരും ചീഫ് ജസ്റ്റീസ് സ്ഥാനത്തുനിന്നും വിരമിച്ച് പെൻഷൻപറ്റി പിരിഞ്ഞുപോയി. ഇംഗ്ലീഷുകാരനായ ചാറ്റ്ഫീൽഡ് ആ ഒഴിവിൽ ചീഫ് ജസ്റ്റീസായി നിയമിതനായി. ആദ്യത്തെ ഹർജ്ജി പരിഗണിച്ച കോടതിയിലെ ഒരു ജഡ്ജികൂടിയുള്ള ബഞ്ചായിരിക്കണം പുനർഹർജ്ജി പരിഗണിക്കേണ്ടതെന്നുള്ള നിയമമനുസരിച്ച് വട്ടിപ്പണക്കേസിന്റെ പുനർഹർജ്ജി സ്വീകരിക്കുന്നതിനെപ്പറ്റി പര്യാലോചിക്കുവാൻ പുതിയ ചീഫ് ജസ്റ്റീസ് ചാറ്റ്ഫീൽഡിന്റെ നേതൃത്വത്തിലുള്ള ഒരു ഫുൾബഞ്ച് രൂപീകൃതമായി. 1101 കന്നിമാസം 12-ാം തീയതിയും 13-ാം തീയതിയും ഇതിന്റെ വാദം നടന്നു. മാർ ദീവന്നാസ്യോസിനു വേണ്ടി കോടതിയിൽ ഹാജരായത് കെ. ജി. ശേഷയ്യർ എന്ന അഭിഭാഷകനായിരുന്നു. അപ്പീലിന്റെ അവധി കഴിഞ്ഞുപോയതിനാൽ കേസ് കാലഹരണപ്പെട്ടുപോയി എന്ന വാദം കോടതി അംഗീകരിച്ചില്ല. കാരണം, നിശ്ചിത സമയപരിധിക്കുള്ളിൽത്തന്നെ മെത്രാൻകക്ഷിക്കാർ കോടതിയിൽ അപേക്ഷ സമർപ്പിച്ചിരുന്നു എന്നതിന് തെളിവുണ്ടായിരുന്നു. അതിനാൽ അപ്പീൽ ഫയലിൽ സ്വീകരിക്കാൻതന്നെ കോടതി തീരുമാനിച്ചു. കുംഭം 13-ാം തീയതി കേസ് ചീഫ് ജസ്റ്റീസിന്റെ കോടതിയിൽ ആരംഭിച്ചു. ബാവാകക്ഷിക്കാർക്കുവേണ്ടി മദ്രാസ് അഡ്വക്കേറ്റ് ജനറൽ റ്റി. ആർ. വെങ്കിട്ടരമണശാസ്ത്രിയും മാർ ദീവന്നാസ്യോസിനുവേണ്ടി സർ അല്ലടി കൃഷ്ണസ്വാമി അയ്യരും വാദം നടത്തി. മുമ്പ് വീരരാഘവയ്യങ്കാരുടെ കൂടെച്ചേർന്ന് മെത്രാൻകക്ഷിക്കെതിരായി നിലപാടെടുത്തിരുന്ന ജസ്റ്റീസ് ചാറ്റ്ഫീൽഡ് പുനർഹർജ്ജിയുടെ പരിഗണനവേളയിൽ മുൻ തീരുമാനത്തിന് കടകവിരുദ്ധമായ നിലപാടാണ് സ്വീകരിച്ചത്. ഈ തീരുമാനത്തോട് മറ്റ് രണ്ട് ജഡ്ജിമാരും യോജിക്കുകയും ചെയ്തു. 1101 മീനം 3-ാം തീയതി പുനർഹർജ്ജി സ്വീകരിച്ചുകൊണ്ട് എഴുതിയ



വിധിയിൽ മുടക്ക് സ്വാഭാവികനീതിക്കെതിരായിരുന്നുവെന്നും അതിനാൽ ആദ്യവിധി നിലനിൽക്കത്തക്കതല്ല എന്നും സൂചിപ്പിച്ചിരുന്നു. ഇതനുസരിച്ച് റിവ്യൂഹർജ്ജിയുടെ വാദം 1103 മീനമാസത്തിൽ നടന്നു. ചീഫ് ജസ്റ്റീസ് ചാറ്റ്ഫീൽഡിനെക്കൂടാതെ ജോസഫ് തളിയത്ത്, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള എന്നീ രണ്ട് ജഡ്ജിമാരും ബഞ്ചിലുണ്ടായിരുന്നു. വട്ടശ്ശേരിൽ തിരുമേനിക്കുവേണ്ടി ഹാജരായത് സുപ്രസിദ്ധ അഭിഭാഷകനായിരുന്ന ന്യൂജന്റ് ഗ്രാന്റ് ആയിരുന്നു. അദ്ദേഹത്തെ സഹായിച്ചവർ സർവ്വശ്രീ ഇ. ജെ. പീലിപ്പോസ്, കെ. കെ. ലൂക്കോസ്, എം. കെ. കൃഷ്ണൻനായർ എന്നിവർ ആയിരുന്നു. ബാവാകക്ഷിക്കുവേണ്ടി സർ സി. പി. രാമസ്വാമിഅയ്യർ, എൻ. രാജഗോപാലഅയ്യങ്കാർ, ജോസഫ് പഞ്ഞിക്കാരൻ എന്നിവരാണ് ഹാജരായത്. ഇരുഭാഗക്കാരുടെയും വാദം സുമാർ എട്ട് ദിവസം നീണ്ടുനിന്നു താൻ മുമ്പെടുത്ത തീരുമാനം ശരിയായിരുന്നില്ലെന്ന് ബോദ്ധ്യമായപ്പോൾ അത് തിരുത്തുന്നതിന് ആത്മാർത്ഥമായി ജസ്റ്റീസ് ചാറ്റ്ഫീൽഡ് പരിശ്രമിക്കുന്ന കാഴ്ചയാണ് ഈ കേസിൽ നാം കാണുകയുണ്ടായത്. മറ്റ് രണ്ടു ജഡ്ജിമാരും അദ്ദേഹത്തോട് യോജിക്കുകയും ചെയ്തു. ജസ്റ്റീസ് തളിയത്തിന്റെ വിധിയിൽ ആംഗ്ലിക്കൻ സഭയുടെ ഭരണഘടനപ്രക്രിയകൾ മലങ്കരസഭയുടെ ഭരണത്തിൽ ആരോപിക്കുന്നത് ശരിയല്ലെന്ന് പ്രത്യേകം ചൂണ്ടിക്കാട്ടിയിരുന്നു. 'ഇംഗ്ലണ്ടിലെ ആംഗ്ലിക്കൻസഭയുടെ ഘടന പ്രത്യേക രീതിയിലുള്ളതാണ്, അവിടെ സഭയുടെ നിയമങ്ങൾ രാജ്യത്തെ നിയമങ്ങളുടെ ഒരു ഭാഗമാണ്. അവിടെ സഭയുടെ കോടതികൾ സ്വകാര്യ ട്രൈബ്യൂണലുകൾ അല്ല... ഗവണ്മെന്റും കോടതികളും ആ സഭയെ മിക്ക കാര്യങ്ങളിലും നിയന്ത്രിക്കുന്നു. ഇംഗ്ലണ്ടിലെ ആംഗ്ലിക്കൻസഭയിലെ പുരോഹിതന്മാരെ സംബന്ധിച്ച കേസുകളിലെ വിധി മലങ്കരസഭയിലെ കാര്യങ്ങൾ സംബന്ധിച്ച് ബാധകമാക്കുന്നത് വളരെ സൂക്ഷ്മതയോടുകൂടി ചെയ്യേണ്ട ഒരു കാര്യമാണ്'[7]. അതുപോലെ രണ്ടു ഭാഗത്തേയും സാക്ഷികളുടെ മൊഴികൾ പരിഗണിക്കുന്നതിനിടയിൽ ഓരോരുത്തരുടെ വിശ്വസനീയതയെ ജസ്റ്റീസ് ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള അപഗ്രഥിക്കുന്നതും നമുക്ക് കാണാം. പരദേശിയായ ഒസ്താത്തിയോസ് മെത്രാച്ചനും ഇ. ജെ. ജോണും കൊടുത്ത

7. മാർ ദീവന്നാസ്യോസിന്റെ നിത്യാക്ഷരങ്ങൾ, വാല്യം 3, ഇസഡ്. എം. പാറേട്ട്, പേജ് 378.

മൊഴികളിൽ ഉണ്ടായ പൊരുത്തക്കേടിനെപ്പറ്റി അദ്ദേഹം വിധിയിൽ പറഞ്ഞിരിക്കുന്ന ഭാഗം രസകരമാണ്.

'ഇവർ രണ്ടുപേരുടെയും മൊഴി സൂക്ഷ്മമായി ഞാൻ വായിച്ചു നോക്കിയിട്ട് അവർ പൊരുത്തപ്പെടുന്നത് എങ്ങനെയാണെന്ന് എനിക്കു മനസ്സിലാകുന്നില്ല. ഇവരിൽ ആരുടെ എങ്കിലും ഒരാളുടെ മൊഴി ശരിയാണെന്നും മറ്റേയാളിന്റെ മൊഴി തെറ്റാണെന്നും വിചാരിക്കാതെ ഗത്യന്തരമില്ല. പ്രതിഭാഗം 23-ാം സാക്ഷി (ഒസ്താത്തിയോസ്) കേസിൽ അതീവ തല്പരകക്ഷിയാണ്. എന്നാൽ ജോണിന് ഈ കേസിൽ നഷ്ടമോ ലാഭമോ ഒന്നും വരാനില്ല... സഭയ്ക്ക് നന്മ വരണമെന്നുള്ളതിനു മാത്രമേ അദ്ദേഹത്തിനു താല്പര്യമുള്ളൂ. ഒരു തത്വത്തിനുവേണ്ടിയാണ് അദ്ദേഹം നിലകൊള്ളുന്നത്. ആ തത്വങ്ങൾ സ്ഥാപിക്കുന്നതിനുവേണ്ടി ത്യാഗങ്ങൾ സഹിക്കുന്നതിന് അദ്ദേഹം സന്നദ്ധനാണ്. എന്നാൽ അതിനുവേണ്ടി അദ്ദേഹം കള്ള സാക്ഷി പറയുമെന്ന് ഞാൻ വിശ്വസിക്കുന്നില്ല. ഈ രാജ്യത്തിൽ ഉന്നതമായ ഒരു സ്ഥാനമാണ് മി. ജോണിനുള്ളത്. അദ്ദേഹത്തിന്റെ മൊഴിക്ക് വലുതായ വില കല്പിക്കുന്നതിന് ഈ രാജ്യത്തുള്ള സ്ഥാനവും മാനവും മാത്രം മതിയാകും. ഞാൻ മുൻപറഞ്ഞ കാര്യംകൂടി നോക്കുമ്പോൾ ഒസ്താത്തിയോസിനെക്കാൾ കൂടുതൽ വിശ്വസിക്കേണ്ടത് ജോണിനെയാണെന്നുള്ളതിന് എനിക്ക് സംശയം ഒന്നും ഇല്ല'[8].

റിവ്യൂഹർജ്ജിയുടെ വിചാരണസമയത്ത് സർ സി. പി. രാമസ്വാമി അയ്യർ മുമ്പോട്ടുവെച്ച വാദഗതികളിൽ ഒന്ന് മാർ ദീവന്നാസ്യോസിന്റെ കാര്യത്തിൽ സ്വാഭാവികനീതിയുടെ അടിസ്ഥാനത്തിൽ പെരുമാറേണ്ട ചുമതല ഒന്നും പാത്രിയർക്കീസിനില്ല എന്നുള്ളതായിരുന്നു. കാരണം തനിച്ച് ഒരു മെത്രാപ്പോലീത്തായെ മുടക്കുവാൻ അദ്ദേഹത്തിന് അധികാരം ഇല്ലെന്നായിരുന്നു ഒന്നാംപ്രതി മാർ ദീവന്നാസ്യോസ് എപ്പോഴും വാദിച്ചിരുന്നത്. തന്നെയുമല്ല പാത്രിയർക്കീസ് വിളിച്ചിട്ടും അദ്ദേഹത്തെ കാണാൻ ഒന്നാംപ്രതി കൂട്ടാക്കിയില്ല എന്നും പാത്രിയർക്കീസിനോട് ധിക്കാരമായി പെരുമാറി എന്നും മറ്റും ആയിരുന്നു വാദം. ഇമ്മാതിരി ഒഴികഴിവുകൾ സ്വാഭാവികനീതി പുലർത്തുന്ന ബാദ്ധ്യതയിൽനിന്നും പാത്രിയർക്കീസിനെ വിമുക്തമാക്കുന്നില്ല എന്ന് സർ സി. പി.യുടെ വാദങ്ങൾ നിരാകരിച്ചുകൊണ്ട് ജസ്റ്റീസ് ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയുടെ വിധിയിൽ പറയുന്നുണ്ട്. സർ സി. പി.യുടെ മറ്റൊരു വാദം അബ്ദൽമശിഹായെ സ്വീകരിച്ചതുവഴി ഒന്നാംപ്രതിയും അനുയായികളും സഭയ്ക്ക് ഇതരന്മാരും ശീശ്മക്കാരും ആയിത്തീർന്നു എന്നാണ്. ഇതിലും കഴമ്പില്ല എന്നാണ് വിധിന്യായത്തിൽ പറയുന്നത്. പാത്രിയർക്കീസിന്റെ അധികാരം ഒന്നാംപ്രതി നിഷേധിച്ചിട്ടില്ല. ശരിയായ പാത്രിയർക്കീസ് ആരാണെന്നുള്ള കാര്യത്തിൽ തർക്കം നിലവിലുണ്ടായിരുന്നു. രണ്ടുപേരുള്ളതിൽ ഒരാളെ സ്വീകരിച്ചു എന്നുള്ളത് തെറ്റാണെന്ന് സങ്കല്പിച്ചാൽപ്പോലും അതിന് ശിക്ഷ നല്കേണ്ടത് ആത്മീയമേലധികാരിയാണ്, അല്ലാതെ സിവിൾകോടതി അല്ല. അങ്ങനെ ഈ വാദവും പാളിപ്പോയി. 1103 മിഥുനം 19-ാം തീയതി തനിക്ക് അനുകൂലമായി പ്രസ്താവിച്ച പുനർവിധി വട്ടശ്ശേരിൽ തിരുമേനിക്ക് വളരെ അധികം സന്തോഷം നല്കി എന്നത് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇതിന് തൊട്ടുപിന്നാലെ കർക്കടകമാസത്തിൽ സെമിനാരിയുടെ കൈവശം സംബന്ധിച്ച് പോലീസ് ഇടപെട്ട ഒരു കേസിലും തിരുമേനിക്ക് അനുകൂലമായി വേറൊരു വിധിയും ഉണ്ടായി. ഇതിനൊക്കെ മുമ്പായി തിമിരം ബാധിച്ചിരുന്ന തിരുമേനിയുടെ കണ്ണുകൾ രാമനാട്ട് തിരുപ്പത്തൂരുള്ള ഒരു സ്വീഡിഷ് മിഷൻ ആശുപത്രിയിൽവെച്ച് വിജയകരമായ ഒരു ശസ്ത്രക്രിയയ്ക്ക് വിധേയമാക്കുകയും (1102 നവംബർ) അദ്ദേഹത്തിന് നല്ല കാഴ്ച ലഭ്യമാകുകയും ചെയ്തു. ആകപ്പാടെ കഷ്ടകാലം എല്ലാം മാറി കണ്ണിനും മനസ്സിനും ശോഭയുള്ള ഒരു അന്തരീക്ഷം അടുത്തുവരുന്നു എന്ന് തിരുമേനിക്ക് തോന്നിയിരിക്കണം. ആനപ്പാപ്പിയുടെ കുരുതിക്കുശേഷം ഒരുമാതിരി ഭീകരാന്തരീക്ഷം നിലനിന്നിരുന്ന പഴയസെമിനാരിയുടെ പരിസരവും പുതിയ വിധിയുടെ ഫലമായി വട്ടശ്ശേരിൽ തിരുമേനിയുടെ പൂർണ്ണ അധികാരത്തിൻകീഴിലായി. എതിരാളികൾക്ക് നിരാശ പകർന്നുകൊണ്ട് വട്ടിപ്പണക്കേസിന്റെ പുനർവിധി മലങ്കരയുടെ തുടർവ്യവഹാരവേദിയിൽ ഒരിക്കലും മാറ്റാത്ത ഒരു തിരശ്ശീലയായി രൂപാന്തരപ്പെട്ടു. തൽക്കാലം എങ്കിലും സഭാന്തരീക്ഷത്തിൽ ഒരു ശാന്തത എല്ലാവർക്കും അനുഭവപ്പെട്ടു എന്ന് തീർച്ചയാണ്.

8. മാർ ദീവന്നാസ്യോസിന്റെ നിത്യാക്ഷരങ്ങൾ, വാല്യം 3, ഇസഡ്. എം. പാറേട്ട്, പേജ് 399.

തുടർച്ചയായി ഉണ്ടായിക്കൊണ്ടിരുന്ന വിജയഗാഥയുടെ പരിസമാപ്തി എന്ന മട്ടിൽ പതിനാറ് വർഷമായി മുടങ്ങിക്കിടന്നിരുന്ന മലങ്കരസഭാ മാനേജിംഗ് കമ്മറ്റിയുടെ ഒരു യോഗം 1103 കർക്കടകം 31-ാം തീയതി സമ്മേളിക്കുന്നതിനായി വേണ്ടപ്പെട്ട എല്ലാവരുടെയും പേർക്ക് മാർ ദീവന്നാസ്യോസ് നോട്ടീസയച്ചു. വ്യവഹാരങ്ങളുടെ നൂലാമാലയിൽ കുടുങ്ങി ദീർഘനാൾ സന്നിഗ്ദ്ധാവസ്ഥയിൽ കിടന്നിരുന്ന പഴയസെമിനാരിയിൽവെച്ച് തന്നെ കമ്മറ്റി കൂടുന്നതിനായിരുന്നു തീരുമാനം. കക്ഷിഭേദമെന്യേ എല്ലാ അംഗങ്ങൾക്കും നോട്ടീസ് അയച്ചിരുന്നു. താൻ മലങ്കര മെത്രാപ്പോലീത്തായായി ഭരണം ഏറ്റപ്പോൾ മുതൽ ഇതഃപര്യന്തമുള്ള കണക്കുകൾ അദ്ദേഹം മാനേജിംഗ് കമ്മറ്റിയിൽ സമർപ്പിച്ച് അംഗീകാരം നേടി. '1085 മുതൽ തുടർച്ചയായി ഉണ്ടായിക്കൊണ്ടിരിക്കുന്ന കുഴപ്പങ്ങളെ ദൈവാശ്രയത്തോടെ അഭിമുഖീകരിക്കുകയും ജനങ്ങൾക്ക് നേതൃത്വംനല്കുകയും എല്ലാറ്റിനും പരിഹാരമുണ്ടാക്കി സഭയെ അപകടത്തിൽനിന്ന് രക്ഷിക്കുകയും മരണനിഴലിൻതാഴ്വരയിൽനിന്ന് പച്ചമേച്ചിൽസ്ഥലത്തെത്തിക്കുകയും ചെയ്ത മാർ ദീവന്നാസ്യോസിനെ അനുമോദിക്കുന്നതായും ദൈവത്തെ മഹത്വപ്പെടുത്തുന്നതായും മാനേജിംഗ്കമ്മറ്റി നിശ്ചയം ചെയ്തു' എന്ന് ഒരു പ്രമേയം പാസ്സാക്കിയതായിട്ടാണ് രേഖകളിൽ കാണുന്നത്. സുപ്രധാനമായ മറ്റൊരു പ്രമേയം സഭയ്ക്ക് ഒരു നക്കൽ ഭരണഘടന എഴുതി ഉണ്ടാക്കുന്നതിന് റാവുസാഹിബ് ഒ. എം. ചെറിയാന്റെ നേതൃത്വത്തിൽ ഒരു കമ്മറ്റിയെ നിയോഗിക്കുന്നതായിരുന്നു. മലങ്കരസഭയ്ക്ക് ശരിയായ ഒരു ഭരണഘടന വേണമെന്ന് വട്ടശ്ശേരിൽ തിരുമേനി എന്തുമാത്രം ആഗ്രഹിച്ചിരുന്നു എന്നതിന്റെ തെളിവാണ് അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ ഒന്നരദശാബ്ദത്തിൽ പരം നിർജ്ജീവമായിക്കിടന്ന കമ്മറ്റി ആദ്യമായി കൂടിയപ്പോൾ ഈ വിഷയത്തെപ്പറ്റി ഒരു പ്രമേയം പാസ്സാക്കിയത്. നക്കൽ ഉണ്ടാക്കുന്ന കമ്മറ്റിയുടെ കൺവീനറായി തിരുമേനിയുടെ വലതുകൈയായി പ്രവർത്തിച്ചിരുന്ന ഒ. എം. ചെറിയാനെ നിയമിച്ചതും ഈ വിഷയത്തിൽ തിരുമേനിക്കുണ്ടായിരുന്ന താല്പര്യത്തെ കാണിക്കുന്നു.

### സസ്പെൻഷൻ കേസ്

ഇങ്ങനെയിരിക്കുമ്പോഴാണ് അന്ത്യോഖ്യാ പ്രതിനിധിയായ യൂലിയോസ് മെത്രാൻ ഒരു പുതിയ തന്ത്രം ആവിഷ്കരിച്ച് നടപ്പിലാക്കാൻ ശ്രമിച്ചത്. ഹൈക്കോടതിയിലെ പുതിയ വിധിപ്രകാരം മാർ ദീവന്നാസ്യോസ് ഉടൻതന്നെ വട്ടിപ്പണം വസൂലാക്കുമെന്ന് ഉറപ്പുണ്ടായതിനാൽ അതിൽനിന്നും അദ്ദേഹത്തെ തടയുന്നതിനായും, ഒരുപക്ഷേ മ്ലാനമനസ്കരായ തന്റെ അണികളുടെ വീര്യം നിലനിർത്തുന്നതിനുമായും, മൂർച്ച പൊയ്പ്പോയ വജ്രായുധമായ മുടക്ക് ഒന്നുകൂടി പ്രയോഗിച്ചുകളയാമെന്ന് മാർ യൂലിയോസ് നിരൂപിച്ചു. 1104 ചിങ്ങം 2-ാം തീയതി പാണംപടിപള്ളിയിൽനിന്നും അയച്ച ഒരു നോട്ടീസിൻപ്രകാരം മെത്രാപ്പോലീത്താ സ്ഥാനത്തുനിന്നും മാർ ദീവന്നാസ്യോസിനെ സസ്പെന്റു ചെയ്തതായി അദ്ദേഹം പ്രഖ്യാപിച്ചു. ഈ സസ്പെൻഷൻ കേസിനെ രണ്ടാംവട്ടിപ്പണക്കേസെന്നും ചിലർ വിളിച്ചിരുന്നു. പ്രായത്തിലും സ്ഥാനലബ്ധിയിലും മാർ യൂലിയോസ് വട്ടശ്ശേരിൽ തിരുമേനിയെക്കാൾ വളരെ ജൂനിയർ ആയിരുന്നു. തന്നെയുമല്ല ഏലിയാസ് റമ്പാൻ ആയിരുന്ന അദ്ദേഹത്തിന് യൂലിയോസ് എന്ന പേരിൽ മർദ്ദീനിൽവെച്ച് എപ്പിസ്കോപ്പാസ്ഥാനം കൊടുത്ത ശുശ്രൂഷയിൽ പാത്രിയർക്കീസിനോടൊപ്പം മാർ ദീവന്നാസ്യോസും പങ്കെടുത്തിരുന്നു. അങ്ങനെ എല്ലാ വിധത്തിലും തന്നെക്കാൾ വളരെ മുതിർന്ന ഒരു മെത്രാപ്പോലീത്തായെ സസ്പെന്റു ചെയ്യുന്നതിന്റെ ഔചിത്യത്തെപ്പറ്റി മാർ യൂലിയോസ് ചിന്തിക്കുക പോലും ചെയ്തിരുന്നില്ല എന്ന് വ്യക്തമാണ്. എന്തായാലും മെത്രാപ്പോലീത്താ സ്ഥാനത്തുനിന്നും നീക്കം ചെയ്യപ്പെട്ടിരിക്കുന്നതിനാലും അദ്ദേഹവും മറ്റ് പ്രതികളും വേദവിപരീതികളും സഭയ്ക്ക് ഇതരന്മാരും ആയിരിക്കുന്നതിനാലും ഇവർക്ക് വട്ടിപ്പണം വാങ്ങുന്നതിന് അവകാശം ഇല്ലെന്നും അതിൽനിന്നും അവരെ നിരോധിക്കണമെന്നും മറ്റും ആയിരുന്നു സസ്പെൻഷൻ കേസിൽ വാദികളുടെ സത്യവാങ്മൂലത്തിൽ ആവശ്യപ്പെട്ടിരുന്നത്. ഈ കേസിനെപ്പറ്റി ആലോചിക്കുമ്പോൾ, മലങ്കരയിൽ ഒരിക്കലും സമാധാനം പാടില്ല എന്നും ഒരു കേസ് തീരുമ്പോൾ പുതിയ കേസുകൾ ഉണ്ടാക്കി അന്തരീക്ഷം കലുഷിതമാക്കണമെന്നും നിർബന്ധമുള്ള ചിലർ പരമ്പരാഗതമായി ഈ നാട്ടിൽ ജനിക്കുന്നുണ്ടെന്നുള്ള ഒരു ശങ്ക ആർക്കും ഉണ്ടാകാവുന്നതാണ്. ഈ വ്യവഹാരപ്രവണത വട്ടിപ്പണക്കേസ് നടന്ന പഴയകാലത്തും, സമുദായക്കേസ് നടക്കുന്ന ഇന്നത്തെ കാലത്തും സഭാകേന്ദ്രതലത്തിലും ഇടവകതലങ്ങളിലും തുടർന്നുകൊണ്ടിരിക്കുന്നു എന്നുള്ളത് സങ്കടകരമാണ്. മിക്കയിടത്തും വ്യക്തി

പരമായ പകപോക്കലുകളാണ് ഇതിന് പിൻപിലുള്ളത്. ഓരോ വ്യവഹാരത്തിനും നീതീകരണം കണ്ടുപിടിച്ച് ജനങ്ങളെ കബളിപ്പിക്കുന്നതിന് വിരുതുള്ളവർ മറ്റുള്ളവരെക്കാൾ തങ്ങളാണ് കൂടുതൽ സഭാസ്നേഹികൾ/ഇടവകസ്നേഹികൾ എന്ന് ഉദ്ഘോഷിച്ചുകൊണ്ട് നേതൃത്വനിരയിൽ കഴിഞ്ഞുകൂടാൻ ശ്രമിക്കുന്നു. ഏതായാലും മാർ യൂലിയോസിനെയും മാർ ദീവന്നാസ്യോസിനെയും കമ്മീഷണർ മുഖാന്തിരമാണ് ഈ കേസിൽ വിസ്തരിച്ചത്. 1104 ചിങ്ങം 24 മുതൽ വൃശ്ചികം 4 വരെ വാദിഭാഗം രണ്ടാം സാക്ഷിയായിട്ടായിരുന്നു വട്ടശ്ശേരിൽ തിരുമേനിയെ ജഡ്ജി എൻ. കുമാരന്റെ കോടതിയിൽ വിസ്തരിച്ചത്. 28 ദിവസം നീണ്ടുനിന്ന ഈ വിസ്താരം പുരോഗമിച്ചുകൊണ്ടിരുന്നപ്പോൾ കമ്മീഷണറുടെ പടി കെട്ടിവെയ്ക്കുന്നതിന് പലതവണ അവധിവെച്ചിട്ടും തുടർച്ചയായി വീഴ്ചവരുത്തിയതിനാൽ അന്യായം ചെലവുസഹിതം തള്ളിയതായിട്ടുള്ള ഒരു വിധിയാണ് കുമാരൻ ജഡ്ജി അവസാനം പ്രസ്താവിച്ചത്. അങ്ങനെ വലിയ ആരവത്തോടുകൂടി പ്രത്യക്ഷപ്പെട്ട രണ്ടാം വട്ടിപ്പണക്കേസിൽ നിശബ്ദരായും അപമാനിതരായും പരാജിതരാകുന്നതിനുള്ള ദുര്യോഗം ആണ് എതിർഭാഗത്തിന് ഉണ്ടായത്. ഇത്രയും ആയപ്പോൾ അവർക്ക് പറ്റിയ അമളി മനസ്സിലാക്കിയ മട്ടിൽ കേസ് വീണ്ടും ഫയലിൽ സ്വീകരിക്കണമെന്ന് കാണിച്ച് ബാവാകക്ഷിക്കാർ തിരുവിതാംകൂർ ഹൈക്കോടതിയിൽ ഒരു അപ്പീൽ ബോധിപ്പിച്ചു. പക്ഷേ, എതിർഭാഗത്തേക്ക് നോട്ടീസ് അയയ്ക്കുന്നതിനുള്ള പടി കെട്ടികൊടുക്കാതിരുന്നതിനാൽ ബഹുമാനപ്പെട്ട ഹൈക്കോടതി അവരുടെ ഈ അപ്പീലും തള്ളിക്കളഞ്ഞു. അങ്ങനെ വട്ടശ്ശേരിൽ തിരുമേനിക്കെതിരായി കെട്ടിച്ചമച്ച രണ്ടാം വട്ടിപ്പണക്കേസ് രണ്ടാം തവണയും പൊട്ടിത്തകർന്നു.

ഇതിനിടെ രണ്ടാം കാതോലിക്കാ ആയിരുന്ന ബസേലിയോസ് മാർ ഗീവറുഗീസ് 1104 ധനു 3-ാം തീയതി കാലംചെയ്തു. നെയ്യൂർ മിഷൻ ആശുപത്രിയിൽ ഒരു ശസ്ത്രക്രിയയെ തുടർന്നായിരുന്നു അദ്ദേഹത്തിന്റെ അന്ത്യം. തൽസമയം ബഥനിമെത്രാൻ മാർ ഈവാനിയോസ് ആശുപത്രിയിൽ ഉണ്ടായിരുന്നു. മൃതദേഹം വാകത്താനത്ത് വള്ളിക്കാട്ടു ദയറായിൽ കൊണ്ടുവന്ന് കബറടക്കം നടത്തി. അങ്ങനെ മാർ യൂലിയോസിന്റെ വ്യവഹാരശ്രമങ്ങൾ ഒരു ഭാഗത്ത് അലസിപ്പോയപ്പോൾ മലങ്കയുടെ രണ്ടാം കാതോലിക്കാ മറുഭാഗത്ത്



അകാലചരമം പ്രാപിക്കുന്നതായിട്ടാണ് നാം കാണുന്നത്. കാതോലിക്കാ സ്ഥാപനത്തെപ്പറ്റിയുള്ള അടുത്ത അദ്ധ്യായത്തിൽ ഇതെപ്പറ്റി കൂടുതൽ പ്രതിപാദിക്കും. രണ്ടാം കാതോലിക്കായുടെ വേർപാടിനു ശേഷം മെത്രാൻകക്ഷിക്കാരുടെ ഭാഗത്ത് മൂന്ന് മേൽപട്ടക്കാർ മാത്രമേ ഉണ്ടായിരുന്നുള്ളൂ. മാർ ദീവന്നാസ്യോസ്, മാർ ഗ്രിഗോറിയോസ് (പിന്നീട് മൂന്നാം കാതോലിക്കായായി) ബഥനിയുടെ മാർ ഈവാനിയോസ്. ഇവർ മൂന്നുപേരും രണ്ടാം കാതോലിക്കായുടെ കബറടക്കശുശ്രൂഷയിൽ പങ്കെടുത്തു. പക്ഷേ ഇത്തരുണത്തിൽ മലങ്കര അപകടകരമായ ഒരു പ്രതിസന്ധിയിൽ വഴുതിവീണുകൊണ്ടിരിക്കയായിരുന്നു. ഈ മൂന്ന് തിരുമേനിമാരിൽ ആരെങ്കിലും ഒരാൾ കാലം ചെയ്തുപോയിരുന്നെങ്കിൽ പുതിയ ഒരു എപ്പിസ്കോപ്പായെ വാഴിക്കുന്നതിന് അന്യസഭകളുടെ കാരുണ്യം വീണ്ടും തേടേണ്ടിവരുമായിരുന്നു. കുശാഗ്രബുദ്ധിയായിരുന്ന വട്ടശ്ശേരിൽ തിരുമേനി ഈ ദുഃസ്ഥിതിയെപ്പറ്റി പൂർണ്ണബോധവാനായിരുന്നു. അതിനാൽ ഒട്ടും താമസിയാതെ, 1104 കുംഭം 3-ാം തീയതി തന്നെ നിരണം, തുമ്പമൺ മുതലായ ഇടവകകളുടെ മെത്രാനായിരുന്ന കുറിച്ചിയിലെ മാർ ഗ്രിഗോറിയോസിനെ, ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ എന്ന പേരിൽ മൂന്നാം കാതോലിക്കായായി സ്ഥാനാരോഹണം ചെയ്യിച്ചു. പുതിയ കാതോലിക്കാബാവാ സ്ഥാനാഭിഷേകം കഴിഞ്ഞ അടുത്ത ദിവസംതന്നെ രണ്ടു പുതിയ മെത്രാന്മാരെ വാഴിച്ച് ഭാവിപ്രതിസന്ധിക്കുള്ള വഴി അടച്ചു. ഒരാൾ പാമ്പാടി ദയറായിലെ കുര്യാക്കോസ് റമ്പാൻ മാർ ഗ്രിഗോറിയോസ് എന്ന പേരിലും രണ്ടാമത്തെയാൾ ബഥനിയിലെ യാക്കോബ് റമ്പാൻ മാർ തെയോഫിലോസ് എന്ന പേരിലും ആയിരുന്നു അഭിഷിക്തരായത്. പാമ്പാടി തിരുമേനി സുപ്രസിദ്ധനായ ഒരു ഭക്തിയോഗിയായി പിൽക്കാലം അറിയപ്പെട്ടിരുന്നു. മാർ തെയോഫിലോസ് ബഥനിമെത്രാച്ചന്റെകൂടെ പിന്നീട് മാതൃസഭ വിട്ട് റോമാസഭയിൽ ചേരുകയും അവിടെവെച്ച് മാനസികരോഗിയായി വളരെക്കാലം കഴിച്ചുകൂട്ടി ഇഹലോകവാസം വെടിയുകയും ചെയ്തു.

**കടമറ്റംകേസ്**

ചരിത്രപ്രാധാന്യമുള്ള വട്ടിപ്പണക്കേസിലെ അവസാനവിധി, രണ്ടാം വട്ടിപ്പണക്കേസിൽ എതിർ ഭാഗത്തിനുണ്ടായ ദാരുണമായ

പരാജയം, മൂന്നാം കാതോലിക്കായുടെ സ്ഥാനാരോഹണം, സെമിനാരിയുടെ കൈവശാവകാശം സംബന്ധിച്ച കേസിലെ വിജയം, എന്നിങ്ങനെ അടിക്കടി ഉണ്ടായിക്കൊണ്ടിരുന്ന സന്തോഷകരമായ സംഭവവികാസങ്ങൾ വട്ടശ്ശേരിൽ തിരുമേനിയുടെ ആത്മവിശ്വാസം വർദ്ധിപ്പിച്ചുകൊണ്ടിരുന്നു. ഈ ധീരനായ സഭാനേതാവിനെ ഒരു നോക്കു കാണുന്നതിന് മലങ്കരയുടെ പല ഭാഗങ്ങളിലും, അദ്ദേഹം ചെല്ലുന്നിടത്തൊക്കെ ജനങ്ങൾ തടിച്ചുകൂടുമായിരുന്നു. പാത്രിയർക്കീസിന് സ്വാധീനം ഉണ്ടെന്ന് പറയപ്പെട്ട പല വടക്കൻ ഇടവകകളിലും മല്ലപ്പള്ളി മെത്രാച്ചൻ എന്ന് അവർ വിളിച്ചിരുന്ന മാർ ദീവന്നാസ്യോസിനെ കൊണ്ടുചെന്ന് സ്വീകരണങ്ങൾ സംഘടിപ്പിക്കുന്നതിൽ സഭാമക്കൾ അഹമഹമിഹയാ മുമ്പോട്ടുവന്നുകൊണ്ടിരുന്നു. ഇത് എതിർഭാഗക്കാർക്ക് വല്ലാത്ത അരിശം ഉണ്ടാക്കി എന്നുവേണം കരുതേണ്ടത്. വിജയശ്രീലാളിതനായ വട്ടശ്ശേരിൽ തിരുമേനിക്ക് ഒരു കാർ വാങ്ങിക്കൊടുക്കണമെന്ന നിർദ്ദേശം വടക്കൻപ്രദേശങ്ങളിൽ സുസമ്മതനും സുശക്തനുമായിരുന്ന എം. എ. ചാക്കോ മുമ്പോട്ടു വെച്ചു. അക്കാലത്ത് ഒരു കാർ എന്ന സാധനം ഇന്നത്തേതിലും വളരെ വിലപിടിപ്പുള്ളതും താരതമ്യേന വിരളവുമായിരുന്നു. പക്ഷേ, തന്റെ സ്വന്തം സഭയിലെ ഒരു വിഭാഗത്തിനെ കേസിൽ തോല്പിച്ചു എന്നതിന്റെ പേരിൽ ഒരു പാരിതോഷികം സ്വീകരിക്കുന്നത് ശരിയല്ല എന്ന നിലപാട് എടുത്തുകൊണ്ട് കാർ വാങ്ങിക്കുന്നതിനുള്ള ശ്രമത്തെ തിരുമേനി നിരുത്സാഹപ്പെടുത്തി. മുളന്തുരുത്തി പള്ളി സംബന്ധിച്ച് ഉണ്ടായിരുന്ന കേസും ഈ സമയത്ത് ഒത്തുതീർപ്പിലാക്കുകയും കക്ഷികൾ രാജിഹർജ്ജികൾ കൊടുക്കുന്നതിന് തയ്യാറാകുകയും ചെയ്തു. കൊച്ചി, കുന്നംകുളം, പഴഞ്ഞി, തൃശ്ശൂർ മുതലായ സ്ഥലങ്ങളിൽ മല്ലപ്പള്ളി മെത്രാച്ചന്റെ ഖ്യാതി അതിശയകരമാംവണ്ണം പരന്നു. ഈ മട്ടിൽ അദ്ദേഹത്തിന്റെ ജനപ്രീതി വർദ്ധിച്ചാൽ തങ്ങൾക്ക് അപചയം സംഭവിച്ചേക്കുമെന്ന് കരുതി എതിർഭാഗക്കാർ ഭയചകിതരായി. എങ്ങനെ എങ്കിലും ഈ ജൈത്രയാത്രയ്ക്ക് ഒരു വിഘ്നം ഉണ്ടാക്കണമെന്ന് അവർ സ്വാഭാവികമായി ആഗ്രഹിച്ചു. അങ്ങനെയിരിക്കുമ്പോഴാണ് കടമറ്റംപള്ളി സന്ദർശിക്കുന്നതിന് പള്ളിക്കാരുടെ ക്ഷണം സ്വീകരിച്ച് 1104 ഇടവം 8-ാം തീയതി തിരുമേനി അങ്ങോട്ട് എഴുന്നെള്ളിയത്. മൂവാറ്റുപുഴവെച്ചും കടമറ്റംപള്ളിയിൽവെച്ചും അദ്ദേഹത്തിന് ഗംഭീരമായ സ്വീകരണം ലഭിച്ചു. ഇടവം 13-ാം തീയതി ഞായറാഴ്ച വിശുദ്ധ കുർബ്ബാന ചൊല്ലുന്നതിനായിരുന്നു തീരുമാനം. 12-ാം തീയതി ശനിയാഴ്ചതന്നെ, പള്ളിയിൽ കുർബ്ബാന അർപ്പിച്ചു കൂടാ എന്ന് നിരോധനം കൊടുക്കുവാൻ വിമതർ പെരുമ്പാവൂർ മുൻസിഫ് കോർട്ടിലും ആലുവാ മജിസ്ട്രേട്ട് കോർട്ടിലും കേസുകൾ ഫയൽചെയ്തു. ഇതിനു പിൻപിൽ പാത്രിയർക്കീസ് അനുഭാവിയായിരുന്ന ഇടവക മെത്രാപ്പോലീത്താ മാർ തീമോത്തിയോസിന്റെ പ്രേരണ ഉണ്ടായിരുന്നു എന്ന് വിശ്വസിക്കപ്പെടുന്നു. 12-ാം തീയതി നിരോധന ഉത്തരവുകൾ ഒന്നും ഉണ്ടായില്ലെങ്കിലും തിരുമേനി ഞായറാഴ്ച പള്ളിയിൽ കുർബ്ബാന ചൊല്ലിയില്ല. 14-ാം തീയതി തിങ്കളാഴ്ച രാത്രി 12 മണിക്ക് മജിസ്ട്രേട്ട് കോടതിയിൽനിന്നും തിരുമേനിക്ക് ഒരു നിരോധന ഉത്തരവ് ലഭിച്ചു. ഭഗ്നാശയനായ തിരുമേനി നേരംവെളുക്കുന്നതിനു മുമ്പ് തന്റെ സെക്രട്ടറി മണലിൽ യാക്കോബ് ശെമ്മാശ്ശനുമൊത്ത് കടമറ്റംപള്ളിയിൽനിന്നും വിടവാങ്ങി. മടങ്ങുന്നതിനു മുമ്പ് പ്രാർത്ഥന നടത്തിയ തിരുമേനിയുടെ രണ്ടു കണ്ണുനീർത്തുള്ളികൾ പള്ളിമുറ്റത്തു വീണു എന്ന് യാക്കോബ് ശെമ്മാശ്ശന്റെ കുറിപ്പുകളിൽ കാണുന്നുണ്ട്. ജീവിതത്തിൽ രണ്ടോ മൂന്നോ പ്രാവശ്യം മാത്രമേ അദ്ദേഹം ഇതുപോലെ വികാരാധീനനായി കാണപ്പെട്ടിട്ടുള്ളൂ. എങ്കിലും തോൽവി സമ്മതിക്കാതെ മജിസ്ട്രേട്ട് കോടതിയുടെ ഇൻജംഗ്ഷനെതിരായി തിരുമേനി ഉടൻതന്നെ തിരുവിതാംകൂർ ഹൈക്കോടതിയിൽ അപ്പീൽ സമർപ്പിച്ചു. മുൻസിഫ് കോടതി ഈ കാര്യത്തിൽ നിരോധന ഉത്തരവ് ഒന്നും ഇറക്കിയില്ല എന്നുള്ളത് അർത്ഥവത്താണ്. 1105 മീനം 1-ാം തീയതി ജസ്റ്റീസ് ചാറ്റ്ഫീൽഡ്, ജസ്റ്റീസ് കെ. കെ. ചാക്കോ എന്നിവരടങ്ങുന്ന ഡിവിഷൻബഞ്ച് മാർ ദീവന്നാസ്യോസിന്റെ അപ്പീൽ അനുവദിച്ചുകൊണ്ട് കല്പന പാസ്സാക്കി. ഈ കേസിലെ സംഗതമായ ഒരു പ്രശ്നം മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഇടവക മെത്രാന്റെ മേൽ എന്തുമാത്രം അധികാരം ഉണ്ട് എന്നുള്ളതായിരുന്നു. തനിക്ക് എല്ലാ ഇടവകകളിന്മേലും മേൽനോട്ട അധികാരം ഉണ്ടെന്നും ഭരണപരമായി ഇടവകമെത്രാന്മാർ തന്റെ സഹായികൾ ആണെന്നും മാർ ദീവന്നാസ്യോസ് വാദിച്ചു. എന്നാൽ ഇദ്ദേഹം പാത്രിയർക്കീസിനാൽ മുടക്കപ്പെട്ട ആളാണെന്നും പള്ളിയിൽ കയറി കർമ്മങ്ങൾ നടത്തിയാൽ സമാധാനലംഘനം ഉണ്ടാകുമെന്നും മറ്റുമായിരുന്നു എതിർഭാഗത്തിന്റെ വാദം. ഹർജ്ജിക്കാരനായിരുന്ന മാർ ദീവന്നാസ്യോസിനെ

മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തുനിന്നും നീക്കംചെയ്യുന്നതിന് പാത്രിയർക്കീസ് നടത്തിയ ശ്രമം വ്യർത്ഥമായിപ്പോയി എന്ന് ഈ കോടതിതന്നെ തീർച്ചചെയ്തിട്ടുണ്ടെന്നും കടമറ്റം പള്ളിയിലെ വികാരിമാർ നാലുപേരിൽ മൂന്നുപേരും മാർ ദീവന്നാസ്യോസിനെ അനുസരിക്കുന്നവരാണെന്നും ആയതിനാൽ ആരെങ്കിലും സമാധാനലംഘനത്തിന് മുതിർന്നാൽ അവരുടെമേൽ നടപടി സ്വീകരിക്കേണ്ടതാണെന്ന് നിർദ്ദേശിച്ചുകൊണ്ടും ബഹുമാനപ്പെട്ട ഹൈക്കോടതി തിരുമേനിയുടെ അപ്പീൽ അനുവദിച്ചു. അങ്ങനെ താൽക്കാലികമായി ചെറിയ ഒരു തിരിച്ചടി ഉണ്ടായെങ്കിലും കടമറ്റം കേസിലും അന്തിമ വിജയം വട്ടശ്ശേരിൽ തിരുമേനിക്കായിരുന്നു.

നമ്മുടെ കഥാനായകന് ഹൃദയം പൊട്ടത്തക്കവിധത്തിൽ വിഷമമുണ്ടാക്കിയ വേറൊരു സംഭവം 1105-ൽ ഉണ്ടായി. ജീവിതായോധനത്തിൽ ധീരസിംഹമായി എപ്പോഴും പോരാടിയിരുന്ന അദ്ദേഹത്തിന്റെ കരൾ കലക്കിയ രണ്ടോ മൂന്നോ സന്ദർഭങ്ങളിൽ മറ്റൊന്നായിരുന്നു അത്. തന്റെ ഏറ്റവും വിശ്വസ്തനെന്ന് കരുതിയിരുന്ന ബഥനി മെത്രാൻ മാർ ഈവാനിയോസ്, പുതുതായി വാഴിക്കപ്പെട്ട എപ്പിസ്കോപ്പാ മാർ തെയോഫിലോസുമൊന്നിച്ച് 1930 സെപ്തംബർ മാസത്തിൽ (1106 കന്നി 4-ാം തീയതി) മാതൃസഭ വിട്ട് റോമാസഭയിൽ ചേർന്നു. ആർച്ച് ബിഷപ്പ്പദവി കൊടുത്ത് അദ്ദേഹത്തെ ആ സഭ അംഗീകരിക്കുകയും ചെയ്തു. സഭാപരിവർത്തനം നടത്തിയപ്പോൾ പല ബഥനിസ്ഥാപനങ്ങൾ കൂടാതെ, മാർ ദീവന്നാസ്യോസിന്റെ മർദ്ദീൻ പര്യടനസമയത്ത് താൽക്കാലികമായി ബഥനിമെത്രാച്ചനെ ഏല്പിച്ചിരുന്ന ഒട്ടധികം പള്ളിക്കൂടങ്ങളും അദ്ദേഹം റീത്തിലേക്ക് കൊണ്ടുപോയി. വർഷങ്ങൾ നീണ്ടുനിന്ന വ്യവഹാരങ്ങൾക്കുശേഷം ഈ സ്കൂളുകൾ തിരികെ കിട്ടി. ബാല്യകാലംതൊട്ട് മെത്രാൻപദവി വരെ പുത്രനിർവ്വിശേഷമായ സ്നേഹത്തോടുകൂടി താൻ പ്രോത്സാഹിപ്പിച്ചിരുന്ന ഒരു വ്യക്തി തന്നെ വിട്ടുപോയതിൽ വട്ടശ്ശേരിൽ തിരുമേനിക്ക് അഗാധമായ സങ്കടവും പശ്ചാത്താപവും ഉണ്ടായി. മാർ ഈവാനിയോസിനെ ഒരുകാലത്ത് തന്റെ പിൻഗാമിയായി പ്രതിഷ്ഠിക്കണമെന്നുള്ള ആഗ്രഹവും അദ്ദേഹത്തിനുണ്ടായിരുന്നതായി പറയപ്പെടുന്നു. അതിനാൽ ബഥനി മെത്രാന്റെ തിരോധാനം എല്ലാം നഷ്ടപ്പെട്ട ഒരു പ്രതീതിയാണ് തിരുമേനിയിൽ ഉണ്ടാക്കിയത്. എങ്കിലും ഈ സംഭവവികാസം പ്രതീക്ഷിച്ചുകൊണ്ട് 1106 ചിങ്ങം 19-ാം തീയതി (1930 സെപ്തംബർ 4-ാം തീയതി) ചേർന്ന മലങ്കര അസ്സോസിയേഷനിൽവെച്ച് പുതിയ മെത്രാൻസ്ഥാനാർത്ഥികളുടെ ഒരു പാനൽ തയ്യാറാക്കപ്പെട്ടിരുന്നു. അതിനാൽ ബഥനിമെത്രാൻ റീത്തിൽ പോയിക്കഴിഞ്ഞ ഉടൻതന്നെ പാനലിലെ ഒന്നാം പേരുകാരനായിരുന്ന പുത്തൻകാവിൽ ഗീവറുഗീസ് റമ്പാനെ മാർ പീലക്സിനോസ് എന്ന നാമധേയത്തിൽ എപ്പിസ്കോപ്പാ ആയി വാഴിച്ചു (1106 തുലാം 8-ാം തീയതി). എം. എ. ഡിഗ്രിയുണ്ടായിരുന്ന മാർ ഈവാനിയോസ് പോയതിനു പകരം എം. എ., ബി. ഡി. ഡിഗ്രി ഉണ്ടായിരുന്ന മാർ പീലക്സിനോസിനെ പുതിയ മെത്രാനായി അഭിഷേകം ചെയ്തു. അതിനുശേഷം മാരാമൺ മർത്തമറിയം പള്ളിയിൽ സ്വീകരണത്തിനു വന്ന പുത്തൻകാവിൽ തിരുമേനിയെ അന്നത്തെ യോഗത്തിൽ ആദ്ധ്യക്ഷം വഹിച്ച മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായോടുകൂടിയാണ് ഈ ഗ്രന്ഥകാരൻ ആദ്യം കാണുന്നത്. അന്നാണ് അനുവാദംകൂടാതെ വട്ടശ്ശേരിൽ തിരുമേനിയുടെ മടിയിൽ കയറി ഇരുന്നതിന് ഒരു കുരുന്നുബാലനായ എന്നെ അമ്മ താക്കീതു ചെയ്തതും, എന്റെ നടപടി നിയമവിരുദ്ധമല്ലെന്ന് റൂളിങ്ങ് നല്കി അദ്ദേഹം എന്നെ രക്ഷിച്ചതും!!



വട്ടിപ്പണക്കേസിലും മറ്റു പല കേസുകളിലും വട്ടശ്ശേരിൽ തിരുമേനിക്കുണ്ടായ വിജയം, ബാവാകക്ഷിയിലെ ഉന്നതശീർഷന്മാരായിരുന്ന കോനാട്ട് മല്പാൻ. സി. ജെ. കുര്യൻ എന്നിവരുടെ മരണം, ആ ഭാഗത്തുള്ള മെത്രാന്മാർ തമ്മിലുള്ള മത്സരം, യൂലിയോസ് മെത്രാന്റെ തന്ത്രങ്ങളുടെ പരാജയം, മലങ്കരസഭയുടെ പ്രശ്നങ്ങളെ പുതിയ വീക്ഷണകോണിലൂടെ തിരുവിതാംകൂർ ഹൈക്കോടതി വിലയിരുത്തിയത്, ബഥനി മെത്രാന്റെ സഭാപരിവർത്തനം, പകരം പുതിയ മെത്രാനെ ഉടനടി വാഴിച്ചത്, കാതോലിക്കാ സിംഹാസനം നല്ലപോലെ വേരൂന്നി തഴച്ചുവളരുവാൻ തുടങ്ങിയത് ഇങ്ങനെ പല കാര്യങ്ങളെപ്പറ്റിയും പാത്രിയർക്കീസിന് ശീമയിൽ വിവരങ്ങൾ ലഭിച്ചുകൊണ്ടിരുന്നു. ഈ അവസരത്തിൽ കേരളത്തിലേക്ക് ഒന്നു വരുന്നത് എല്ലാവിധത്തിലും നന്നായിരിക്കുമെന്ന് തോന്നിയതുകൊണ്ടാണ് അദ്ദേഹം 1931 മാർച്ച് മാസത്തിൽ കേരളത്തിൽ വന്നത്. ക്ലിമ്മീസ് എന്ന മെത്രാനും രണ്ട് റമ്പാന്മാരും, ഒരു റൈട്ടറും ഒരു അംഗരക്ഷകനും കൂടെ ഉണ്ടായിരുന്നു. ആദ്യം കറാച്ചിയിൽ വന്നിട്ട് ന്യൂഡൽഹിയിലും മദ്രാസിലും തങ്ങി കേരളത്തിലെത്തുകയായിരുന്നു.

മലങ്കരസഭയിലെ വഴക്കുകൾ കഴിയുന്നതും വേഗം അവസാനിപ്പിക്കണമെന്ന ആഗ്രഹം ഇറാക്കിലെ ബ്രിട്ടീഷ് അമ്പാസഡർ മുഖാന്തിരം ഇന്ത്യയിലെ വൈസ്രോയി ഇർവിൻപ്രഭു പാത്രിയർക്കീസിനെ അറിയിച്ചിട്ടുണ്ടായിരുന്നു. 1105 കുംഭമാസത്തിൽ ഇർവിൻപ്രഭു കോട്ടയത്ത് വന്ന സമയം ഇരുഭാഗത്തുമുള്ള മെത്രാന്മാരോടും സഭയിൽ സമാധാനം കൈവരുത്തുന്നതിനെപ്പറ്റി സംസാരിച്ചിരുന്നു. മർദ്ദീനിൽവെച്ച് തന്നോട് സന്തോഷമായി പെരുമാറിയ ഏലിയാസ് പാത്രിയർക്കീസ് ഈ നാട്ടിൽ വന്നപ്പോൾ അദ്ദേഹത്തെ ചെന്നുകണ്ട് സൗഹൃദം അറിയിക്കുന്നത് എല്ലാവിധത്തിലും നന്നായിരിക്കുമെന്ന് കരുതി വട്ടശ്ശേരിൽ തിരുമേനി ആലുവായിലേക്ക് പുറപ്പെട്ടു. 1931 മാർച്ച് 23-ാം തീയതിയായിരുന്നു തിരുമേനി ആലുവായിൽ പാത്രിയർക്കീസ് താമസിച്ചിരുന്ന തൃക്കുന്നത്ത് സെമിനാരിയിൽ ചെന്നത്. കൂടെ അനുഭാവികളായ ഒട്ടേറെ മാന്യന്മാരും നാല്പത്തിയഞ്ച് കാറുകളിലായി അദ്ദേഹത്തെ അനുഗമിച്ചിരുന്നു. പള്ളിയിൽ കയറി ലുത്തിനിയാ പ്രാർത്ഥന കഴിച്ചശേഷം നേരെ പാത്രിയർക്കീസ് വിശ്രമിച്ചിരുന്ന മുറിയിലേക്കാണ് അദ്ദേഹം പോയത്. മാർ ദീവന്നാസ്യോസ് തന്നെ സന്ദർശിക്കുന്നതിന് വന്നേക്കുമെന്ന് പാത്രിയർക്കീസ് പ്രതീക്ഷിച്ചിരുന്നു എന്ന് തോന്നുന്നു. തന്റെ അനുയായികളായ മെത്രാന്മാരും മറ്റു ചിലരെയും അദ്ദേഹം ആലുവ സെമിനാരിയിൽ നേരത്തെ വിളിച്ചുവരുത്തിയിരുന്നു. പാത്രിയർക്കീസിന് കൊടുക്കുവാനായി രണ്ട് കുട്ട നിറയെ പഴവർഗ്ഗങ്ങളും വട്ടശ്ശേരിൽ തിരുമേനി കൊണ്ടുചെന്നിരുന്നു. പാത്രിയർക്കീസ് അദ്ദേഹത്തെ അനല്പമായ സന്തോഷത്തോടുകൂടി സ്വീകരിച്ച് ആലിംഗനം ചെയ്തു. മറ്റു മെത്രാന്മാരും സാധാരണ മേല്പട്ടക്കാർ തമ്മിൽ കാണുമ്പോൾ ചെയ്യാറുള്ള അഭിവന്ദനങ്ങൾ ചെയ്ത് പരസ്പരം ചുംബിക്കയും ചെയ്തു. ഈ സ്വീകരണച്ചടങ്ങുകൾ കുറച്ചുസമയം നീണ്ടുനിന്നു. സൗഹൃദസംഭാഷണങ്ങളും നടന്നു. തിരുമേനി പാത്രിയർക്കീസിന്റെ മുറിയിൽ പ്രവേശിച്ചപ്പോൾ കുറെനേരത്തേക്ക് വാതിൽ അടച്ചിട്ടിരിക്കുകയായിരുന്നു. പാത്രിയർക്കീസിന്റെ കല്പന പ്രകാരം അവിടെ വിളിച്ചുവരുത്തിയിരുന്ന മാർ യൂലിയോസ് വട്ടശ്ശേരിൽ തിരുമേനിയോട് ക്ഷമാപണം നടത്തിയെന്നാണ് പരേതനായ ഹെഡ്മാസ്റ്റർ ശ്രീ. കെ. ജോർജ്ജ് ബി. എം. എൽ. റ്റി. 1984 ഫെബ്രുവരിയിലെ മലങ്കരസഭ വിശേഷാൽപ്രതിയിൽ എഴുതിയിരിക്കുന്നത്. ഈ സമയം ഇരുനൂറോളം ആളുകൾ അക്ഷമരായി സെമിനാരിക്കു ചുറ്റും തടിച്ചുകൂടിനിന്നിരുന്നു. ഉടൻതന്നെ എല്ലാവരും സെമിനാരിയുടെ വിശാലമുറിയിലേക്ക് നീങ്ങി. ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുമായുണ്ടായിരുന്ന അഭിപ്രായവ്യത്യാസങ്ങൾ എല്ലാം തീർന്നു എന്നും ഗീവറുഗീസായി വന്ന അദ്ദേഹം മാർ ദീവന്നാസ്യോസായിട്ടാണ് തിരികെ പോകുന്നതെന്നും അവിടെ കൂടിയിരുന്ന ജനങ്ങളോട് പാത്രിയർക്കീസ് പറഞ്ഞു. കൂടിയിരുന്ന ജനങ്ങളെല്ലാം മെത്രാപ്പോലീത്തായുടെ കൈ മുത്തുകയും ചെയ്തു. മലയാള മനോരമ ഈ സംഭവം 1106 മീനം 11-ാം തീയതി റിപ്പോർട്ടു ചെയ്തത് താഴെ പറയുന്ന ഉപസംഹാരത്തോടുകൂടിയായിരുന്നു: 'മലങ്കരസമുദായത്തിന്റെ ശനിദശ അവസാനിച്ചു എന്ന് ആശിക്കാവുന്ന ഒരു ഘട്ടത്തിലേക്ക് പ്രവേശിച്ചിരിക്കുന്നു എന്നുള്ള ബോധത്തോടുകൂടിയാണ് കൂടിക്കാഴ്ച അവസാനിച്ചത്'.



ഒരാഴ്ച കഴിഞ്ഞപ്പോൾ (മാർച്ച് 27, 1931) തൃക്കുന്നത്ത് സെമിനാരിയിൽനിന്നും പാത്രിയർക്കീസ് ഇറക്കിയ ഒരു 'മുടക്കുതീർക്കൽ കല്പനയിൽ' മാർ ദീവന്നാസ്യോസ്തന്നെ വന്ന്, തെറ്റ് ബോധ്യമായി അനുതപിച്ചതുകൊണ്ടാണ് മുടക്ക് തീർത്തത് എന്നും അതിനാലാണ് ജനങ്ങളെല്ലാം അദ്ദേഹത്തെ സ്വീകരിക്കണമെന്ന് താൻ ആജ്ഞാപിക്കുന്നതെന്നും പറഞ്ഞിരുന്നു. ഇത് വസ്തുതകൾക്ക് നിരക്കാത്തതും ആരുടെയോ പ്രേരണയ്ക്ക് വശംവദനായി ഏതോ പുനർചിന്തയ്ക്കു ശേഷം എഴുതിക്കൂട്ടിയതുമാണെന്ന് വ്യക്തമാണ്. കൂടാതെ, കുർബ്ബാനമദ്ധ്യേ ചൊല്ലാറുള്ള ഓർമ്മപ്രാർത്ഥനകളായ തുബ്ദേനിലെ ആദ്യ പ്രാർത്ഥനയിൽ എടുത്തുപറയുന്ന ആബൂൻ മാർ ബസേലിയോസ്, ആബൂൻ മാർ ഗ്രിഗോറിയോസ് എന്നീ പിതാക്കന്മാരുടെ പേരുകൾ മേലിൽ പറഞ്ഞുകൂടാ എന്നും പാത്രിയർക്കീസ് തന്റെ അനുയായികളോട് കല്പിക്കയും ഉണ്ടായി. ഇതും അർത്ഥവത്തായിരുന്നു. കാരണം തിഗ്രിസിലെ ആദ്യത്തെ കാതോലിക്കായുടെ പേര് ബസേലിയോസ് എന്നായിരുന്നു. പാത്രിയർക്കീസ് വട്ടശ്ശേരിൽ തിരുമേനിയെ സസന്തോഷം സ്വീകരിച്ചതും അംഗീകരിച്ചതും, തൊട്ടുപിന്നാലെ ഇതെല്ലാം അസംബന്ധമാണെന്ന് തോന്നുന്ന നിലപാടെടുത്തതും, തുബ്ദേനിൽനിന്ന് ചില പേരുകൾ നീക്കം ചെയ്തതും എല്ലാം നേരിൽ കാണുകയും കേൾക്കുകയും ആ സമയത്തൊക്കെ അവിടെ സന്നിഹിതനായിരിക്കുകയും ചെയ്ത ഒരു മാന്യൻ ഈ

ഗ്രന്ഥം എഴുതുന്ന സമയം തിരുവനന്തപുരത്ത് ജീവിച്ചിരിക്കുന്നുണ്ട്. ഒരുപക്ഷേ ഈ സംഭവങ്ങളുടെ ദൃക്സാക്ഷിയായി ജീവിച്ചിരിക്കുന്ന ഏക വ്യക്തി അദ്ദേഹം മാത്രമായിരിക്കും. അക്കാലത്ത് ബാവാകക്ഷിയിലെ ഒരു പ്രധാന പുരോഹിതനായിരുന്ന എരുത്തിക്കലച്ചന്റെ മകനും മുമ്പ് തിരുവനന്തപുരം സെന്റ് ജോർജ്ജ് പള്ളിയിലെ ട്രസ്റ്റിയുമായിരുന്ന ശ്രീ. ഇ. ജെ. മർക്കോസ് ആണ് ഈ ഗ്രന്ഥകാരനോട് ഈ സംഭവങ്ങളെല്ലാം വിവരിച്ചു പറഞ്ഞ ആ മാന്യൻ, അദ്ദേഹത്തിന് അന്ന് പതിനാല് വയസ്സോളം മാത്രമേ പ്രായം ഉണ്ടായിരുന്നുള്ളൂ. എങ്കിലും ബാവാകക്ഷിക്കാരുടെ ദൃഷ്ടിയിൽ രണ്ട് ദശാബ്ദങ്ങളോളം വിവാദപുരുഷനായിരുന്ന വട്ടശ്ശേരിൽ തിരുമേനിയെ ഒറ്റവാചകത്തിൽ പാത്രിയർക്കീസ് അംഗീകരിച്ചപ്പോൾ അന്നുവരെ അവർ അദ്ദേഹത്തിനെതിരായി പറഞ്ഞുകൊണ്ടുനടന്ന ആരോപണങ്ങൾ എത്രമാത്രം കഴമ്പില്ലാത്തവയായിരുന്നുവെന്ന് താൻ ആലോചിച്ചുപോയെന്നും, അന്നുമുതലാണ് മറുഭാഗത്തുനിന്നും താൻ മാനസികമായി അകന്നുപോയതെന്നും വട്ടശ്ശേരിൽ തിരുമേനിയുടെ നിലപാടിനോട് യോജിച്ച് പ്രവർത്തിക്കണമെന്ന ആശയം തന്നിൽ അങ്കുരിച്ചതെന്നും മർക്കോച്ചൻ എന്നോടു പറഞ്ഞിട്ടുണ്ട്. 1958-ൽ സുപ്രീം കോടതിവിധിക്കുശേഷം അന്നത്തെ പാത്രിയർക്കീസ് ബാവാ മെത്രാൻകക്ഷിക്കാരെ വീണ്ടും അംഗീകരിച്ചതും ഇമ്മാതിരി ഒരു ഹ്യസ്വപ്രക്രിയയിൽക്കൂടിയായിരുന്നു എന്നും അദ്ദേഹം ഓർമ്മിച്ചു. ആയതിനാൽ മത്സരിച്ചുനിൽക്കുന്ന ഈ രണ്ട് സഹോദരസമുദായങ്ങൾ തമ്മിൽ ഐക്യം വരുത്തുന്നതിന് ഇന്നും കാതലായ ഒരു തടസ്സവും ഉണ്ടായിരിക്കാൻ ഇടയില്ലെന്ന് വിശ്വസിക്കുന്ന അനേകം സഭാസ്നേഹികൾ ഉണ്ട്. ചില സങ്കുചിത വ്യക്തിതാല്പര്യങ്ങൾ അല്ലേ, ആത്യന്തിക വിശകലനത്തിൽ, ഈ രണ്ടു വിഭാഗം ഓർത്തഡോക്സ് സഭകളുടെയും യോജിപ്പിന് വിലങ്ങുതടിയായി നിൽക്കുന്നത് എന്ന് സഭാസ്നേഹികൾക്ക് പലപ്പോഴും തോന്നാറുണ്ട്.

ഇതിനിടെ, കൂട്ടുട്രസ്റ്റികളിലൊരാളായിരുന്ന ചിറക്കടവിൽ കോരുള മരിച്ചുപോയ ഒഴിവിൽ പുതിയ ഒരു അൽമായട്രസ്റ്റിയെ തെരഞ്ഞെടുക്കേണ്ടത് നിയമപരമായ ഒരു ആവശ്യമായിവന്നു. കാരണം, മൂന്ന് ട്രസ്റ്റിമാരും കൂടിച്ചേർന്ന് ഒപ്പിട്ടുകൊടുത്താൽ മാത്രമേ വട്ടിപ്പണപ്പലിശ ലഭ്യമാകുകയുള്ളൂ. ഈ വിഷയവും മലങ്കരസഭയിലെ പുരോഹിതന്മാർക്ക് ഉചിതമായ വൈദികവിദ്യാഭ്യാസം നല്കുന്നതിന്



നല്ല ഒരു വൈദിക കോളജ് ആരംഭിക്കുന്ന കാര്യവും അജണ്ടയിൽ ഉൾപ്പെടുത്തി. 1106 മിഥുനം 26-ാം തീയതി മലങ്കര അസ്സോസിയേഷൻ കൂടുന്നതിനായി മലങ്കര മെത്രാപ്പോലീത്തയായ തിരുമേനി ഒരു നോട്ടീസ് എല്ലാ അംഗങ്ങൾക്കും അയച്ചു. ഇങ്ങനെ ഒരു യോഗം കൂടി വട്ടിപ്പണപ്പലിശ വാങ്ങിക്കുവാൻ തിരുമേനിയെ അനുവദിച്ചാൽ അദ്ദേഹത്തിന് സമുദായത്തിൽ കൂടുതൽ ബലം പകരുമെന്നുള്ള ഭയം ബാവാകക്ഷിക്കാർക്കുണ്ടായിരുന്നു. അതിനാൽ അസ്സോസിയേഷൻ വിളിച്ചുകൂട്ടാൻ പാടില്ലാ എന്ന് അദ്ദേഹത്തോട് പാത്രിയർക്കീസ് ബാവായെക്കൊണ്ട് അവർ പറയിപ്പിച്ചിരുന്നു എന്നതിന് സംശയമില്ല. പക്ഷേ, മലങ്കര അസ്സോസിയേഷൻ വിളിച്ചുകൂട്ടുന്നതോ, വട്ടിപ്പണപ്പലിശ വാങ്ങിക്കുന്നതോ, കോളജ് പണിയിപ്പിക്കുന്നതോ ഒന്നും തന്നെ നിയമപ്രകാരം പാത്രിയർക്കീസിന് മലങ്കരസഭയുമായുള്ള ആത്മികബന്ധത്തിന്റെ പരിധിയിൽപ്പെട്ട വിഷയങ്ങളല്ലാത്തതിനാൽ വട്ടശ്ശേരിൽ തിരുമേനിയെപ്പോലുള്ള ഒരു മഹാരഥൻ തന്റെ അനുശാസനത്തെ സ്വീകരിക്കയില്ലെന്ന് പാത്രിയർക്കീസ് മനസ്സിലാക്കേണ്ടിയിരുന്നു. വൈകിയവേളയിലെങ്കിലും ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തന്റെ പിടിയിൽ ഒതുങ്ങുന്ന ഒരു വ്യക്തി അല്ലെന്ന് ഏലിയാസ് തൃതീയന് ബോധ്യമായി. അതിനാൽ തന്റെ മുൻഗാമി പുറപ്പെടുവിച്ച മുടക്കുകല്പന നിയമദൃഷ്ട്യാ നിലനിൽക്കത്തക്കതല്ലെന്ന് കോടതി വിധിച്ചമാതിരി തനിക്കും പറ്റാതെ സ്വാഭാവികനീതി മുതലായ തത്വങ്ങളിൽ അധിഷ്ഠിതമായ ഒരു പുതിയ മുടക്കുകല്പന കൊണ്ട് മലങ്കര മെത്രാപ്പോലീത്തായെ തളച്ചിട്ടാൽ പ്രശ്നങ്ങൾ എല്ലാം പരിഹൃതമാകുമെന്ന് അദ്ദേഹം കണക്കുകൂട്ടി. അതിനായി അഴിയാത്ത ഒരു മുടക്കുകല്പന സംഘടിപ്പിക്കുവാൻതന്നെ തീരുമാനിച്ചു. മാർ ദീവന്നാസ്യോസിനെ വീണ്ടും മുടക്കുന്നതിനുമുമ്പായി അദ്ദേഹത്തെ ഒരു സുന്നഹദോസ് മുമ്പാകെ വിചാരണ ചെയ്യുന്ന വിധത്തിൽ ചില നടപടികൾ വേണമെന്നായിരുന്നു പാത്രിയർക്കീസിനു ലഭിച്ച നിയമോപദേശം. അതിൻപ്രകാരം കുറപ്പുംപടി പള്ളിയിൽ ചെന്ന് പാത്രിയർക്കീസിനെ കാണണമെന്നുള്ള ഒരു കത്ത് 1106 മിഥുനം 15-ാം തീയതി മാർ ദീവന്നാസ്യോസിന് ലഭിച്ചു. അന്നേദിവസംതന്നെ അദ്ദേഹം ചെറിയ മഠത്തിൽ മല്പാനും ഒന്നിച്ച് കുറുപ്പുംപടിയിൽച്ചെന്ന് നേരെ പാത്രിയർക്കീസിന്റെ മുറിയിലേക്ക് കയറി. അപ്പോൾ അവിടെ പാത്രിയർക്കീസിനെ കൂടാതെ അദ്ദേഹ

ത്തിന്റെ ഭാഗക്കാരായ മിഖായേൽ, അത്താനാസ്യോസ്, ക്ലിമ്മീസ്, യൂലിയോസ് എന്നീ നാലു മെത്രാന്മാരും ഉണ്ടായിരുന്നു. പതിവു പോലെ ചില കുശലപ്രശ്നങ്ങൾക്കുശേഷം, പാണമ്പടിപ്പള്ളിയിൽ വെച്ച് മുമ്പു കണ്ടപ്പോൾ പൊതുയോഗം വിളിച്ചുകൂട്ടരുതെന്ന് താൻ നിർദ്ദേശിച്ചപ്രകാരം ചെയ്യാതെയിരുന്നത് എന്തുകൊണ്ടാണെന്ന് പാത്രിയർക്കീസ് ചോദിച്ചു. നാലു മെത്രാന്മാരെ വിളിച്ചുകൂട്ടി അവരുടെ സന്നിധിയിൽ തന്നെ ചോദ്യം ചെയ്യുന്നത് സുന്നഹദോസ് മുമ്പാകെയുള്ള ഒരു വിചാരണയായി വ്യാഖ്യാനിക്കുവാൻ വേണ്ടി യാണെന്ന് കൂർമ്മബുദ്ധിയായ വട്ടശ്ശേരിൽ തിരുമേനിക്കു തോന്നി. ഏതോ പ്രത്യേക കാര്യത്തെപ്പറ്റി പാത്രിയർക്കീസ് ബാവായ്ക്ക് തന്നോട് സംസാരിക്കാനുണ്ടെന്ന് വിശ്വസിച്ചാണ് താൻ വന്നതെന്നും ഇപ്പോൾ പറഞ്ഞവിധത്തിലുള്ള സംഗതിയെപ്പറ്റിയല്ലെന്നും കൂടാതെ തങ്ങൾ തമ്മിൽ പ്രത്യേകമായി സംഭാഷണം നടത്തുമ്പോൾ മറ്റു മെത്രാന്മാർ ഹാജരായിരിക്കുന്നത് എന്തിനാണെന്നു മനസ്സിലാകു ന്നില്ലെന്നും തിരുമേനി പ്രശ്നമുന്നയിച്ചു. അവർ സാക്ഷികളായിരി ക്കാൻതന്നെയാണ് ഉദ്ദേശിച്ചിരിക്കുന്നതെന്നും അതിന് ദൂഷ്യമൊന്നും ഇല്ലെന്നും പാത്രിയർക്കീസ് മറുപടി പറഞ്ഞു.

**വട്ടശ്ശേരിൽ തിരുമേനി:** ഞാൻ സാക്ഷികളെ കൊണ്ടുവന്നിട്ടില്ല. ഒരു മല്പാൻ മാത്രമേ കൂടെയുള്ളൂ. കത്തിൽ പറഞ്ഞിരുന്ന പ്രത്യേക സംഗതികൾ കേൾക്കാനായിട്ടാണ് വന്നത്. മറ്റു സംഗതികളെപ്പറ്റി സംസാരിക്കാൻ തയ്യാറില്ല. ഇവിടെ നോക്കിയിട്ട് ഒരു നല്ല ലക്ഷണമല്ല കാണുന്നത്. ഇതൊരു സുന്നഹദോസ് ആണെന്നാണോ?

**പാത്രിയർക്കീസ്:** നിങ്ങളോട് വ്യാപാരസംബന്ധമായോ മറ്റോ പറയാ നൊന്നുമില്ല. മെത്രാന്മാരുടെ സാന്നിദ്ധ്യത്തിൽ പറയാനുള്ളതെ ഉള്ളൂ. ഇതിനെ ഒരു സുന്നഹദോസായിത്തന്നെ വിചാരിച്ചുകൊള്ളുക.

**വട്ടശ്ശേരിൽ തിരുമേനി:** സുന്നഹദോസ് വിളിച്ചുകൂട്ടുക, അതിലെ ആലോചനാവിഷയങ്ങൾ എന്നിവ സംബന്ധിച്ച് നിബന്ധനകൾ ഉണ്ടല്ലോ. കത്തിൽ സുന്നഹദോസ് ഉണ്ടായിരിക്കുമെന്ന് കാണിച്ചിരു ന്നില്ല. ഇപ്പോൾ ചോദിക്കുന്നതുകേട്ട് ഉത്തരം പറയാൻ ഞാൻ തയ്യാറല്ല.

**പാത്രിയർക്കീസ്:** കമ്മറ്റി കൂടരുതെന്ന് പറഞ്ഞിട്ട് എതിരായി പ്രവർത്തിക്കുന്നത് എന്തുകൊണ്ടാണ്?



**വട്ടശ്ശേരിൽ തിരുമേനി:** ഞാൻ മലങ്കര അസ്സോസിയേഷൻ പ്രസി ഡന്റും മെത്രാപ്പോലീത്തൻ ട്രസ്റ്റിയുമാണ്. എനിക്ക് നിയമാനുസരണം ചില ചുമതലകളും കടമകളും ഉണ്ട്. അവയെപ്പറ്റി സംസാരിക്കാനോ വാദിക്കാനോ അല്ല ഞാൻ വന്നത്.

**പാത്രിയർക്കീസ്:** അങ്ങനെയെങ്കിൽ നിങ്ങളുടെ ഇഷ്ടംപോലെ നടക്കട്ടെ (ഉച്ചത്തിൽ അറബി ഭാഷയിലും എന്തൊക്കെയോ അദ്ദേഹം പറഞ്ഞു).

**വട്ടശ്ശേരിൽ തിരുമേനി:** സുഖമില്ലാത്തയാളാണല്ലോ വർത്തമാനം ദീർഘിപ്പിച്ചാൽ, ഉറച്ച് സംസാരിച്ചാൽ, സുഖക്കേട് വർദ്ധിച്ചേക്കും. അതിനാൽ സംസാരംനിർത്തി വിശ്രമിക്കയാണ് വേണ്ടത്. എനിക്ക് ഉടൻതന്നെ പോകേണ്ടതുണ്ട്.

ഉച്ചഭക്ഷണത്തിനുശേഷം വട്ടശ്ശേരിൽ തിരുമേനി പാത്രിയർക്കീ സിനെ വീണ്ടും കണ്ടു യാത്രചോദിച്ചു. അപ്പോൾ മാർ ദീവന്നാ സ്യോസ്, പാത്രിയർക്കീസിനെയും തൽസ്ഥാനത്തെയും നിഷേധിച്ച് മൊഴികൊടുത്തതായി കണ്ട പത്രവാർത്ത ശരിയാണോ എന്ന് അദ്ദേഹം ആരാഞ്ഞു. താൻ അങ്ങനെയൊന്നും ചെയ്തിട്ടില്ല എന്നും മലയാളം പത്രവാർത്ത ആരോ പരിഭാഷപ്പെടുത്തി കേൾപ്പിച്ചപ്പോൾ വന്ന തെറ്റിദ്ധാരണ ആയിരിക്കാമെന്നും തിരുമേനി മറുപടി പറഞ്ഞു. ഏതായാലും അസ്സോസിയേഷൻ കമ്മറ്റി കൂടുന്നത് താൻ നിരോധി ക്കുമെന്ന് പാത്രിയർക്കീസ് ഉറപ്പിച്ചുപറഞ്ഞപ്പോൾ, അതൊക്കെ ഓരോരുത്തർക്കും ഇഷ്ടംപോലെ ചെയ്യാമെന്നും, പക്ഷേ, ഇതൊന്നും സമാധാനത്തിനുള്ള മാർഗ്ഗങ്ങളല്ല എന്നും തിരുമേനി മറുപടി പറഞ്ഞ് പിരിഞ്ഞു.

സുന്നഹദോസ് മുമ്പാകെ ഒരു വിചാരണപ്രഹസനം നടത്തി വട്ടശ്ശേരിൽ തിരുമേനിയെ ബന്ധിച്ചുകളയാമെന്ന വ്യാമോഹം നടപ്പി ല്ലെന്ന് മനസ്സിലായ എതിർകക്ഷികൾ പാത്രിയർക്കീസിന്റെ സഹകര ണത്തോടുകൂടി മലങ്കര അടിസ്ഥാനത്തിൽ ഒരു പൊതുയോഗം നടത്തി അവിടെവെച്ച് തിരുമേനിയെ മുടക്കി തേജോവധം ചെയ്യു ന്നതിന് ഒരു പദ്ധതി ആസൂത്രണം ചെയ്തു.

1106 മിഥുനം 22-ാം തീയതി കുറുപ്പുംപടിപള്ളിയിൽവെച്ച് ഒരു പൊതുയോഗം കൂടുന്നതാണെന്ന് പ്രഖ്യാപിച്ചുകൊണ്ട് ഏലിയാസ്

തൃതീയൻ ബാവാ ഒരു നോട്ടീസ് അയച്ചു. ഈ തീയതി മലങ്കര അസ്സോസിയേഷൻ മീറ്റിംഗ് ചേരുന്നതിന് മാർ ദീവന്നാസ്യോസ് തീരുമാനിച്ചിരുന്ന മിഥുനം 26-നെക്കാൾ നാലു ദിവസം മുമ്പിലായിരുന്നു. പൊതുയോഗത്തിൽ പങ്കെടുക്കുന്നതിന് ഇരുവിഭാഗത്തിലെയും ധാരാളം ആളുകൾ കുറുപ്പുംപടിയിൽ എത്തിച്ചേർന്നു. പ്രത്യേക ടിക്കറ്റുള്ളവരെ മാത്രമേ പള്ളിയുടെ അകത്ത് പ്രവേശിപ്പിക്കുകയുള്ളൂ എന്ന് യോഗം നടത്തിപ്പുകാർ പ്രസ്താവിച്ചതനുസരിച്ച് വട്ടശ്ശേരിൽ തിരുമേനിയുടെ സഹായിയും തിരുവിതാംകൂർ വിദ്യാഭ്യാസവകുപ്പിന്റെ റിട്ടയേർഡ് ഡെപ്യൂട്ടി ഡയറക്ടറും ആയിരുന്ന റാവു സാഹിബ് ഒ. എം. ചെറിയാൻ തനിക്കും ഒരു ടിക്കറ്റ് തരണമെന്ന് ഭാരവാഹികളോട് ആവശ്യപ്പെട്ടു. എന്നാൽ, പാത്രിയർക്കീസ് പക്ഷക്കാരനായ മിഖായേൽ മെത്രാന്റെ സർട്ടിഫിക്കറ്റ് കൂടാതെ ആർക്കും ടിക്കറ്റ് കൊടുക്കുവാൻ പറ്റില്ലെന്നാണ് അദ്ദേഹത്തിന് കിട്ടിയ മറുപടി. മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനത്തുനിന്നും വന്ന തനിക്ക് ടിക്കറ്റ് നല്കാത്തത് അപഹാസ്യകരമാണെന്നും മറ്റും വാദിച്ചെങ്കിലും അദ്ദേഹത്തിനോ, കൂടെയുണ്ടായിരുന്ന മറ്റാളുകൾക്കോ ടിക്കറ്റ് ലഭിച്ചില്ല. ഇതേതുടർന്ന് കുറെ ബഹളവും പ്രതിഷേധവുമൊക്കെയുണ്ടാവുകയും അദ്ദേഹവും ഒപ്പമുണ്ടായിരുന്ന മറ്റാളുകളും ടിക്കറ്റ് കൂടാതെതന്നെ പള്ളിക്കുള്ളിൽ പ്രവേശിച്ച് ഇരിപ്പുറപ്പിക്കുകയും ചെയ്തു. പള്ളിയിലെ കപ്യാർ വന്ന് എല്ലാവരും പുറത്തിറങ്ങണം എന്ന് ആവശ്യപ്പെട്ടിട്ടും ആരും കൂട്ടാക്കാതിരുന്നപ്പോൾ പള്ളി അടച്ചുപൂട്ടുന്നതിനായി ഒരു വിഫലശ്രമം നടന്നു. ഒരു പോലീസ് ഇൻസ്പെക്ടർ വന്ന് ജനങ്ങൾ പള്ളിയിൽനിന്നും ഇറങ്ങണമെന്നു പറഞ്ഞിട്ടും ഫലമുണ്ടായില്ല. സ്ഥിതിഗതികൾ നിയന്ത്രിക്കുന്നതിന് പോലീസ് സഹായം ആവശ്യപ്പെട്ടവരോട്, പള്ളിയുടെ ചുമതലക്കാർ രേഖാമൂലം ആവശ്യപ്പെട്ടാൽ മാത്രമേ സഹായം ലഭ്യമാക്കുകയുള്ളൂ എന്നായിരുന്നു പോലീസിന്റെ മറുപടി. അവിടെ കൂടിയിരുന്ന അഖില കേരളപ്രശസ്തരായ സഭാനേതാക്കന്മാരെ ബലപ്രയോഗം നടത്തി പുറത്തിറക്കി തങ്ങളുടെ യശ്ശസിന് കളങ്കമുണ്ടാക്കുവാൻ പള്ളി പ്രമാണിമാർക്ക് സമ്മതമല്ലായിരുന്നു എന്നാണ് അനുമാനിക്കേണ്ടത്. പാത്രിയർക്കീസ് ബാവായുടെ ആജ്ഞപ്രകാരം എന്തെങ്കിലും ചെയ്തുകൊള്ളട്ടെ എന്നായിരുന്നു ആതിഥേയരായ പള്ളിക്കാരുടെ നിലപാട്. ഇതിനിടെ പൂതക്കുഴിയിലച്ചനെയും ചെറിയമഠത്തിലച്ചനെയും പള്ളിമേടയിലേക്ക് വിളിപ്പിച്ച് പാത്രിയർക്കീസ് അവരോട് സംസാരിച്ചു. എല്ലാ ജനങ്ങളും മാറാതെ പള്ളിയിലേക്ക് ഇറങ്ങുകയില്ലെന്ന് അവരോടും അദ്ദേഹം പറഞ്ഞു. എങ്കിലും യോഗം നടത്തണമെന്നുതന്നെ ചിലർ അദ്ദേഹത്തോട് അപേക്ഷിക്കുന്നുണ്ടായിരുന്നു. തനിക്കെതിരായിട്ടുള്ളവരെ മാത്രം പുറത്താക്കി യോഗം നടത്തുന്നതിനുള്ള ശ്രമം അവസാനം ഉപേക്ഷിച്ച് പൊതുയോഗം ആരംഭിക്കുവാൻതന്നെ പാത്രിയർക്കീസ് നിശ്ചയിച്ചു. പന്ത്രണ്ടര മണിയോടുകൂടി പള്ളിയിൽ ഇറങ്ങിവന്ന് അദ്ദേഹം ഒരു പ്രസംഗം ചെയ്തു. ശീമയിൽനിന്നും പുറപ്പെട്ട് മലങ്കരയിൽ എത്തിയതുവരെയും, മാർ ദീവന്നാസ്യോസുമായി പലതവണ സംഭാഷണങ്ങൾ നടത്തിയതിനെപ്പറ്റിയുമുള്ള വിവരങ്ങൾ അദ്ദേഹത്തിന്റെ കാഴ്ചപ്പാടിൽനിന്നുകൊണ്ട് വിസ്തരിച്ചു. തങ്ങൾ ഗ്രഹിച്ചിരുന്ന സത്യത്തിൽനിന്നും ഭിന്നമായ വിവരങ്ങൾ ഇടയ്ക്കിടെ കേട്ടപ്പോളൊക്കെ ജനങ്ങൾ ബഹളംകൂട്ടുന്നുണ്ടായിരുന്നു. അബ്ദൽമിശിഹാ പാത്രിയർക്കീസിന് ഇവിടെ കാതോലിക്കാ സ്ഥാപനം അനുവദിച്ചുതരാൻ അധികാരമുണ്ടായിരുന്നില്ലെന്നും അദ്ദേഹം യാതൊന്നുമില്ലാത്തവൻ ആയിരുന്നു എന്നും മറ്റും പ്രസംഗത്തിൽ പരാമർശിച്ചപ്പോൾ റാവു സാഹിബ് ഒ. എം. ചെറിയാൻ മദ്ബഹായുടെ വാതിൽക്കൽ കയറിച്ചെന്ന് മുട്ടുകുത്തിനിന്നുകൊണ്ട് 'സങ്കടം ഉണ്ട്' എന്ന് പാത്രിയർക്കീസിനോടു പറഞ്ഞു. കറുത്തകോട്ടും പുളിയിലക്കരയൻ നേരിയതും ധരിച്ച് ഘനഗാംഭീര്യമുഖമുള്ളവനും ആജാനുബാഹുവുമായ ഒരു സഭാനേതാവ് തീപ്പൊരി ചിതറുന്ന കണ്ണുകളുമായി അടുത്തുവന്ന് തന്റെ തൊട്ടുമുമ്പിൽ നിന്ന് സങ്കടമുണ്ടെന്ന് പറഞ്ഞ് നിലയുറപ്പിച്ചപ്പോൾ പാത്രിയർക്കീസ് സ്തബ്ധനാകുകയും പള്ളിയിലും മദ്ബഹായിൽ തന്നെയും ബഹളമുണ്ടാകുകയും ചെയ്തു. താൻ പറയുന്നത് കേട്ടാൽ മതി എന്ന് പാത്രിയർക്കീസ് ഒ. എം. ചെറിയാനോട് പറഞ്ഞെങ്കിലും കേട്ടമട്ടില്ലാതെ അദ്ദേഹം അവിടെതന്നെ ഉറച്ചുനിന്നു. പിന്നീട് സാഷ്ടാംഗപ്രണാമമായി പാത്രിയർക്കീസിന്റെ മുമ്പിൽ കിടന്നു. ഗത്യന്തരമില്ലാതെ തെല്ലു ഭയന്ന് പാത്രിയർക്കീസ് പ്രസംഗം നിർത്തി. മാർ ദീവന്നാസ്യോസ് കോട്ടയത്ത് വിളിച്ചുകൂട്ടുന്ന യോഗത്തിൽ ആരും സംബന്ധിക്കരുതെന്ന് ബഹളത്തിനിടയിൽ പറഞ്ഞശേഷം പാത്രിയർക്കീസ് മദ്ബഹാ വിട്ടിറങ്ങിപ്പോയി. ഇതിനു മുമ്പായി, തന്റെ പ്രസംഗത്തിന് തടസ്സം സൃഷ്ടിച്ചയാൾ ആരാണെന്ന്

അടുത്തുണ്ടായിരുന്ന അച്ചന്മാരോട് സുറിയാനിഭാഷയിൽ അദ്ദേഹം ചോദിച്ചെന്നും, മലബാറിലെ സർക്കാർ സ്കൂളുകളുടെ മേധാവിയാണതെന്ന് ഒരാൾ മറുപടി പറയുന്നത് താൻ കേട്ടെന്നും സംഭവത്തിന്റെ ദൃക്സാക്ഷിയും ഒ. എം. ചെറിയാന്റെ കൂടെ യോഗത്തിന് വന്നിരുന്ന അദ്ദേഹത്തിന്റെ മകനും, ഈ ഗ്രന്ഥകർത്താവിന്റെ ബന്ധക്കാരനുമായ പരേതനായ ഒ. സി. മാത്യു പറഞ്ഞുകേട്ടിട്ടുണ്ട്. പശ്ചിമബംഗാളിലെയും കേരളത്തിലെയും തൊഴിൽരംഗത്ത് ഒരുകാലത്ത് ഫാഷനായിരുന്ന 'ഘെരാവോ'യുടെ ആദ്യത്തെ പ്രാഗ്‌രൂപമല്ലെ ഇന്ത്യയിലാദ്യമായി റാവുസാഹിബ് ഒ. എം. ചെറിയാൻ 1931-ൽ കുറുപ്പുംപടിയിൽ പ്രയോഗിച്ചതെന്ന്, കേരളസർക്കാരിന്റെ തൊഴിൽവകുപ്പ് സെക്രട്ടറിയായി ഏഴു വർഷം പ്രവർത്തിച്ചിട്ടുള്ള ഈ ഗ്രന്ഥകാരന് തോന്നിപ്പോകുന്നു!! 1967-ൽ ഡൽഹിയിൽ നടന്ന അഖിലേന്ത്യാ തൊഴിൽസമ്മേളനത്തിൽ, ഘെരാവോ പ്രശ്നം ചർച്ച ചെയ്തപ്പോൾ അതിനനുകൂലമായി പ്രസംഗിച്ച രണ്ടു സംസ്ഥാന തൊഴിൽമന്ത്രിമാർ ബംഗാളിലെ ഒരു സുബോധ് ബാനർജിയും കേരളത്തിലെ മത്തായി മാഞ്ഞൂരാനും ആയിരുന്നു. ഈ ഗ്രന്ഥകാരനും ആ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. സമ്മേളനം കഴിഞ്ഞ് തിരുവനന്തപുരത്ത് തിരികെവന്നശേഷം, തൊഴിൽമന്ത്രിയും തൊഴിൽസെക്രട്ടറിയും തമ്മിൽ ഈ വിഷയത്തെച്ചൊല്ലി ബലമായ അഭിപ്രായവ്യത്യാസം ഉണ്ടാകുകയും അത് അന്നത്തെ മുഖ്യമന്ത്രിയായിരുന്ന ഇ. എം. എസ്. നമ്പൂതിരിപ്പാടിന്റെ ശ്രദ്ധയിൽപ്പെടുകയുമുണ്ടായി എന്ന് ആഗന്തുകമായി പ്രസ്താവിച്ചുകൊള്ളട്ടെ.

പാത്രിയർക്കീസ് പ്രസംഗം നിർത്തി മദ്ബഹാ വിട്ട് പുറത്തുപോയപ്പോൾ പള്ളിയിൽ കൂട്ടമണി അടിച്ചുകൊണ്ടിരുന്നു. മണിയടി കഴിഞ്ഞപ്പോൾ കൊച്ചി പോലീസ് കമ്മീഷണറായ എം. എ. ചാക്കോ എഴുന്നേറ്റുനിന്ന് ഒരു പ്രസംഗം നടത്തി. മഫ്രിയാനാ അഥവാ കാതോലിക്കാ വേണമെന്ന അഭിപ്രായം മാർ ദീവന്നാസ്യോസിന്റേതു മാത്രമല്ല, ആകമാനമുള്ള മലങ്കരജനങ്ങളുടെ ആവശ്യമാണെന്ന് അദ്ദേഹം തറപ്പിച്ചു പറഞ്ഞു. ആരും ഈ അഭിപ്രായത്തെ എതിർത്തില്ലെന്നുതന്നെയുമല്ല, എല്ലാവരും കൈയടിച്ചും ചിയേഴ്സ് വിളിച്ചും ഈ പ്രസ്താവനയെ അനുകൂലിക്കുകയും ചെയ്തു. ഇതുകഴിഞ്ഞ് മാവേലിക്കരയിൽനിന്നും വന്നിരുന്ന ജേക്കബ് കുര്യൻ പ്രസംഗിച്ചപ്പോൾ ആരോ വീണ്ടും കൂട്ടമണി അടിച്ചതിനാൽ എല്ലാവരും



പുറത്തിറങ്ങി പള്ളിമുറ്റത്ത് യോഗംകൂടി. ജേക്കബ് കുര്യൻ, പൂതക്കുഴിയിൽ അച്ചൻ, കെ. സി. മാമ്മൻ മാപ്പിള എന്നിവർ ഓരോ പ്രസംഗങ്ങൾ ചെയ്തശേഷം ആളുകൾ പിരിഞ്ഞുപോയി. ഏതായാലും വട്ടശ്ശേരിൽ തിരുമേനിയെ മുടക്കുന്നതിനോ, തേജോവധം ചെയ്യുന്നതിനോവേണ്ടി ആസൂത്രണം ചെയ്തിരുന്നതെന്ന് വിശ്വസിക്കപ്പെട്ടിരുന്ന കുറുപ്പുംപടി പൊതുയോഗം പൊളിഞ്ഞ് പാളീസായിപ്പോയി എന്നു പറഞ്ഞാൽമതിയല്ലോ. പിന്നീട് കോട്ടയത്ത് മിഥുനം 26-ാം തീയതി കൂടുവാൻ നിശ്ചയിച്ചിരുന്ന അസ്സോസിയേഷൻ യോഗം കലക്കുന്നതിന് വിമതർ ശ്രമിച്ചെങ്കിലും അത് യഥാസമയം മാർ ദീവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ കൂടുകയും എറികാട് ഇ. ഐ. ജോസഫിനെ ട്രസ്റ്റിയായി തെരഞ്ഞെടുക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ഒപ്പുകൂടി ഇട്ട രസീതിന്റെ അടിസ്ഥാനത്തിൽ അനേകവർഷങ്ങളായി കുടിശ്ശികയായി കിടന്നിരുന്ന വട്ടിപ്പണപലിശയായ പതിനാറായിരം രൂപ തിരുവനന്തപുരം ഇമ്പീരിയൽ ബാങ്കിൽനിന്നും സഭയ്ക്ക് ലഭിച്ചു. അതുപോലെ, തിയോളജിക്കൽകോളജ് തുടങ്ങുന്നതിനുവേണ്ട നടപടികൾ എടുക്കുന്നതിന് മാനേജിംഗ് കമ്മറ്റിയെ ചുമതലപ്പെടുത്തുന്ന പ്രമേയവും പാസ്സാക്കി. ഇന്ന് കോട്ടയത്തുള്ള വൈദികകോളജിന്റെ ഉത്ഭവം വട്ടശ്ശേരിൽ തിരുമേനിയുടെ ഭാവനയുടെ ഫലമായി അദ്ദേഹത്തിന്റെ കാലത്തായിരുന്നു ഉണ്ടായത് എന്ന് പ്രത്യേകം പ്രസ്താവ്യമാണ്. ഇതിനിടെ, ഏലിയാസ് തൃതീയൻ പാത്രിയർക്കീസും വട്ടശ്ശേരിൽ തിരുമേനിയും തമ്മിൽ സഭയിൽ സമാധാനം പുനഃസ്ഥാപിക്കുന്നതിനെപ്പറ്റി ചില സംഭാഷണങ്ങൾ നടക്കുന്നുണ്ടായിരുന്നു. എന്നാൽ ചരിത്രപരമായും കോടതിവിധികളിൽക്കൂടിയും മലങ്കരസഭയ്ക്ക് ലഭിച്ചിരുന്ന അവകാശങ്ങൾ അടിയറവെച്ചുകൊണ്ട് സന്ധിയുണ്ടാക്കുന്നതിന് തിരുമേനി തയ്യാറല്ലായിരുന്നു. മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനം പരിരക്ഷിക്കുന്നതിന് ആവശ്യമെങ്കിൽ യുദ്ധം ചെയ്യുന്നതിനുവരെയും താൻ തയ്യാറാണെന്ന് തിരുമേനിയുടെ ഡയറിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്[9].

1107 കുംഭം 1-ാം തീയതി ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവാ ഹൃദയസ്തംഭനംമൂലം മഞ്ഞിനിക്കരയിൽവെച്ച് കാലം ചെയ്തു എന്ന വാർത്ത വട്ടശ്ശേരിൽ തിരുമേനി ഒട്ടും പ്രതീക്ഷി

9. മലങ്കര നസ്രാണികൾ, വാല്യം 4, ഇസഡ്. എം. പാറേട്ട്, പേജ് 770.

ച്ചിരുന്നതല്ല. കമ്പിസന്ദേശം കിട്ടിയ ഉടൻതന്നെ അദ്ദേഹം മഞ്ഞിനിക്കരയിലേക്ക് പോയി. ബാവായുടെ മൃതദേഹം കോട്ടയത്തു കൊണ്ടുവന്ന് ബഹുമതികളോടുകൂടി പഴയസെമിനാരിയിൽ അടക്കം ചെയ്യുന്നതായിരിക്കും ഏറ്റവും ഉചിതമെന്ന് അദ്ദേഹം മഞ്ഞിനിക്കരക്കാരെ ഉപദേശിച്ചെങ്കിലും അവർ അതിനോട് അനുകൂലിച്ചില്ല. അതിനാൽ പ്രാർത്ഥന നടത്തിയശേഷം മാക്കാംകുന്ന് വഴി തിരുമേനി കോട്ടയത്തേക്ക് തിരികെ പോന്നു. മലങ്കരയിൽ സമാധാനം സ്ഥാപിക്കുന്നതിനുവേണ്ടി സ്വല്പമെങ്കിലും ശ്രമം നടത്തിയ ഈ പാത്രിയർക്കീസിന്റെ ശരീരം മലങ്കരയിൽതന്നെ അന്ത്യവിശ്രമംകൊള്ളുന്നത് ദൈവനിശ്ചയംതന്നെ എന്നു പറയാം. 1932 ഫെബ്രുവരി മാസത്തിലായിരുന്നു അദ്ദേഹം കാലംചെയ്തത്. ആ വർഷം അവസാനത്തിൽതന്നെ വല്യപ്പന്റെകൂടെ ഈ ഗ്രന്ഥകാരൻ മഞ്ഞിനിക്കരയിൽ പോയി പാത്രിയർക്കീസിന്റെ കബറിടം സന്ദർശിച്ചിട്ടുള്ളതാണ്. ഏലിയാസ് തൃതീയൻ ബാവായ്ക്ക് സ്വല്പമെങ്കിലും ഉദ്ദേശശുദ്ധിയുണ്ടായിരുന്നതായി 1932 മാർച്ച് 7-ാം തീയതി വട്ടശ്ശേരിൽ തിരുമേനി യറുശലേം മെത്രാന് അയച്ച ഒരു കത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. പുതിയ പാത്രിയർക്കീസിനെ തെരഞ്ഞെടുക്കുന്നതിന് പരദേശത്ത് സുന്നഹദോസ് കൂടുമ്പോൾ അതിൽ പങ്കെടുക്കുവാൻ മലങ്കരയിലെ മെത്രാന്മാരെ ക്ഷണിക്കണമെന്നും അതിനവർക്ക് അവകാശമുണ്ടെന്നും അന്ത്യോഖ്യാസഭയെ അറിയിച്ചുകൊണ്ട് 1932 ഫെബ്രുവരി 10-ാം തീയതി അയച്ച ഒരു കമ്പിസന്ദേശത്തിന്റെ സ്ഥിരീകരണമായി അദ്ദേഹം എഴുതിയ ഒരു കത്തിലാണ് ഈ സൂചന കാണുന്നത്. 'പിന്നെ ഏലിയാസ് പാത്രിയർക്കീസ് വന്ന്, സദുദ്ദേശത്തോടുകൂടിയായിരിക്കണം, ഞാൻ മലങ്കര മെത്രാനാണെന്നും അദ്ദേഹത്തിന്റെ വലംകൈയാണെന്നും പ്രസ്താവിച്ചു. അദ്ദേഹം സന്ദർശിച്ച എല്ലാ പള്ളികളിൽവെച്ചും സഭയിൽ സമാധാനമുണ്ടാക്കണമെന്ന് നിവേദനം ലഭിച്ചു'[10]. ഈ കത്തിൽതന്നെ, മലങ്കരസഭയും അന്ത്യോഖ്യാസഭയും തമ്മിലുള്ള അന്തരത്തെപ്പറ്റി താഴെ പറയുന്ന വിധത്തിൽ ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

'നിങ്ങളുടെ സംഖ്യ ഞങ്ങളുടേതിന്റെ പത്തിലൊന്നില്ല. നിങ്ങളുടെ രാജ്യത്ത് ആകെ എട്ടോ ഒമ്പതോ മെത്രാന്മാരും അവർക്ക്

10. മലങ്കര നസ്രാണികൾ, വാല്യം 4, ഇസഡ്. എം. പാറേട്ട്, പേജ് 794.



ഓരോരുത്തർക്കും ഒന്നോ രണ്ടോ പള്ളിയോ ഒരു ദയറായോ വീതവും ആണല്ലോ ഉള്ളത്. ഓർത്തഡോക്സ് സഭയിൽ ഞങ്ങൾക്കുള്ള ഔന്നത്യവും നിങ്ങളുടെ ശാഖയ്ക്ക് സംഭവിച്ച അധഃപതനവും ഇന്നുള്ള സന്താപകരമായ സ്ഥിതിയും മനസ്സിലാക്കിത്തരുന്നതിനാണ് ഈവിധം എഴുതുന്നത്. നിങ്ങളുമായുള്ള ബന്ധം വിടർത്തിക്കാൻ അബ്ദുള്ള പാത്രിയർക്കീസ് വേണ്ടതെല്ലാം ചെയ്തു. യൂലിയോസ് തുടർന്ന് പരിശ്രമിച്ചു. മൂന്നരലക്ഷം അനുയായികളുള്ള ഒരു മെത്രാപ്പോലീത്തായെ, മലങ്കരസഭയുടെ ലൗകികങ്ങളിന്മേൽ സർവ്വാധിപത്യം വിട്ടുകൊടുക്കാതിരുന്നതിനാൽ, മുടക്കുന്നതിനുള്ള ധാർഷ്ട്യമാണ് അബ്ദുള്ളാ പാത്രിയർക്കീസ് പ്രകടിപ്പിച്ചത്. ആ ഉദ്യമത്തിൽ പാത്രിയർക്കീസിന് തോൽവിപറ്റി. എന്നാലും മലങ്കരസഭയ്ക്ക് വളരെയധികം നഷ്ടം സഹിക്കേണ്ടതായിവന്നു. ധനനഷ്ടം മാത്രമല്ല, പാത്രിയർക്കീസിനെ പിൻതാങ്ങുന്നവർ കേസുകൾക്കുവേണ്ടി കള്ളപ്രമാണങ്ങൾ സൃഷ്ടിക്കുകയും കള്ളസാക്ഷി പറയിക്കുകയും ചെയ്തു. അബ്ദുള്ളായുടെ ഡലിഗേറ്റ് എന്ന് അവകാശപ്പെട്ടിരുന്ന ഒസ്താത്തിയോസ് മെത്രാൻ സ്വന്തം കൈപ്പടയിൽ ഹൂദായ കാനോന്റെ ഒരു കള്ളപ്രതി എഴുതി ശരിപ്പെടുത്തുകപോലും ചെയ്തു. (കഥയറിയാത്തവർ ഈ കുറ്റവും വട്ടശ്ശേരിൽ തിരുമേനിയുടെ മേൽ ആരോപിക്കുന്നുണ്ട്). മലങ്കരയ്ക്ക് വിവിധതരത്തിലുള്ള പ്രാധാന്യം പരിഗണിച്ച് കാതോലിക്കാസിംഹാസനം ഞങ്ങൾ ഇവിടെ പുനഃസ്ഥാപിച്ചു. പാത്രിയർക്കീസിന്റെ ആസ്ഥാനം പല ശതകങ്ങളായി ദേശാന്തരഗമനം ചെയ്തുകൊണ്ടിരിക്കുന്നത് കണക്കിലെടുക്കുമ്പോൾ, അബ്ദൽമിശിഹായുടെ സഹകരണത്തോടുകൂടി ഇവിടെ കാതോലിക്കേറ്റ് പുനഃസ്ഥാപിച്ചതിൽ ക്രമക്കേടൊന്നുമില്ല. പാത്രിയർക്കീസിന് ഇവിടെ നേരിട്ട് ഭരണാധികാരം ഒരിക്കലും ഉണ്ടായിരുന്നിട്ടില്ല. അത് കിട്ടുന്നതിന് അടുത്തകാലത്ത് ചെയ്ത ശ്രമങ്ങൾ വിഫലീഭവിക്കുകയും ചെയ്തു. ഓർത്തഡോക്സ് സുറിയാനി സഭയുടെ ഏറ്റവും വലിയ ശാഖ ഞങ്ങളുടേതാണ്. പാത്രിയർക്കീസ് ഇന്ന് ഭവനരഹിതനാണ്. ഈ വസ്തുതകൾ മനസ്സിലാക്കി വേണ്ട നടപടികൾ സ്വീകരിക്കണം. സഭയുടെ ഐക്യം ആയിരിക്കണം എപ്പോഴും നമ്മുടെ ലക്ഷ്യം... നിങ്ങളേയും നിങ്ങളുടെ രാജ്യത്തേയും ദൈവം നടത്തട്ടെ'. നിർഭാഗ്യവശാൽ തിരുമേനി ഉന്നയിച്ച ന്യായമായ ഈ അവകാശം പരിഗണിക്കപ്പെട്ടില്ല

എന്നത് മലങ്കര-അന്ത്യോഖ്യൻ സഭകൾ തമ്മിലുള്ള പിൽക്കാല ബന്ധങ്ങളെ പ്രതികൂലമായി ബാധിച്ചു. അവിടുത്തെ രാജ്യതന്ത്ര ജ്ഞതയുടെ അഭാവം! ഹൂദായകാനോൻ ഇരുവിഭാഗക്കാരും അംഗീകരിച്ചിട്ടുള്ളതാണ്. ഇതനുസരിച്ച് കാതോലിക്കായും പാത്രി യർക്കീസും തമ്മിലുള്ള ബന്ധം അന്യോന്യ ബഹുമാനത്തിന്റെയും സഹവർത്തിത്വത്തിന്റെയും അടിസ്ഥാനത്തിലാണ്. രണ്ടുകൂട്ടരും മറ്റ വരുടെ അഭ്യന്തരകാര്യങ്ങളിൽ ഇടപെടുകയില്ലെന്നുള്ള തത്വവും ഇതിലുണ്ട്. കാതോലിക്കായുടെ തിരഞ്ഞെടുപ്പ് നടത്തുന്ന മലങ്കര യിലെ സുന്നഹദോസിൽ പാത്രിയർക്കീസ് സന്നിഹിതനാണെങ്കിൽ അദ്ദേഹമാണ് ആദ്ധ്യക്ഷം വഹിക്കേണ്ടത്. അതുപോലെ പാത്രി യർക്കീസിന്റെ തെരഞ്ഞെടുപ്പിൽ കാതോലിക്കാ സ്ഥലത്തുണ്ടെങ്കിൽ അദ്ദേഹം വേണം അദ്ധ്യക്ഷനായിരിക്കേണ്ടത്. രണ്ടുപേരും സന്നി ഹിതനായിരിക്കുന്ന സദസ്സുകളിൽ കാതോലിക്കായുടെ ഇരുപ്പിടം പാത്രിയർക്കീസിന് തൊട്ടു വലത്തുവശത്താണ്. പ്രധാന ചടങ്ങു കളിൽ അന്യോന്യം ക്ഷണക്കത്തുകൾ അയയ്ക്കേണ്ടത് സഹവർത്തി ത്വത്തിനും സഹകരണത്തിനും അത്യാവശ്യമാണ്. ഈ ആശയം മനസ്സിൽവെച്ചുകൊണ്ടായിരുന്നു മലങ്കരയിലെ മെത്രാന്മാർക്ക് പാത്രി യർക്കീസിനെ തെരഞ്ഞെടുക്കുന്ന സുന്നഹദോസിലേക്ക് ക്ഷണം അയയ്ക്കണമെന്ന് വട്ടശ്ശേരിൽ തിരുമേനി ശീമയിലേക്ക് കമ്പിയും കത്തും അയച്ചത്. എന്നാൽ അന്ത്യോഖ്യാസഭയുടെ നാഥനായി ആ സമയം വിശാലഹൃദയനായ ഒരു പാത്രിയർക്കീസ് ഇല്ലാതെയിരു ന്നതിനാൽ മലങ്കര മെത്രാപ്പോലീത്തായുടെ നിർദ്ദേശത്തെ ആരും ശരിയായി പരിഗണിച്ചില്ല എന്ന് വ്യക്തമാണ്. പാത്രിയർക്കീസ് തെര ഞ്ഞെടുപ്പിൽ മലങ്കരസഭയ്ക്ക് ഒരു സ്ഥാനവും ഇല്ലെന്ന് തോന്നുമാറ് മലങ്കരയിൽനിന്നും പ്രാതിനിധ്യം ഉള്ള മേല്പട്ടക്കാർ ശീമയിലേക്ക് പോയിരുന്നില്ല, ക്ഷണിക്കപ്പെട്ടും ഇല്ല. 1932 നവംബർ 14-ാം തീയതി സിറിയായിലെ ഹോംസ് നഗരത്തിൽവെച്ച് ആ തെരഞ്ഞെടുപ്പ് നടന്നു. മാർ ദീവന്നാസ്യോസിന് വ്യക്തിപരമായ ഒരു ക്ഷണക്കത്ത് ലഭിച്ചിരുന്നു എന്നത് സത്യമാണ്. അതിൽ ആവശ്യപ്പെട്ടിരുന്നത് മാർ അത്തനാസ്യോസും മാർ യൂലിയോസും ഒരുമിച്ച് സിറിയായിൽ കൂടുന്ന സുന്നഹദോസിന് സംബന്ധിക്കുവാൻ അദ്ദേഹംകൂടി ചെല്ലണമെന്നായിരുന്നു. എന്നാൽ അദ്ദേഹം നിർദ്ദേശിച്ചതുപോലെ മലങ്കരയിലെ മറ്റ് മേല്പട്ടക്കാരെ ക്ഷണിക്കുകയോ ഇവിടുത്തെ



മജിലിസ്സിനെ (മാനേജിംഗ് കമ്മറ്റിയെ) അറിയിക്കുകയോ ചെയ്യാ തിരുന്നതിനാൽ പാത്രിയർക്കീസ് തെരഞ്ഞെടുപ്പിൽ മാർ ദീവന്നാ സ്യോസ് പങ്കെടുക്കേണ്ടതില്ല എന്ന് തീരുമാനിച്ചു. പാത്രിയർക്കീസ് തെരഞ്ഞെടുപ്പിൽ വിജയിച്ചത് മൂസലിലെ അപ്രേം മാർ സേവേറി യോസ് ആയിരുന്നു. അപ്രേം പ്രഥമൻ എന്ന നാമധേയത്തിൽ അദ്ദേഹം അന്ത്യോഖ്യാ പാത്രിയർക്കീസായി സ്ഥാനം ഏല്ക്കുകയും ചെയ്തു. മലങ്കരസഭയുടെയും മാനേജിംഗ് കമ്മറ്റിയുടെയും അവ കാശം അംഗീകരിക്കാതെ തെരഞ്ഞെടുപ്പ് നടത്തിയതുമൂലം അന്ത്യോഖ്യാസഭയും മലങ്കരസഭയും തമ്മിൽ ഉണ്ടാകേണ്ട സൗഹൃദ ബന്ധത്തിനും കാനോനികമായ അംഗീകാരത്തിനും ഉലച്ചിൽ തട്ടി. വട്ടശ്ശേരിൽ തിരുമേനിയെക്കൂടാതെ ആ സമയത്ത് ഇവിടെ ഒരു കാതോലിക്കായും വാണിരുന്ന കാലമായിരുന്നു അന്ന്. പാത്രിയർ ക്കീസ് തെരഞ്ഞെടുപ്പിൽനിന്നും മലങ്കരസഭയേയും അതിന്റെ കാതോലിക്കായേയും മാറ്റിനിർത്തിയത് വാസ്തവത്തിൽ വിവേക ശൂന്യമായ ഒരു പ്രവൃത്തിയായിരുന്നു. അന്ന് മലങ്കരയുടെ സഹകര ണത്തോടുകൂടി പുതിയ പാത്രിയർക്കീസിനെ നിയമിച്ചിരുന്നുവെ ങ്കിൽ മലങ്കര അന്ത്യോഖ്യാ ബന്ധത്തിൽ മനോഹരമായ ഒരു പുതിയ അദ്ധ്യായം കൂട്ടിച്ചേർക്കാമായിരുന്നു. ഈ സദുദ്ദേശത്തോടുകൂടി മാത്ര മായിരുന്നു കമ്പിയും കത്തുമൊക്കെ വട്ടശ്ശേരിൽ തിരുമേനി ശീമയി ലേക്ക് വളരെ നേരത്തെ അയച്ചത്.

## അദ്ധ്യായം 8

# കാതോലിക്കാ സ്ഥാപനം

മാനവ സംസ്കാര ചരിത്രത്തെ അളക്കുന്ന അളവുകോലുകളായി ശതാബ്ദങ്ങളെ കണക്കാക്കിയാൽ യേശുക്രിസ്തുവിന്റെ ജനനം, ദീർഘമായ ഈ ചരിത്രപാതയിലെ പ്രധാനപ്പെട്ട ഒരു ചൂണ്ടുപലക യായോ, അല്ലെങ്കിൽ എ. ഡി. എന്നും ബി. സി. എന്നും ചരിത്രത്തെ രണ്ടായി തിരിക്കുന്ന ഒരു അതിർത്തിക്കല്ലായോ നമുക്ക് ചിത്രീ കരിക്കാം. അതുപോലെതന്നെ മാർത്തോമ്മാശ്ലീഹായുടെ ആഗമന ത്തോടുകൂടി മലങ്കരയിൽ ആരംഭിച്ച സഭാചരിത്രപാതയിലെ ഒരു ചൂണ്ടുപലകയാണ് 1912-ൽ ഇവിടെ സംസ്ഥാപിതമായ കാതോലിക്കാ സിംഹാസനം, അതിന് മുമ്പും പിമ്പുമായി സഭാചരിത്രത്തെ ഖണ്ഡിതമായി വേർതിരിച്ചു കാണിക്കുന്ന ഒരു അതിർത്തിക്കല്ല്. ആറാം അദ്ധ്യായത്തിൽ പറഞ്ഞതുപോലെ, മലങ്കരസഭയുടെ ചരിത്രം പഠിച്ച യവനരാജകുമാരനായിരുന്ന പീറ്റർ ഇവിടുത്തെ പ്രശ്നങ്ങളുടെ പശ്ചാത്തലത്തിൽ കാതോലിക്കാ സിംഹാസനത്തിന്റെ പ്രാധാ ന്യത്തെപ്പറ്റി 1949-ൽ കോട്ടയത്തുവെച്ച് ഇപ്രകാരം പ്രസ്താവിച്ചു കാണുന്നു: 'പ്രാരംഭശതകങ്ങളിൽ ഇതുപോലെയുള്ള കുഴപ്പങ്ങൾ ഞങ്ങളുടെ സഭയേയും (ഗ്രീക്ക് ഓർത്തഡോക്സ്) ബാധിച്ചിരുന്നു. സിറിയ, അറേബ്യ, ഈജിപ്ത്, അബിസീനിയ, പടിഞ്ഞാറൻ പേർഷ്യ എന്നീ രാജ്യങ്ങളിൽ ഗ്രീക്ക് കോയ്മക്കെതിരായി നെസ്തോറിയൻ സഭയും മോണോഫിസൈറ്റ് വിശ്വാസമുള്ള (ക്രിസ്തുവിന്റെ ഏക സ്വഭാവം) സഭകളും ഉണ്ടായിരുന്നു... ആ സഭകളുടെ മേൽ ഗ്രീക്കു കാർക്കുണ്ടായിരുന്ന പിടിപാട് നഷ്ടപ്പെട്ടു... അതുപോലെ 1859 മുതൽ 1885 വരെ തീവ്രസമരത്തിന്റെ ശേഷമാണ് റുമേനിയൻസഭയ്ക്ക് സ്വാതന്ത്ര്യം കിട്ടിയത്. കാതോലിക്കാ സ്ഥാപനം മലങ്കരയിൽ നില നിൽക്കുന്നത് മലങ്കര ദേശീയത്വത്തിന്റെ ഒരു പ്രകടനമാണ്. ഈ പരമാർത്ഥത്തെ അംഗീകരിക്കുക എന്നതാണ് ഇപ്പോഴത്തെ പ്രശ്ന ങ്ങൾക്ക് പരിഹാരം. അർഹതയുള്ളവർ എത്രവേഗം അതംഗീകരി



ക്കുമോ, അത്രയും വേഗം കുഴപ്പങ്ങൾ അവസാനിക്കും' ഇന്നും ഇതംഗീകരിക്കുവാൻ വിസമ്മതിക്കുന്നവർ ഉണ്ടുപോലും.

കാതോലിക്കാ എന്നും മഫ്രിയാനാ എന്നും രണ്ട് സ്ഥാനനാമ ങ്ങൾ വലിയ വ്യത്യാസം കൂടാതെ ഉപയോഗിക്കപ്പെട്ടിരുന്നവയായി ചരിത്രത്തിൽ കാണുന്നുണ്ട്. തിഗ്രിസിൽ അസ്തമിച്ച കാതോലിക്കാ സ്ഥാനം മലങ്കരയിൽ പുനഃസ്ഥാപിക്കണമെന്നുള്ള ആഗ്രഹം ജോസഫ് മാർ ദീവന്നാസ്യോസിന്റെ കാലത്തിനു മുമ്പുതൊട്ടേ ഉണ്ടായിരുന്നതായി കാണാം. ജോസഫ് മാർ ദീവന്നാസ്യോ സിനെതന്നെ കാതോലിക്കാ ആയി ഉയർത്തണമെന്ന അഭിപ്രായം കോനാട്ട് മാത്തൻ മല്പാനുപോലും ഒരിക്കൽ ഉണ്ടായിരുന്നതായി വട്ടിപ്പണക്കേസിലെ ചില രേഖകൾ കാണിക്കുന്നുണ്ട്. മഫ്രിയാനാ എന്ന പേര് ഉണ്ടായത് തിഗ്രിസിലെ കാതോലിക്കാ സ്ഥാപനം നെസ്തോറിയരുടെ കൈവശം ആയതിനുശേഷമാണ്. അപ്പോൾ അന്നത്തെ സിറിയൻ യാക്കോബായക്കാർ കാതോലിക്കായുടെ സമാനമായുള്ള അവരുടെ മേല്പട്ടക്കാരനെ മഫ്രിയാനാ എന്ന് വിളിക്കുവാൻ തുടങ്ങി എന്നാണ്, വട്ടശ്ശേരിൽ തിരുമേനി 1094 തുലാം 5-ാംതീയതി വട്ടിപ്പണക്കേസിൽ കൊടുത്ത മൊഴിയിൽ രേഖപ്പെടു ത്തിയിരിക്കുന്നത്. കാതോലിക്കാ സ്ഥാപനം തിഗ്രിസിൽ ഉണ്ടായത് നിഖ്യാസുന്നഹദോസിനു ശേഷമാണെന്നും അദ്ദേഹം കോടതിയിൽ ബോധിപ്പിച്ചിരുന്നു, അതായത് നാലാം ശതാബ്ദത്തിനുശേഷം. മദ്ധ്യധരണ്യാഴി പ്രദേശത്തുനിന്നും പശ്ചിമേഷ്യൻമേഖലയിൽനിന്നും ക്രിസ്തുമതം മറ്റ് രാജ്യങ്ങളിലേക്ക് വ്യാപിച്ചപ്പോൾ വൈദികഭരണ ത്തിന് പുതിയ സിരാകേന്ദ്രങ്ങൾ സ്വാഭാവികമായി ആവശ്യമായി ത്തീർന്നു. ഈ ഗ്രന്ഥകാരന്റെ നിഗമനത്തിൽ, കാശ്മീർ ഉൾപ്പെടെ യുള്ള ഉത്തരേന്ത്യയിലും ടിബറ്റിലും ചൈനയിലും പേർഷ്യയിലു മൊക്കെ ഒരുകാലത്ത് തിഗ്രിസ് കാതോലിക്കായുടെ അധികാര പരിധിയിലുള്ള ക്രൈസ്തവസഭകൾ ഉണ്ടായിരുന്നു എന്നാണ്. ഇസ്ലാമിന്റെ ആവിർഭാവത്തോടുകൂടി ഈ പ്രദേശങ്ങളിൽ ഉണ്ടായ സമൂല പരിവർത്തനങ്ങൾ ക്രിസ്തുമതത്തെ വേരോടെ പിഴു തെറിഞ്ഞുകളഞ്ഞു എന്നാണ് തോന്നുന്നത്. എന്നാൽ റഷ്യ, എത്യോപ്യ, അർമ്മീനിയ, ബൾഗേറിയ മുതലായ പല രാജ്യങ്ങളിലും പശ്ചിമയൂറോപ്പിലും മറ്റും ക്രിസ്തുമതം അതിശീഘ്രം വളർന്നു കൊണ്ടേയിരുന്നു. അവിടെയൊക്കെ തദ്ദേശീയരായ കാതോലിക്കാ

മാരോ പാത്രിയർക്കീസന്മാരോ പുതുതായി വാഴിക്കപ്പെട്ടുകൊണ്ടുമിരുന്നു.

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം ഉർവ്വശീശാപം ഉപകാരമായി എന്ന മട്ടിൽ മുടക്കുകല്പനയുടെ കൈയ്പിൽനിന്നും കാതോലിക്കേറ്റിന്റെ മാധുര്യത്തിലേക്ക് മലങ്കരയെ ആനയിച്ചു എന്നുള്ളതാണ് വട്ടശ്ശേരിൽ തിരുമേനിയുടെ മാഹാത്മ്യത്തെ വിളിച്ചുപറയുന്ന വസ്തുക്കളിൽ ഒന്ന്. ഇവിടെ ഒരു കാതോലിക്കായെ വാഴിക്കുന്നതിനോട് എക്കാലത്തും പൊതുവെ അന്ത്യോഖ്യാ എതിരായിരുന്നു എന്നാണ് തോന്നുന്നത്. കാരണം, അവരുടെ ആധിപത്യത്തിന് കോടാലിവെയ്ക്കുന്നതിന് തുല്യമാണ് ഇവിടെ സ്വതന്ത്രമായ ഒരു വൈദികാധികാരകേന്ദ്രം സൃഷ്ടിക്കുകയെന്നുള്ളത്. പക്ഷേ, ദൈവനിശ്ചയം മറിച്ചായിരുന്നു. മലങ്കരയിൽ ഒരു യഥാർത്ഥ കാതോലിക്കാ വാഴിക്കപ്പെട്ടാൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് ബദലായി പുതിയ ഒരു ആത്മീയകേന്ദ്രം ഉണ്ടാകുന്നതിന് പുറമേ, ഹൂദായ കാനോൻ അനുസരിച്ച് പാത്രിയർക്കീസിനെ തെരഞ്ഞെടുക്കുക മുതലായ സംഗതികളിൽ മലങ്കരയുടെ പ്രാതിനിധ്യവും ചിലപ്പോൾ നേതൃത്വവും അന്ത്യോഖ്യാ അംഗീകരിക്കേണ്ടതായി വരും. ഈ പൊല്ലാപ്പിനൊന്നും പോവാതിരിക്കണമെങ്കിൽ ഒരു കാതോലിക്കാ സിംഹാസനം ഇവിടെ ഇല്ലാതിരുന്നാൽ മതിയെന്ന നിലയാണ് അന്ത്യോഖ്യാ പലപ്പോഴും സ്വീകരിച്ചുവന്നത്. എന്നാൽ അന്ത്യോഖ്യയുമായുള്ള ബന്ധം വിച്ഛേദിക്കാതെതന്നെ ഇവിടെ ഒരു കാതോലിക്കായെ അനുവദിക്കുന്ന കാര്യം ആലോചിക്കാമെന്ന് 1892-ൽ പാത്രിയർക്കീസ് ബാവാ മലങ്കരയിലേക്ക് എഴുതിയിരുന്നു. 1899-ലും 1901-ലും ഈ ആവശ്യംതന്നെ മലങ്കര സുറിയാനി ക്രിസ്ത്യാനി സമ്മേളനങ്ങൾ പാത്രിയർക്കീസിനോട് ആവർത്തിച്ച് ഉന്നയിച്ചു. എന്നാൽ ഇതിനും വളരെ മുമ്പ്, അതായത് 1720-ൽ ഇന്ത്യയിലെ ഓർത്തഡോക്സ് സുറിയാനിക്കാർക്കുവേണ്ടി ഒരു പാത്രിയർക്കീസിനെയും ഒരു മെത്രാപ്പോലീത്തായെയും രണ്ട് പട്ടക്കാരെയും അയച്ചുതരണമെന്ന് മാർത്തോമ്മാ നാലാമൻ ആവശ്യപ്പെട്ടിരുന്നതായി ചരിത്രമുണ്ട്. മലങ്കരസഭയ്ക്കു മാത്രമായി ഒരു പാത്രിയർക്കീസ് വേണം എന്ന ആവശ്യം ആദ്യം ഉന്നയിച്ചത് മാർത്തോമ്മാ നാലാമൻ ആയിരുന്നു. ഇദ്ദേഹത്തിന്റെ പിൻഗാമിയായിരുന്ന മാർത്തോമ്മാ അഞ്ചാമന്റെ കാലത്തും (1728-1765) ഒരു പാത്രിയർക്കീസ് ഇവിടെ വേണമെന്ന് അന്ത്യോഖ്യാ പാത്രിയർക്കീസിനോട് വീണ്ടും ആവശ്യപ്പെട്ടിരുന്നതായി കാണുന്നു. പക്ഷേ, ഇതിനൊന്നും ഫലമുണ്ടായില്ല. 1748-ൽ ഇവിടെനിന്നും അന്ത്യോഖ്യയോട് ആവശ്യപ്പെട്ടത് ഒരു മഫ്രിയാനായെ അയച്ചുതരണമെന്നായിരുന്നു. ഇവിടെ മഹാചാര്യന്മാർ ഇല്ലാത്തതിന്റെ പ്രയാസം അന്നുതൊട്ടേ അനുഭവപ്പെട്ടുകൊണ്ടിരുന്നു എന്നത് ഇതിൽനിന്നൊക്കെ വ്യക്തമാണ്. പുതിയ ഒരു കാതോലിക്കാ സ്ഥാപനം പടുത്തുയർത്തുന്നതിനു പകരം തിഗ്രിസിൽ നാമാവശേഷമായ കാതോലിക്കാ സിംഹാസനം മലങ്കരയിലേക്ക് മാറ്റിയാൽ മതി എന്ന അഭിപ്രായവും പൊന്തിവന്നിരുന്നു. 1895-ൽ ആണ് പാത്രിയർക്കീസായി അബ്ദൽമശിഹാ വാഴിക്കപ്പെട്ടത്. അദ്ദേഹത്തിന് കോനാട്ട് മാത്തൻ മല്പാൻ അയച്ച ഒരു കത്തിൽ പ്രസക്തമായ ഒരു ചോദ്യം ചോദിച്ചിരുന്നു. 'അന്ത്യോഖ്യായിലെ പാത്രിയർക്കീസിന്റെ സിംഹാസനം മർദ്ദീനിലേക്ക് നീക്കപ്പെട്ടുവെങ്കിൽ തിഗ്രിസിലെ സിംഹാസനം ഇന്ത്യയിലേക്ക് നീക്കുന്നത് ശരിയല്ലെന്ന് വരുമോ?' ഇതോടുകൂടി[1] ഇവിടെ കാതോലിക്കാ സിംഹാസനം പുനഃസ്ഥാപിക്കണമെന്നുള്ള പ്രക്ഷോഭണം സുസംഘടിതമാക്കുകയും ശക്തിപ്രാപിക്കുകയും ചെയ്തു. ഇതിലെല്ലാം പുലിക്കോട്ടിൽ തിരുമേനിയുടെ വലംകൈയായി പ്രവർത്തിച്ചിരുന്നത് വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻതന്നെയായിരുന്നു.

ഇതിനിടെ അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന അബ്ദൽ മശിഹാ ബാവായുടെ മേൽ രാജദ്രോഹക്കുറ്റം ചുമത്തി തുർക്കി സുൽത്താൻ അദ്ദേഹത്തിന് കൊടുത്തിരുന്ന അംഗീകാരമായ 'ഫർമാൻ' പിൻവലിക്കുകയും 1895-ലെ പാത്രിയർക്കീസ് തെരഞ്ഞെടുപ്പിൽ അദ്ദേഹത്തോട് പരാജിതനായ മാർ അബ്ദുള്ളായെ പാത്രിയർക്കീസായി ഉയർത്തുവാൻ തുർക്കിയുടെ ആധിപത്യമേഖലയിലുള്ള യാക്കോബായ മെത്രാന്മാരോട് ആജ്ഞാപിക്കുകയും ചെയ്തു. ഇങ്ങനെയിരിക്കെ 1895 മുതൽ 1905 വരെയുള്ള പത്തു വർഷത്തോളം അബ്ദുള്ളാ റോമാസഭയിലെ ഒരു ബിഷപ്പായി സഭാപരിവർത്തനം നടത്തിയിരുന്നു എന്നാണ് വിശ്വസിക്കപ്പെടുന്നത്. തുർക്കി സർക്കാരിന്റെ സഹായത്തോടുകൂടി പാത്രിയർക്കീസ്

1. Vattasseril Mar Dionysious 50th Death Anniversary, Souvenir, February 23, 1984, page 88.

ആകുവാൻ സാദ്ധ്യതയുണ്ടെന്ന് വന്നപ്പോൾ അദ്ദേഹം വീണ്ടും യാക്കോബായ സഭയിലേക്ക് തിരികെ വന്നുവെന്നും ഉടൻതന്നെ അദ്ദേഹത്തെ അന്ത്യോഖ്യാ പാത്രിയർക്കീസായി സ്ഥാനാരോഹണം ചെയ്യിപ്പിച്ചു എന്നുമാണ് കാണുന്നത്. പക്ഷേ, കാനോനികമായി അബ്ദൽമശിഹായുടെ പാത്രിയർക്കീസ് സ്ഥാനത്തിന് യാതൊരു കുറവുമുണ്ടായിട്ടില്ലായിരുന്നു. ഏതെങ്കിലുമൊരു സുൽത്താന്റെ രാഷ്ട്രീയ അംഗീകാരം പാത്രിയർക്കീസ് സ്ഥാനത്തിന് ആവശ്യ മാണെന്ന് കാനോൻ നിയമമില്ല എന്നതാണ് സത്യം. അങ്ങനെ ഒരേ സമയത്ത് രണ്ട് പാത്രിയർക്കീസന്മാർ അന്ത്യോഖ്യാസഭയുടെ തല പ്പത്ത് പ്രതിഷ്ഠിതമായിരുന്നു. ഇവരിൽ ആരായിരിക്കും മലങ്കരയിലെ കാതോലിക്കാ പുനഃസ്ഥാപനത്തെ കൂടുതൽ അനുകൂലിക്കുന്നതെന്ന് രഹസ്യമായി അന്വേഷിക്കുന്നതിന് മലങ്കരസഭയും ശ്രമിച്ചു. അബ്ദൽ മശിഹ പാത്രിയർക്കീസാണ് ഇക്കാര്യത്തിൽ മലങ്കരസഭയുടെ അവ കാശവാദത്തോട് കൂടുതൽ സഹതാപമുള്ളയാൾ എന്നാണ് ഇവിടെ കിട്ടിയിരുന്ന അറിവ്. മലങ്കരയിലെ മുടക്കും മറ്റ് വിവരങ്ങളും ഫാദർ പി. റ്റി. ഗീവറുഗീസ് (പിന്നീട് ബഥനി മെത്രാച്ചൻ) അബ്ദൽമശിഹായെ നിരന്തരം അറിയിച്ചുകൊണ്ടിരുന്നു. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് അസാധുവാക്കുന്ന കമ്പിസന്ദേശം മലങ്കരയിലേക്ക് അയച്ചു തന്നത് അബ്ദൽമശിഹായും ഫാദർ പി. റ്റി. ഗീവറുഗീസും തമ്മിലു ണ്ടായിരുന്ന കത്തിടപാടുകൾ മൂലമായിരുന്നു എന്ന് തോന്നുന്നു. വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയത്, കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞതുപോലെ മലങ്കരയിൽ വ്യാപകമായ പ്രതിഷേധത്തി നിടയാക്കി. അദ്ദേഹം നിയമവിരുദ്ധമായ ഒരു ഉടമ്പടി എഴുതിക്കൊടു ക്കാത്തതിനാൽ ആയിരുന്നു ആ മുടക്ക് ഉണ്ടായത് എന്നുള്ള വസ്തുത പ്രതിഷേധത്തിന്റെ മുനയുടെ മൂർച്ചകൂട്ടി. അങ്ങനെ പ്രക്ഷുബ്ധമായ ഒരു അന്തരീക്ഷത്തിലായിരുന്നു അബ്ദൽമശിഹാ പാത്രിയർക്കീസ് മലയാളക്കരയിലേക്ക് വരുവാൻ ക്ഷണിക്കപ്പെട്ടത്. മലങ്കര മെത്രാപ്പോലീത്തായുടെ ക്ഷണം സ്വീകരിച്ചുകൊണ്ട് 1922 ജൂൺ 13-ാം തീയതി അദ്ദേഹം ഇവിടെ ആഗതനായി. വന്ന് മൂന്നു മാസം തികയുന്നതിനു മുമ്പായി വട്ടശ്ശേരിൽ തിരുമേനിയുടെയും മുറിമറ്റം മാർ ഈവാനിയോസ് തിരുമേനിയുടെയും സഹായത്തോടു കൂടി സെപ്തംബർ 10-ാം തീയതി അദ്ദേഹം പുന്നൂസ് റമ്പാനെ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് എന്ന പേരിൽ മെത്രാനായി



വാഴിച്ചു. ഇദ്ദേഹം പിന്നീട് മൂന്നാം കാതോലിക്കാ ആയി ഉയർത്ത പ്പെട്ടു. ഇതിനിടെ അബ്ദൽമശിഹായെ സ്ഥാനഭ്രഷ്ടനാക്കിയ തുർക്കി സുൽത്താൻ 1909 ഏപ്രിൽ മാസത്തിൽ സുൽത്താൻ പദവിയിൽ നിന്നും സ്ഥാനഭ്രഷ്ടനായികഴിഞ്ഞിരുന്നു. സുൽത്താന്റെ ഈ സ്ഥാന ഭ്രംശംമൂലം അബ്ദൽമശിഹായ്ക്ക് കൂടുതൽ രാഷ്ട്രീയ സ്വാതന്ത്ര്യം ലഭിക്കുകയും അദ്ദേഹം ഉന്മേഷവാനായിത്തീരുകയും ചെയ്തു. അങ്ങനെ ഒരു സന്തുഷ്ടഹൃദയത്തോടുകൂടിയായിരുന്നു അബ്ദൽ മശിഹാ പാത്രിയർക്കീസ് 1912-ൽ ഇവിടെ എത്തിയത്. മലങ്കര അദ്ദേഹത്തിന് ആഹ്ലാദപൂർവ്വം സ്വാഗതമരുളി. ഇവിടെ വന്നശേഷം അദ്ദേഹത്തോട് കാതോലിക്കാ സിംഹാസന പുനഃസ്ഥാപനത്തിനു വേണ്ടി മലങ്കര മെത്രാപ്പോലീത്താ തൊട്ട് അയ്മേനി നേതാക്കൾവരെ ഏകകണ്ഠമായി ആവശ്യപ്പെട്ടു. കൂടാതെ 1912 ആഗസ്റ്റ് 29-ാം തീയതി പാത്രിയർക്കീസ് ബാവായുടെ അദ്ധ്യക്ഷതയിൽ പരുമലവെച്ച് നടന്ന ഒരു സുന്നഹദോസിലും ഈ ആവശ്യം ആവർത്തിച്ചുകൊണ്ട് ഒരു പ്രമേയം പാസ്സാക്കപ്പെട്ടു. കിഴക്കിന്റെ കാതോലിക്കാസിംഹാസനം തിഗ്രിസിൽനിന്നും മാറ്റി മലങ്കരയിൽ സ്ഥാപിക്കണമെന്നും മുറിമറ്റം മാർ ഈവാനിയോസ് മെത്രാച്ചനെ മാർ ബസേലിയോസ് എന്ന സ്ഥാനപ്പേരോടുകൂടി കിഴക്കിന്റെ കാതോലിക്കാ ആയി വാഴിക്കണ മെന്നും അന്ത്യോഖ്യാസിംഹാസനം മർദ്ദീനിലേക്ക് മാറ്റി സ്ഥാപിച്ച തിലുള്ള ന്യായംതന്നെയാണ് കാതോലിക്കാ സിംഹാസനം തിഗ്രി സിൽനിന്നു മലങ്കരയിലേക്ക് മാറ്റുന്നതിൽ ഉള്ളതെന്നും പ്രമേയത്തിൽ ഊന്നിപ്പറഞ്ഞിരുന്നു. മലങ്കരയിൽനിന്നും കാതോലിക്കായെ ആവശ്യപ്പെട്ടുകൊണ്ടുള്ള അഭ്യർത്ഥനകൾ കിട്ടിയപ്പോഴെല്ലാം നിഷേധാത്മകമായ നിലപാട് മാത്രമേ അന്ത്യോഖ്യാ കൈക്കൊണ്ടി ട്ടുള്ളൂ എന്ന ധാരണ ശരിയല്ല. പക്ഷേ, മലങ്കരയിലെ മഫ്രിയാ നായ്ക്ക് പാത്രിയർക്കീസിന്റെ ഒരു സഹായി എന്ന നിലയിൽ ഉള്ള അധികാരം മാത്രം മതി എന്ന കാഴ്ചപ്പാടാണ് സ്വാഭാവികമായി അന്ത്യോഖ്യാ നേതൃത്വത്തിന് എപ്പോഴും ഉണ്ടായിരുന്നത്. കാനോനി കമായ അധികാരമുള്ള കാതോലിക്കാമാർ ഇവിടെ പാടില്ലെന്ന് അന്ത്യോഖ്യായിക്കും, ശീമയിൽനിന്നും നാമമാത്രമായ കാതോലിക്കാ മാർ ഇവിടെ വന്നാൽ ഇവിടുത്തെ ഭരണാധികാരം അവർ പിടിച്ചെടു ക്കുമെന്ന ഭയം മലങ്കര സഭാനേതാക്കന്മാർക്കും എപ്പോഴും ഉണ്ടാ യിരുന്നു. പതിനേഴും പതിനെട്ടും ശതാബ്ദങ്ങളിൽ നാമമാത്രമായ

സ്ഥാനം കൊടുത്തുകൊണ്ട് രണ്ട് സുറിയാനി കാതോലിക്കാമാരെ
കേരളത്തിലേക്ക് അയച്ചിരുന്നു. പക്ഷേ, ഇവർ രണ്ടുപേർക്കും മലങ്കര
യിൽ സ്ഥാനമുറപ്പിക്കുന്നതിന് സാധിച്ചില്ല. ആദ്യത്തേത് 1685-ൽ
ഇവിടെ എത്തിയ മാർ ബസേലിയോസ് യൽദോ ആയിരുന്നു.
ഇവിടെ വന്ന് രണ്ടാഴ്ചയ്ക്കകം കോതമംഗലത്തുവെച്ച് അദ്ദേഹം
കബറടങ്ങിയതിനാൽ യാതൊരു പ്രവർത്തനവും തുടങ്ങുന്നതിന്
അദ്ദേഹത്തിന് സാധിച്ചില്ല. കാതോലിക്കാ എന്ന സ്ഥാനം പാത്രി
യർക്കീസ് അദ്ദേഹത്തിന് നല്കിയിരുന്നു എന്നത് ശരിയാണ്.
രണ്ടാമത്തെ കാതോലിക്കാ സ്ഥാനീയൻ മാർ ബസേലിയോസ്
ശക്രള്ളാ ആയിരുന്നു. ഇദ്ദേഹത്തിന്റെ കൂടെ മാർ ഗ്രിഗോറിയോസ്
എന്ന ഒരു ജറുശലേം മെത്രാപ്പോലീത്തായും യൂഹാനോൻ എന്ന്
പേരുള്ള മൂസൽകാരൻ ഒരു റമ്പാനും ഏതാനും ശെമ്മാശ്ശന്മാരും
ശീമയിൽനിന്നും 1751-ൽ വന്നിരുന്നു. ഇവരെ ഇങ്ങോട്ട് അയച്ചത്
അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന മാർ ഗീവറുഗീസ്
(1745-1768) ആയിരുന്നു. അവർ ഇവിടെ വന്നത് മാർത്തോമ്മാ
അഞ്ചാമന്റെ ക്ഷണപ്രകാരം ആയിരുന്നു. കൊച്ചിയിൽ വന്നപ്പോൾ
ഇവരെ കൊണ്ടുവന്ന കപ്പൽക്കാരൻ കേവുകൂലിയായി പന്തീരായിരം
രൂപാ ഉടൻ കിട്ടണമെന്ന് ആവശ്യപ്പെടുകയും അത് കിട്ടാതെവന്ന
പ്പോൾ അക്കാലത്ത് ഇവിടെ പ്രബലന്മാരായിരുന്ന ലന്തക്കാരോട്
(ഡച്ച്) പരാതിപ്പെടുകയും ചെയ്തു. ഈ തുക അക്കാലത്ത് വളരെ
വലുതായിരുന്നു. മാർത്തോമ്മാ അഞ്ചാമന്റെ പക്കൽ ആവശ്യത്തിന്
പണവും ഇല്ലായിരുന്നു. നിരണത്തെ സുറിയാനി ക്രിസ്ത്യാനികൾ
എല്ലാവരും ചേർന്ന് പണംപിരിച്ചാണ് ഇവരെ അവസാനം
കപ്പലിൽനിന്നും ഇറക്കിയത്. ഇവരുടെ പക്കൽ മാർത്തോമ്മാ
അഞ്ചാമനെ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മലങ്കരമെത്രാ
പ്പോലീത്തായായി വാഴിക്കുന്നതിനുള്ള സ്താത്തിക്കോൻ പാത്രി
യർക്കീസ് കൊടുത്തയച്ചിരുന്നു എന്നാണ് ചരിത്രം. പക്ഷേ
ഇവിടുത്തെ മെത്രാൻസ്ഥാനം അസാധുവാണെന്നും വീണ്ടും പട്ടം
ഏൽക്കണമെന്നും മറ്റും ശക്രള്ളാ കാതോലിക്കാബാവാ ശഠിച്ചപ്പോൾ
പകലോമറ്റം തറവാട്ടുകാരനായ മാർത്തോമ്മാ അഞ്ചാമൻ ഒട്ടും
വഴങ്ങിയില്ല. അവസാനം അഞ്ചാം മാർത്തോമ്മായെ മാർ ദീവന്നാ
സ്യോസ് എന്ന പേരിൽ മലങ്കര മെത്രാപ്പോലീത്താ ആയി
അന്ത്യോഖ്യാ സഭ അംഗീകരിച്ചത് 1754 ധനുമാസത്തിൽ അദ്ദേഹവു



മായി ഒരു ഉടമ്പടി എഴുതി രമ്യപ്പെട്ടതിനുശേഷമാണ്. ഈ ഉടമ്പടി
യിലും മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെയും മലങ്കര മെത്രാപ്പോലീ
ത്തായുടെ സമ്മതംകൂടാതെ ശക്രള്ളാബാവാ ആർക്കും പട്ടം
കൊടുത്തുകൂടാ എന്നുള്ള തത്വത്തെയും മറ്റും അന്ത്യോഖ്യാ പ്രതി
നിധികൾ അംഗീകരിച്ചതായിട്ടാണ് കാണുന്നത്. ഒരുപക്ഷേ അന്ന്
മലങ്കരയിൽ ഉണ്ടായിരുന്ന രാഷ്ട്രീയകാലാവസ്ഥ മറ്റുതരത്തിൽ പ്രതി
കരിക്കുന്നതിൽനിന്നും മാർ ശക്രള്ളായേയും അനുയായികളേയും
നിരുത്സാഹപ്പെടുത്തിയിരിക്കണം. തിരുവിതാംകൂറിലെ ഭരണം
ശക്തനായ മാർത്താണ്ഡവർമ്മയുടെ കൈയിലും കൊച്ചിയിലും മറ്റും
ലന്തക്കാർ (ഡച്ചുകാർ) പ്രബലന്മാരായിരുന്നതും അവരുടെ പരിഗ
ണനയിൽപ്പെട്ടുകാണും. അധികാരം പിടിച്ചെടുക്കുന്നതിന് ശക്രള്ളാ
കാതോലിക്കാ നടത്തിയ ശ്രമം അങ്ങനെ പരാജയപ്പെട്ടു. ഒരു
പരദേശി ഇവിടെ കാതോലിക്കായായിരിക്കുന്നത് പ്രയാസമാണെന്ന്
അത് തെളിയിക്കുകയും ചെയ്തു. 1764 തുലാമാസത്തിൽ ശക്രള്ളാ
ബാവാ കണ്ടനാട്ടുവെച്ച് ചരമംപ്രാപിച്ചതിനോടുകൂടി വിദേശീയ
കാതോലിക്കായെ ഇവിടെ പ്രതിഷ്ഠിക്കുന്ന പരീക്ഷണം തോറ്റു.
ഒരു വർഷം കഴിഞ്ഞ് ധീരനായ അഞ്ചാം മാർത്തോമ്മായും (1765
മേടം) കാലംചെയ്തു. ഇതിനുശേഷം ശീമയിൽനിന്നും ഒരു മഫ്രിയാ
നായെയോ കാതോലിക്കായെയോ മലങ്കരയിലേക്ക് അയയ്ക്കു
ന്നതിന് ഒരു പാത്രിയർക്കീസും ശ്രമിച്ചില്ല. കാരണം അവരുടെ ഭാവന
യിലുള്ളവിധം അവർക്ക് വിധേയനായ ഒരു കാതോലിക്കായെ മലങ്കര
സ്വീകരിക്കയില്ലെന്ന് അവർക്ക് വ്യക്തമായി എന്നതുതന്നെ. പതി
നേഴാം ശതാബ്ദം തൊട്ട് അന്ത്യോഖ്യായുമായുണ്ടായിരുന്ന ബന്ധം
മൂലം പാത്രിയർക്കീസ്, കാതോലിക്കായെക്കാൾ വളരെ കൂടുതൽ
മുതിർന്ന സ്ഥാനമാണെന്ന്, ധരിച്ചവർ മലങ്കരയിൽ ഉണ്ട്. എന്നാൽ
കാതോലിക്കാസ്ഥാനമാണ് കൂടുതൽ ഉന്നതമെന്ന് കരുതുന്ന മറ്റ് സഭ
ക്കാരും രണ്ടും ഒരുപോലെയാണെന്ന് കരുതുന്നവരും ഉണ്ട്. ഉദാഹര
ണമായി എത്യോപ്യൻ സഭാധിപന്റെ സ്ഥാനപ്പേര് പേട്രിയാർക്ക്
-കാതോലിക്കാ എന്നാണ്.

മലങ്കരയിൽ ആദ്യത്തെ കാതോലിക്കായെ വാഴിച്ചത് അന്ത്യോ
ഖ്യായിലെ സീനിയർ പാത്രിയർക്കീസ് ആയിരുന്ന അബ്ദൽമശിഹാ
ആയിരുന്നു. മാർ അബ്ദുള്ളാ വിതച്ച കൊടുങ്കാറ്റ് മുഴുവൻ ആവാഹി
ച്ചെടുത്ത് മലങ്കരസഭയ്ക്ക് ശാശ്വതമായി സ്വയം ശീർഷകത്വവും

സുസ്ഥിരതയും നല്കിയ ഒരു മഹാചാര്യനായിരുന്നു അദ്ദേഹം. മാർ അബ്ദുള്ളാ മലയാളക്കര വിട്ടത് 1087 കന്നിമാസത്തിലായിരുന്നു. എട്ടു മാസം കഴിഞ്ഞപ്പോൾ അബ്ദൽമശിഹാ ഇവിടെ ആഗതനായി. 1895 മുതൽ 1905 വരെ അദ്ദേഹം വെല്ലുവിളികളൊന്നുമില്ലാതെ അന്ത്യോഖ്യാ പാത്രിയർക്കീസായി ഭരണം നടത്തി എന്നാണ് ചരിത്രം. അദ്ദേഹത്തിന് തുർക്കി സുൽത്താന്റെ ഫർമാൻ നഷ്ടമായത് മാർ അബ്ദുള്ളായുടെ രാഷ്ട്രീയകുതന്ത്രങ്ങൾ മൂലമാണെന്നും, അല്ലാതെ സുറിയാനി സഭയുടെ കാനോൻ പ്രകാരമല്ലെന്നും സഭാ ചരിത്രം പഠിച്ചിട്ടുള്ളവർക്ക് അറിയാം. തുർക്കിയുടെ ആധിപത്യത്തിൻകീഴിൽ ഉള്ള പ്രദേശങ്ങളിലെ, സഭാമേലദ്ധ്യക്ഷന്മാർക്ക് സുൽത്താൻ ഫർമാൻ നല്കുന്നത് ഒരു രാഷ്ട്രീയപ്രക്രിയയാണ്. ഇങ്ങനെ നല്കുന്ന ഫർമാൻ പിൻവലിക്കുമ്പോൾ അതോടുകൂടി സഭയുടെ മേലദ്ധ്യക്ഷസ്ഥാനവും നഷ്ടപ്പെടണമെന്ന് കാനോൻ നിയമമില്ല. പാത്രിയർക്കീസിന്റെയോ കാതോലിക്കായുടെയോ ആദ്ധ്യാത്മിക നൽവരങ്ങൾ ഒരു ഭരണാധികാരിക്കും എടുത്തുമാറ്റാവുന്നതല്ല. ഈ നിലപാടാണ് ഇന്ത്യയിലെ പരമോന്നത കോടതി വരെ അംഗീകരിച്ചിട്ടുള്ളത്. അബ്ദൽമശിഹായും അബ്ദുള്ളായും ഒരേ സമയം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പദവി വഹിച്ചിരുന്നു. അവർ തമ്മിൽ സീനിയർ അബ്ദൽമശിഹാതന്നെയായിരുന്നു. ഇതേപ്പറ്റി അബ്ദുള്ളായ്ക്കുപോലും തർക്കമില്ലായിരുന്നു. അങ്ങനെയുള്ള സീനിയർ പാത്രിയർക്കീസിന്റെ സഹകരണത്തോടുകൂടി മലങ്കരയിൽ പുനഃസ്ഥാപിതമായ കാതോലിക്കേറ്റ് കറയറ്റതും കാനോനികവുമാണ്. അബ്ദൽമശിഹ ഇവിടെ സ്ഥാപിച്ചത് പുതിയ ഒരു കാതോലിക്കേറ്റ് അല്ലായിരുന്നു. പേർഷ്യയിൽ പ്രവർത്തനരഹിതമായിപ്പോയ പഴയ കാതോലിക്കേറ്റിനെ മലങ്കരയിലേക്ക് മാറ്റുക മാത്രമായിരുന്നു. ഇന്ത്യയിലെ സുപ്രീംകോടതി ഈ നടപടികൾക്ക് നിയമസാധുത നല്കിക്കഴിഞ്ഞശേഷം ഇവിടുത്തെ കാതോലിക്കാ സ്ഥാപനം കുറ്റമറ്റതായി ത്തീർന്നു. ഹൂദായകാനോൻപ്രകാരം പാത്രിയർക്കീസ് സ്ഥാനവും കാതോലിക്കാ സ്ഥാനവും സമാന്തരമായി സ്ഥിതിചെയ്യുന്ന രണ്ട് ഉന്നത ശൃംഗങ്ങളാണ്. ഒന്നിനെ മറ്റൊന്ന് ഗ്രസിക്കുവാൻ പാടില്ല. സുപ്രീംകോടതി അംഗീകരിച്ച ഓർത്തഡോക്സ് സുറിയാനിസഭയുടെ ഭരണഘടനയിലും (ഒന്നാം വകുപ്പ്) ആകമാന സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസാണെന്ന് പറയുന്നുണ്ടെങ്കിലും മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കാ ആണെന്ന് രണ്ടാം വകുപ്പിൽ വ്യക്തമായി പറയുന്നുണ്ട്. അതുപോലെ തന്നെ, ഭരണഘടനയുടെ അഞ്ചാം അദ്ധ്യായത്തിൽ നൂറാം വകുപ്പിൽ കാതോലിക്കായുടെ അധികാരങ്ങൾ ക്രോഡീകരിച്ചിട്ടുണ്ട്. മേല്പട്ടക്കാരെ വാഴിക്കുക, സുന്നഹദോസിൽ ആദ്ധ്യക്ഷം വഹിക്കുക, അതിന്റെ നിശ്ചയങ്ങൾ പ്രസ്താവിക്കുകയും നടപ്പിൽ വരുത്തുകയും ചെയ്യുക, സുന്നഹദോസിന്റെ പ്രതിപുരുഷൻ എന്ന നിലയിൽ ഭരണം നടത്തുക, മൂറോൻ കൂദാശ ചെയ്യുക എന്നിവ ആ അധികാരത്തിൽ പ്പെട്ടവയാണ്. ഇതൊക്കെത്തന്നെയാണ് പാത്രിയർക്കീസിന്റെ അധികാരങ്ങളും. 101-ാം വകുപ്പിൽ പറയുന്നത് കാതോലിക്കായുടെ സഹകരണത്തോടുകൂടി കാനോനികമായി വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെ മലങ്കരസഭ അംഗീകരിക്കുന്നതാണെന്നത്രേ. ഈ തത്വം മനസ്സിൽവെച്ചുകൊണ്ടായിരുന്നു ഏലിയാസ് തൃതീയനെ കണ്ടീഷനൽ ആയി മാത്രം അംഗീകരിക്കുന്നു എന്ന് വട്ടശ്ശേരിൽ തിരുമേനി കോടതിയിൽ മൊഴി കൊടുത്തത്. അതായത്, ഓർത്തഡോക്സ് സഭയുടെ ഇന്നത്തെ ഭരണഘടന അന്ത്യോഖ്യാ സിംഹാസനവും മലങ്കര സിംഹാസനവും അന്യോന്യം പൂരകങ്ങളായി പ്രവർത്തിക്കണമെന്നുള്ള വിശാലമായ ക്രിസ്തീയ സഹവർത്തിത്വത്തിൽ അധിഷ്ഠിതമാണ്. സാർവ്വത്രിക ക്രൈസ്തവസഭയുടെ സ്വയം ശീർഷകത്വമുള്ള അംഗങ്ങളാണ് ഈ സഭകൾ എല്ലാംതന്നെ. മലങ്കര സഭയുടെ സ്വയം ശീർഷകത്വത്തിന്റെ പ്രതീകമാണ് കാതോലിക്കാ സ്ഥാപനം. അതുപോലെതന്നെ ഈ സഭയുടെ ദേശീയതയുടെ ചിഹ്നവുമാണ്. സ്വന്തമായ നിലനിൽപ്പും വൈദികസ്വാശ്രയത്വവുമില്ലാത്ത ഒരു സഭയെ ദേശീയ സഭയെന്ന് മുദ്രകുത്തുവാൻ സാദ്ധ്യമല്ല. അങ്ങനെ, ദേശീയവും അന്തർദേശീയവുമായി മലങ്കരസഭയെ ഉയർത്തിക്കാണിക്കുന്ന കാതോലിക്കാ സ്ഥാപനത്തിന് തറക്കല്ലിട്ട ഏക വ്യക്തി വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് ആണ്. അബ്ദൽമശിഹാ പാത്രിയർക്കീസ് ആദ്യത്തെ കാതോലിക്കായെ വാഴിച്ചെങ്കിലും അത് സാധിതപ്രായമാക്കിയത് നമ്മുടെ കഥാനായകന്റെ ആത്മാർപ്പണവും ദൃഢനിശ്ചയവുംകൊണ്ടു മാത്രമാണ്.

ഇതഃപര്യന്തം ആറ് കാതോലിക്കാമാർ ഇവിടെ വാഴിക്കപ്പെട്ടിട്ടുണ്ട്. അതിൽ ആദ്യത്തെ മൂന്നുപേരെയും തെരഞ്ഞെടുത്തത്

സഭാഭാസുരൻതന്നെയായിരുന്നു. ആദ്യത്തെ കാതോലിക്കാ മുറിമറ്റം മാർ ഈവാനിയോസിന് അദ്ദേഹത്തെക്കാൾ പ്രായക്കൂടുതലുണ്ടായിരുന്നെങ്കിലും സഹപ്രവർത്തകനായിരുന്നു. വാസ്തവത്തിൽ കാതോലിക്കാ സ്ഥാനം ഏറ്റെടുക്കുന്നതിന് അദ്ദേഹത്തിന് വലിയ താല്പര്യമില്ലായിരുന്നു എന്നാണ് കാണുന്നത്. തന്റെ ആരോഗ്യം നല്ലതല്ലെന്നും തന്നെക്കാൾ നന്നായിരിക്കുന്നത് പുന്നൂസ് റമ്പാച്ചൻ ആയിരിക്കും എന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. എന്നാൽ സഭയുടെ ആവശ്യപ്രകാരം ഒരു ത്യാഗമനോഭാവത്തോടുകൂടിയായിരുന്നു അദ്ദേഹം ആ സ്ഥാനം സ്വീകരിച്ചത്. അദ്ദേഹത്തെ നിരണം പള്ളിയിൽവെച്ച് കാതോലിക്കാ ആയി അഭിഷേകം ചെയ്തപ്പോൾ അബ്ദൽമശിഹായെ സഹായിച്ചത് വട്ടശ്ശേരിൽ തിരുമേനിയും കുറിച്ചിയിലെ മാർ ഗ്രിഗോറിയോസും ആയിരുന്നു. അങ്ങനെ തിഗ്രീസിൽ അന്യംനിന്ന കാതോലിക്കാ സ്ഥാപനം മലങ്കരയിലേക്ക് മാറ്റപ്പെട്ടു. ഭാവിയിലും കാതോലിക്കാമാരെ ഇവിടെത്തന്നെ വാഴിക്കുമെന്ന് പാത്രിയർക്കീസ് സമ്മതിച്ച് കല്പനയിറക്കി. പക്ഷേ, ഏഴു മാസം കഴിഞ്ഞപ്പോൾ, അതായത് 1088 കന്നി 2-ാം തീയതി അദ്ദേഹം ചരമമടഞ്ഞു. അടുത്ത ദിവസംതന്നെ പാമ്പാക്കുട ചെറിയ പള്ളിയിൽ അദ്ദേഹത്തെ കബറടക്കി. ഇദ്ദേഹത്തിന്റെ പിൻഗാമികളായി വന്ന ബസേലിയോസ് ഗീവറുഗീസ് പ്രഥമനും (മാർ പീലക്സിനോസ്) മൂന്നാം കാതോലിക്കാ ആയി വന്ന കുറിച്ചിയിലെ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയനും (മാർ ഗ്രിഗോറിയോസ്) വട്ടശ്ശേരിൽ തിരുമേനിയുടെ ശിഷ്യന്മാരായിരുന്നു.

ഒന്നാം കാതോലിക്കായുടെ ശേഷം രണ്ടാം കാതോലിക്കായെ നാമനിർദ്ദേശം ചെയ്യുവാൻ നമ്മുടെ കഥാനായകൻ വളരെ പാടുപെട്ടു. ഒരു വ്യാഴവട്ടക്കാലത്തേക്ക് കാതോലിക്കാ ഇല്ലാതെ സഭയുടെ ചുമതല അദ്ദേഹത്തിന്റെ ചുമലിൽത്തന്നെ ആയിരുന്നു. 'മലങ്കര സഭയിൽ പുനഃസ്ഥാപിക്കപ്പെട്ട കാതോലിക്കേറ്റ് അനാഥമാകാൻ പാടില്ല. ഒരനന്തരീയൻ ആവശ്യം. നേതാക്കന്മാർ ഗൗരവപൂർവ്വം ആലോചിച്ചു. മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് സഭയിലെ ഓരോ മെത്രാപ്പോലീത്താമാരെയും സമീപിച്ചു. ഗീവറുഗീസ് മാർ പീലക്സിനോസ് തനിക്ക് പ്രായക്കൂടുതലാണെന്നു പറഞ്ഞ് ഒഴിഞ്ഞുമാറി. കല്ലാശ്ശേരിൽ മാർ ഗ്രിഗോറിയോസാകട്ടെ തനിക്ക് പ്രായക്കുറവാണെന്നു കാണിച്ച് പിൻവാങ്ങി. ഇനിയെന്തു മാർഗ്ഗം? ക്രാന്തദർശിയായ വട്ടശ്ശേരിൽ തിരുമേനി ഒരു നിർദ്ദേശം വെച്ചു. രണ്ടുപേരുടെയും പേരെഴുതി ചീട്ടിടാം. ആദിമ സഭാപാരമ്പര്യമനുസരിച്ച് ദൈവംതന്നെ അർഹനായ വ്യക്തിയെ തെരഞ്ഞെടുക്കട്ടെ. ഇരുവരും അതിനോട് യോജിച്ചു. ചീട്ട് മാർ പീലക്സിനോസ് തിരുമേനിക്കു വീണു. "ഇത്രമാത്രം ഉയർന്ന പദവിക്ക് താൻ എത്ര നിസ്സാരൻ" എന്നു ചിന്തിച്ച തിരുമേനി വീണ്ടും കാതോലിക്കാ സ്ഥാനത്തുനിന്നും ഒഴിഞ്ഞുമാറാൻ പല വഴിയിലൂടെ ശ്രമിച്ചു. പക്ഷേ, സഭയുടെ സംഘർഷകലുഷിതമായ അന്തരീക്ഷവും സഹോദര മെത്രാപ്പോലീത്തന്മാരുടെ സ്നേഹോഷ്മളമായ നിർബന്ധവും അത്മായപ്രമുഖരായ സഭാംഗങ്ങളുടെ അകളങ്കമായ സ്നേഹവും ആ മുനിശ്രേഷ്ഠനെ ധർമ്മസങ്കടത്തിലാക്കി. ദൈവനിയോഗം നടക്കട്ടെ എന്ന് അദ്ദേഹം ആശ്വസിച്ചു. ഇതിനോടകം നിരണത്തു ചേർന്ന മലങ്കര അസ്സോസിയേഷൻ മാർ പീലക്സിനോസ് തിരുമേനിയെ കാതോലിക്കാ സ്ഥാനത്തേക്ക് ഏകകണ്ഠമായി ശുപാർശ ചെയ്തപ്പോൾ മലങ്കരസഭാംഗങ്ങൾ സന്തുഷ്ടമാനസരായി'[2]. ഇദ്ദേഹത്തെ 1925 ഏപ്രിൽ 30-ാം തീയതി വ്യാഴാഴ്ച നിരണത്തുവെച്ച് ബസേലിയോസ് പ്രഥമൻ എന്ന പേരോടുകൂടി മലങ്കരസഭയുടെ രണ്ടാം കാതോലിക്കാ ആയി അഭിഷേകം ചെയ്തു. ഇതിനായി നീണ്ട പന്ത്രണ്ടു വർഷങ്ങൾ വേണ്ടിവന്നതിന്റെ പ്രധാന കാരണം മലങ്കര സഭയിൽ നിലനിന്നിരുന്ന പ്രക്ഷുബ്ധമായ അന്തരീക്ഷമായിരുന്നു. വട്ടിപ്പണക്കേസ് ഒരുവശത്ത് ഗംഭീരമായി നടക്കുന്നുണ്ടായിരുന്നു. അതേസമയം സഭയിൽ എങ്ങനെയെങ്കിലും സമാധാനം പുനഃസ്ഥാപിക്കുന്നതിനായി വട്ടശ്ശേരിൽ തിരുമേനി മർദ്ദീനിൽ പോയി ഏലിയാസ് തൃതീയൻ ബാവായെ കണ്ട് ഒരു ശ്രമം നടത്തിയെങ്കിലും അത് വിഫലമായി. ഇതിനിടയിൽ ഒരു കാതോലിക്കായെക്കൂടി വാഴിച്ച് പാത്രിയർക്കീസിന്റെ വിരോധം ശതഗുണീഭവിപ്പിച്ച് അന്തരീക്ഷം വഷളാകാതിരിക്കുവാനും ഒരുപക്ഷേ തിരുമേനി ശ്രദ്ധിച്ചുകാണും. ഏതായാലും ഈ പന്ത്രണ്ടു വർഷത്തെ ഇടവേള തിരുമേനിയെ സംബന്ധിച്ചിടത്തോളം കയ്പുകൂടിയതും മനോസുഖം വളരെ കുറഞ്ഞതുമായ ഒരു വ്യാഴവട്ടമായിരുന്നു. രണ്ടാം കാതോലിക്കായും വെറും മൂന്നു വർഷം മാത്രമേ ജീവിച്ചിരുന്നുള്ളൂ. അപ്പന്റിസൈറ്റിസ് രോഗം മാറ്റുവാനായി നെയ്യൂർ ആശുപത്രിയിൽവെച്ച്

2. മലങ്കരസഭാപിതാക്കന്മാർ, ഡോ. സാമുവൽ ചന്ദനപ്പള്ളി, പേജ് 215.

സുപ്രസിദ്ധ സർജൻ ഡോക്ടർ സോമർവെൽ നടത്തിയ ശസ്ത്ര ക്രിയയ്ക്കുശേഷം 1104 ധനുമാസം 3-ാം തീയതി (1929 ഡിസംബർ) അദ്ദേഹത്തിന്റെ ധന്യജീവിതം പൊലിഞ്ഞു. മൃതദേഹം വള്ളിക്കാട്ട് ദയറായിൽകൊണ്ടുവന്ന് അടുത്തദിവസം കബറടക്കി. അടുത്ത കാതോലിക്കാ ആയി വട്ടശ്ശേരിൽ തിരുമേനി തെരഞ്ഞെടുത്തത് കുറിച്ചിയിലെ ഗ്രിഗോറിയോസ് തിരുമേനിയെയായിരുന്നു. തന്റെ സ്വന്തം ശിഷ്യനെത്തന്നെ. അദ്ദേഹത്തിന് തന്റെ ഗുരുവിനോട് മരണം വരെ വലുതായ ഭയഭക്തി ബഹുമാനങ്ങൾ ഉണ്ടായിരുന്നു.

ആദ്യത്തെ മൂന്ന് കാതോലിക്കാമാരുടെ കാലത്തും ഒരുമാതിരി ദ്വിഭരണം (diarchy) മലങ്കരയിൽ നിലനിന്നിരുന്നു എന്ന് തോന്നുന്നു. സമുദായത്തിന്റെ ആദ്ധ്യാത്മിക നേതാവ് കാതോലിക്കാ ബാവായും ഭരണനേതാവ് മലങ്കര മെത്രാപ്പോലീത്തായുമായിരുന്നു. ഇതിൽ കുറച്ച് പൊരുത്തക്കേടുണ്ടെന്ന് ആർക്കും തോന്നാം. ഇതേപ്പറ്റി 1104 കന്നിമാസം 30-ാംതീയതി തന്റെ സസ്പെൻഷൻ കേസിൽ വട്ടശ്ശേരിൽ തിരുമേനി പരാമർശിച്ചിട്ടുണ്ട്. അദ്ദേഹം കോടതിയിൽ കൊടുത്ത മൊഴിയിൽനിന്നും: 'ഇടവകഭരണം സംബന്ധിച്ചിടത്തോളം എന്റെ അസിസ്റ്റന്റ് എന്ന നില മാത്രവും കാതോലിക്കാ എന്ന നിലയിൽ എന്റെ മേൽ ഉള്ള ആളും' ആണ് കാതോലിക്കാ. ഇതിന്റെ വിശദീകരണം ചോദിച്ചപ്പോൾ ഇതേമാതിരി ക്രമീകരണം മറ്റു സഭകളിലും ഉണ്ടെന്നും കത്തോലിക്കാ സഭയിൽത്തന്നെ വത്തിക്കാനിലെ വികാരി എന്ന നിലയിൽ മാർപ്പാപ്പാ ഒരു കർദ്ദിനാളിന്റെ കീഴിലാണെന്നും എന്നാൽ ആ സഭയുടെ പരമാദ്ധ്യക്ഷൻ എന്ന നിലയിൽ കർദ്ദിനാളന്മാർ എല്ലാം അദ്ദേഹത്തിന്റെ കീഴിലാണെന്നു മാണ് തന്റെ അറിവെന്നും അദ്ദേഹം ബോധിപ്പിച്ചു. ഏതായാലും, വട്ടശ്ശേരിൽ തിരുമേനിയുടെ കാലശേഷം ഈ ദ്വിഭരണസമ്പ്രദായം അവസാനിപ്പിച്ചു. സഭയുടെ ഇന്നത്തെ ഭരണഘടനയിൽ, ഈ രണ്ട് സ്ഥാനങ്ങളും ഒരാൾതന്നെ വഹിക്കുന്നതിന് വേണ്ട വ്യവസ്ഥയുണ്ട്. ഇന്ന് കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ഒരാൾ തന്നെയാണ്. രണ്ട് സ്ഥാനങ്ങൾ ഒരേ വ്യക്തിയിൽ നിക്ഷിപ്ത മായിട്ടുള്ള ഭരണഘടനകൾ വേറെയുമുണ്ട്. ഉദാഹരണമായി ഇന്ത്യൻപ്രസിഡന്റും സർവ്വസൈന്യാധിപനും ഒരാൾതന്നെയാണ്. ഇതുപോലെയാണ് അമേരിക്കൻ ഐക്യനാടുകളുടെ ഭരണഘടനയും.



പാത്രിയർക്കീസ്സ്ഥാനത്തിനു പുറമേ കാതോലിക്കാസ്ഥാനം ആദ്യം എങ്ങനെയുണ്ടായി എന്നത് അറിയുന്നത് കൗതുകരമായിരിക്കും. തിഗ്രിസിൽ കാതോലിക്കാ സ്ഥാപനം ഉടലെടുത്തതിന് പ്രത്യേക ചരിത്രമുണ്ട്. എല്ലാ ക്രൈസ്തവ സമൂഹങ്ങളും യോജിച്ച് അവരുടെ വിശ്വാസം ക്രോഡീകരിക്കുന്നതിനായി തുർക്കിയിലെ നിഖ്യായിലും (ഏ. ഡി. 325) കുസ്തന്തീനോസ്പോലീസിലും (ഏ.ഡി. 381) എഫേസൂസിലും (ഏ. ഡി. 431) വെച്ചു നടത്തിയ മൂന്ന് പൊതു സുന്നഹദോസുകൾ കഴിഞ്ഞ് സാർവ്വത്രിക സ്വഭാവം ഇല്ലാതെ നടത്തപ്പെട്ട ഒരു സുന്നഹദോസായിരുന്നു ഏ. ഡി. 451-ൽ കല്‌കദോന്യയിൽവെച്ചു നടന്നത്. മലങ്കര സഭയുൾപ്പെടെ പല സഭകളും ഇതിനെ അംഗീകരിക്കുന്നില്ല. ഇതോടുകൂടി മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ പേർഷ്യൻസഭ നെസ്തോറിയൻ എന്നും യാക്കോബായ എന്നും രണ്ട് വിഭാഗമായി പിരിഞ്ഞു. ഇവയിൽ നെസ്തോറിയൻ സഭയുടെ സിംഹാസനം സെലൂക്യസ്റ്റെസിഫോണിലും യാക്കോബായക്കാരുടേത് തിഗ്രിസിലും സ്ഥാപിതമായി. എന്നാൽ പതിമ്മൂന്നാം നൂറ്റാണ്ടിലെ മംഗോളിയൻ ആക്രമണത്തോടുകൂടി പേർഷ്യയിൽ ഉണ്ടായിരുന്ന സഭയിലെ ബഹുഭൂരിപക്ഷം അംഗങ്ങളും കൊല്ലപ്പെടുകയും ബാക്കിയുള്ളവരുടെ സിംഹാസനം കോക്കസ്സസ്മലകളിലുള്ള അസർബയ്ജാൻ പ്രദേശത്തേക്കു മാറ്റി സ്ഥാപിക്കപ്പെടുകയും ചെയ്തു. പിൽക്കാലത്ത് ഇവിടെനിന്നും മാറി ഇറാഖിലെ ഹക്കാരി പ്രവിശ്യയിലേക്കും, അതിനുശേഷം ബാഗ്ദാദിലേക്കും മാറ്റപ്പെടുകയുണ്ടായി. ബലഹീനമായിത്തീർന്ന യാക്കോബായ സഭയ്ക്ക് തിഗ്രിസിലെ കാതോലിക്കാ സിംഹാസനം നിലനിർത്തിക്കൊണ്ടുപോകുന്നതിന് കഴിയാതിരുന്നതിനാൽ ഏ. ഡി. 1496 മുതൽ നാല് ശതാബ്ദക്കാലത്തിൽപ്പരം ഈ സിംഹാസനം അന്യംനിന്ന മട്ടിലായിത്തീർന്നു എന്നതാണ് ചരിത്രം[3]. ഈ സിംഹാസനമാണ് 1912-ൽ മലങ്കരയിലേക്ക് മാറ്റി സ്ഥാപിക്കപ്പെട്ടത്. ഇതിനു വേണ്ടി കുറെക്കാലമായി മലയാളത്തുകാർ മുറവിളികൂട്ടിയിരുന്നുവെങ്കിലും ഫലപ്രാപ്തിയിലെത്തിയത് പാത്രിയർക്കീസ് അബ്ദൽമശിഹായുടെ സഹകരണംകൊണ്ടാണ്. എന്നാൽ ഈ സഹകരണം പ്രായോഗികമാക്കിയത് നമ്മുടെ കഥാനായകനായ വട്ടശ്ശേരിൽ

3. കാതോലിക്കാ സിംഹാസനവും മലങ്കരസഭയും, പി. സി. മാത്യു, എറണാകുളം, 1975, പേജ് 3.

തിരുമേനിയുടെ ദീർഘദൃഷ്ടികൊണ്ടും സമയോചിതമായ നീക്കങ്ങൾകൊണ്ടും മാത്രമാണ്. സംഹാരതാണ്ഡവത്തിനൊരുമ്പെട്ട അബ്ദുള്ളാ പാത്രിയർക്കീസിന്റെ മുടക്കുകല്പന, മുമ്പുപറഞ്ഞതുപോലെ, ഉപകാരപ്രദമായി ഭവിച്ചു എന്നത് ആ കാലഘട്ടത്തിന്റെ ആവശ്യവുമായിരുന്നു. മലങ്കരസഭ അഭിവൃദ്ധിപ്പെടണമെങ്കിൽ അതിന്റെ ആത്മീയപുരോഗതിയുടെ ശ്രോതസ്സ് ഇവിടെത്തന്നെയുണ്ടായിരിക്കണമെന്ന സത്യം ശരിയായി ഗ്രഹിച്ച മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് ആയിരുന്നു. ആവശ്യത്തിന് പുരോഹിതന്മാരും മേല്പട്ടക്കാരും കൂടാതെ ഒരു അപ്പോസ്തോലിക സഭയ്ക്കും പുരോഗതി സാദ്ധ്യമല്ല. ഇവിടെ ആവശ്യമുള്ള പുരോഹിതന്മാരെയും മെത്രാന്മാരെയും വാഴിക്കുന്നതിനുള്ള വിദൂരനിയന്ത്രണം (remote control) അന്ത്യോഖ്യായിലായിപ്പോയാൽ അവിടെയിരിക്കുന്നവരുടെ സന്മനസ്സുകൂടാതെ ഇവിടെ ഒന്നും ചെയ്യാൻ പറ്റാതെവരും. ഇതിന് വിരാമമിടുന്നതിന് ഏറ്റവും അത്യാവശ്യമായിട്ടുള്ളത് ഇവിടെ ഒരു കാതോലിക്കായെ വാഴിച്ച് ഒരു സ്ഥാപനം എന്ന നിലയിൽ അത് സ്വായത്തമാക്കുകയാണ് വേണ്ടതെന്ന് വട്ടശ്ശേരിൽ തിരുമേനിക്ക് മനസ്സിലായി. എന്നാൽ അങ്ങനെ മലങ്കരയെ തങ്ങളുടെ ആധിപത്യത്തിൽനിന്നും വിമുക്തമാക്കിക്കൂടാ എന്നായിരുന്നു അബ്ദൽമശിഹാ ഒഴികെയുള്ള മിക്ക പാത്രിയർക്കീസന്മാരുടെയും ഉദ്ദേശം. അബ്ദുള്ളാ പാത്രിയർക്കീസ് ഇത് ഒരു മുടക്കുകല്പനയിലൂടെ പ്രകടമാക്കിയപ്പോൾ ഏലിയാസ് തൃതീയൻ ഉൾപ്പെടെ മറ്റുള്ളവർ കാനോനികമായ കാതോലിക്കാ ഒഴികെ മറ്റേത് സഹായവും മലങ്കരയ്ക്ക് ചെയ്തുതരുന്നതിന് സന്നദ്ധത കാണിച്ചിരുന്നു. അവർക്ക് കാതോലിക്കാ സ്ഥാപനത്തിന്റെ ആഗോള പ്രാധാന്യം അറിയാമായിരുന്നു.

പതിമ്മൂന്നാം നൂറ്റാണ്ടിൽ തിഗ്രിസിലെ കാതോലിക്കാ ആയിരുന്ന ബാർ എബ്രായ എഴുതിയതും നാല്പത് അദ്ധ്യായങ്ങളുള്ളതുമായ ഹൂദായകാനോൻ തങ്ങൾക്ക് ബാധകമാണെന്ന് വട്ടിപ്പണക്കേസിലെ ഇരുവിഭാഗക്കാരും സമ്മതിച്ചിരുന്നു. എന്നാൽ ഈ കാനോന്റെ അധികൃതമായ പതിപ്പിനെപ്പറ്റി തർക്കമുണ്ടായിരുന്നു. വാദിഭാഗം (വട്ടശ്ശേരിൽ തിരുമേനി) ഹാജരാക്കിയ എ അക്കം കാനോനും പാത്രിയർക്കീസ് കക്ഷി ഹാജരാക്കിയ 18 അക്കം കാനോനും ശരിയായ പതിപ്പുകളാണെന്ന് അവരവർ വാദിച്ചു.



പക്ഷേ, മാത്യൂസ് മാർ അത്താനാസ്യോസുമായുണ്ടായ വ്യവഹാരത്തിൽ അദ്ദേഹത്തെ തോല്പിക്കുവാനായി ജോസഫ് മാർ ദീവന്നാസ്യോസിന്റെ കാലത്ത് കോടതിയിൽ ഹാജരാക്കിയ ഒരു കാനോൻ പതിപ്പായിരുന്നു വട്ടിപ്പണക്കേസിൽ 18 അക്കം എന്ന പേരിൽ ബാവാ കക്ഷിക്കാർ ഹാജരാക്കിയത്. ഈ പതിപ്പ് അസത്യത്തിൽനിന്നും ഉടലെടുത്തതാണെന്നുള്ളതിന് സംശയമില്ല. എന്നാൽ ഈ കള്ള കാനോൻ അവതരിപ്പിച്ചതിന്റെ പഴിയും വട്ടശ്ശേരിൽ തിരുമേനിയുടെ മേൽ ചിലർ ചാരിയിട്ടുണ്ട്. അന്ന് ഒരു റമ്പാൻപോലുമല്ലാതിരുന്ന തിരുമേനിക്ക് ഇതിൽ പങ്കില്ലായിരുന്നു എന്നുതന്നെയല്ല, തെറ്റായ കാനോൻ എഴുതുന്നതിനെതിരായി പ്രതിഷേധിക്കുകയും ചെയ്തതായിട്ടാണ് പൂർവ്വികരിൽനിന്നും കേട്ടിട്ടുള്ളത്. 18 അക്കം കാനോനിൽ പാത്രിയർക്കീസിന് മലങ്കരമേൽ അമിതമായ അധികാരം അവകാശപ്പെടാൻ തക്ക വ്യവസ്ഥകൾ ചേർത്തതുകൊണ്ടാണ് അത് 'കള്ളകാനോൻ' എന്ന് പറയേണ്ടിവന്നത്. ഇന്ന് മലങ്കര ഓർത്തഡോക്സ് സഭയുടെ കാനോനായി സുപ്രീംകോടതി വരെ അംഗീകരിച്ചിരിക്കുന്നത് ശരിയായ ഹൂദായകാനോൻ ആണ്. 1898-ൽ ഫ്രാൻസിൽ അച്ചടിക്കപ്പെട്ടതും ഇപ്പോഴും പാരീസ് ലൈബ്രറിയിൽ സൂക്ഷിച്ചുവെച്ചിട്ടുള്ളതുമായ ഒരു കൈയെഴുത്തുപ്രതിയുടെ കോപ്പിയുമാണിത്. വത്തിക്കാൻ ലൈബ്രറിയിൽ ഉണ്ടായിരുന്ന ഒരു പ്രതിയുമായി ഒത്തുനോക്കിയിട്ടുള്ളതാണ് ഇതെന്ന് വട്ടിപ്പണക്കേസിലെ മൊഴികളിൽ കാണുന്നുണ്ട്[4].

ഹൂദായകാനോൻ പ്രകാരം: 'ക്ഷണിക്കപ്പെട്ടെങ്കിലല്ലാതെ ഭരണകാര്യങ്ങൾക്കായി അന്ത്യോഖ്യാ പാത്രിയർക്കീസ് തിഗ്രിസിന്റെ ഭരണസീമയിലുള്ള സ്ഥലങ്ങളിൽ പ്രവേശിക്കരുത്. പാത്രിയർക്കീസിന്റെ ഭരണസീമയ്ക്കുള്ളിൽ കാതോലിക്കോസും പ്രവേശിക്കരുത്'. അതുപോലെതന്നെ, രണ്ടുപേരും ഒരുമിച്ചുകൂടുമ്പോൾ പാത്രിയർക്കീസിന്റെ പേര് പ്രഖ്യാപിച്ചു കഴിഞ്ഞാലുടൻ മഫ്രിയാനായുടെ പേര് പറയേണ്ടതും പാത്രിയർക്കീസ് കഴിഞ്ഞാലുടൻ അദ്ദേഹം കുർബ്ബാന അനുഭവിക്കേണ്ടതുമാണ്. മഫ്രിയാനാ ജീവിച്ചിരിക്കുമ്പോൾ അദ്ദേഹത്തിന്റെ സമ്മതംകൂടാതെ പാത്രിയർക്കീസിനെ വാഴിക്കരുതെന്നും അല്ലാത്തപക്ഷം പൗരസ്ത്യർക്ക് അവരുടെ മഫ്രിയാനയെ വാഴിക്കു

4. മാർ ദീവന്നാസ്യോസിന്റെ നിത്യാക്ഷരങ്ങൾ, വാല്യം 3, ഇസഡ്. എം. പാറേട്ട്, പേജ് 44.

ന്നതിന് അവകാശം ഉണ്ടായിരിക്കുന്നതും ആണ്. ഹൂദായകാനോനിലെ ഇത്തരം വ്യവസ്ഥകളിൽനിന്നും മനസ്സിലാകുന്നത് കാതോലിക്കാസ്ഥാനവും പാത്രിയർക്കീസ് സ്ഥാനവും സാരാംശത്തിൽ തുല്യമാണെന്നും രണ്ടുപേരുംകൂടി ഒരുമിച്ചുകൂടുമ്പോൾ മാത്രം തുല്യരിൽ മുഖ്യൻ (Primus inter pares) എന്ന തത്വത്തിൽ ഒരു നാമമാത്ര പ്രാധാന്യം മാത്രമേ താരതമ്യേന പാത്രിയർക്കീസിനുള്ളൂ എന്നുമാണ്. ഇങ്ങനെയുള്ള ഒരു കാതോലിക്കാ സ്ഥാപനം തിഗ്രിസിൽനിന്നും ഭാരതത്തിലെ മലങ്കരയിലേക്ക് കൊണ്ടുവന്നത് വട്ടശ്ശേരിൽ തിരുമേനിയുടെ അഗാധമായ ബുദ്ധിശക്തിയുടെയും ത്യാഗസന്നദ്ധതയുടെയും ധീരോദാത്ത വിശുദ്ധിയുടെയും ഫലമായിട്ടായിരുന്നു എന്നത് കേരളത്തിലെ യുവതലമുറയ്ക്ക് ശരിയായി മനസ്സിലായിട്ടില്ലെന്നാണ് തോന്നുന്നത്. 1912-ൽ വട്ടശ്ശേരിൽ തിരുമേനി മലങ്കരയിൽ സ്ഥാപിച്ച കാതോലിക്കേറ്റ്, 1653-ൽ മട്ടാഞ്ചേരിയിൽവെച്ച് നസ്രാണികളെടുത്ത കൂനൻകുരിശുസത്യത്തിന്റെ സാക്ഷാത്ക്കാരംകൂടിയാണെന്ന് പണ്ഡിതനായ റവ. ഡോ. വി. സി. സാമുവേൽ അഭിപ്രായപ്പെട്ടിട്ടുണ്ട്[5]. അന്ന് വിദേശനുകത്തിൻകീഴിൽ അമർന്ന് വീർപ്പുമുട്ടിയ അനേകായിരം നസ്രാണി യുവാക്കന്മാർ ഒരുമിച്ചുനിന്നുകൊണ്ടു ചെയ്ത സത്യം, രണ്ടരശതാബ്ദങ്ങൾ കഴിഞ്ഞിട്ടെങ്കിലും ദൈവികമായ വിധത്തിൽ നിറവേറ്റിയത് വട്ടശ്ശേരിൽ തിരുമേനിയായിരുന്നു. ഇതോടുകൂടി വിദേശമേൽക്കോയ്മയുടെ ഒരു കൊത്തളംകൂടി ദേശീയപ്രബുദ്ധതയുടെ മുമ്പിൽ കീഴടങ്ങുകയായിരുന്നു. ഈ വീക്ഷണകോണിൽ നിന്നു നോക്കുമ്പോൾ കാതോലിക്കാസ്ഥാപനത്തിന് ധാർമ്മികമായ ഒരു സ്ഥാനം ഭാരതത്തിന്റെ ദേശീയചരിത്രത്തിലുമുണ്ട്. ഭാരതത്തിലെ അത്യുന്നത നീതിപീഠം ഈ സ്ഥാപനത്തെ അംഗീകരിച്ച് സ്ഥിരീകരിച്ചു കഴിഞ്ഞിരിക്കുകയാണ്. ഇന്ത്യയിലെ ദേശീയസഭയ്ക്ക് നാലാം ശതാബ്ദത്തിൽ നഷ്ടപ്പെട്ടുപോയി എന്നു പറയുന്ന പട്ടത്വത്തിന്റെ സാധുതയും ഇതോടുകൂടി പുനഃസ്ഥാപിക്കപ്പെട്ടു. അലക്സാന്ത്രിയയിലേക്കോ ബാബിലോണിലേക്കോ കുസ്തന്തീനോസ്പോലീസിലേക്കോ മേല്പട്ടക്കാരെ അയച്ചുതരണമെന്ന വ്യാകുലസന്ദേശങ്ങൾ മലങ്കര സഭ ഇനിയും അയയ്ക്കേണ്ടതില്ല. ഗ്രീസിലെ പീറ്റർ രാജകുമാരൻ പറഞ്ഞതുപോലെ കാതോലിക്കാ സ്ഥാപനത്തെ അംഗീകരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നതായിരിക്കും വിവേകമുള്ള എല്ലാ സഭാനേതാക്കന്മാർക്കും ഇനിയും അഭികാമ്യമായിട്ടുള്ളത്. വേദനകളും യാതനകളും സഹിച്ചെങ്കിലും കാതോലിക്കാസ്ഥാപനം വട്ടശ്ശേരിൽ തിരുമേനിയുടെ മഹത്തായ നേട്ടമായിരുന്നു.

5. Truth Triumphs by Rev. Dr. V. C. Samuel, page 121.



ഇന്ന് മലങ്കര സഭയുടെ തലസ്ഥാനമായ കോട്ടയം നഗരിയിലെ ദേവലോകം അരമന സന്ദർശിക്കുന്ന തീർത്ഥാടകർ മൺമറഞ്ഞുപോയ നമ്മുടെ കാതോലിക്കാ ബാവാമാരുടെ എണ്ണഛായാചിത്രങ്ങളോ കബറുകളോ ഒക്കെ കാണുമ്പോൾ, കാതോലിക്കാ എന്ന ആ ഉന്നതസൗധത്തിൽ അവരെ അവരോധിക്കുന്നതിനുവേണ്ടി മഹാത്യാഗങ്ങൾ സഹിച്ച അതിന്റെ ശില്പിയെ ഓർക്കുന്നുണ്ടോ? അതെല്ലാം ചരിത്രം എന്ന ഒരു മഹാമായയുടെ യാന്ത്രികനേട്ടങ്ങൾ മാത്രമായോ, അല്ലെങ്കിൽ രണ്ടായിരം വർഷത്തെ പഴക്കമുള്ള നമ്മുടെ ഏടുകളിൽ തുന്നിച്ചേർക്കുവാൻ വെമ്പൽകൊള്ളുന്ന വെറും പുറന്താളുകളായോ അവർ അവഗണിച്ചേക്കാം. എന്നാൽ ഇത് ചരിത്രത്തോടും സഭയോടും, പ്രത്യേകിച്ച് ധീരനും പരിശുദ്ധനും സത്യസന്ധനുമായിരുന്ന മലങ്കരസഭാഭാസുരനോടും ചെയ്യുന്ന ഒരു അപരാധമായിരിക്കുമെന്നതിന് സംശയമില്ല.

## അദ്ധ്യായം 9

# സൂര്യാസ്തമനം

ജനിച്ചാൽ മരിക്കണം, ഉദിച്ചാൽ അസ്തമിക്കണം എന്നത് അപ്രതിരോധ്യമായ പ്രകൃതിനിയമമാണ്. മലങ്കരസഭാഭാസുരൻ ഗീവറുഗീസ് മാർ ദീവന്നാസ്യോസും ഈ നിയമത്തിന് വിധേയനായിരുന്നതിനാൽ അദ്ദേഹത്തിന്റെ ജീവചരിത്രത്തിലെ ഉപാന്താദ്ധ്യായത്തിന് സൂര്യാസ്തമനം എന്ന ശീർഷകം തീർത്തും സമുചിതമാണ്. സംഘർഷനിബിഡവും സംഭവബഹുലവുമായിരുന്ന ഈ ധന്യജീവിതം മുക്കാൽ ശതാബ്ദവും മൂന്നേമുക്കാൽ മാസങ്ങളും മാത്രമേ നീണ്ടുനിന്നുള്ളൂ. 1934 ഫെബ്രുവരി 23-ാം തീയതിയാണ് അദ്ദേഹം കാലംചെയ്തത്. ഒരു കാൽശതാബ്ദംകൂടി ജീവിച്ചിരുന്നെങ്കിൽ തന്റെ ജീവിതായോധനത്തിന്റെ സാഫല്യമായിരുന്ന 1958-ലെ സുപ്രീം കോടതി വിധികൂടി അദ്ദേഹത്തിന് കേൾക്കാമായിരുന്നു. പക്ഷേ, ഇങ്ങനെയുള്ള സങ്കല്പങ്ങൾക്ക് പ്രായോഗികജീവിതത്തിൽ പ്രസക്തിയില്ല. തനിക്കെതിരെ പാത്രിയർക്കീസിന് പ്രയോഗിക്കാമായിരുന്ന ഏറ്റവും മാരകമായ അസ്ത്രമായിരുന്നു മുടക്ക്. തന്റെ സൂക്ഷ്മശരീരത്തിൽ ഒരു പോൽപോലുമേല്പിക്കാതെ, അതിനെ നിഷ്പ്രഭമാക്കിയ ഹൈക്കോടതി പുനർവിധി, അതോടൊപ്പം വട്ടിപ്പണം കെട്ടിവാങ്ങിക്കുവാൻ തനിക്കു കിട്ടിയ അധികാരം, സസ്പെൻഷൻകേസ്, സെമിനാരിക്കേസ് മുതലായ കേസുകളിൽ ലഭിച്ച വിജയം എന്നിവകളുടെയെല്ലാം ജയഭേരി മുഴക്കിക്കൊണ്ടായിരുന്നു അദ്ദേഹം തന്റെ അന്ത്യകാലത്തോടടുത്തത്. മലങ്കരസഭയുടെ സ്വാതന്ത്ര്യം സ്വപ്നംകണ്ടുകൊണ്ടിരുന്ന അദ്ദേഹത്തിന് 1912-ൽ ഒരു കാതോലിക്കാ സ്ഥാപനം പടുത്തുയർത്തുവാൻ സാധിച്ചതും അനല്പമായ ചാരിതാർത്ഥ്യത്തിന് വകനല്കിയിരുന്നു. തന്നെ എതിരിട്ട ശത്രുക്കൾ മിക്കവരും പരാജിതരായി ഓരോരുത്തരായി കാലയവനികക്കുള്ളിൽ മറഞ്ഞുകൊണ്ടിരുന്നത് കണ്ട അദ്ദേഹം സത്യം അവസാനത്തിൽ ജയിക്കുമെന്ന് എപ്പോഴും ഉദ്ഘോഷിച്ചുകൊണ്ടിരുന്നത് ആദ്ധ്യാത്മിക ജീവിതത്തിനു പുറമേ പ്രായോഗി



കമായ ഭൗമികജീവിതത്തിന്റെ ഗതിവിഗതികളും ശരിയായി മനസ്സിലാക്കിക്കൊണ്ടായിരുന്നു. സത്യമേവജയതേ എന്നത് വെറുമൊരു രാഷ്ട്രീയമുദ്രാവാക്യമല്ലെന്നും പ്രത്യുത ഇഹലോകജീവിതത്തിൽ വിജയംവരിക്കുന്നതിനുള്ള ശക്തമായ ഒരു മന്ത്രംകൂടിയാണെന്നും ഇദ്ദേഹത്തിന്റെ ജീവിതം നമ്മെ പഠിപ്പിക്കുന്നു. സത്യമുപേക്ഷിച്ച് ഈശ്വരനെ കബളിപ്പിച്ച് ജീവിതത്തിൽ വിജയം നേടുന്നതിന് ശ്രമിക്കുന്നവർ പലരും സത്യമേവജയതേ എന്ന ആപ്തവാക്യത്തിന്റെ വ്യാപ്തിയും സാരവും മനസ്സിലാക്കുമ്പോഴേക്ക് കാലം വളരെ വൈകിയിരിക്കും. 1934 ഫെബ്രുവരി ആയപ്പോഴേക്കും അദ്ദേഹം ആഗ്രഹിച്ചതുപോലെ മലങ്കര ഓർത്തഡോക്സ് സഭ അതിന്റെ ബാലാരിഷ്ടതകൾ തരണംചെയ്തു സ്വയം ശീർഷകത്വമുള്ള ഒരു സ്വതന്ത്രസഭയായി ദേശീയരംഗത്തും അന്തർദേശീയരംഗത്തും സ്വന്തം കാലിൽ നിൽക്കാനുള്ള ശേഷി സമ്പാദിക്കുവാൻ തുടങ്ങിയിരുന്നു.

ജീവിതത്തിന്റെ സായാഹ്നത്തിൽ തിരുമേനിയുടെ പ്രത്യേക ശ്രദ്ധയ്ക്ക് വിഷയമായ ഒരു സംരംഭം ആയിരുന്നു സഭയുടെ ഭരണഘടനാനിർമ്മാണം. അതിന്റെ ചുമതല ഏറ്റെടുത്തിരുന്നത് തിരുമേനിയുടെ വിശ്വസ്ത അനുയായി ആയിരുന്ന റാവുസാഹിബ് ഒ. എം. ചെറിയാന്റെ നേതൃത്വത്തിലുള്ള ഒരു കമ്മറ്റിയായിരുന്നു. അവർക്ക് മാർഗ്ഗരേഖയായി തിരുമേനി എഴുതിക്കൊടുത്ത ഒരു നക്കലിൽ മലങ്കരസഭ മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ ഒരു സ്വതന്ത്ര അപ്പോസ്തോലികസഭയാണെന്നും കാതോലിക്കാ സ്ഥാപനം എന്നാളും സുരക്ഷിതമായി കൊണ്ടുപോകണമെന്നും, അന്ത്യോഖ്യൻ സിംഹാസനത്തോട് ബന്ധം നിലനിർത്തുന്നത് നമ്മുടെ സ്വാതന്ത്ര്യത്തെ നിഹനിച്ചുകൊണ്ടായിരിക്കരുത് എന്നും മറ്റും നിഷ്കർഷിച്ചിരുന്നു. അത്ഭുതകരമായ വേറൊരു കാര്യം ഇന്നത്തെ ബാഹ്യകേരള ഇടവകകളെപ്പറ്റി അദ്ദേഹത്തിന്റെ മാർഗ്ഗരേഖയിൽ പരാമർശം ഉണ്ടായിരുന്നു എന്നതാണ്. ദശാബ്ദങ്ങൾക്കു മുമ്പ് തന്റെ സഭയ്ക്ക് ഭാവിയിൽ ഉണ്ടാവാൻ പോകുന്ന വികസനത്തെപ്പറ്റി അദ്ദേഹത്തിനുണ്ടായിരുന്ന ദീർഘദൃഷ്ടി ഇതിൽ പ്രകടമായിരുന്നു. ബാഹ്യകേരളത്തിലെ ആദ്യത്തെ ഓർത്തഡോക്സ് ഇടവക മദ്രാസിലായിരുന്നു. ഇത് 1916 ഒക്ടോബർ മാസത്തിൽ അവിടെ ആരംഭിച്ചത് വട്ടശ്ശേരിൽ തിരുമേനിയായിരുന്നു. ഭരണഘടനാകമ്മറ്റി പല പ്രാവശ്യം കൂടി

തിരുമേനിയുടെ അഭിപ്രായങ്ങളും മറ്റും പരിഗണിച്ച് പുതിയ ഒരു ഭരണഘടന എഴുതുന്നുണ്ടായിരുന്നു. ചില വിഷയങ്ങളിൽ മാർ ദീവന്നാസ്യോസുമായി കമ്മറ്റിയിലെ ചിലർക്ക് അഭിപ്രായവ്യത്യാസം ഉണ്ടായിരുന്നുവെങ്കിലും അവയെല്ലാം ചർച്ചകളിലൂടെ പരിഹൃത മായി. എപ്പിസ്കോപ്പൽ സുന്നഹദോസിന് എത്രമാത്രം അധികാരം ഉണ്ടായിരിക്കണം എന്ന കാര്യത്തിൽ സ്വാഭാവികമായി അത്മായ ക്കാരും പുരോഹിതന്മാരും തമ്മിൽ ആദ്യം ആശയപ്പൊരുത്തമി ല്ലായിരുന്നു. അവസാനം, ദീർഘമായ ചർച്ചകൾക്കുശേഷം വിശ്വാസം, പൗരോഹിത്യം, കർമ്മാനുഷ്ഠാനം (Faith, Order and Discipline) മുതലായ കാര്യങ്ങളിൽ പരമാധികാരം എപ്പിസ്കോപ്പൽ സുന്നഹ ദോസിനും, ധനകാര്യം മുതലായ മറ്റ് കാര്യങ്ങളിൽ പരമാധികാരം മാനേജിംഗ് കമ്മറ്റിക്കുമായിരിക്കുമെന്ന് ഭൂരിപക്ഷാഭിപ്രായപ്രകാരം തീരുമാനിച്ചു. കാതോലിക്കായുടെ സഹകരണത്തോടുകൂടി കാനോ നികമായി വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെ മലങ്കരസഭ അംഗീ കരിക്കുന്നതാണെന്നും ആകമാന സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസ് ആണെന്നും മറ്റുമുള്ള സഭയുടെ ഭരണഘടനാവകുപ്പുകൾ വട്ടശ്ശേരിൽ തിരുമേനിയുടെ ചിന്താസരണിയുടെയും അടിസ്ഥാനപരമായ സംസ്കാരത്തിന്റെയും പ്രതിഫലനങ്ങളാണ്. പുതിയ ഭരണഘടന ഔപചാരികമായി പാസ്സാക്കിയെടുക്കുന്നതിന് അദ്ദേഹത്തിന് കഴിഞ്ഞില്ലെങ്കിലും 1934 ഡിസംബറിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസി യേഷനിലും മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസിലും പാസ്സാക്കിയ അന്നു മുതൽ അത് നടപ്പിൽ വന്നതാണ്. അതിനു ശേഷം ചില ഭേദഗതികൾ ഭരണഘടനയിൽ വരുത്തിയെങ്കിലും കാതലായ എല്ലാ വകുപ്പുകളും വട്ടശ്ശേരിൽ തിരുമേനിയുടെ കാലത്ത് എഴുതപ്പെട്ടവയാണ്.

അദ്ദേഹത്തിന്റെ കാലത്ത് ഉടലെടുത്ത മറ്റ് പല സ്ഥാപനങ്ങളും സംഘടനകളുമുണ്ട്. എം. ഡി. സെമിനാരി പ്രിൻസിപ്പാളും മലങ്കര മല്പാനുമായിരുന്ന തിരുമേനിക്ക് വിദ്യാഭ്യാസത്തിന്റെ പ്രാധാന്യം നല്ലതുപോലെ അറിയാമായിരുന്നു. തിരുമേനിയുടെ ആരാധകനും സമുദായാഭിമാനിയുമായിരുന്ന ഒരു കുര്യൻമാസ്റ്റർ 1921-ൽ മലങ്കര സഭയ്ക്ക് വിട്ടുകൊടുത്ത ഒരു സ്ഥലത്ത് അദ്ദേഹത്തിന്റെ അഭിലാ ഷത്തെ മാനിച്ച് ഒരു നല്ല ഹോസ്റ്റൽ പണിയുന്നതിന് നടപടിയെടു



ത്തതും ഈ തിരുമേനിയായിരുന്നു. ഇതിനെ എം. ഡി. ഹോസ്റ്റൽ എന്നാണ് വിളിച്ചിരുന്നത്. സഭയുടെ വകയായി ഒരു ഹോസ്റ്റൽ പണിതുയർത്തിയത് ഒരു വികസനപ്രവർത്തനമായിരുന്നെന്നതിന് തർക്കമില്ല. പിൽക്കാലത്ത് എം. ഡി. ഹോസ്റ്റൽ പ്രസിദ്ധമായ ഒരു വിദ്യാർത്ഥികേന്ദ്രമായിരുന്നു. നാടിന്റെ പല ഭാഗങ്ങളിലും പുതിയ വിദ്യാലയങ്ങളുടെ ഒരു ശൃംഖലതന്നെ പണിത് വിദ്യാഭ്യാസരംഗത്ത് ചലനം സൃഷ്ടിക്കുന്നതിനും തിരുമേനിക്ക് കഴിഞ്ഞു. ഇവയെ മൊത്തത്തിൽ എം. ഡി. സ്കൂളുകൾ എന്നാണറിയപ്പെട്ടിരുന്നത്. പരുമല തിരുമേനിയുടെ നാമധേയത്തിൽ തിരുവല്ലായിൽ ഉയർന്നു വന്ന എം. ജി. എം. സ്കൂളിന്റെ നിർമ്മാണത്തിലും വട്ടശ്ശേരിൽ മല്പാന്റെ പ്രവർത്തനം ദൃശ്യമായിരുന്നു. കോട്ടയത്തും പരുമലയിലും മറ്റും വൈദികവിദ്യാർത്ഥികളെ പഠിപ്പിക്കുന്നതിലും സെമിനാരികൾ നടത്തുന്നതിലും ഇദ്ദേഹം വഹിച്ച പങ്ക് സുവിദിതമാണ്. അതു പോലെ സഭയിലെ സ്ത്രീജനങ്ങളുടെ ആത്മീയവും സാമൂഹ്യവു മായുള്ള അഭിവൃദ്ധിക്കുവേണ്ടി മർത്തമറിയം സമാജം ആരംഭിച്ചതും ഈ തിരുമേനിയുടെ കാലത്തായിരുന്നു (1933). പഴയകാലത്ത് സ്ത്രീകളുടെ നേതൃനിരയിൽ പ്രസിദ്ധയായിരുന്ന 'കൊച്ചന്നാമ്മ' ഈ കാര്യത്തിൽ തിരുമേനിയെ വളരെ സഹായിച്ചിരുന്നു. കണ്ടത്തിൽ കുടുംബത്തിൽ ജനിച്ച കൊച്ചന്നാമ്മയെ കല്യാണം കഴിച്ചിരുന്നത് വട്ടശ്ശേരിൽ കുടുംബാംഗവും തിരുമേനിയുടെ ജ്യേഷ്ഠപുത്രനു മായിരുന്ന ഒരു പീലിപ്പോച്ചൻ ആയിരുന്നു. അദ്ദേഹത്തിന് ഈ ഗ്രന്ഥകാരന്റെ വല്യഅമ്മാച്ചന്റെ സ്ഥാനമാണുണ്ടായിരുന്നത്. മർത്ത മറിയം സമാജം ഇന്ന് നല്ലതുപോലെ വളർന്നു പന്തലിച്ചുനിൽക്കുന്ന ഒരു സംഘടനയായിരിക്കുന്നു. ഇതിനൊക്കെ വളരെ മുമ്പുതന്നെ, അതായത് 1924-ൽ തിരുമേനിയുടെ അനുഗ്രഹത്തോടുകൂടി ഉടലെടുത്ത ഒരു സംഘടനയായിരുന്നു എം. പി. പത്രോസ് കത്തനാരുടെ നേതൃത്വത്തിൽ ആരംഭിച്ച സ്ലീബാദാസസമൂഹം. അന്ത്യകാലം വരെ തിരുമേനി ഈ സംഘടനയെ പ്രോത്സാഹി പ്പിച്ചിരുന്നു. വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ഉത്ഭവവും ഇദ്ദേഹം മല്പാനായിരുന്ന സമയത്തായിരുന്നു. 1907-ൽ മദ്രാസിലും 1908-ൽ തിരുവല്ലായിലും ആയിരുന്നു അതിന്റെ ആരംഭം. 1908 മെയ് മാസം 31-ാം തീയതി ആയിരുന്നുവല്ലോ ഇദ്ദേഹം എപ്പിസ്കോപ്പാ ആയി വാഴിക്കപ്പെട്ടത്.

തിരുമേനിയുടെ പ്രോത്സാഹനം കിട്ടിയ വേറൊരു സ്ഥാപന മായിരുന്നു ബഥനി ആശ്രമം. തന്റെ ശിഷ്യന്മാരായിരുന്ന ഫാദർ പി. റ്റി. വറുഗീസും ഫാദർ അലക്സിയോസുംകൂടിയാണ് ഇതിന് മുൻകൈ എടുത്തത്. തിരുമേനിക്ക് താങ്ങുംതണലുമായിരുന്ന ഇലഞ്ഞിക്കൽ ജോൺവക്കീൽ ഈ ആശ്രമത്തിനുവേണ്ടി വളരെ വിസ്തൃതമായ ഒരു സ്ഥലം ദാനംചെയ്തിട്ടുണ്ട്. മലങ്കരയിൽ പല സ്ഥലങ്ങളിലും ബഥനിപ്പള്ളികൾ പണിയപ്പെട്ടു. മല്ലപ്പള്ളിയിലും അതിനടുത്ത് പടുവയിലും തന്റെ സ്വന്തം പണം ചെലവാക്കി രണ്ട് പള്ളികൾക്കുള്ള സ്ഥലം തിരുമേനി ബഥനി മെത്രാന്റെ പേരിൽ വാങ്ങിക്കൊടുത്തു. സഭയോടും ദൈവത്തോടും പ്രതിബദ്ധതയുള്ള ഒരു സന്ന്യാസസമൂഹത്തെ (monastic order) വാർത്തെടുക്കണമെന്നാ യിരുന്നു തിരുമേനിയുടെ ആഗ്രഹം. ബഥനി മെത്രാച്ചൻ മാതൃസഭ വിട്ടുപോയെങ്കിലും മട്ടയ്ക്കൽ അലക്സിയോസച്ചൻ സധൈര്യം മാതൃസഭയിൽ തുടർന്നുകൊണ്ടുപോയതിനാൽ വട്ടശ്ശേരിൽ തിരു മേനിയുടെ നഷ്ടബോധത്തിന് തെല്ലൊരു ആശ്വാസം ഉണ്ടായിരുന്നു. അലക്സിയോസച്ചനാണ് പിൽക്കാലത്ത് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ ആയി അഭിഷിക്തനായത്. വട്ടശ്ശേരിൽ തിരുമേനി യുടെ സ്വപ്നത്തിലുണ്ടായിരുന്ന സന്ന്യാസിസമൂഹം ചെറിയ ഒരു രൂപത്തിലെങ്കിലും ഇന്നും നിലനിൽക്കുന്നു. വിദ്യാഭ്യാസം ഉൾപ്പെടെ പല രംഗങ്ങളിലും അവർ പ്രശസ്തമായ സേവനം നടത്തുന്നുണ്ട്. അങ്ങനെ തന്റെ ജീവിതത്തിന്റെ അന്ത്യത്തിൽനിന്നും ഒന്ന് തിരിഞ്ഞു നോക്കിയാൽ അഭിമാനംകൊള്ളാവുന്ന കാര്യങ്ങളല്ലാതെ ലജ്ജി ക്കേണ്ട യാതൊന്നും ചെയ്തിട്ടില്ല എന്ന ഒരു സംതൃപ്തി അദ്ദേഹ ത്തിനും അനുവാചകർക്കും തീർച്ചയായും തോന്നാം.

സ്ത്രീവിദ്യാഭ്യാസം, ആരോഗ്യം, ശിശുക്ഷേമം മുതലായ മേഖല കളിൽ ഇന്ത്യയിലെ മുൻപന്തിയിൽ മാത്രമല്ല, ചില പാശ്ചാത്യ രാജ്യ ങ്ങളുടെ നിലവാരത്തിൽത്തന്നെ കേരളം എത്തിയിട്ടുള്ളതായിട്ടാണ് സ്ഥിതിവിവരക്കണക്കുകൾ കാണിക്കുന്നത്. നമ്മുടെ ചില സാമൂഹ്യ ശാസ്ത്രജ്ഞന്മാർ ഇതിന്റെ കാരണമായി പറയുന്നത് പണ്ട് ഇവിടെ യുണ്ടായിരുന്ന രാജഭരണം പൊതുജനക്ഷേമത്തിൽ കാണിച്ചിരുന്ന പ്രത്യേക ശ്രദ്ധമൂലമാണത്രേ. ഇത് വാസ്തവത്തിൽ ഒരർദ്ധസത്യം മാത്രമാണ്. കാരണം ഇവിടുത്തെപ്പോലെയോ അതിലധികമോ ജന ക്ഷേമതല്പരത മൈസൂർ, ബറോഡ മുതലായ ചില നാട്ടുരാജ്യ



ങ്ങളിലെങ്കിലും ഉണ്ടായിരുന്നു. എന്നാൽ അവിടങ്ങളിൽ ഇല്ലാതിരുന്ന ഒരു സ്ഥിതിവിശേഷം ഇവിടെ ഉണ്ടായിരുന്നത് പുരോഗമനബോധ മുള്ള പ്രബലമായ ഒരു ക്രൈസ്തവസഭയുടെ സ്വാധീനം പുരാതന കാലംതൊട്ടേ ആഴത്തിൽ ഇവിടെയുണ്ടായിരുന്നു എന്നതാണ്. പലരും ഇത് സൗകര്യപൂർവ്വം വിസ്മരിക്കുന്നുണ്ട്. പള്ളിക്കൂടങ്ങളും കോളജുകളും ആശുപത്രികളും മറ്റും യഥാകാലം പണിതുണ്ടാക്കി, ജാതിമതവ്യത്യാസം കൂടാതെ സമൂഹത്തെ സേവിക്കുന്നതിൽ കേരള ത്തിലെ ക്രൈസ്തവസഭ അതിന്റെ ചുമതലകൾ നിറവേറ്റിയിരുന്നു എന്നതാണ് സത്യം. ഇതുകൊണ്ടാണ് ഇക്കാര്യങ്ങളിൽ നാം ഇന്ന് ഇത്രമാത്രം മുൻപന്തിയിൽ നിൽക്കുന്നത്. ക്രൈസ്തവസഭയുടെ സ്വാധീനം താരതമ്യേന കുറവായിരുന്ന കേരളത്തിലെ മലബാർ പ്രദേശം ഇക്കാര്യത്തിൽ ഇന്നും പുറകിലാണെന്നുള്ളതും പ്രസക്ത മാണ്. ഈ പശ്ചാത്തലത്തിൽ സഭയുടെ മൊത്തമായ പുരോഗതിക്കും സ്ഥായിയായ സ്വാതന്ത്ര്യത്തിനും, സ്ത്രീകളുടെയും വിദ്യാർത്ഥി കളുടെയും മറ്റും ഉന്നമനത്തിനുംവേണ്ടി ഒരേസമയം കഠിനാദ്ധ്വാനം ചെയ്തുകൊണ്ടിരുന്ന ഒരു മെത്രാപ്പോലീത്താ ആയിരുന്നു വട്ടശ്ശേരിൽ തിരുമേനി. ബഡായി പറഞ്ഞും ഭക്തി നടിച്ചും ആളു കളെ ആകർഷിക്കുന്നത് അദ്ദേഹം വളരെ വെറുത്തിരുന്നു. കപട ഭക്തിക്കാരെ അവരുടെ സ്ഥാനം നോക്കാതെ അദ്ദേഹം ശാസിക്കു മായിരുന്നു. അദ്ദേഹത്തിന്റെ പ്രിയശിഷ്യനും പരമഭക്തനുമായിരുന്ന പാമ്പാടിതിരുമേനി (മാർ ഗ്രിഗോറിയോസ്) ഒരിക്കൽ തന്റെ ഗുരു വിനെ സ്മരിച്ചുകൊണ്ടു പറഞ്ഞത് അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ ശെമ്മാശ്ശനായിരുന്ന തനിക്ക് ഒരു സിംഹാസനത്തിന്റെ അടുത്തു നിൽക്കുന്ന പ്രതീതിയായിരുന്നു എപ്പോഴും ഉണ്ടായിരുന്നതെന്നാണ്. മുഖംനോക്കാതെയും പക്ഷഭേദമില്ലാതെയും കാര്യങ്ങൾ ആരോടും വെട്ടിത്തുറന്നു പറയുന്ന ഒരു ധീരനായിരുന്നു അദ്ദേഹം. ബസേലി യോസ് മാർ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ, ബഥനി യിലെ മാർ ഈവാനിയോസ്, കെ. സി. മാമ്മൻ മാപ്പിള, ഒ. എം. ചെറിയാൻ, അബ്ദുള്ളാ പാത്രിയർക്കീസ്, ഏലിയാസ് തൃതീയൻ ബാവാ എന്നിങ്ങനെ പല മഹാവ്യക്തികളും വട്ടശ്ശേരിൽ തിരുമേനി യുടെ നിശിതമായ വിമർശനങ്ങളുടെ കാർക്കശ്യം അറിഞ്ഞിട്ടുള്ള വരാണ്. അതേസമയം തന്റെ സമകാലീനന്മാരായ പല മഹാരഥ ന്മാരുടെയും നിരുപാധികമായ കൂറു നേടാൻ ഈ തിരുമേനിയിലെ

ധീരോദാത്ത വിശുദ്ധിക്ക് കഴിഞ്ഞിട്ടുണ്ട്. ഇക്കൂട്ടത്തിൽ റാവു സാഹിബ്, ഒ. എം. ചെറിയാൻ, എം. എ. ചാക്കോ, കെ. സി. മാമ്മൻ മാപ്പിള, ഇ. ജെ. ജോൺ മുതലായവർ ഉൾപ്പെടുന്നു. തന്റെ ഭീമാകാരത്തെ പാത്രിയർക്കീസിന്റെ മുമ്പിൽ കടപുഴകി വീണ വന്മരം പോലെ ഇട്ടുകൊടുക്കുവാൻപോലും ഒ. എം. ചെറിയാൻ തയ്യാറായി. മനോരമയുടെ മുഖപ്രസംഗങ്ങളിലൂടെ തന്റെ തൂലികയുടെ മാസ്മരികശക്തി തിരുമേനിക്കുവേണ്ടി മാമ്മൻമാപ്പിള പലപ്പോഴും പ്രയോഗിച്ചിരുന്നു.

അന്ത്യകാലത്തിലും സഭയിൽ ശാശ്വതസമാധാനം വന്നുകാണുവാൻ അദ്ദേഹം അതിയായി ആഗ്രഹിച്ചിരുന്നു. മലങ്കരയുടെ സഹകരണം കൂടാതെതന്നെ അപ്രേം മാർ സേവേറിയോസ് മെത്രാപ്പോലീത്താ അപ്രേം പ്രഥമൻ എന്ന പേരിൽ അന്ത്യോഖ്യാ സഭയുടെ പാത്രിയർക്കീസായി തെരഞ്ഞെടുക്കപ്പെട്ടിരുന്നു. വ്യക്തിപരമായി ഒരു ക്ഷണം ലഭിച്ചിരുന്നു എങ്കിലും തന്റെ സഭയുടെ അഭിമാനത്തെ ഓർത്ത് പാത്രിയർക്കീസ് തെരഞ്ഞെടുപ്പിൽ സംബന്ധിക്കുവാൻ മാർ ദീവന്നാസ്യോസ് ശീമയിലേക്ക് പോയില്ല എന്ന് നാം കണ്ടുകഴിഞ്ഞു. എന്നിരുന്നാലും പുതിയ പാത്രിയർക്കീസിന് സഭാസമാധാന പ്രശ്നത്തിൽ ഒരുപക്ഷേ സൃഷ്ടിപരമായ സമീപനം ഉണ്ടായേക്കാമെന്ന് പ്രതീക്ഷിച്ചുകൊണ്ട് തിരുമേനി അദ്ദേഹവുമായി ഈ വിഷയത്തെപ്പറ്റി എഴുത്തുകുത്തുകൾ ആരംഭിച്ചു. മാർ ദീവന്നാസ്യോസും മറുഭാഗത്തുള്ള ആലുവായിലെ പൗലൂസ് മാർ അത്തനാസ്യോസും തമ്മിൽ ആലോചിച്ച് സമാധാനത്തിനുള്ള മാർഗ്ഗങ്ങൾ നിർദ്ദേശിക്കണമെന്ന് കാണിച്ച് പാത്രിയർക്കീസിന്റെ കല്പനകൾ 1933 നവംബർ മാസത്തിൽ രണ്ട് മെത്രാപ്പോലീത്തന്മാർക്കും കിട്ടി. ഉടൻതന്നെ ചർച്ചകൾ നടത്തുന്നതിന് സൗകര്യമുള്ള സമയം അറിയിക്കുന്നതിന് മാർ അത്താനാസ്യോസ് തിരുമേനിക്ക് കത്തെഴുതി. അടുത്ത ഫെബ്രുവരി മാസത്തിൽ മഞ്ഞിനിക്കര പോകുന്നവഴി പഴയ സെമിനാരിയിൽ എത്തി തമ്മിൽ കണ്ടുകൊള്ളാമെന്ന് മറുപടിയും ലഭിച്ചു. അതനുസരിച്ച് 1934 ഫെബ്രുവരി മാസം 12-ാം തീയതി തിങ്കളാഴ്ച 11 മണിക്ക് മാർ അത്താനാസ്യോസ് പഴയസെമിനാരിയിൽ എത്തി. വട്ടശ്ശേരിൽ തിരുമേനി അദ്ദേഹത്തെ ഹാർദ്ദമായി സ്വീകരിച്ചു. പക്ഷേ, തനിക്ക് സമാധാനത്തെപ്പറ്റി ഒന്നും പറയാനില്ലെന്നും എന്നാൽ ഒരു കാതോലിക്കാ ബാവായുടെ ആവശ്യം മലങ്കരയിൽ



ഇല്ലെന്നാണ് തോന്നുന്നതെങ്കിലും പാത്രിയർക്കീസ് വേണമെന്ന് പറഞ്ഞാൽ തനിക്ക് അതിന് സമ്മതമാണെന്നും മാത്രം പറഞ്ഞശേഷം അദ്ദേഹം ധൃതിയിൽ പഴയസെമിനാരിയിൽനിന്നും വിടവാങ്ങി. ഭക്ഷണപാനീയങ്ങൾ സ്വീകരിക്കയോ കുശലപ്രശ്നങ്ങൾ പറയുകയോ ഒന്നും ചെയ്യാതെ പെട്ടെന്ന് സ്ഥലംവിട്ടത് വട്ടശ്ശേരിൽ തിരുമേനിക്ക് അതിയായ സങ്കടം ഉണ്ടാക്കി. പുതിയ പാത്രിയർക്കീസിന്റെ ആവിർഭാവത്തോടുകൂടി മലങ്കരയിൽ ഒരു പുതിയ അന്തരീക്ഷം സൃഷ്ടിക്കുന്നതിന് താൻ നടത്തിയ ആത്മാർത്ഥമായ ശ്രമം തകർന്നുപോകുന്നതായി അദ്ദേഹത്തിന് തോന്നി. അത്താനാസ്യോസ് മെത്രാച്ചന്റെ അനാദരണീയമായ പ്രത്യാഗമനത്തിനുശേഷം തിരുമേനി വളരെ ചിന്താകുലനായി കാണപ്പെട്ടു എന്നാണ് അദ്ദേഹത്തിന്റെ പ്രൈവറ്റ് സെക്രട്ടറിയായിരുന്ന മണലിൽ യാക്കോബ് കത്തനാർ രേഖപ്പെടുത്തിയിരിക്കുന്നത്. അടുത്തദിവസം, ഫെബ്രുവരി 13-ാം തീയതി ചൊവ്വാഴ്ച രാവിലെ, പ്രഭാതഭക്ഷണത്തിനുശേഷം പത്രം വായിക്കുന്നത് കേട്ടുകൊണ്ട് കസേരയിൽ കിടന്നിരുന്ന തിരുമേനിയുടെ തൊണ്ടയിൽനിന്നും ഉമിനീർ വിക്കിയ മാതിരി ശബ്ദങ്ങൾ ഉണ്ടായി എന്നും സെക്രട്ടറി അച്ചൻ വന്ന് ഒളശ്ശമൂസ്സിനെ ആളയച്ചുവരുത്തി ചികിത്സ ആരംഭിച്ചു എന്നുമാണ് കാണുന്നത്. രണ്ടുമൂന്നു ദിവസം കഴിഞ്ഞപ്പോൾ അതായത് ഫെബ്രുവരി 16-ാം തീയതി വെള്ളിയാഴ്ച രാവിലെ ഒമ്പതരമണിക്ക് തിരുമേനിക്ക് ഒരു stroke ഉണ്ടായി കിടപ്പിലായി. സംസാരശക്തി നഷ്ടപ്പെട്ടെങ്കിലും ഓർമ്മശക്തി ക്ഷയിച്ചിട്ടില്ലായിരുന്നു. കുറച്ചുനാളുകളായി അദ്ദേഹത്തിന് രക്തസമ്മർദ്ദത്തിന്റെ അസുഖം ഉണ്ടായിരുന്നു. എന്നാൽ ഇപ്പോൾ അസുഖം മൂർച്ഛിച്ചത് തന്റെ ഒരു സഹോദരമെത്രാപ്പോലീത്തായുടെ ചിന്താശൂന്യമായ പ്രവർത്തിമൂലമായിരുന്നു എന്നാണ് മണലിൽ അച്ചന്റെ നിഗമനം. ഫെബ്രുവരി 21-ാം തീയതി രാത്രിയിൽ രോഗിയുടെ സമ്മതപ്രകാരം കന്തീലാശുശ്രൂഷ നടത്തി. പ്രാർത്ഥനയുടെ എല്ലാ ഭാഗങ്ങളിലും ആ ദിവ്യകർമ്മത്തിൽ തിരുമേനി ഭാഗഭാക്കായിക്കൊണ്ടിരുന്നു. ഫെബ്രുവരി 20-ാം തീയതി ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ രോഗവിവരത്തെപ്പറ്റി പുറപ്പെടുവിച്ച ഒരു ബുള്ളറ്റിനിൽ രോഗലക്ഷണങ്ങൾക്ക് ശമനം ഉണ്ടെങ്കിലും ആപത്ശങ്ക തുടരുന്നു എന്നും എല്ലാവരും അദ്ദേഹത്തിനുവേണ്ടി പ്രാർത്ഥിക്കണമെന്നും അഭ്യർത്ഥിച്ചിരുന്നു. ആയൂർ

വ്വേദത്തിലും അലോപ്പതിയിലും പ്രവീണന്മാരായ ഭിഷഗ്വരന്മാരുടെ ചികിത്സ അദ്ദേഹത്തിന് ലഭിച്ചുകൊണ്ടിരുന്നു. പക്ഷേ ഒന്നും ഫലിച്ചില്ല.

മലങ്കരസഭയിലെ നേതാക്കന്മാരും അല്ലാത്തവരുമായ പരസഹസ്രം ആളുകൾ തിരുമേനിയുടെ രോഗവിവരം അറിയുന്നതിന് എല്ലാ ദിവസവും പഴയസെമിനാരിയിൽ വന്നുകൊണ്ടിരുന്നു. ഒരു പറ്റം സഭാസ്നേഹികൾ രാത്രിയിൽ അവരുടെ കിടപ്പുതന്നെ സെമിനാരിയുടെ വരാന്തയിലാക്കി. ഫെബ്രുവരി 21-ാം തീയതി ബുധനാഴ്ച പാതിരാത്രി കഴിഞ്ഞ് വ്യാഴം തുടങ്ങിയ വെളുപ്പിന് നാലു മണിക്ക് അപ്രതീക്ഷിതമായി പഴയസെമിനാരിയുടെ അങ്കണത്തിൽ ഒരു കാർ വന്നുനിന്നു. കഴിഞ്ഞ കുറെ ദിവസങ്ങളായി തിരുമേനിക്കു വേണ്ടി ഉറക്കം ഇല്ലാതെ അവിടെ കൂടിയിരുന്ന മിക്കപേരും ഈ സമയം നല്ല ഉറക്കത്തിലായിരുന്നു. തല മൂടിക്കെട്ടിയ ഒരു പുരുഷരൂപം കാറിൽനിന്നും ഇറങ്ങി തിരുമേനി കിടന്നിരുന്ന മുറിയിലേക്ക് കയറിവന്നു. രോഗാതുരനായി കിടക്കുന്ന തിരുമേനിയെ ആപാദചൂഡം ഒരുനിമിഷം നോക്കിയിട്ട് മുട്ടുകുത്തിനിന്നുകൊണ്ട് നവാഗതൻ തിരുമേനിയുടെ കാലിൽ മുത്തി. അതിനുശേഷം എഴുന്നേറ്റ് തിരിഞ്ഞു നടന്ന് അവിടെ നിർത്തിയിരുന്ന കാറിൽ കയറി സ്ഥലംവിട്ടു. അപ്പോഴേക്കും അവിടെ ഉണ്ടായിരുന്ന ചിലർ ഉണർന്നുകഴിഞ്ഞിരുന്നു. വട്ടശ്ശേരിൽ തിരുമേനിയുടെ പാദം ചുംബിച്ചത് സഭാപരിവർത്തനം നടത്തിയ ബഥനിയുടെ മാർ ഈവാനിയോസ് ആയിരുന്നു എന്ന് അവർക്ക് മനസ്സിലായി. രാത്രിയുടെ ഏകാന്തതയിൽ പൊതുജനങ്ങളുടെ ശ്രദ്ധപറ്റാതെ തന്നെ വലിയവനാക്കിയ ആ ഗുരുനാഥന്റെ പാദാന്തികത്തിൽ ഒരുനിമിഷമെങ്കിലും ചെലവഴിച്ചത് ഒരു പശ്ചാത്താപമോ പ്രായശ്ചിത്തമോ അല്ലെങ്കിൽപ്പോലും അദ്ദേഹത്തിൽ ഉണ്ടായിരുന്ന മനുഷ്യത്വത്തിന്റെ സൂചനയായും വട്ടശ്ശേരിൽ തിരുമേനിയുടെ അതുല്യമായ മാഹാത്മ്യത്തിന്റെ പ്രതിഫലനമായും കണക്കാക്കാവുന്നതാണ്. എന്തായാലും രോഗശയ്യയിൽക്കിടന്ന് കൂടുതൽ വിഷമിക്കാതെ 1934 ഫെബ്രുവരി 23-ാംതീയതി വെള്ളിയാഴ്ച പന്ത്രണ്ടേകാൽമണിക്ക് മലങ്കരസഭയുടെ ധീരോദാത്തവിശുദ്ധൻ ആയിത്തീർന്ന ഐതിഹാസിക നായകൻ ഇഹലോകവാസം വെടിഞ്ഞു. വലിയനോമ്പ് ആരംഭിച്ചുകഴിഞ്ഞ സമയമായിരുന്നു അപ്പോൾ. ടെലിഫോൺ സൗകര്യങ്ങളും മറ്റും സുലഭമല്ലാതെയിരുന്ന അക്കാലത്ത്



തിരുമേനിയുടെ ചരമവാർത്ത കാട്ടുതീപോലെ കോട്ടയത്തും മലയാളക്കരയിലെ മറ്റു ഭാഗങ്ങളിലും പടർന്നു. വാർത്ത അറിഞ്ഞപ്പോഴേക്കും എം. ഡി. സ്കൂളുകളിലെല്ലാം അവധി പ്രഖ്യാപിച്ചു. പലയിടങ്ങളിലും പള്ളിമണികൾ അടിച്ചുകൊണ്ടിരുന്നു. ഏലിയാ ചാപ്പലിലെ ശോകമയമായ മണിശബ്ദം തുടർച്ചയായി കേട്ടുകൊണ്ടിരുന്നത് പെട്ടെന്ന് ഇടറിയപ്പോൾ ആ പള്ളിമണി പൊട്ടി[1]പ്പോയി എന്ന് ജനങ്ങൾ മനസ്സിലാക്കി. അരുമനാഥനായ യേശുക്രിസ്തുവിന്റെ മരണസമയം ആയിരുന്ന വേറൊരു വെള്ളിയാഴ്ചയുടെ അപരാഹ്നത്തിലും പത്തൊമ്പത് ശതാബ്ദം മുമ്പ് യെരുശലേം ദേവാലയത്തിന്റെ തിരശ്ശീല നടുവേ കീറിപ്പോയതായി വേദപുസ്തകത്തിൽ പറയുന്നുണ്ട്. വേറൊരു ത്യാഗജീവിതം പൊലിഞ്ഞുപോയ ഈ വെള്ളിയാഴ്ചയുടെ അപരാഹ്നത്തിലും ഏലിയാ ചാപ്പൽ എന്ന ദേവാലയത്തിലെ മണി പൊട്ടിപ്പോയതു അർത്ഥഗർഭമായ ഒരു സംഭവമാണ്. പരിശുദ്ധന്മാരുടെ വേർപാടിൽ അവരുടെ വിശുദ്ധികൾക്ക് ദൈവം കൊടുക്കാറുള്ള സാക്ഷിപത്രത്തിന്റെ ഒരു കോപ്പിയായിട്ടു മാത്രം ഈ സംഭവത്തെ പരിഗണിച്ചാൽ മതി. വൈദികവൃത്തിക്കുവേണ്ടി ഒരു വിദ്യാർത്ഥിയെ ക്ഷണിച്ചപ്പോൾ ദൈവവിളി ഉണ്ടെങ്കിൽ അത് സ്വീകരിക്കുമെന്ന് പറഞ്ഞ വിദ്യാർത്ഥിയോട് 'ദൈവവിളി എന്ന് പറയുന്നത് മനുഷ്യരായ ഞങ്ങൾ വിളിക്കുന്നതാണ്' എന്ന് തിരുമേനി ഉപദേശിച്ചതായി കേട്ടിട്ടുണ്ട്. ദൈവത്തിന്റെ പ്രവൃത്തികൾ മനുഷ്യരിൽക്കൂടെയും ലൗകികമാധ്യമത്തിൽകൂടെയും മാത്രമേ വെളിപ്പെടുകയുള്ളൂ. തിരുമേനിയുടെ മരണസമയത്ത് മണി പൊട്ടിയത് ദൈവികവ്യാപാരമായിരുന്നെന്നുള്ളതിന് സംശയമില്ല.

എല്ലാ വഴികളും പഴയസെമിനാരിയിലേക്ക് എന്ന മട്ടിൽ നാടിന്റെ എല്ലാ ഭാഗങ്ങളിൽനിന്നും കനത്ത ജനപ്രവാഹം തുടങ്ങി. പഴയസെമിനാരിയും പരിസരവും ഒരു ജനസമുദ്രമായി രൂപാന്തരപ്പെട്ടു. ഇതിനകം തിരുമേനിയുടെ ശരീരത്തിൽ സുഗന്ധതൈലം പുരട്ടി സ്ഥാനവസ്ത്രങ്ങളണിയിച്ച് ഒരു സിംഹാസനത്തിലാസനസ്ഥനാക്കി പഴയസെമിനാരിയിലെ പള്ളിമദ്ബഹായിൽ പടിഞ്ഞാറോട്ട് അഭിമുഖമായി ഇരുത്തി. കബറടക്കശുശ്രൂഷയുടെ ആദ്യഭാഗം നിർവ്വഹിച്ചു കഴിഞ്ഞശേഷം ശോകാർത്തരായി വന്ന ആയിരക്കണക്കിന്

1. Vattasseril Mar Dionysious 50th Death Anniversary, Souvenir, February 23, 1984, Article by P. C. Abraham, page 110.

ജനങ്ങളെ തിരുമേനിയുടെ 'കൈമുത്ത്' നടത്തുന്നതിന് അനുവദിച്ചു. അന്ന് (വെള്ളിയാഴ്ച) രാത്രി ഏഴുമണിക്ക് സെമിനാരി മുറ്റത്ത് ഒരുക്കിയ പന്തലിൽവെച്ച് ഒരു യോഗം കൂടി. ഫാദർ അലക്സിയോസ്, ഫാദർ സി. എം. തോമസ്, റാവുസാഹിബ് ഒ. എം. ചെറിയാൻ, കെ. സി. മാമ്മൻമാപ്പിള, കെ. എം. മാമ്മൻമാപ്പിള, സി. പി. തരകൻ എന്നിവർ ചെറുപ്രസംഗങ്ങൾ ചെയ്തു. രാത്രി മുഴുവൻ പ്രാർത്ഥനകളും ശുശ്രൂഷകളും തുടർന്നുകൊണ്ടിരുന്നു.

പിറ്റേദിവസം ശനിയാഴ്ച (ഫെബ്രുവരി 24-ാം തീയതി) ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ, മാർ ഗ്രിഗോറിയോസ്, മാർ സേവേറിയോസ് എന്നിവരുടെ സഹകരണത്തോടുകൂടി മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. കുർബ്ബാനമദ്ധ്യേ, തന്റെ ഗുരുവായിരുന്ന പരേതനായ മെത്രാപ്പോലീത്തായുടെ സ്മരണകളെ ആസ്പദമാക്കി കാതോലിക്കാ ബാവാ ഹൃദയാവർജ്ജകമായ ഒരു പ്രസംഗം ചെയ്തു. പിന്നീട് വിശുദ്ധ കുർബ്ബാന പൂർത്തിയാക്കി വീണ്ടും 'കൈമുത്ത്' നടത്തപ്പെട്ടു. ഇതിനുശേഷം നടന്നത് ശോകസമ്പൂർണ്ണമായ നഗരികാണിക്കൽ ചടങ്ങായിരുന്നു. അദ്ദേഹത്തിന്റെ പ്രവൃത്തികൾക്കൊക്കെ സാക്ഷികളായിരുന്ന പരിസരങ്ങളോടും ജനങ്ങളോടും അവസാനയാത്ര ചോദിച്ച് കാലയവനികയ്ക്കുള്ളിൽ മറയാൻ പോകുന്നതിന്റെ നാന്ദിയായിട്ടുള്ള ചടങ്ങാണ് നഗരികാണിക്കൽ. ഇത് ഒരു ശവസംസ്കാരയാത്രയായിട്ടാണ് നടത്തപ്പെടാറുള്ളത്. സ്വർണ്ണത്തിലും വെള്ളിയിലും നിർമ്മിതമായ ഇരുപതോളം കുരിശുകൾ അനേകം മുത്തുക്കുടകൾ, ദുഖോദ്യോതകമായ ബാന്റുവാദ്യം എന്നിവയുടെ അകമ്പടിയോടുകൂടി അശ്രുമിഴികളായ അനേകായിരം ജനങ്ങൾ, ഇരുന്നൂറിൽപ്പരം വൈദികർ, സഭയിലെ മേല്പട്ടക്കാർ എന്നിവർ ഈ യാത്രയിൽ പങ്കുകൊണ്ടു. പിന്നീട് മെത്രാച്ചന്മാരും വൈദികരും ഇഹലോകവാസം വെടിഞ്ഞ് സ്വർഗ്ഗയാത്രയ്ക്കു പോകുന്ന തിരുമേനിയുടെ കൈമുത്തി. അതിനുശേഷം മദ്ബഹായുടെ തെക്കുഭാഗത്ത് പ്രത്യേകം തയ്യാറാക്കിയിരുന്ന കബറിനുള്ളിൽ മൃതശരീരം ഇരുത്തി അത് കുന്തിരിക്കംകൊണ്ട് ആവരണം ചെയ്ത് മുകളിൽ ഒരു സിമിന്റ് സ്ലാബ് വെച്ച് കുടീരം അടച്ചു. അതോടുകൂടി മുക്കാൽ ശതാബ്ദത്തിൽപ്പരം അജയ്യയോദ്ധാവായും ഉദാത്ത വിശുദ്ധനായും ജീവിതം നയിച്ച് തന്റെ സഭയുടെ ദേശീയതയേയും അഭിമാനത്തേയും സംരക്ഷിച്ച രാജ്യസ്നേഹിയായ ആ പരിശുദ്ധന്റെ



ശരീരം ശാശ്വതമായി അദൃശ്യമായി. പക്ഷേ, അദ്ദേഹത്തിന്റെ പാവനസ്മരണകൾ ആചന്ദ്രതാരം നിലനിൽക്കും. സുറിയാനിസഭയിലെ മഹാചാര്യന്മാരെ കസേരയിൽ ഇരുത്തി കബറടക്കുന്നതുപോലെയായിരുന്നു കാഞ്ചികാമകോടിപീഠത്തിലെ പരമാചാര്യനായിരുന്ന ചന്ദ്രശേഖരേന്ദ്രസരസ്വതി സ്വാമികളെ 1994 ജനുവരി 9-ാം തീയതി സംസ്കരിച്ചത്. കുന്തിരിക്കവും മറ്റും ഇട്ട് മൂടുന്നതിനു പകരം വിഭൂതി, ചന്ദനം, പാൽ, തേൻ, പഞ്ചാമൃതം മുതലായ സാധനങ്ങൾ ഉപയോഗിച്ചാണ് സ്വാമികളെ അടക്കിയത് എന്ന് പത്രറിപ്പോർട്ടുകൾ ഉണ്ടായിരുന്നു. അതുപോലെ, ശരീരം ദഹിപ്പിക്കാതെ മണ്ണിനടിയിൽ ഇറക്കി മൂടുകയായിരുന്നു. അനേകായിരം വർഷങ്ങൾക്കു മുമ്പുണ്ടായിരുന്ന ഏതോ ഒരു സംസ്കാരത്തിന്റെ പിന്തുടർച്ചയായിരിക്കാം ഇതുരണ്ടും.

വട്ടശ്ശേരിൽ തിരുമേനിയുടെ അവിതർക്കിതമായ പരിശുദ്ധിയെപ്പറ്റി ഇന്നുള്ള ആരേക്കാളും അദ്ദേഹത്തെ ഏറ്റവും നന്നായി അറിയാമായിരുന്ന മലങ്കരയുടെ മൂന്നാം കാതോലിക്കാ ഗീവറുഗീസ് മാർ ബസേലിയോസ് ദ്വിതീയന്റെ സാക്ഷ്യം താഴെ ഉദ്ധരിക്കുന്ന അദ്ദേഹത്തിന്റെ ചരമപ്രസംഗത്തിൽ തിളങ്ങിക്കാണുന്നു. ഗീവറുഗീസ് മാർ ദീവന്നാസ്യോസ് ദിവംഗതനായത് വലിയ നോമ്പിലെ ഒരു വെള്ളിയാഴ്ച ആയിരുന്നു എന്ന് മുകളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ വെള്ളിയാഴ്ചയ്ക്ക് പലവിധത്തിലുള്ള പ്രാധാന്യം ഉണ്ടെന്നും, നോമ്പുകാലത്ത് കുർബ്ബാനയ്ക്കുശേഷം അദ്ദേഹത്തിന്റെ കബറടക്കം നടത്തുന്നതിനും അതിനുശേഷം യഥാകാലം വിശുദ്ധബലികൾ നടത്തുന്നതിന് സാധിച്ചതും (മൂന്ന്, ഒമ്പത്, മുപ്പത് ദിവസങ്ങളിൽ) ആ വെള്ളിയാഴ്ചതന്നെ മരണം സംഭവിച്ചതുകൊണ്ടാണെന്നും ഇവയൊക്കെ അദ്ദേഹം യഥാർത്ഥത്തിൽ ഒരു പരിശുദ്ധനായിരുന്നെന്ന് നിശ്ശബ്ദം ഘോഷിക്കുന്ന വസ്തുതകളാണെന്നും ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ ചരമപ്രസംഗത്തിൽ ഊന്നിപ്പറഞ്ഞിരുന്നു.

ചരമപ്രസംഗം: 'ലോകപ്രകാരം നോക്കുന്നപക്ഷം വലിയ മെത്രാച്ചൻ (വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്) ഒരസാധാരണ മനുഷ്യൻ ആയിരുന്നു എന്നു നാം വിശ്വസിക്കുന്നു. കണ്ടോ കേട്ടോ അദ്ദേഹത്തെ അറിഞ്ഞിട്ടുള്ള നാനാജാതിമതസ്ഥരായ ഏവരും ഐകകണ്ഠ്യേന സമ്മതിക്കുന്ന ഒരു പരമാർത്ഥമാണിത്. അദ്ദേഹം ഒരു അഗാധബുദ്ധിമാനും, വലിയ ജ്ഞാനിയും, മഹാപണ്ഡിതനും,

ധീരയോദ്ധാവും അചഞ്ചലഹൃദയനും ആയിരുന്നു. എത്രയും വിഷമമേറിയ ഒരു ഘട്ടത്തിൽ വിജയപൂർവ്വം അദ്ദേഹം സഭയെ മുമ്പോട്ടു നയിച്ച് പരാജയത്തിൽപോലും ധൈര്യസമേതം പോരാടി വിജയം സമ്പാദിച്ചു. അദ്ദേഹത്തിന് സമാനനായി നമ്മുടെയിടയിൽ ആരുള്ളൂ? ജീവിച്ചിരുന്നപ്പോൾ അദ്ദേഹം ഒരു സിംഹക്കുട്ടിതന്നെ ആയിരുന്നു. സ്വതസിദ്ധമായ ഗാംഭീര്യത്തോടും ശോഭയോടുംകൂടിത്തന്നെ അദ്ദേഹം ഇപ്പോഴും സ്ഥിതിചെയ്യുന്നു എന്ന് അവിടുത്തെ മൃതശരീരം കണ്ടാൽ ആർക്കും തോന്നുകയില്ലയോ?

ബാലസിംഹത്തിനും മുട്ടുണ്ടായേക്കാം. എന്നാൽ അദ്ദേഹത്തിന് ഒരിക്കലും ഒരു കുറവും ഉണ്ടായിട്ടില്ല. എന്തെങ്കിലും ഇല്ലാതെ ഇരുന്ന് വിഷമിപ്പാൻ അദ്ദേഹത്തിന് ഇടയായിട്ടില്ല. ദൈവത്തെ ആശ്രയിക്കുന്ന നീതിമാന് ഒരിക്കലും മുട്ടുണ്ടാകയില്ലല്ലോ. മരണനിഴലിൻ താഴ്വരയിൽക്കൂടി നടക്കേണ്ടിവന്നപ്പോഴും അദ്ദേഹത്തിന് ആളുകളും പണവും ലോഭംകൂടാതെ ഉണ്ടായിരുന്നു. രോഗക്കിടക്കയിലും അദ്ദേഹത്തിന് ഒരു കുറവും അനുഭവിക്കേണ്ടിവന്നിട്ടില്ല. എട്ടു ദിവസത്തോളം അദ്ദേഹം രോഗശയ്യയിലായിരുന്നു. വിദഗ്ദ്ധന്മാരായ ഭിഷഗ്വരന്മാർ തന്നെയാണ് ചികിത്സകൾ നടത്തിയത്. അവസാനം സമീപിക്കുവോളം സുബോധമുണ്ടായിരുന്നു. അദ്ദേഹത്തിന് കാണേണ്ടവരും അദ്ദേഹത്തെ കാണേണ്ടവരുമായ മിക്കവരും വന്ന് അദ്ദേഹത്തെ സന്ദർശിച്ചു. മേല്പട്ടക്കാരായ ഞങ്ങളും അനേകം പട്ടക്കാരും സദാ കൂടെയുണ്ടായിരുന്നു. കന്തീലാശുശ്രൂഷ നടത്തിയപ്പോൾ എത്രയും തെളിവായ ബുദ്ധിയോടുകൂടിത്തന്നെ അദ്ദേഹം അതിൽ സംബന്ധിച്ചു. കുരിശുവരയ്ക്കേണ്ട സന്ദർഭങ്ങളിലൊക്കെയും അദ്ദേഹം തന്നെത്താൻ അപ്രകാരം ചെയ്തെന്നു മാത്രമല്ല, ശുശ്രൂഷാനന്തരം ആരും ഓർമ്മിപ്പിക്കാതെതന്നെ ക്രമപ്രകാരം ചുറ്റും നിന്നവരെ 'റൂശ്മ' ചെയ്തനുഗ്രഹിച്ചു. മരണശേഷവും അദ്ദേഹത്തിന് എന്തെങ്കിലും കുറവുണ്ടോ? ഒരുവൻ ലോകത്തിൽ എത്ര മഹാനായി ജീവിച്ചാലും അവന് ഉചിതമായ കബറടക്കം ലഭിക്കാതെയിരുന്നാൽ അവൻ അലസിപ്പോയ ഗർഭപിണ്ഡത്തിന് സദൃശനാണെന്ന് മഹാജ്ഞാനിയായ ശലോമോൻ പറഞ്ഞിരിക്കുന്നു. ആകയാൽ യോഗ്യമായ കബറടക്കമെന്നുള്ളത് നിസ്സാരകാര്യമല്ല. നമ്മുടെ ഈ വിശുദ്ധ പിതാവിന് ആ ഭാഗ്യവും അധീനമായിരിക്കുന്നു. ഒരു രാജർഷിക്കുചിതമായ വിധംതന്നെ അദ്ദേഹത്തിന് അതും സാധിച്ചിരിക്കുന്നു.



ലോകപ്രകാരം നോക്കുന്നപക്ഷം അദ്ദേഹം ഒരു മഹാൻതന്നെയായിരുന്നു. തോൽവികളിൽപ്പോലും നിരാശകൂടാതെ സധൈര്യം പോരാടി ജയഘോഷം കണ്ടിട്ടുള്ളവനാണ്. ഒരു കുറവും അദ്ദേഹം അനുഭവിക്കേണ്ടിവന്നിട്ടില്ല.

ആത്മീയപ്രകാരവും അദ്ദേഹം ഒരു മഹാനും യാതൊരു കറയും കുറവും ഇല്ലാത്തവനും ആയിരുന്നു എന്നാണ് നമ്മുടെ അഭിപ്രായം. പലർക്കും അത് അറിയുന്നതിന് സാധിച്ചിട്ടില്ല. കാരണം, അദ്ദേഹം അത് അശ്ശേഷം ഭാവിക്കുന്ന ആളല്ലായിരുന്നു എന്നുള്ളതാണ്. നമ്മുടെ കർത്താവ് ഉഗ്രമായി ശപിച്ചിട്ടുള്ള കപടഭക്തിയുടെ നിഴൽപോലും അദ്ദേഹത്തിന് ഇല്ലായിരുന്നു. നമ്മൾ ആരോടടുത്ത് ഇടപഴകുന്നുവോ അവരുടെ ജീവിതരഹസ്യങ്ങൾ നമുക്ക് ഗ്രഹിപ്പാൻ സാധിക്കുന്നതാണല്ലോ. നാം ചെറുപ്പം മുതൽ അദ്ദേഹത്തോടുകൂടെ താമസിച്ചിട്ടുള്ളവനും അടുത്ത് പെരുമാറിയിട്ടുള്ളവനും അത്രേ. ദൈവത്തിന് ഇഷ്ടമുള്ള നടപടികളല്ലാതെ അദ്ദേഹത്തിന്റെ ആത്മീയജീവിതത്തിൽ നാം കണ്ടിട്ടില്ല. ആത്മീയകാര്യങ്ങളിൽ അദ്ദേഹം എത്രയും ക്രമവും നിഷ്ഠയും ഉള്ളവനായിരുന്നു എന്നതിന് നാം ദൃക്സാക്ഷിയാണ്. നിത്യവും ഉള്ള വേദവായന, യാമങ്ങൾതോറും -വിശിഷ്യാ പാതിരാത്രിക്കുപോലും- ഉള്ള നമസ്കാരങ്ങൾ, നോമ്പാചരണം എന്നിവ ഒക്കെയും കഴിഞ്ഞ വെള്ളിയാഴ്ച പ്രഭാതംവരെ നിർവിഘ്നം അദ്ദേഹം അനുഷ്ഠിച്ചുവന്നു. രോഗശയ്യയിലായി സംസാരശക്തി ക്ഷയിച്ചിട്ടും യാമങ്ങളിൽ അദ്ദേഹം കുരിശുവരച്ച് നമസ്കരിക്കുമായിരുന്നു. വിശുദ്ധസഭയുടെ വിശ്വാസാചാരങ്ങളെപ്പറ്റിയുള്ള അറിവിൽ അദ്ദേഹം അദ്വിതീയനായിരുന്നതുപോലെ തന്നെ അവയുടെ അനുഷ്ഠാനങ്ങളിലും ഒട്ടും പിന്നോക്കമായിരുന്നില്ല. സുറിയാനിഭാഷ, കാനോൻ, സഭാചരിത്രം എന്നിവയിൽ അദ്ദേഹത്തെപ്പോലെ ഓർമ്മശക്തിയോടുകൂടിയ പാണ്ഡിത്യം മറ്റാർക്കുള്ളൂ? അദ്ദേഹം ഒരു വലിയ മല്പാനായിരുന്നു. ബലഹീനനായ നാം അദ്ദേഹത്തിന്റെ ശിഷ്യനാണ്. അദ്ദേഹത്തിന്റെ കബറടക്കം ഇന്നു നടക്കുന്നത് അത്ഭുതകരമായിരിക്കുന്നു. വലിയ നോമ്പിലെ ആദ്യശനിയാഴ്ചയായ ഇന്ന് -ഭൂലോക മല്പാനായ മാർ അപ്രേമിന്റെ ഓർമ്മദിവസമായ ഇന്ന്- മലങ്കരയുടെ വലിയ മല്പാൻ ദിവംഗതനായിരിക്കുന്നു. നമ്മുടെ കർത്താവിനുവേണ്ടി രക്തസാക്ഷി മരണം വരിച്ച മാർ തേവോദോറോസ് സഹദായുടെ ഓർമ്മദിവസ

മായ ഇന്ന് കൊല്ലപ്പെട്ട സഹദാ എന്ന പേരിന് അർഹത ഇല്ലെങ്കിലും അതുപോലെയുള്ള പല പീഡകൾ സഭയ്ക്കുവേണ്ടി സഹിക്കയാൽ 'മൌദ്യോന' എന്ന നാമത്തിന് യോഗ്യനായിത്തീർന്നിരിക്കുന്ന നമ്മുടെ മെത്രാച്ചൻ കബറടക്കപ്പെടുന്നു. എന്നുമാത്രമല്ല വലിയ നോമ്പിൽ ശനി, ഞായർ ഈ ആഴ്ചകൾ ഒഴിച്ചുള്ള ദിവസങ്ങളിൽ വിശുദ്ധകുർബ്ബാന അനുഷ്ഠിക്കാൻ സഭ അനുവദിക്കുന്നില്ല. ആ രണ്ടു ദിവസങ്ങളിൽ അർപ്പിക്കണമെന്ന് നിർബന്ധവുമാണ്. അദ്ദേഹം മരിച്ചുപോയി എന്ന വാർത്ത എങ്ങനെയോ പ്രചരിച്ചുപോയ മിനി ഞ്ഞാന്ന് അദ്ദേഹം കാലംചെയ്തിരുന്നുവെങ്കിൽ വിശുദ്ധകുർബ്ബാ നാനന്തരം സംസ്കരിക്കപ്പെടുന്നതിനുള്ള ഭാഗ്യം അദ്ദേഹത്തിന് നഷ്ടപ്പെടുമായിരുന്നു. അദ്ദേഹത്തിന്റെ വേർപാട് എത്രയും ശാന്ത മായിരുന്നു. യാതൊരു ചേഷ്ടയോ ഗോഷ്ഠിയോ കൂടാതെ നാഴിക മണിയുടെ പെൻഡുലം ചലനരഹിതമാകുന്നതുപോലെ ആണ് അദ്ദേഹത്തിന്റെ ശ്വാസം നിന്നത്. അതിന് വളരെ മുമ്പു മുതൽ ഞങ്ങൾ പ്രത്യേക പ്രാർത്ഥനകളും ഗാനങ്ങളും ചൊല്ലിക്കൊ ണ്ടിരുന്നു. വിശ്വാസപ്രമാണം ചൊല്ലിത്തീർന്നപ്പോൾ കൃത്യം പന്ത്രണ്ടു മണിക്ക് മിശിഹാതമ്പുരാൻ ലോകരക്ഷയ്ക്കുവേണ്ടി ക്രൂശിക്കപ്പെട്ട വെള്ളിയാഴ്ചദിവസത്തിലും ആ നാഴികയിലും അദ്ദേഹം കർത്താവിൽ നിദ്രപ്രാപിച്ചു. കൂടാതെ ഒരാൾ മരിച്ചാൽ അതിന്റെ മൂന്ന്, ഒമ്പത്, മുപ്പത് എന്നീ ദിവസങ്ങളിൽ ആ ആൾക്കു വേണ്ടി ബലി അർപ്പിക്കണമെന്നാണല്ലോ സഭയുടെ കല്പന. നമ്മുടെ മെത്രാച്ചൻ ഇന്നലെ കാലംചെയ്തതുകൊണ്ട് മേൽപറഞ്ഞ മൂന്ന് ദിവസങ്ങളിലും നമ്മുടെ സഭയിലുള്ള സകല പള്ളികളിലും കുർബ്ബാനയിൽ അദ്ദേഹത്തെ ഓർക്കുന്നതിന് സൗകര്യമുണ്ടായിരി ക്കുന്നു. ഇവ ഒക്കെയും അത്ഭുതകരമല്ലയോ? ദൈവത്തിന്റെ പരി ശുദ്ധന്മാരെ നാം ഇങ്ങനെയാണ് തിരിച്ചറിയേണ്ടത്? ആകയാൽ ഇദ്ദേഹത്തിന്റെ മരണംമൂലം നമ്മുടെ സഭയ്ക്ക് ഒരു വലിയ പുണ്യ വാളൻ നഷ്ടപ്പെട്ടിരിക്കുന്നു. നമ്മുടെ നഷ്ടം വലുതാണ്. നമ്മുടെ പണ്ഡിതനായ മല്പാൻ ഇന്ന് കാലംചെയ്തിരിക്കുന്നു. നമ്മുടെ ഈ വിശുദ്ധ പിതാവ് ഇന്ന് എടുത്തുകൊള്ളപ്പെട്ടിരിക്കുന്നു. കണ്ടാലും യിസ്രായേലിൽ ഒരു വലിയ രാജാവ് ഇന്ന് വീണിരിക്കുന്നു. ഇതു വരെ അദ്ദേഹം നാം ഏവരെയും തന്റെ ചിറകുകളിൻ കീഴിൽ കാത്തു കൊണ്ടു. അദ്ദേഹം നമ്മോട് സഹതാപമുള്ളവനാകയാൽ ദൈവ



സന്നിധിയിൽ നമുക്കുവേണ്ടി മുട്ടിപ്പായി മദ്ധ്യസ്ഥപ്രാർത്ഥന നടത്തു മെന്ന് നമുക്ക് സമാശ്വസിക്കാം. നീതിമാന്റെ പ്രാർത്ഥനയുടെ ശക്തി വലുതാണല്ലോ. അദ്ദേഹം ഏതെല്ലാം തത്വങ്ങളെയും പ്രമാണ ങ്ങളെയും മുൻനിർത്തി പോരാടിയോ അവയെ സംരക്ഷിച്ചു പോരേണ്ട ചുമതല നാമേവർക്കും ഉണ്ട്. 'നിങ്ങൾ എന്നെ സ്നേഹി ക്കുന്നു എങ്കിൽ എന്റെ കല്പനകൾ അനുഷ്ഠിപ്പിൻ' എന്ന് നമ്മുടെ കർത്താവ് തന്റെ ശിഷ്യന്മാർക്ക് കൊടുത്ത അന്ത്യസന്ദേശപ്രകാരം നമ്മുടെ ഈ വലിയ മെത്രാച്ചനോട് നമുക്കുള്ള സ്നേഹത്തെ പ്രത്യക്ഷപ്പെടുത്തേണ്ടത് അദ്ദേഹത്തിന്റെ ആദർശങ്ങളിൽനിന്നു വ്യതിചലിക്കാതെ ധൈര്യസമേതം പുരോഗമനം ചെയ്യുന്നതിനാൽ ആയിരിക്കണം എന്ന് നാം നിങ്ങളെ അനുസ്മരിപ്പിച്ചുകൊള്ളുന്നു.

ഒരാശ്വാസം നമുക്കുണ്ട്. 'ഞാൻ നല്ല പോർ പൊരുതു. ഓട്ടം തികച്ചു. വിശ്വാസത്തെ കാത്തു. ഇനി നീതിയുടെ കിരീടം എനി ക്കായി വെച്ചിരിക്കുന്നു. ആയത് നീതിയുള്ള ന്യായാധിപതിയായ കർത്താവ് ആ ദിവസം എനിക്ക് തരും' എന്ന് പൗലോസ് ശ്ലീഹാ തന്നെക്കുറിച്ചുതന്നെ പറഞ്ഞിരിക്കുന്ന വചനം നമ്മുടെ ഈ വിശുദ്ധ പിതാവിനെപ്പറ്റി എത്രയും ചേർച്ചയായിരിക്കുന്നു എന്നതുതന്നെ. അദ്ദേഹം നമുക്കുവേണ്ടി പ്രാർത്ഥിക്കും'. ബസേലിയോസ് ദ്വിതീയൻ ബാവായുടെ ഈ ചരമപ്രസംഗത്തിൽ തന്റെ ഗുരു യഥാർത്ഥത്തിൽ ഒരു പരിശുദ്ധനായിരുന്നു എന്ന തന്റെ വിശ്വാസം അദ്ദേഹത്തിന്റെ മരണദിവസമായി ദൈവം കുറിച്ച നോമ്പിലെ ആ വെള്ളിയാഴ്ചയിൽ ക്കൂടി സ്ഥിരീകരിക്കപ്പെട്ടതായിട്ടാണ് പറയുന്നത്. സാർവ്വത്രികസഭ യുടെ വലിയ മല്പാനായിരുന്ന മാർ അപ്രേമിനെ കബറടക്കിയ ആ ശനിയാഴ്ചദിവസംതന്നെ മലങ്കര മല്പാനായിരുന്ന ഈ തിരു മേനിയെ കബറടക്കി. ഇപ്രകാരമുള്ള ആകസ്മികതകൾ നിസ്സാര ങ്ങളായി തള്ളുവാനുള്ള പ്രവണത ആദ്ധ്യാത്മിക ജീവിതത്തിന്റെ ഗന്ധമറിയാവുന്നവരിൽ കാണുകയില്ല. വിശ്വാസികൾക്ക് ഇവയി ലൊക്കെ ഈശ്വരചൈതന്യത്തെ ദർശിക്കുവാനും കഴിയും.

മാർ ദീവന്നാസ്യോസ് ആറാമന്റെ ചരമവാർത്ത അറിഞ്ഞപ്പോൾ, അദ്ദേഹത്തെ സ്പെഷ്യൽ കോടതിയിൽ മാസങ്ങളോളം വിസ്തരിച്ച ശേഷം ഹൈക്കോടതി ജഡ്ജിയായി പ്രശസ്ത സേവനമനുഷ്ഠിച്ച് വിരമിച്ചിരുന്ന ജസ്റ്റീസ് ജി. ശങ്കരപ്പിള്ള താഴെ കാണുന്നപ്രകാര മുള്ള ഒരു സന്ദേശം കാതോലിക്കാബാവായ്ക്ക് അയച്ചുകൊടുത്തു.

'മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ വിയോഗവാർത്ത എന്നെ സന്തപ്തനാക്കി. അദ്ദേഹത്തിന്റെ വിയോഗം മൂലം യാക്കോബായ സുറിയാനിസഭയ്ക്ക് നികത്താനാവാത്ത നഷ്ടമാണ് സംഭവിച്ചതെന്ന് ഞാൻ പറയേണ്ടതില്ലല്ലോ. അനന്യസാധാരണമായ വ്യക്തിമാഹാത്മ്യം ഉള്ള ഒരു ദേഹമായിരുന്നു അദ്ദേഹം. മലങ്കരസഭയുടെ ക്ഷേമത്തിൽ ഹൃദയപ്രാധാന്യം ഉള്ള ഒരു തത്വത്തിന്റെ സംരക്ഷണത്തിനുവേണ്ടി നിവർന്നുനിന്ന് പോരാടേണ്ടിവന്നു. അതുമൂലം വ്യാജമായ കുറ്റാരോപണങ്ങൾക്കും പീഡനങ്ങൾക്കും വിധേയനായി. വ്യക്തിപരമായി ഗൗരവതരമായ കഷ്ടതകൾ സഹിക്കേണ്ടതായും വന്നു. അവയെ എല്ലാം ഒരു വീരയോദ്ധാവിന് അനുയോജ്യമായ ധൈര്യത്തോടും ഒരു സത്യക്രിസ്ത്യാനിക്ക് യോജിച്ച സമർപ്പണബുദ്ധിയോടും അദ്ദേഹം അഭിമുഖീകരിച്ചു. അദ്ദേഹം വിത്ത് ശരിക്ക് വിതച്ചു. സഭയ്ക്ക് അതിൽനിന്നും വിളവ് ലഭിക്കുമെന്നുള്ളതിൽ എനിക്ക് സംശയമില്ല. ആയുഷ്കാലത്ത് നിരാകരിക്കപ്പെട്ടിരുന്ന സ്വാസ്ഥ്യം മരണാനന്തരം അദ്ദേഹത്തിന് ലഭിക്കട്ടെ. അവിടുത്തോടും സഭയോടും ഒപ്പം നമ്മിൽനിന്നും പിരിഞ്ഞുപോയ ആളിന്റെ വേർപാടിൽ ഞാനും വിലപിക്കുന്നു'.

വട്ടശ്ശേരിൽ തിരുമേനിയുടെ സ്വഭാവശുദ്ധിയും ധീരോദാത്തതയും നിഷ്പക്ഷമതിയായ ആ ജഡ്ജിയെ എന്തുമാത്രം ആകർഷിച്ചിരുന്നു എന്നുള്ളതിന് ഈ വാചകങ്ങൾ സാക്ഷിപത്രമാണ്. 50 വർഷങ്ങൾക്കുശേഷം തിരുമേനിയുടെ ചരമത്തിന്റെ അർദ്ധശതാബ്ദി ആചരിച്ച 1984-ൽ ദീർഘകാലം അദ്ദേഹത്തിന്റെ പ്രൈവറ്റ് സെക്രട്ടറിയും സത്യാന്വേഷിയുമായിരുന്ന മണലിൽ അച്ചൻ എഴുതിയ ഒരു ലേഖനത്തിൽ ഇപ്രകാരം പറയുന്നു: 'ബലഹീനനായ എനിക്ക് ഈ സഭയിൽ 70 കൊല്ലമായി ഉണ്ടായിരുന്നതും ഉണ്ടായിട്ടുള്ളതുമായ തിരുമേനിമാരെപ്പറ്റി ഒരുവിധം അറിവുണ്ട്. അവരിൽ എല്ലാവരിലും ആത്മീയമായും ഭൗതികമായും മാനുഷികമായും മറ്റെല്ലാവിധത്തിലും എല്ലാ അർത്ഥത്തിലും പരിശുദ്ധ ജീവിതത്തിൽ ഏറ്റവും മികച്ച സ്ഥാനം ഞാൻ കാണുന്നത് വട്ടശ്ശേരിൽ തിരുമേനിയിലാണ്. അത് എന്റെ വ്യക്തിബന്ധംകൊണ്ടാണെന്ന് ധരിക്കരുത്. വാക്കിലും പ്രവൃത്തിയിലും ജീവിതവിശുദ്ധിയിലും എല്ലാവിധത്തിലും തിരുമേനി ഒരു ദൈവികപുരുഷൻ ആയിരുന്നു എന്ന് രുചിച്ചറിഞ്ഞിട്ടുള്ള അനുഭവത്തിൽനിന്നും ഉരുത്തിരിഞ്ഞിട്ടുള്ള വിശ്വാസവും ബോദ്ധ്യവും മൂലം പ്രസ്താവിക്കുന്നതാണ്. 'മേല്പട്ടസ്ഥാനം സ്വീകരിക്കുന്നതിന് 1908-ൽ ജറുശലേമിലേക്കു പോയപ്പോൾ അദ്ദേഹത്തെ അനുഗമിച്ചിരുന്ന ദേഹവും പിന്നീട് മേല്പട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെടുകയും ചെയ്ത പാറേട്ട് മാർ ഈവാനിയോസ്, വട്ടശ്ശേരിൽ തിരുമേനി കാലംചെയ്തശേഷം അദ്ദേഹം ഒരു പരിശുദ്ധനായിരുന്നു എന്ന് സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്'. വലിയ തിരുമേനി ഒരു പരിശുദ്ധനാണ്. അദ്ദേഹത്തിന്റെ നില ഒന്നുകൊണ്ടു മാത്രമാണ് ഇന്നും നമ്മൾ നിലനിൽക്കുന്നത്. സഭയ്ക്കുവേണ്ടി ഇത്രമാത്രം കഷ്ടപ്പെട്ട ആ പിതാവിനെ ഒരിക്കലും മറക്കുവാൻ പാടില്ല. എന്റെ അപ്പനെക്കാൾ അധികമായി അദ്ദേഹത്തെ ഞാൻ സ്നേഹിച്ചിരുന്നു. പുറമെ കാണിക്കുന്ന ഭക്തി അദ്ദേഹത്തിനില്ലായിരുന്നു. അദ്ദേഹത്തിന്റെ അറിവ് വളരെ അഗാധമായിരുന്നു'.



പരിശുദ്ധ ഗീവറുഗീസ് ദ്വിതീയൻ ബാവായ്ക്ക് വട്ടശ്ശേരിൽ തിരുമേനിയോടുണ്ടായിരുന്ന ആദരവിനെപ്പറ്റി ദീർഘകാലം അദ്ദേഹത്തിന്റെ സെക്രട്ടറിയായിരുന്ന ഫാദർ റ്റി. ജി. സഖറിയ ഇപ്രകാരം പറയുന്നു[2]:

'തന്റെ ഗുരുക്കന്മാരായ പരുമല തിരുമേനിയോടും വട്ടശ്ശേരിൽ തിരുമേനിയോടും പരിശുദ്ധ ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമേനിക്കുണ്ടായിരുന്ന ഭക്ത്യാദരങ്ങൾ അവരുടെ കാലശേഷം വർദ്ധിച്ചുവരികയാണു ചെയ്തത്. പരുമല തിരുമേനിയോടുള്ള ഭക്തിയെക്കാൾ വട്ടശ്ശേരിൽ തിരുമേനിയോട് ബാവായ്ക്ക് കൂടുതൽ ഭയവും ഭക്തിയുമായിരുന്നു. കാതോലിക്കാ ആയശേഷവും വട്ടശ്ശേരിൽ തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ ബാവാ അനുസരണമുള്ള ഒരു ഭൃത്യനെപ്പോലെയാണ് പെരുമാറിയിരുന്നത്. മെത്രാപ്പോലീത്തായോടൊരുമിച്ചിരിക്കുന്നതിനുപോലും ബാവാ മടികാണിച്ചിട്ടുണ്ട്. അന്നത്തെ സമുന്നത സമുദായപ്രമാണികളായ കെ. സി. മാമ്മൻ മാപ്പിള, ഒ. എം. ചെറിയാൻ, എം. എ. ചാക്കോ മുതലായവർപോലും വട്ടശ്ശേരിൽ തിരുമേനിയുടെ മുമ്പിൽ പഞ്ചപുച്ഛമടക്കിയേ നിന്നിരുന്നുള്ളൂ എന്ന് ബാവാ പറഞ്ഞറിഞ്ഞിട്ടുണ്ട്'.

മുകളിൽ പറഞ്ഞിരിക്കുന്ന അഭിപ്രായങ്ങൾ അദ്ദേഹത്തെ നല്ലപോലെ അടുത്തറിഞ്ഞവരും അദ്ദേഹത്തിന്റെകൂടെ ദീർഘനാൾ സഹ

2. മണലിൽ അച്ചന്റെ സഭാസ്മരണകൾ, രണ്ടാം ഭാഗം, കെ. വി. മാമ്മൻ, പേജ് 10.

വസിച്ചവരും ആയ മഹാന്മാരുടേതാണ്. അടുത്തുള്ള പരിചയം അവഹേളനങ്ങളിലേക്ക് നയിക്കുമെന്നത് ഒരു ആംഗ്ലേയ ആപ്തവാക്യമാണ്. തന്നെയുമല്ല മഹാന്മാരെന്ന് പൊതുവെ അംഗീകരിക്കപ്പെട്ടിട്ടുള്ള പലരുടെയും രഹസ്യജീവിതം അറിയുന്നവർ പറയുന്നത് പുറത്തുകേൾക്കുന്ന വിധത്തിലുള്ള സഞ്ചരിതങ്ങളൊന്നുമല്ല യഥാർത്ഥത്തിൽ അവർക്കുള്ളതെന്നുമാണ്. പക്ഷേ, നമ്മുടെ കഥാനായകനെ വളരെ അടുത്ത് അറിഞ്ഞിട്ടുള്ളവർക്കായിരുന്നു അദ്ദേഹത്തിന്റെ മാഹാത്മ്യത്തെപ്പറ്റി ഏറ്റവും കൂടുതൽ ബഹുമാനം ഉണ്ടായിരുന്നത്. മലയാളമനോരമ അദ്ദേഹത്തിന്റെ വിയോഗത്തെപ്പറ്റി എഴുതിയ മുഖപ്രസംഗത്തിൽനിന്നും:

‘ദൈവാശ്രയം, ബുദ്ധിശക്തി, പാണ്ഡിത്യം, സ്വഭാവസംസ്കാരം, കർമ്മധീരത, അനഹങ്കാരം, കൃത്യബോധം, കളങ്കരഹിതമായ ജീവിതം, സ്ഥാനമാഹാത്മ്യം, സ്വസമുദായത്തിന്റെ സർവ്വപ്രധാനമായ ഘട്ടത്തിൽ നായകത്വം വഹിക്കാൻ സിദ്ധിച്ച ഭാഗ്യം, ജീവിതകാലത്തെ സംഭവബഹുലത, തന്നെ അഭിമുഖീകരിച്ച പ്രശ്നങ്ങളുടെ വിഷമതയും ബഹുലതയും എന്നിങ്ങനെ പല സംഗതികൾ ഒരുമിച്ച് ചേർത്ത് ആലോചിച്ച് നോക്കിയാൽ മലങ്കര യാക്കോബായ സമുദായത്തിന് മാത്രമല്ല നസ്രാണിസമുദായത്തിൽ ഉണ്ടായിട്ടുള്ള മഹാരഥന്മാരിൽവെച്ച് പ്രഥമസ്ഥാനത്തെ അർഹിക്കുന്ന ആളെന്ന് ന്യായമായി പരിഗണിക്കപ്പെടാൻ അർഹതയുള്ള പുണ്യാത്മാവായ മലങ്കരയുടെ നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ പരലോകപ്രാപ്തിയിലുള്ള അപാരമായ ദുഃഖത്തെ രേഖപ്പെടുത്തിക്കൊള്ളുന്നു’.

ഈ ആസ്വാദനത്തിൽ ഉപയോഗിച്ചിരിക്കുന്ന നിരവധി അമൂർത്തഗുണങ്ങളുടെ രസമിശ്രണം നടത്തിയാൽ അസാധാരണമായ ഒരു അമാനുഷിക പുരുഷതേജസ്സിനെയാണ് അനുവാചകർക്ക് കാണാൻ കഴിയുന്നത്. അദ്ദേഹത്തെപ്പറ്റി ഉപയോഗിച്ചിരിക്കുന്ന ഓരോ വിശേഷണത്തിനും ഉള്ള പരിപൂർണ്ണ അർഹത തന്റെ ജീവിതായോധനത്തിലെ ചിരസ്മരണീയമായ ഓരോ സംഭവങ്ങളിൽക്കൂടി അദ്ദേഹം നേടിയെടുത്തവയുമാണ്. അദ്ദേഹത്തെ പല പ്രാവശ്യം സന്ദർശിച്ചിട്ടുള്ള ദൈവികപുരുഷനായിരുന്ന സി. എഫ്. ആൻഡ്രൂസ്, തിരുമേനി യഥാർത്ഥത്തിൽ ഒരു പരിശുദ്ധൻ ആയിരുന്നെന്ന് വിശ്വസി



ച്ചിരുന്നു. തമ്മിൽ കാണുമ്പോൾ ഒക്കെ തിരുമേനിയുടെ അനുഗ്രഹങ്ങൾ അദ്ദേഹം പ്രത്യേകമായി നേടിയിരുന്നു.

ഈ സൂര്യാസ്തമനസമയത്ത് പ്രസ്താവ്യമായ രണ്ട് രേഖകൾ കൂടി ഉണ്ട്. ഒന്ന്, ചരമമടയുന്നതിന് ഏതാണ്ട് ഒരുവർഷം മുമ്പ് അദ്ദേഹം എഴുതിയ മരണപത്രിക. തന്നെ മരണം മാടിവിളിക്കുന്നു എന്ന് തോന്നിയപ്പോഴായിരിക്കണം ഇങ്ങനെ പത്രിക എഴുതുവാൻ മുതിർന്നത്. 1108 മകരം 3-ാം തീയതി എഴുതിയ ആ പത്രിക ആരംഭിക്കുന്നത് ‘നമ്മുടെ സമ്പാദ്യങ്ങളായി നമ്മുടെ കൈവശത്തിലും അനുഭവത്തിലും അധീനത്തിലും കൈകാര്യകർത്തൃത്വത്തിലും ഇരിക്കുന്ന സ്ഥാവരജംഗമസ്വത്തുക്കളെ കുറിച്ച് നല്ല സുബോധത്തോടുകൂടി എഴുതിയ വിൽപത്രം’ എന്ന് പറഞ്ഞുകൊണ്ടാണ്. അതോടുകൂടി പൊന്ന്, വെള്ളി, വെങ്കലം, ശീലത്തരങ്ങൾ മുതലായ പ്രധാനപ്പെട്ട ജംഗമവസ്തുക്കളുടെ ഒരു ലിസ്റ്റും ചേർത്തിട്ടുണ്ട്. ഇങ്ങനെയൊരു വിൽപത്രം യഥാകാലം എഴുതിവെച്ചത് പിൽക്കാലത്ത് വ്യവഹാരങ്ങൾ ഉണ്ടാകാതെയിരിക്കുന്നതിന് സഭയെ സഹായിച്ചു. അദ്ദേഹത്തിന്റെ മരണശേഷം ഇത് രജിസ്റ്റർ ചെയ്യുന്നതിന് നടപടി എടുത്തപ്പോൾ ബാവാകക്ഷിക്കാരുടെ പക്ഷത്തുനിന്നും വ്യവഹാരത്തിന് ഒരുമ്പെട്ടു എങ്കിലും കോടതി അവരുടെ ആക്ഷേപങ്ങൾ എല്ലാം തള്ളിക്കളഞ്ഞു. അദ്ദേഹത്തിന്റെ സ്ഥാവരജംഗമസ്വത്തുക്കളുടെ എല്ലാ അവകാശങ്ങളും കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിലുള്ള സുന്നഹദോസിനാണ് അദ്ദേഹം വിൽപത്രം മുഖാന്തിരം കൊടുത്തത്. മലങ്കരസഭയായിരുന്നു അദ്ദേഹത്തിന്റെ അനന്തരാവകാശി എന്നർത്ഥം. ഈ മരണപത്രികയുടെ സാക്ഷികളായി അതിൽ ഒപ്പിട്ടത് അദ്ദേഹത്തിന്റെ സെക്രട്ടറിയായിരുന്ന മണലിൽ യാക്കോബ് ശെമ്മാശ്ശനും (കൈപ്പടസാക്ഷി) വല്യപാറേട്ട് മാത്യു കത്തനാരും അദ്ദേഹത്തിന്റെ സഹോദരപുത്രനായിരുന്ന വട്ടശ്ശേരിൽ അവിരാ വർഗീസ് ബി. എ. എൽ. റ്റി.യുമായിരുന്നു. എം. ഡി. ഹൈസ്കൂളിലെ ഹെഡ് മാസ്റ്ററായിരുന്ന പരേതനായ ഈ അവിരാ വർഗീസിന്റെ അനന്തരവളാണ് ഈ ഗ്രന്ഥകാരന്റെ അമ്മ. പ്രസ്താവ്യമായ രണ്ടാമത്തെ രേഖ അദ്ദേഹത്തിന്റെ അന്ത്യകല്പനയാണ്. 1109 കുംഭം 11-ാം തീയതി കോട്ടയം പഴയസെമിനാരിയിൽനിന്നും പുറപ്പെടുവിച്ചതാണെങ്കിലും ഇത് എഴുതിയത് അതിന് മുമ്പായിരിക്കാനാണ് സാദ്ധ്യത. കാരണം അദ്ദേഹം കാലംചെയ്ത കുംഭം 12-ാം തീയതിയുടെ തലേ

ദിവസം ആലസ്യവിധേയനായിരുന്ന അദ്ദേഹം ഒരു കല്പന എഴുതിയിരിക്കയില്ല. പക്ഷേ, വിൽപത്രം ഒരു വർഷം മുമ്പ് എഴുതിയതുപോലെ അന്ത്യകല്പനയും ദേഹവിയോഗത്തിനു കുറെ ദിവസം മുമ്പ് അദ്ദേഹം എഴുതിവെച്ചിരിക്കണം. ജീവിതകാലം മുഴുവൻ തന്നോട് സഹകരിച്ചതിന് സഭാമക്കളോട് കൃതജ്ഞത പ്രകടിപ്പിച്ച ശേഷം സഭയുടെ യോജിപ്പിനായി എല്ലാവരും പ്രയത്നിക്കണമെന്നുള്ള ഒരു ആഹ്വാനമാണ് അന്ത്യകല്പനയുടെ പുരോഭാഗത്തുള്ളത്. ആരെയെങ്കിലും വ്യസനിപ്പിക്കയോ, നഷ്ടപ്പെടുത്തുകയോ, വേറെ ഏതെങ്കിലും ദോഷം അറിഞ്ഞോ അറിയാതെയോ ആരോടെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ അവർ അത് യേശുമിശിഹായുടെ നാമത്തിൽ അദ്ദേഹത്തോട് ക്ഷമിക്കണമെന്ന് ഉള്ള ഒരു അഭ്യർത്ഥനയാണ് കല്പനയുടെ അവസാനഭാഗത്തുള്ളത്. ജനങ്ങൾ എല്ലാവരും അദ്ദേഹത്തിനുവേണ്ടി ഇപ്പോഴും കാലശേഷവും പ്രാർത്ഥിക്കണമെന്നുള്ള ഒരു അപേക്ഷയോടുകൂടി അന്ത്യകല്പന അവസാനിക്കുന്നു. ഇതിൽനിന്നും വെളിവാകുന്നത് സഭയുടെ സമാധാനം അദ്ദേഹം കൂടുതൽ ആഗ്രഹിച്ചിരുന്നു എന്നും അറിഞ്ഞോ അറിയാതെയോ ആരോടെങ്കിലും താൻ അസഹ്യമായി പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അവർ അത് തന്നോട് ക്ഷമിക്കണമെന്ന് അപേക്ഷിക്കത്തക്കവണ്ണം അദ്ദേഹം വിനയാന്വിതനായിരുന്നു എന്നുമാണ്. അദ്ദേഹത്തിന്റെ പുലകുളി അടിയന്തിരം മുപ്പതാം ദിവസം നടത്തിയത് അനേകം പള്ളിക്കാരുടെ സഹകരണത്തിലും നേതൃത്വത്തിലും രാജകീയമായ വിധത്തിൽ ആയിരുന്നു. ആയിരത്തിഒന്നുപറ അരി ഇട്ടാണ് ഭക്ഷണം ഒരുക്കിയത്. ആഗതരായ ജനങ്ങൾക്കെല്ലാം ഊണു കൊടുക്കുവാൻ രാവിലെതൊട്ട് ഉച്ചതിരിയുന്നതുവരെ പലവട്ടം സദ്യ വിളമ്പി. ചുരുക്കിപ്പറഞ്ഞാൽ യഥാർത്ഥത്തിൽ ജനസഹസ്രങ്ങൾ ഏറ്റെടുത്തു നടത്തിയ ഒരു മഹാശ്രാദ്ധമായിരുന്നു അത്.

രണ്ടാം ലോകമഹായുദ്ധകാലത്ത് ഭീമമായ ജീവനാശം സഹിച്ച് പശ്ചിമ യൂറോപ്യൻ തീരത്തെ ഡൺകർക്കിൽനിന്നും തോറ്റു പിന്മാറിയ ഐക്യരാഷ്ട്രസേനകൾ ബ്രിട്ടീഷ് ദ്വീപുകളിൽ മാത്രം ഒതുങ്ങിനിൽക്കേണ്ടിവന്ന ഒരു ഘട്ടം ഉണ്ടായിരുന്നു. ഫ്രാൻസും മറ്റെല്ലാ സഖ്യരാജ്യങ്ങളും ജർമ്മനിയുടെ പിടിയിൽ അമർന്നു കഴിഞ്ഞു. ഏതു നിമിഷവും ജർമ്മൻ കവചിതവാഹനങ്ങൾ ചാനൽ കടന്ന് ഇംഗ്ലീഷ് കടൽതീരത്ത് ഇറങ്ങിയേക്കുമെന്ന ഭയം ബ്രിട്ടീഷ് ജനതയെ വിറപ്പിച്ചു. ഇതിന് സൗകര്യം ഉണ്ടാക്കാൻ തക്കവണ്ണം എല്ലാ ദിവസവും ജർമ്മൻ പോർവിമാനങ്ങൾ ബോംബു വർഷിച്ച് ഇംഗ്ലണ്ടിനെ തരിശുഭൂമി ആക്കിക്കൊണ്ടിരുന്നു. മറ്റ് മാർഗ്ഗമില്ലാതെ പ്രതിരോധ ചുമതല മുഴുവൻ റോയൽ എയർഫോഴ്സ് എന്നു പേരുള്ള ചെറിയ ബ്രിട്ടീഷ് വ്യോമസേനയുടെ ചുമലിൽ മാത്രം ആയി. മഹത്തായ ത്യാഗങ്ങൾ സഹിച്ച് മാതൃരാജ്യത്തെ രക്ഷിക്കുവാൻ അവർ കിണഞ്ഞു പരിശ്രമിച്ചുകൊണ്ടിരുന്നു. അച്ചുതണ്ടുശക്തികൾക്കെതിരെ പിടിച്ചുനിൽക്കുന്നതിന് ലോകത്തിൽ അവശേഷിച്ച ഏക സേന റോയൽ എയർഫോഴ്സ് മാത്രം ആയിത്തീർന്നു. ഇവരുടെ സംഖ്യയോ തുലോം ചെറുതും ആയിരുന്നു. അങ്ങനെ ലോകം മുഴുവൻ ഉറ്റുനോക്കിക്കൊണ്ടിരുന്ന ഒരു പ്രതിദിന ധർമ്മയുദ്ധം ബ്രിട്ടീഷ് വ്യോമാതിർത്തിക്കുള്ളിൽ മാസങ്ങളോളം നടന്നു. ഈ അവസരത്തിൽ തന്റെ ചെറിയ സേനയിലെ ചുണക്കുട്ടികളുടെ ചെറുത്തുനില്പ് കണ്ട് അഭിമാനപുളകിതനായ പ്രധാനമന്ത്രി സർ വിൻസ്റ്റൺ ചർച്ചിൽ സ്വതസിദ്ധമായ വാഗ്മിത്വശൈലിയിൽ പറഞ്ഞു: 'Never in the history of human civilization have so many owed so much to so few'. അതായത് ലോകത്തിലെ ഇത്രയധികം ജനങ്ങൾക്ക് ഇത്രയും ചെറിയ ഒരു കൂട്ടത്തോട് ഇത്രമാത്രം കടപ്പാടുകൾ ഉണ്ടായ സന്ദർഭം മനുഷ്യസംസ്കാരത്തിന്റെ ചരിത്രത്തിൽ അന്നുവരെ ഉണ്ടായിട്ടില്ലെന്ന്. അതുപോലെതന്നെ ഏകാകിയായി വിദേശാധിപത്യത്തിനെതിരെ അടരാടി വിജയശ്രീലാളിതനായ ഈ ഒരു തിരുമേനിയോട് ഭാരതീയ ക്രൈസ്തവസമൂഹത്തിന് മുഴുവൻ വമ്പിച്ച ഒരു കടപ്പാടാണുള്ളത്. ഒരു ധീരോദാത്ത വിശുദ്ധൻ ആയിരുന്നതുകൊണ്ടു മാത്രമാണ് അദ്ദേഹത്തിന് ഇത് സാധിച്ചത്. പക്ഷേ, ബ്രിട്ടീഷ് വ്യോമസേനയ്ക്കുപോലും നേരിടേണ്ടിവന്നിട്ടില്ലാത്ത ഒരു അനുഭവം നമ്മുടെ തിരുമേനിക്കുണ്ടായി. തന്റെ സ്വന്തം ചിലയാളുകൾതന്നെ തനിക്കെതിരായി നിന്നതുമൂലം അദ്ദേഹത്തിന്റെ വേദന കൂടുതൽ കഠിനമായി എന്നതായിരുന്നു അത്.

## അദ്ധ്യായം 10

# പുനരവലോകനവും പരിസമാപ്തിയും

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം മുതൽ ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യത്തെ മൂന്നര ദശാബ്ദങ്ങളോളം മലങ്കരസഭയുടെ ചരിത്രത്തിൽ തല ഉയർത്തി നിറഞ്ഞുനിന്നിരുന്ന ഒരു മഹാകായൻ മൺമറഞ്ഞുപോയിട്ട് ഇപ്പോൾ അറുപത് വർഷം തികയുന്നു. സഭാ ഭാസുരൻ എന്ന അപരാഭിധാനത്താൽ പിൻതലമുറക്കാർക്ക് അദ്ദേഹ ത്തിന്റെ പ്രതിരൂപത്തെ സ്മരിക്കാമെങ്കിലും, അദ്ദേഹം ജീവിച്ച ചുറ്റു പാടുകളും, സഹിച്ച യാതനകളും, ജയിച്ച യുദ്ധങ്ങളും അവരവരുടെ സമകാലീന പരിതസ്ഥിതികളുമായി മാത്രം തുലനം ചെയ്തുകൊണ്ട് അദ്ദേഹത്തിന്റെ അപദാനങ്ങളെ വിലയിരുത്താൻ ശ്രമിച്ചാൽ അത് സഭയോടും ചരിത്രത്തോടും അവർ ചെയ്യുന്ന ഒരു അപരാധമാ യിരിക്കും. ഈ സത്യം വായനക്കാർ മനസ്സിലാക്കിയാൽ ഈ ഗ്രന്ഥ ത്തിന്റെ ഉദ്ദേശം സഫലമായി. കാരണം അന്നത്തെ സംഭ്രമജനക മായ പല ദൃശ്യങ്ങളും ചരിത്രത്തിന്റെ വിദൂരതയിൽ നിൽക്കുന്ന ഇന്നത്തെ സ്വതന്ത്രഭാരതസൗധത്തിനുള്ളിൽ ഇരുന്നുകൊണ്ട് സമീ ക്ഷിച്ചാൽ അവ്യക്തവും വൈകൃതവുമായി മാത്രമേ ഇന്ന് ചിലർക്ക് തോന്നുകയുള്ളൂ. ഗർഭിണിയായിരുന്ന കന്യകമറിയാം, യൗസേഫ് പുണ്യവാളന്റെകൂടെ യേശുവിന്റെ ജനനത്തിനു തൊട്ടുമുമ്പ് ഒരു രാത്രിയിലെ താമസത്തിനായി ബേത്‌ലഹേമിലെ പല സത്രങ്ങളിലും കയറിയിറങ്ങി പരക്കംപാഞ്ഞ കഥകേട്ട് നിഷ്കളങ്കയായ ഒരു അമേരിക്കൻ ബാലിക, അവളുടെ സൺഡേ സ്കൂൾ അദ്ധ്യാപക നോട് ചോദിച്ചതായി കേട്ടിട്ടുണ്ട്: 'സാർ, എന്തുകൊണ്ട് യൗസേഫ് അങ്കിൾ ഒരാഴ്ച മുമ്പുതന്നെ മുറികൾ ഒന്നും ബുക്കു ചെയ്യാതിരുന്നു' എന്ന്. ഇത് അവളുടെ കുറ്റമല്ല. കാലചക്രത്തിന്റെ രണ്ടായിരം വർഷത്തെ പരിഭ്രമണത്തിൽ മനുഷ്യസംസ്കാരത്തിനും പരിത സ്ഥിതികൾക്കും വന്ന മാറ്റങ്ങൾ അവളുടെ കുരുന്നു മനസ്സിന് സുഗ്രാഹ്യമല്ലായിരുന്നു എന്നതാണ് ശരി. ഇത്രയും ബാലിശ



മല്ലെങ്കിലും, അത്രയും ശതാബ്ദങ്ങൾ കഴിഞ്ഞിട്ടില്ലെങ്കിലും, എഴുപതോ എൺപതോ വർഷങ്ങൾക്കു മുമ്പ്, തദ്ദേശീയവും വൈദേശീയവുമായ സാമന്തത നിലവിലിരുന്ന ഈ രാജ്യത്തെ സാമൂഹ്യജീവിതഘടനയുടെ ദൗർബല്യത്തെപ്പറ്റി ഇന്നത്തെ തല മുറയ്ക്കു വിഭാവന ചെയ്യാൻപോലും പ്രയാസമാണ്. അതിനാൽ ആ കാലത്തെ സംഭവങ്ങളുടെ രൂക്ഷതയും നീതിയുടെ നിരാലംബ തയും നമ്മുടെ ഗ്രഹണത്തിൽനിന്നും എപ്പോഴും വഴുതിമാറിക്കൊ ണ്ടിരിക്കും. ഒരു മെത്രാപ്പോലീത്തായുടെ ജീവൻ അപഹരിക്കുന്ന തിനായി അദ്ദേഹത്തിന്റെ ശയനമുറിയിൽ പാതിരായ്ക്കുശേഷം പലതവണ ഗോവണി വെച്ച് കയറുന്നതോ, അദ്ദേഹത്തിന്റെ സേവക നായിരുന്ന ആനപ്പാപ്പിയെ പട്ടാപ്പകൽ പൊതുസ്ഥലമായ മീനച്ചിലാറ്റു തീരത്തിട്ട് പേപ്പട്ടിയെപ്പോലെ അടിച്ചുകൊന്നതോ, മാറിടത്തിലേക്ക് കൈത്തോക്ക് ചൂണ്ടി അദ്ദേഹത്തെ ഭീഷണിപ്പെടുത്തുന്നതോ, നമ്മിൽ ചിലരെ സംബന്ധിച്ചിടത്തോളമെങ്കിലും ഭീകരതയെക്കാൾ കൂടുതൽ അപസർപ്പകഥകളിലെ ജിജ്ഞാസമാത്രം ഉളവാക്കുന്ന സംഭവങ്ങളായി ഇന്ന് തോന്നാവുന്നതാണ്. ഇതിന്റെ കാരണം, നാം ഇന്ന് ജീവിക്കുന്നത് നിയമവാഴ്ചയുടെയും സമത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും സർവ്വോപരി സുദൃഢമായ ഒരു ഭരണഘടന യാൽ സുബദ്ധമായ വ്യവസ്ഥിതിയുള്ള ഒരു രാഷ്ട്രത്തിന്റെയും ശീതള ച്ഛായയിൽ ആയതുകൊണ്ടാണ്. ഉദാഹരണമായി, ഇന്ന് ഏതെങ്കിലും കുറ്റകൃത്യം അന്വേഷിക്കുന്നതിന് ഒരു ഉദ്യോഗസ്ഥനോ, സംസ്ഥാന സർക്കാർതന്നെയോ അലംഭാവം കാണിച്ചാൽ പലവിധത്തിലുള്ള റിട്ട് അപേക്ഷകളുമായി ഏതൊരാൾക്കും കോടതിയെ സമീപിക്കാം. വെള്ളക്കടലാസിൽ എഴുതിയ ഒരു കത്തുപോലും നിയമസാധു തയുള്ള ഒരു റിട്ട്പെറ്റീഷൻ ആയി പരിഗണിക്കുന്നതിന് കോടതിക്ക് ഇന്ന് അധികാരമുണ്ട്. സംസ്ഥാനസർക്കാരിലെ പോലീസിന്റെ ഭാഗത്തുനിന്നും നീതി കിട്ടിയില്ല എങ്കിൽ സി. ബി. ഐ.യെക്കൊണ്ട് അന്വേഷണം നടത്തുന്നതിന് ചുമതലപ്പെട്ടവരോട് ആവശ്യപ്പെടാം. ജനാധിപത്യത്തിലെ സമ്മതിദായകപ്രക്രിയയിൽകൂടി ഗർഹണീയ മായ ഏത് ഭരണകൂടത്തെയും നമുക്ക് താഴെ ഇറക്കാം. അധർമ്മം ചെയ്യുന്ന പല ഉന്നത ശീർഷന്മാരിൽ ചിലർ രക്ഷപ്പെട്ടാലും ചിലരെ ങ്കിലും തുറുങ്കിലടയ്ക്കപ്പെടുന്ന കാഴ്ച നാം പലപ്പോഴും കണ്ടിട്ടുള്ള താണ്. വട്ടശ്ശേരിൽ തിരുമേനിയുടെ കാലത്ത് ഇങ്ങനെ ബഹുമുഖ

മായ ഒരു നീതിനിർവ്വഹണ സംവിധാനമോ, ജനാധിപത്യഭരണമോ, നിയമവാഴ്ചയോ ഇല്ലായിരുന്നു. ദുഷ്പ്രഭുത്വത്തിന്റെ സ്വാധീനം വിപാടനംചെയ്യുന്നത് അന്ന് ദുഷ്കരമായ ഒരു സാഹസമായിരുന്നു. അന്നത്തെ സങ്കുചിതമായ ചട്ടക്കൂട്ടിൽ ഇരുന്നുകൊണ്ടു വേണ മായിരുന്നു നീതിക്കുവേണ്ടിയുള്ള സകല പോരാട്ടങ്ങളും നടത്തേ ണ്ടിയിരുന്നത്. അതേസമയം ഇവിടെ ഇന്നും വിഹരിക്കുന്ന കുതി കാൽവെട്ടും ഇതിലും ശക്തമായിട്ട് അന്ന് ഉണ്ടായിരുന്നുതാനും.

അദ്ദേഹത്തെപ്പറ്റി നാല് ബൃഹദ്ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ള പ്രഗത്ഭ ചരിത്രകാരനായ ഇസഡ്. എം. പാറേട്ട് തന്നെ തിരുമേനിയുടെ ധീരോ ദാത്ത വിശുദ്ധിയെപ്പറ്റി ബോധവാനായത് വളരെ വൈകിമാത്ര മായിരുന്നു എന്ന് പശ്ചാത്തപിച്ചിട്ടുള്ളത് ഇവിടെ പ്രസക്തമാണ്. എണ്ണൂറിൽപരം പുറങ്ങളുള്ള 'മാർ ദീവന്നാസ്യോസിന്റെ നിത്യാക്ഷര ങ്ങൾ' എന്ന തന്റെ പുസ്തകത്തിന്റെ ഒന്നാം വാല്യം ആമുഖത്തിൽ അദ്ദേഹം ഇപ്രകാരം പറയുന്നു: 'വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മല്പാനായിരുന്ന കാലത്താണ് അദ്ദേഹത്തെ ഈ ചരിത്രകാരൻ ആദ്യമായി കണ്ടത്. ഇടപെട്ടത് എന്ന് പറയാമോ എന്ന് സംശയം. കാണുന്ന ക്ഷണത്തിൽ ആകർഷണമോ ബഹുമാനമോ തോന്ന ത്തക്ക ആകാരം ആയിരുന്നില്ല. എങ്കിലും ആ വ്യക്തിയുടെ ഘനം -മാഹാത്മ്യം- തെളിഞ്ഞുകാണുവാൻ കഴിഞ്ഞിരുന്നു. അന്ന് ആദ്യം കണ്ടപ്പോൾ എന്തെങ്കിലും മുൻവിധി ഉണ്ടായിരുന്നില്ല. അതിനുള്ള ചുറ്റപാടുകൾ എനിക്കില്ലായിരുന്നു. കാലം കടന്നു. മുടക്കും, കലാ പവും എല്ലാം ഉണ്ടായി. ചരിത്രത്തിലേക്ക് കടന്നശേഷമാണ് അദ്ദേഹ ത്തിന്റെ വ്യക്തിത്വത്തിന്റെ മാഹാത്മ്യം അല്പമെങ്കിലും കാണാൻ കഴിവുണ്ടായത്. അബ്ദുള്ളായുടെ ആക്രമണം, അതിൽ മാർ ദീവന്നാ സ്യോസ് പ്രകടിപ്പിച്ച ശാന്തത -അക്ഷോഭ്യത- ഉറച്ച നില ഇവ ബഹു മാനം പിടിച്ചെടുത്തു. അതിനുശേഷം വട്ടശ്ശേരിൽ ദീവന്നാസ്യോസ് കുരിശു ചുമന്നുകൊണ്ട് -മലങ്കരയ്ക്കുവേണ്ടി കുരിശു ചുമന്നു കൊണ്ട്- കാൽവരിക്കുന്ന് പലപ്പോൾ കയറിയപ്പോൾ ആ മനുഷ്യന്റെ പൗരുഷവും തേജോപൂർണ്ണമായ ചങ്കൂറ്റവും കാണാൻ കഴിഞ്ഞു. ചുവന്ന കുപ്പായം ഒരു 'യൂണിഫോറം' എന്ന നിലയിൽ ആയിരു ന്നില്ല, കുഞ്ഞാടിന്റെ രക്തത്തിൽ മുക്കി എടുത്ത, സഭാനാഥന്റെ പ്രതി പുരുഷന്റെ കവചം ആയിട്ടാണ് അദ്ദേഹം വിശ്വസിച്ചത്. അത് അദ്ദേഹ ത്തിൽ തെളിഞ്ഞുകാണുന്നു എന്ന് ഭൗതികചിന്താഗതിക്കാരനായ



ചരിത്രകാരനുതന്നെ തോന്നി. കാലം കുറെ കഴിഞ്ഞശേഷമാണ് അതിന്റെ അർത്ഥം -അതിന്റെ പിന്നിലുള്ള രഹസ്യം- എന്താണെന്ന് സംശയിക്കുന്നതിനുതന്നെ ഇടയായത്. മലങ്കരയുടെ ഭരണത്തിൽ -അതിന്റെ പുരോഗതിയിൽ- ശ്രദ്ധാപൂർണ്ണമായി കേന്ദ്രീകരിച്ചു കൊണ്ട് കർത്തവ്യകർമ്മം നിർവ്വഹിക്കുന്ന ഒരു വിശുദ്ധനാണ് മാർ ദീവന്നാസ്യോസ് എന്ന് ഊഹിക്കാൻതന്നെ കഴിഞ്ഞത് പിന്നീടാണ്. ചിത്രങ്ങളിൽ ആരുടെ തലയ്ക്കുമീതെ പ്രഭാവലയം കാണുന്നുവോ, അദ്ദേഹം പരിശുദ്ധൻ ആണെന്ന് ഊഹിക്കാൻ മാത്രം കഴിവുള്ള ഒരു ലോകമനുഷ്യന് സാക്ഷാൽ പരിശുദ്ധനായ ഒരു ദേഹത്തെ എങ്ങനെ തിരിച്ചറിയാൻ കഴിയും? അബ്ദുള്ളായുടെ സമരം കാരണം -പീഡനം നിമിത്തം- വളരെയധികം കഷ്ടപ്പെടേണ്ടി വന്നിട്ടും, തത്വത്തിൽ ഉറച്ചുനിന്നുകൊണ്ട് മലങ്കരയ്ക്കുവേണ്ടി കുരിശ് ഏറാൻ തയ്യാറായി കണ്ടപ്പോൾ, കാര്യത്തിന്റെ ഗതിയിൽ പ്രത്യേകത ഉണ്ടെന്ന് ശരിക്ക് ബോദ്ധ്യമായി. എന്നാൽ അന്നും വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ഒരു 'പരിശുദ്ധൻ' ആണെന്ന് കാണാൻ കണ്ണു ണ്ടായില്ല എന്ന് ഏറ്റുപറഞ്ഞുകൊള്ളട്ടെ. 'മലങ്കര നസ്രാണികൾ' നാലാം വാല്യം എഴുതുന്ന സമയം ആ ചിന്താഗതി കുറെക്കൂടി ശക്തി പ്പെടും. 'നിത്യാക്ഷരങ്ങൾ'ക്കു വേണ്ട വിവരങ്ങൾ ശേഖരിക്കുകയും എഴുതിത്തുടങ്ങുകയും ചെയ്തശേഷമാണ് അദ്ദേഹത്തിന്റെ മഹത്ത്വത്തെ സംബന്ധിച്ച് ഏതാണ്ട് നിഴൽമട്ടിൽ ഒരു കാഴ്ച -അല്പ മായ ഒരു ബോധം- മരത്തലയിൽ കടന്നത്. പരിശുദ്ധത എന്താണ്, അതിനെ എങ്ങനെ നിർവ്വചിക്കാം, അതിന്റെ അതിർത്തിയോ, വ്യാപ്തിയോ എങ്ങനെ നിർണ്ണയിക്കാം എന്ന് ആരാഞ്ഞു. വിവരം ഉള്ളവർ എന്ന് തോന്നിയവരോട് ചോദിച്ചു. 'പരിശുദ്ധത' ഇഷ്ടാനു സരണം എടുത്ത് ഇടുകയോ, ഊരി മാറ്റിവെയ്ക്കുകയോ ചെയ്യാവുന്ന ഒരു കുപ്പായം അല്ലെന്ന് ഉണ്ടായിരുന്ന ധാരണ ശരിയാണെന്ന് മനസ്സി ലായി. തങ്ങളുടെ 'ഭക്തി' പ്രദർശിപ്പിക്കുന്നതിൽ താല്പര്യം കാണി ക്കുന്നവർ പരിശുദ്ധന്മാരുടെ അടുത്തെങ്ങും എത്താൻ അർഹത ഉള്ളവരല്ല'[1].

ശ്രീ. പാറേട്ടും വട്ടശ്ശേരിൽ തിരുമേനിയുമായി ഒരു തലമുറയുടെ വിടവു മാത്രമേ ഉണ്ടായിരുന്നുള്ളൂ. എന്നിട്ടും തിരുമേനിയുടെ

1. മാർ ദീവന്നാസ്യോസിന്റെ നിത്യാക്ഷരങ്ങൾ, വാല്യം 1, ഇസഡ്. എം. പാറേട്ട്, പേജ് 14.

പ്രഭാവത്തെപ്പറ്റി ശരിയായി ഗ്രഹിക്കുവാൻ ശ്രീ. പാറേട്ടിന് വളരെ ക്കാലംവേണ്ടിവന്നു. കാരണം ആപാദനാമാധുര്യത്തെക്കാൾ ആലോ ചനാമൃതമായ ഒരു പ്രമേയമാണ് വട്ടശ്ശേരിൽ തിരുമേനിയുടെ വ്യക്തിത്വം. അത് ഒരു പ്രദർശനവസ്തുവാക്കുന്നതിന് തിരുമേനി ഒരിക്കലും അനുവദിച്ചിരുന്നില്ല, അമ്മാനമാടുന്നതിന് ആരും ധൈര്യ പ്പെട്ടിട്ടുമില്ല. ഇസഡ്. എം. പാറേട്ടിന് ക്ഷിപ്രസാദ്ധ്യമല്ലാതിരുന്ന ഒരു കാര്യം -വട്ടശ്ശേരിൽ തിരുമേനിയുടെ പരിശുദ്ധിയെപ്പറ്റിയുള്ള ഉൾബോധം- ഇന്നത്തെ ഇളംതലമുറകൾക്ക് സ്വാഭാവികമായി അസാദ്ധ്യമായിക്കൂടാ എന്നുള്ളതാണ് ഈ ഗ്രന്ഥത്തിന്റെ പ്രധാന ലക്ഷ്യം.

അദ്ദേഹത്തിന്റെ ജനനംതന്നെ, മാറ്റത്തിന്റെ കാറ്റുകൾ ലോക മെമ്പാടും ആഞ്ഞടിച്ചുകൊണ്ടിരുന്ന പത്തൊമ്പതാം ശതാബ്ദത്തിന്റെ മദ്ധ്യത്തിലായിരുന്നു എന്ന് നാം കണ്ടുകഴിഞ്ഞു. അങ്ങ് അകലെ, പശ്ചിമാർദ്ധഗോളത്തിൽ, 1846-ൽതന്നെ അമേരിക്കൻ ഐക്യ നാടുകളും മെക്സിക്കോയുമായി ഒരു യുദ്ധമുണ്ടായി. മെക്സിക്കോ തോല്പിക്കപ്പെട്ടു. 1847-ൽ, ഇരുണ്ടഭൂഖണ്ഡമായ ആഫ്രിക്കയിൽ ഇദംപ്രഥമമായി ഒരു നീഗ്രോ റിപ്പബ്ലിക് രൂപംകൊണ്ടത് ജനാധി പത്യരാജ്യമായി ലൈബീരിയ പ്രഖ്യാപിതമായപ്പോഴായിരുന്നു. 1857-ൽ ഇന്ത്യയിലെ ശിപായിലഹള അടിച്ചമർത്തപ്പെട്ടതോടുകൂടി ഇവിടുത്തെ ആദ്യത്തെ സ്വാതന്ത്ര്യസമരവും പാളിപ്പോയി. പക്ഷേ, 1858-ൽതന്നെ ബ്രിട്ടീഷ് പാർലമെന്റ് ഒരു Government of India Act പാസ്സാക്കി. ഇതിൻപ്രകാരം ഈസ്റ്റിന്ത്യാകമ്പനിയുടെ ആധിപത്യ ത്തിലിരുന്ന ഇന്ത്യയിലെ പ്രദേശങ്ങൾ എല്ലാം നേരിട്ടുള്ള ബ്രിട്ടീഷ് സർക്കാർ ഭരണത്തിൻകീഴിലായി. 1861-ൽ അമേരിക്കൻ ഐക്യനാടു കളിൽ, തെക്കരും വടക്കരും തമ്മിലുണ്ടായ ആഭ്യന്തരയുദ്ധം തീർന്നത് ജറ്റിസ്ബർഗ്ഗിലെ വിജയം വടക്കർ നേടിയെടുത്തപ്പോഴാ യിരുന്നു. 1865-ൽ അമേരിക്കൻ ഐക്യനാടുകളുടെ പ്രസിഡന്റാ യിരുന്ന മഹാനായ ഏബ്രാഹം ലിങ്കൺ, അടിമത്തസമ്പ്രദായത്തെ എതിർത്തതിന്റെ പേരിൽ കൊലചെയ്യപ്പെട്ടു. യൂറോപ്പിലാണെങ്കിൽ, 1848-ൽതന്നെ ജർമ്മനി, ഇറ്റലി, ഹംഗറി എന്നീ രാജ്യങ്ങളിൽ പൊരിഞ്ഞ വിപ്ലവങ്ങൾ പൊട്ടിത്തെറിച്ചു. പക്ഷേ, ഇന്ത്യയിലെ ശിപായിലഹള പാളിപ്പോയതുപോലെതന്നെ, ഈ യൂറോപ്യൻ വിപ്ലവങ്ങളെല്ലാം പൊളിഞ്ഞുപോകുകയാണുണ്ടായത്. 1854-ൽ



ക്രിമിയായിൽ ഉണ്ടായ യുദ്ധത്തിൽ ഇംഗ്ലണ്ടും ഫ്രാൻസുംകൂടി ചേർന്ന് റഷ്യയെ തോല്പിച്ചു. 1860-ൽ ചൈനയുടെ തലസ്ഥാനമായ പീക്കിംഗ് ബ്രിട്ടീഷും ഫ്രഞ്ചും പട്ടാളക്കാർ ചേർന്ന് പിടിച്ചെടുത്തു. ഏഷ്യയിലെ മറ്റൊരു പ്രധാന രാജ്യമായ ജപ്പാനിലാകട്ടെ, കഴിഞ്ഞ രണ്ടര ശതാബ്ദക്കാലം അവിടെ ഭരണം നടത്തിയിരുന്ന Tokugawa എന്ന മാടമ്പിമാരുടെ പട്ടാളഭരണത്തിൽനിന്നും 1863-ൽ രാജ്യം വിമുക്തമാകുകയും 1858-ൽ ഇന്ത്യയ്ക്കുണ്ടായ അനുഭവംപോലെ ചക്രവർത്തിയുടെ നേരിട്ടുള്ള ഭരണത്തിൻകീഴിൽ ജപ്പാൻ ജനത വന്നു ചേരുകയും ചെയ്തു. 1869-ൽ യൂറോപ്പിനെയും ഏഷ്യയെയും തമ്മിൽ ബന്ധിപ്പിക്കുന്ന സൂയസ്കനാൽ കപ്പൽഗതാഗതത്തിന് തുറന്നു കൊടുക്കപ്പെട്ടു. ഫ്രാൻസിൽ ഈയിടെയാണ് ലൂയിപാസ്റ്റർ ജീവാണു വിജ്ഞാനത്തിന്റെ അടിസ്ഥാനം ഇട്ടത്. 1870-ൽ യൂറോപ്പിൽ രണ്ടാം വ്യവസായവിപ്ലവവും ആരംഭിച്ചു. ചുരുക്കിപ്പറഞ്ഞാൽ 1850-ന് അടുത്ത് ആരംഭിച്ച ബഹുമുഖമായ ആഗോളപരിവർത്തനം ഇരുപതാം നൂറ്റാ ണ്ടിന്റെ പകുതിവരെ തുടർന്നുകൊണ്ടിരുന്നതായി നമുക്കു കാണാം. ഇതിനിടയിൽ ലക്ഷക്കണക്കിന് ആളുകളെ കുരുതികഴിച്ച രണ്ട് ലോക മഹായുദ്ധങ്ങളും നടന്നുകഴിഞ്ഞു. ജപ്പാനിൽ പരസഹസ്രം ജനങ്ങളെ ഞൊടിയിടയിൽ ഭസ്മമാക്കിക്കൊണ്ട് ലോകമനസ്സാക്ഷിയെ വിറപ്പിച്ച രണ്ട് ആറ്റംബോംബുകളും, ചരിത്രത്തിലാദ്യമായും, ഒരുപക്ഷേ അവ സാനമായും പൊട്ടിച്ചത് ഈ കാലഘട്ടത്തിലായിരുന്നു. അങ്ങനെ സംഭവബഹുലമായ ഒരു ശതാബ്ദത്തിന്റെ ആരംഭത്തിലായിരുന്നു തിരുമേനിയുടെ ജനനം. അദ്ദേഹത്തിന്റെ സമകാലീനന്മാരായി ഇന്ത്യയിൽതന്നെ പിറന്ന പല മഹാരഥന്മാരുടെയും പേരുകൾ നാം കേട്ടുകഴിഞ്ഞു. അവരും ഇന്ത്യയുടെ ഭാഗധേയത്തെ സ്വാധീനിച്ച വരാണ്. അങ്ങനെ ഭാരതത്തെയും ലോകത്തെത്തന്നെയും നിർണ്ണായ കമായ ഒരു കടമ്പയിൽക്കൂടെ കടത്തിക്കൊണ്ടുപോയ ഒരു കാല ഘട്ടത്തിലാണ് തിരുമേനി ജനിച്ചത്. ഒരു വിശ്വപൗരന്റെ ജീവിത പശ്ചാത്തലമാണ് ചരിത്രം അദ്ദേഹത്തിന് പ്രദാനം ചെയ്യുന്നത്. അതി നാൽ ഈ ശതാബ്ദത്തെ, അതായത് 1858-1958 വരെ ഉള്ള നൂറു വർഷങ്ങൾ, ഒരു പഴയ യുഗത്തിന്റെ അവസാനവും പുതിയ ഒരു യുഗത്തിന്റെ ആരംഭവുമായ ഒരു യുഗസന്ധിയായി ഗണിക്കുന്നതിൽ തെറ്റില്ല. കാരണം 1947 ആയപ്പോഴേക്കും ഭാരതം സ്വതന്ത്രമായി. അതോടുകൂടി പാരതന്ത്ര്യത്തിൽ കഴിഞ്ഞ ഏഷ്യയിലെയും ആഫ്രി

ക്കയിലെയും പല രാജ്യങ്ങളും വിദേശാധിപത്യത്തിൽനിന്നും രക്ഷപ്പെട്ടു. ജോർദ്ദാൻ, സിറിയാ, ഫിലിപ്പിൻസ്, ഇന്ത്യ, പാക്കിസ്ഥാൻ, സിലോൺ, ബർമ്മ, ഇന്തോനേഷ്യ, ലാവോസ്, കംബോഡിയാ, വിയറ്റ്നാം, മൊറോക്കോ, റ്റുണീഷ്യ, സുഡാൻ, ഘാനാ, മലേഷ്യ, മലാവി, കെനിയ എന്നിത്യാദി രാജ്യങ്ങൾ ഇരുപതാം ശതാബ്ദത്തിന്റെ മദ്ധ്യം ആയപ്പോഴേക്കും ഒന്നിനുപുറകെ ഒന്നായി സ്വതന്ത്രമാകുന്നത് നാം കണ്ടുകഴിഞ്ഞു. വട്ടശ്ശേരിൽ തിരുമേനി അടിത്തറ പാകിയ മലങ്കരസഭാ സ്വാതന്ത്ര്യവും നമ്മുടെ സുപ്രീംകോടതിയുടെ 1958-ലെ വിധിയോടുകൂടി യാഥാർത്ഥ്യമായി ഭവിച്ചു. രാഷ്ട്രീയമായ അർത്ഥത്തിലും ആത്മീയമായ അർത്ഥത്തിലും ഒരു പുതിയ ഭൂമിയും പുതിയ ആകാശവും കാണുന്ന പ്രതീതിയായിരുന്നു ഇത്തരുണത്തിൽ മലങ്കരമക്കൾക്കും മാലോകർക്കും ഒരുപോലെ തോന്നിയത്. മാറ്റത്തിന്റെ കാറ്റുകൾ എല്ലാ മേഖലകളിലും ആഞ്ഞടിച്ചുകൊണ്ടിരുന്നു എന്നുള്ളതാണ് സത്യം.

പൗരോഹിത്യവാഹിനിയായ പകലോമറ്റം തറവാടിന്റെ ഒരു ശാഖയിൽ ജനിച്ചവനും, പുരോഹിതനായിരുന്ന ഒരു മൂത്ത മകന്റെ അകാലചരമത്തിനുശേഷം പൗരോഹിത്യത്തിനുവേണ്ടി മാതാപിതാക്കന്മാരാൽ വീണ്ടും ഉഴിഞ്ഞുവെയ്ക്കപ്പെട്ട അവരുടെ ഇളയ മകനും, വെറും ഇരുപത്തിമൂന്നാം വയസ്സിൽ ഉന്നതമായ മലങ്കര മല്പാൻ പദവി അലങ്കരിച്ച അസാധാരണ ധിഷണാശാലിയുമായിരുന്ന ഇദ്ദേഹത്തിന്, ഇതുപോലെയുള്ള മറ്റു പല വിശേഷണങ്ങളും അനുയോജ്യമായി കണ്ടേക്കാം. ഇദ്ദേഹത്തിന്റെ ജീവിതത്തിലേക്ക് ഒന്ന് തിരിഞ്ഞുനോക്കുമ്പോൾ നമുക്കു കിട്ടുന്ന ഒരു പ്രതിച്ഛായ തത്വങ്ങൾക്കുവേണ്ടി ത്യാഗം സഹിച്ച ഒരു ഋഷിവര്യന്റേതാണ്. പൗരസ്ത്യസഭകളിൽ പൊതുവെ മേല്പട്ടക്കാർ എല്ലാം അവിവാഹിതരായതിനാൽ ദയറാജീവിതത്തിൽ ഈ തിരുമേനിക്ക് ഒരു പ്രത്യേകതയും അവകാശപ്പെടുവാൻ ഇല്ല. എന്നാൽ ലോകത്തിലെ ഏറ്റവും പുരാതനവും ആഢ്യത്തം നിറഞ്ഞതുമായ ക്രൈസ്തവസഭയുടെ ആചാര്യനായിരിക്കുമ്പോൾ -രക്ഷാധികാരിയും കാവൽക്കാരനും ഇടയനും എല്ലാം ആയിരിക്കുമ്പോൾ- ആ സഭയുടെ ലൗകികവും ആത്മികവുമായിട്ടുള്ള എല്ലാ ആസ്തികളെയും, പതിനേഴാം നൂറ്റാണ്ടിനുശേഷം നമ്മുടെ അഭ്യർത്ഥനപ്രകാരം നമ്മോട് സഹകരിച്ചതിന്റെ പേരിൽ മാത്രം അന്ത്യോഖ്യാ സിംഹാസനത്തിന് അടിയറ



വെയ്ക്കണം എന്ന ഒരു അവകാശവാദം ഉണ്ടായപ്പോൾ അതിനെ സധൈര്യം എതിർക്കുകയും സമകാലീനന്മാരായ മറ്റു മിക്ക മേല്പട്ടക്കാരും അതിനു വഴങ്ങിക്കൊടുത്തുകൊണ്ട് ഉടമ്പടികൾ എഴുതി തന്നെ ഒറ്റപ്പെടുത്തിയപ്പോൾപോലും ഭയവിഹ്വലനാകാതെ സത്യസന്ധമായ തന്റെ നിലപാടിൽ മുറുകെപ്പിടിച്ചുകൊണ്ട് സകല ഭവിഷ്യത്തുകളെയും അഭിമുഖീകരിക്കുകയും ചെയ്ത ഈ തിരുമേനി തന്റെ സഭയുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യത്തെ ഉയർത്തിപ്പിടിച്ചുകൊണ്ട് യഥാർത്ഥ ഓർത്തഡോക്സ് വിശ്വാസത്തെ ഉദ്ഘോഷിക്കുകയായിരുന്നു. ഒന്നാം നൂറ്റാണ്ടു മുതൽ നിലനിന്നിരുന്ന ഭാരതത്തിലെ ക്രൈസ്തവസഭയുടെ ചരിത്രത്തിൽ അന്യായമായ അവകാശവാദങ്ങൾക്ക് വഴങ്ങാതെ അപകടത്തെ ചെറുത്തുനിന്ന എത്ര മേല്പട്ടക്കാരുണ്ട്? ധീരോദാത്തതയ്ക്ക് ശിക്ഷയായി മാത്രം മുടക്കപ്പെട്ട വേറെ എത്രപേരുണ്ട്? ഒരു മഹാപുരോഹിതനെ സംബന്ധിച്ചിടത്തോളം മുടക്ക് (excommunication) എന്നത് മുമ്പ് സൂചിപ്പിച്ചതുപോലെ വധശിക്ഷയുടെ അത്രയും കഠിനമായ ഒന്നാണ്. 'ചത്തതിനൊക്കുമേ ജീവിച്ചിരിക്കലും' എന്ന മട്ടിൽ. പാത്രിയർക്കീസ് ബാവായുടെ ക്രോധത്തെ ഭയന്ന് മലങ്കരസഭയുടെ ലൗകികാധികാരം മുഴുവൻ അദ്ദേഹത്തിന് സമർപ്പിക്കുന്നവിധത്തിലുള്ള ഒരു ഉടമ്പടിയിൽ ഒപ്പുവെയ്ക്കാതിരുന്നതിനാണ് അദ്ദേഹത്തെ മുടക്കിയത് എന്നത് വിസ്മരിക്കാൻ പാടില്ല. ക്രിസ്തീയസ്നേഹത്തിന്റെയും ആദ്ധ്യാത്മിക നിലവാരത്തിന്റെയും പേരിൽ ഈ ഉടമ്പടിയിൽ ഒപ്പുവെച്ച് ഒരു നല്ലപിള്ളയായി ശിഷ്ടകാലം കഴിച്ചുകൂട്ടിയിരുന്നുവെങ്കിൽ വട്ടശ്ശേരിൽ തിരുമേനിക്ക് അത്യുഗ്രമായ മാനസികസംഘട്ടനങ്ങളും അപ്രതീക്ഷിതമായ ശരീരപീഡകളും അവിച്ഛിന്നമായ വ്യവഹാരങ്ങളും കുതികാൽവെട്ടുകളും കൂടാതെ മലങ്കര മെത്രാപ്പോലീത്തായായി ഏറെനാൾ വിരാജിക്കാമായിരുന്നു. അന്ന് അങ്ങനെ ചെയ്തിരുന്നുവെങ്കിൽ ഇന്ന് മലങ്കരസഭയിൽ ഒരു കാതോലിക്കാ സിംഹാസനം ഉണ്ടാകുമായിരുന്നുവോ? ഈ സഭ ഒരു സ്വതന്ത്രസഭയായി അന്തർദേശീയരംഗത്ത് പരിശോഭിക്കുമായിരുന്നുവോ? സ്വതന്ത്രഭാരതത്തിലെ ഭരണതന്ത്രജ്ഞതയോട് പൊരുത്തപ്പെടുന്ന ഒരു യഥാർത്ഥ ദേശീയസഭയായി ഉയരുമായിരുന്നുവോ? ബ്രിട്ടീഷുകാരുടെ സാമ്രാജ്യത്വകാലത്ത് മൊട്ടുസൂചി മുതൽ മോട്ടോർകാർവരെ വാങ്ങുന്നതിന് ഇംഗ്ലണ്ടിനെ ആശ്രയിക്കേണ്ടിവന്നിരുന്നതുപോലെ

ആത്മികരംഗത്ത് കത്തനാരന്മാരെ വാഴിക്കുന്നതുതൊട്ട് മൂറോൻ കൂദാശ നടത്തുന്നതുവരെ അന്ത്യോഖ്യായെ ആശ്രയിക്കേണ്ട ഒരു ഗതികേടിൽ നാം ഇന്നും തുടരുകയില്ലായിരുന്നുവോ? മറ്റ് ഏത് ക്രിസ്തുശിഷ്യനെയുംപോലെ വ്യക്തമായ അപ്പോസ്തോല പാരമ്പര്യം നമുക്കു തന്ന മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകം ഒരു ഗതകാലസ്വപ്നമായിപ്പോകുമായിരുന്നില്ലേ? വട്ടശ്ശേരിൽ തിരുമേനിയുടെ തത്വാധിഷ്ഠിതമായ സ്വഭാവമഹിമയുടെയും ധീരോദാത്തതയുടെയും ഫലം ഒന്നുമാത്രമാണ് ഇന്ന് മലങ്കരസഭാംഗങ്ങൾക്ക് ആത്മാഭിമാനത്തോടുകൂടി അനുദിനം വളർന്നുവരുന്ന അന്തർദേശീയ ക്രൈസ്തവസാഹോദര്യവ്യവസ്ഥിതിയിൽ പങ്കുചേരുന്നതിന് സന്നദ്ധതയും അർഹതയും ലഭിച്ചത്. അല്ലായിരുന്നുവെങ്കിൽ സഭാകാര്യത്തിലെങ്കിലും ഒരു രണ്ടാംകിട പൗരത്വത്തിന്റെ അവകാശികളായി നാം ഇന്നും അവശേഷിക്കുമായിരുന്നു. ഒരുപക്ഷേ, മാറ്റത്തിന്റെ കാറ്റുകൾ അടിച്ചുകൊണ്ടിരുന്ന ഈ യുഗസന്ധ്യയിൽ എല്ലാ വിദേശീയ മേൽക്കോയ്മകളും അപ്രത്യക്ഷമാകേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമായിരുന്നെന്ന് ടൊയിൻബിയെപ്പോലുള്ള ചരിത്രകാരന്മാർ അഭിപ്രായപ്പെട്ടേക്കാം. അദ്ദേഹത്തിന്റെ സിദ്ധാന്തംതന്നെ വെല്ലുവിളികളും അവയുടെ പ്രതിസ്പന്ദനങ്ങളുമാണ് ചരിത്രത്തെ നിയന്ത്രിക്കുന്നത് എന്നാണ്. ചരിത്രത്തിന്റെ ഗതിക്ക് വിഘാതം സൃഷ്ടിക്കുന്ന ശക്തികൾ കാലക്രമേണ കൺമറയുമെന്നുതന്നെയാണ് മേല്പറഞ്ഞ സിദ്ധാന്തത്തിന്റെ പൊരുൾ.

മാസങ്ങളോളം നീണ്ടുനിന്ന കോടതികളിലെ ചോദ്യംചെയ്യലുകളിൽ അടിപതറാതെ സത്യം മാത്രം പറഞ്ഞ് തന്റെ സഭയുടെ വിശ്വാസത്തെ സംരക്ഷിച്ച ഇദ്ദേഹത്തെ കേസുകാരൻ മെത്രാൻ എന്നു പറഞ്ഞ് ശത്രുക്കൾ ആക്ഷേപിച്ചപ്പോൾ, പീലാത്തോസിന്റെ കോടതിയിൽ നിന്നുകൊണ്ട് സത്യത്തിനുവേണ്ടി പൊരുതിയ തന്റെ രക്ഷകന്റെ പ്രതിരൂപമായിരിക്കണം അദ്ദേഹത്തിന് കവചമായിരുന്നത്. യേശുക്രിസ്തുവിന്റെ ക്രൂശാരോഹണത്തെപ്പറ്റി ആലോചിക്കുമ്പോൾ പലർക്കും തോന്നുന്നത് മുൾമുടിയുടെയും കുന്തത്തിന്റെയും ചാട്ടവാറിന്റെയും പ്രയോഗങ്ങളിൽനിന്നും ക്രിസ്തുവിനുണ്ടായ അസഹനീയമായ വേദനയെപ്പറ്റിയായിരിക്കും. എന്നാൽ ക്രിസ്തുമതപീഡനങ്ങളുടെ ചരിത്രം വായിച്ചാൽ, യേശുക്രിസ്തുവിനെപ്പോലെയോ അതിലധികമായോ വേദനകൾ സഹിച്ച അനേകം രക്തസാക്ഷികൾ



പിൽക്കാലങ്ങളിൽ പല രാജ്യങ്ങളിലും ഉണ്ടായിട്ടുണ്ടെന്ന് മനസ്സിലാക്കാം. ചിലരെ ജീവനോടെ തീയിലിട്ട് കൊന്നിട്ടുണ്ട്, മറ്റു ചിലരെ തലകീഴായി കുരിശിൽ തൂക്കിയിട്ടുണ്ട്. ചിലരെ സിംഹങ്ങളുടെ മുമ്പിൽ എറിഞ്ഞുകൊടുത്തിട്ടുണ്ട് എന്നും നാം വായിച്ചിട്ടുണ്ട്. അതിനാൽ വെറും ശരീരപീഡയെക്കാൾ കൂടുതലായ ഏതോ ഘടകം തീർച്ചയായും യേശുക്രിസ്തുവിന്റെ മരണത്തിൽ ഉണ്ടായിരുന്നു എന്ന് വ്യക്തം. അതെന്തായിരുന്നുവെന്ന് ചോദിച്ചാൽ അതിലെ പ്രതിപുരുഷ പീഡാനുഭവം (Vicarious suffering) ആയിരുന്നു എന്ന് മറുപടി പറയാം. അതായത് ലോകത്തിലെ സകല പാപികൾക്കുംവേണ്ടി പരിശുദ്ധനും നിരപരാധിയുമായിരുന്ന താൻ മരണശിക്ഷയ്ക്ക് വിധിക്കപ്പെടുകയും യാതനകൾ അനുഭവിക്കുകയും ചെയ്തതിലുള്ള ദുരന്തത. ഇതുപോലെ വട്ടശ്ശേരിൽ തിരുമേനിയുടെ കാര്യത്തിലും പ്രതിപുരുഷപീഡാനുഭവം അന്തർഭവിച്ചിട്ടുണ്ട്. താൻ മലങ്കരസഭയ്ക്കുവേണ്ടിയായിരുന്നു പീഡകൾ സഹിച്ചതെന്ന വസ്തുത അദ്ദേഹത്തിന്റെ യാതനയുടെ മാറ്റ് വർദ്ധിപ്പിക്കുന്നുണ്ട്, പ്രത്യേകിച്ച് യാതന കൂടാതെ സുഖജീവിതം നയിക്കുന്നതിനുള്ള വരണാധികാരം തനിക്കുണ്ടായിരുന്നതുകൊണ്ട്. ലോകരക്ഷകനായ ക്രിസ്തു മനുഷ്യജാതിക്കുവേണ്ടി പരമോത്തമമായ ത്യാഗം സഹിച്ചപ്പോൾ, തന്റെ ഒരു കൊച്ചു സഭയ്ക്കുവേണ്ടിയായിരുന്നു ഈ തിരുമേനി കുരിശു ചുമന്നത് എന്ന ഒരു വലിയ വ്യത്യാസം തീർച്ചയായും ഉണ്ട്.

ഈ ഗ്രന്ഥം വട്ടശ്ശേരിൽ തിരുമേനിയുടെ വെറും ഒരു ജീവിതചരിത്രം അല്ല, പ്രത്യുത അദ്ദേഹത്തിന്റെ ജീവിതത്തെപ്പറ്റിയുള്ള ഒരാസ്വാദനംകൂടിയാണ്. ധീരോദാത്ത പരിശുദ്ധനായിരുന്ന അദ്ദേഹത്തിന്റെ ജീവിതപന്ഥാവിലെ പല നാഴികക്കല്ലുകളും ഈ പുസ്തകത്തിന്റെ പാരായണപ്രയാണത്തിനിടയ്ക്ക് അനുവാചകർക്ക് തീർച്ചയായും കാണുവാൻ കഴിയും. പക്ഷേ, അതിനുപുറമേ, മാർത്തോമ്മാ ക്രിസ്ത്യാനികളുടെ പുരാതന ചരിത്രത്തിന്റെയും പാരമ്പര്യത്തിന്റെയും ഒരു ആധികാരിക രേഖയായും, പ്രത്യേകിച്ച് ഓർത്തഡോക്സ് സഭയുടെ കഴിഞ്ഞ രണ്ട് ശതാബ്ദങ്ങളിലെ നിലനില്പിനെപ്പറ്റിയുള്ള ഒരു ഉപന്യാസമായും ഇതിനെ, പരിഗണിക്കാവുന്നതാണ്. വട്ടശ്ശേരിൽ തിരുമേനിയുടെ ജീവചരിത്രവും ഓർത്തഡോക്സ് സഭയുടെ നിലനില്പും തമ്മിൽ അഭേദ്യമായ ബന്ധമുണ്ട്. തന്റെ സഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ഈ തിരുമേനി സഹിച്ച

യാതനകൾ ഭാരതസ്വാതന്ത്ര്യസമരത്തിന്റെ മുന്നോടിയായുള്ള ഒരു തിരനോട്ടമായിത്തന്നെ പരിഗണിക്കേണ്ടതാണ്. സഭാസ്വാതന്ത്ര്യവും രാഷ്ട്രീയസ്വാതന്ത്ര്യവും തമ്മിലുള്ള ബന്ധം അദൃശ്യമാണെങ്കിലും ചരിത്രത്തിന്റെ ഏടുകളിൽക്കൂടി അവ സമാന്തരമായും ഒരുപക്ഷേ സമ്മിശ്രമായും ഒഴുകിക്കൊണ്ടിരിക്കുന്നു എന്ന സത്യവും ഈ പുസ്തകത്തിൽ അന്തർലീനമായിട്ടുണ്ട്.

പഴയകാലത്തെ ചരിത്രപുസ്തകങ്ങൾ മിക്കതും രാജാക്കന്മാരുടെ അപദാനങ്ങൾ കോർത്തുകെട്ടിയുണ്ടാക്കപ്പെട്ട കഥാമഞ്ജരികളായിരുന്നു എന്നാണ് ചില പണ്ഡിതന്മാരുടെ അഭിപ്രായം. അവയിൽ നാം വായിക്കുന്നത് ഓരോ രാജാവും എത്ര നിരത്തുകൾ ഉണ്ടാക്കി, എത്ര കലുങ്കുകൾ പണിതു, ചോലമരങ്ങൾ വെച്ചുപിടിപ്പിച്ചു, യുദ്ധങ്ങൾ ജയിച്ചു എന്നിങ്ങനെ സാമൂഹ്യക്ഷേമപരമോ വീരേതിഹാസപരമോ ആയ അവരുടെ ചില നേട്ടങ്ങളുടെ വിവരങ്ങൾ മാത്രം ആയിരിക്കും. അടിസ്ഥാനപരമായി ജനങ്ങൾക്കും രാജ്യത്തിനും പുരോഗതി നേടിക്കൊടുക്കുന്ന പദ്ധതികളെപ്പറ്റി ഇവയിൽ അധികമൊന്നും വായിക്കുവാൻ കാണുകയില്ല. എന്നാൽ വട്ടശ്ശേരിൽ തിരുമേനിയുടെ പ്രവർത്തനശൈലി മുഴുവൻ തന്റെ സഭയുടെ സ്വാതന്ത്ര്യത്തെ കാക്കുന്നതിനും അതിന് സനാതനമായ ഒരു വ്യക്തിത്വം കൊടുക്കുന്നതിനും അതിന്റെ പുരോഗതി നിർവ്വിഘ്നം തുടർന്നുകൊണ്ടുപോകുന്നതിന് അതിനെ സജ്ജമാക്കത്തക്കവിധത്തിൽ പുനരാവിഷ്കരിക്കുന്നതിനും ഉതകത്തക്കതായിരുന്നു. ഈ പുരാതന സഭയുടെ സാമൂഹ്യഘടനയ്ക്ക് ജനാധിപത്യസ്വഭാവമുള്ളപ്പോൾ ഇതിന്റെ ആദ്ധ്യാത്മികഘടന അപ്പോസ്തോലിക മൂല്യങ്ങളിൽ അധിഷ്ഠിതമാണ്. പഴയകാലത്തുണ്ടായി എന്നു പറയുന്ന ഏതോ വൈദികഭ്രംശം സംശയാതീതമായി പരിഹരിച്ച് സ്വയശീർഷകത്വമുള്ള ഒരു സ്വതന്ത്ര ദേശീയസഭയെ പടുത്തുയർത്തുന്നതിനായിരുന്നു അദ്ദേഹം ആത്മികപ്രസ്ഥാനമായ കാതോലിക്കേറ്റ് ഇവിടെ സ്ഥാപിച്ചത്. ഒരുകാലത്തും പിഴുതെറിയപ്പെടാൻ വയ്യാത്ത ഒരു വൻമരമായി അത് വളർന്നുകൊണ്ടിരിക്കുകയുമാണ്. ആരുടെയും ദുഃസ്വാതന്ത്ര്യംമൂലം സഭ അധഃപതിക്കാതിരിക്കുവാൻ അതിന്റെ പ്രവർത്തനം നിയമസാധുതയുള്ള ഒരു ഭരണഘടനയുടെ ചട്ടക്കൂട്ടിന് വിധേയമായിരിക്കുകയുമാണ്. ഇന്ത്യയുടെ പരമോന്നതകോടതി ഇതിനംഗീകാരവും നല്കിയിട്ടുണ്ട്.



സ്വന്തം പ്രവർത്തികളാലും വാക്കുകളാലും കപടഭക്തിയെ ഇത്രയധികം നിരുത്സാഹപ്പെടുത്തിയിട്ടുള്ള ഒരു മഹാചാര്യൻ മലങ്കരയിൽ കാണുകയില്ല എന്ന് നിസ്സംശയം പറയാം. നയതന്ത്രജ്ഞതയേക്കാൾ ആത്മീയനേതൃത്വത്തിന് അത്യന്താപേക്ഷിതമായിട്ടുള്ളത് സത്യസന്ധതയാണെന്നുള്ള തത്വം അദ്ദേഹത്തിന്റെ വിശ്വാസപ്രമാണത്തിന്റെ ഒരു ഭാഗമായിരുന്നു. അതിനാൽ വട്ടശ്ശേരിൽ തിരുമേനിയുടെ ചില പ്രഖ്യാപനങ്ങൾ ചിലർക്ക് ആസ്വാദനാമധുരമായി തോന്നിയിരിക്കുവാനിടയില്ല. അതുതന്നെയായിരുന്നു അദ്ദേഹത്തിന്റെ ഹൃദയവിശുദ്ധിയുടെ പ്രത്യക്ഷമായ തെളിവും. ദിവംഗതനായ മണലിൽ യാക്കോബ് കത്തനാരുടെ സ്മരണകളിൽ ഇതേപ്പറ്റി പരാമർശിക്കുന്നുണ്ട്. മണലിലച്ചൻ വട്ടശ്ശേരിൽ തിരുമേനിയുടെ വിശ്വാസമാർജ്ജിച്ച് അദ്ദേഹത്തിന്റെ സെക്രട്ടറിയായി അനേക വർഷങ്ങൾ പണിയെടുത്തിട്ടുള്ള ദേഹമായിരുന്നു.

'മലങ്കരയ്ക്ക് ഒരു ഭരണഘടന തയ്യാറാക്കുകയും നഷ്ടപ്പെട്ടുപോയ ആത്മികസ്വാതന്ത്ര്യം വീണ്ടെടുക്കുകയും ചെയ്തുകൊണ്ട് സഭയുടെ വികസനത്തിന്റെ രാജപാത ഒരുക്കിയതാണ് വട്ടശ്ശേരിൽ തിരുമേനിയുടെ അവിസ്മരണീയമായ നേട്ടങ്ങൾ. ആത്മികസ്വാതന്ത്ര്യം വീണ്ടെടുക്കാനാണ് പാത്രിയർക്കീസിനെപ്പോലെ അധികാരാവകാശങ്ങളുള്ള കാതോലിക്കായെ വാഴിച്ചത്. മലങ്കരസഭയുടെ ഭൗതിക സ്വാതന്ത്ര്യം ഒരുകാലത്തും ആർക്കും വിട്ടുകൊടുത്തിട്ടില്ല. അങ്ങനെ ആത്മികസ്വാതന്ത്ര്യവും ഭൗതികസ്വാതന്ത്ര്യവുമുള്ള കാതോലിക്കേറ്റ് സ്ഥാപിച്ചതുവഴി ഇവിടുത്തെ സഭ സർവ്വതന്ത്ര സ്വതന്ത്രയായി... സിറിയൻ ഓർത്തഡോക്സ് എന്ന് ഇന്നറിയപ്പെടുന്ന സഭയുമായുള്ള ബന്ധം 1665-ൽ ആരംഭിച്ചു എങ്കിലും പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മാർത്തോമ്മാസഭയുമായുണ്ടായ പോരാട്ടത്തിലാണ് പാത്രിയർക്കീസിന് ചില അധികാരങ്ങൾ ഉണ്ടെന്ന് തൽക്കാല സാദ്ധ്യത്തിനുവേണ്ടി മലങ്കരസഭ പറഞ്ഞുപഠിപ്പിച്ചത്. അത് കണ്ഠകോടാലിയായി മാറിയത് വട്ടശ്ശേരിൽ തിരുമേനിയുടെ കാലത്തായിരുന്നു. ഈ നൂറ്റാണ്ടിന്റെ ആദ്യദശകത്തിൽ ഈ സഭ ഭരിച്ച പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ കാലത്തും പ്രശ്നങ്ങൾ ഉണ്ടായി എങ്കിലും നയകോവിദനായ അദ്ദേഹം പാത്രിയർക്കീസിനെ പൂർണ്ണമായി വെറുപ്പിക്കാതെ കാലം നീക്കി. പിൻഗാമി നയതന്ത്രങ്ങൾക്ക് പ്രസിദ്ധനല്ലായിരുന്നു. ബുദ്ധിപരമായും മാനസിക

മായും ആത്മീയമായും തികഞ്ഞ സത്യസന്ധത പാലിച്ചിരുന്ന വട്ട ശ്ശേരിൽ തിരുമേനി മുഖംനോക്കാതെ കാര്യങ്ങൾ പറയുന്ന സ്വഭാവ ക്കാരനായിരുന്നതിനാൽ ചിലരെയെല്ലാം വെറുപ്പിച്ചിരുന്നു എന്ന് വിസ്മരിക്കുന്നില്ല'[2].

മാർത്തോമ്മാസഭയുടെ ജിഹ്വയായിരുന്ന നവഭാരതി പത്രത്തിൽ വട്ടശ്ശേരിൽ തിരുമേനിയുടെ ദേഹവിയോഗത്തെപ്പറ്റി എഴുതിയിരുന്ന മുഖപ്രസംഗത്തിൽ താഴെ കാണുന്ന ഒരു വാചകം ഉണ്ടായിരുന്നു:

'ജീവിതത്തെ മലിനപ്പെടുത്തുന്ന എന്തെങ്കിലും ഒന്ന് ഇദ്ദേഹ ത്തിൽ ഉണ്ടായിരുന്നുവെന്ന് ഇദ്ദേഹത്തിന്റെ ശത്രുക്കൾക്കുപോലും പറയാൻ കഴിയാത്ത ഒരു കാര്യമാണ്'. യഥാർത്ഥത്തിൽ ഇത് ഒരു പരിശുദ്ധന്റെ നിർവ്വചനമാണ്. ഇതുപോലെ വേറെ ആരേയുംപറ്റി പറയുന്നത് അന്നോ ഇന്നോ വാച്യാർത്ഥത്തിൽ ശരിയായിരിക്കു കയില്ല. അദ്ദേഹത്തിന്റെ ആത്മീയപ്രഭാവത്തെപ്പറ്റി ശിഷ്യനായിരുന്ന കുറിച്ചിയിലെ ബാവായുടെ ചരമപ്രസംഗം അന്യത്ര ചേർത്തിട്ടുണ്ട്. അതിലെ ഒരു വാചകം മാത്രം ഇവിടെ ഉദ്ധരിക്കുന്നു: 'ആത്മീയ പ്രകാരവും അദ്ദേഹം ഒരു മഹാനും യാതൊരു കറയും കുറവും ഇല്ലാത്തവനും ആയിരുന്നെന്നാണ് നമ്മുടെ അഭിപ്രായം. പലർക്കും അതറിയുന്നതിന് സാധിച്ചിട്ടില്ല. കാരണം അദ്ദേഹം അത് അശ്ശേഷം ഭാവിക്കുന്നയാൾ അല്ലായിരുന്നു'. ഈ അഭിപ്രായത്തിലെ 'കറയും കുറവും' എന്ന പ്രയോഗം അർത്ഥവത്താണ്. കഥാപുരുഷന്റെ സമ്പൂർണ്ണമായ വിശുദ്ധിയെ അത് വിളംബരം ചെയ്യുന്നു. കൂടാതെ അന്യരെ ധരിപ്പിക്കുന്നതിനായി അദ്ദേഹത്തിന്റെ പരിശുദ്ധി പ്രദർശി പ്പിക്കുന്നത് അദ്ദേഹം വെറുത്തിരുന്നു എന്ന സത്യം അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ മാറ്റ് വർദ്ധിപ്പിക്കുകയും ചെയ്യുന്നു:

സമ്മാനത്തിങ്കലുള്ളിൽ സമ്മോദമുണ്ടാകാതെ
നിർമ്മൂലമപമാനത്തിങ്കലും ഖേദിയാതെ
അക്ഷോഭ്യനായ് ഗംഗ തന്നിലേഹൃദംപോലെ
രക്ഷിച്ച് ധർമ്മത്തേയും കാത്തീടുന്നവൻ വിദ്വാൻ

എന്ന് ഒരു വിദൂരവാക്യമുള്ളതായി കേട്ടിട്ടുണ്ട്. വട്ടശ്ശേരിൽ തിരു മേനിക്ക് ഒരു പരിശുദ്ധനു ചേർന്ന ഗുണങ്ങൾക്കു പുറമേ ഈ ശ്ലോക

2. മണലിൽ അച്ചന്റെ സഭാസ്മരണകൾ, 1993, കെ. വി. മാമ്മൻ, പേജ് 14.



ത്തിൽ പറയുന്ന വിദ്വൽഗുണങ്ങളും ധാരാളം ഉണ്ടായിരുന്നു. വീര രാഘവയ്യായുടെ പ്രതികൂലവിധി അദ്ദേഹത്തെ തളർത്തുകയോ അനുകൂലമായി പിന്നീടുവന്ന ജസ്റ്റീസ് ചാറ്റ്ഫീൽഡിന്റെ വിധി അദ്ദേഹത്തെ ഉന്മത്തനാക്കുകയോ ചെയ്തിട്ടില്ല. പ്രതികൂലവിധി യുണ്ടായപ്പോൾ വ്യവഹാരത്തിന് തൽക്കാല അവധികൊടുത്ത് അന്ത്യോഖ്യാ പാത്രിയർക്കീസിനെ നേരിൽ ചെന്നുകണ്ട് ചർച്ചകൾ നടത്തി ഒരു പോംവഴി കണ്ടുപിടിക്കാമെന്ന് അദ്ദേഹം ആലോചിച്ചു, അത് സഫലമായില്ലെന്നുള്ളത് വേറെ കാര്യം. പക്ഷേ, അപ്രകാര ത്തിലുള്ള ഒരു പുതിയ മാർഗ്ഗം ആലോചിച്ചതുതന്നെ അദ്ദേഹത്തിന്റെ ഹൃദയവിശാലതയുടെയും ക്രൈസ്തവദർശനത്തിന്റെയും തെളി വാണ്. വിജയത്തിലും തോൽവിയിലും സന്തോഷത്തിലും സന്താ പത്തിലും മറ്റും അവർ എങ്ങനെ പ്രതികരിക്കുന്നു എന്നതിൽക്കൂടി യാണ് നാം മഹാന്മാരെ തിരിച്ചറിയുന്നത്. നമ്മുടെ തിരുമേനിക്ക് വട്ടിപ്പണക്കേസിലെ പുനർവിധി അനുകൂലമായി വന്നപ്പോൾ അത്യ ധികം സന്തോഷമുണ്ടായി എന്നതിന് സംശയമില്ല. തങ്ങളുടെ മെത്രാ പ്പോലീത്താ നേടിയ വിജയത്തിൽ അദ്ദേഹത്തെ എങ്ങനെ അനു മോദിക്കണമെന്ന് നിർദ്ദേശിക്കുന്ന ഒരു കത്ത് 1103 മീനം 28-ാം തീയതി യിലെ മനോരമയിൽ കൊച്ചി പോലീസ്കമ്മീഷണറായിരുന്ന എം. എ. ചാക്കോ പ്രസിദ്ധപ്പെടുത്തി. അതിന്റെ സംക്ഷേപം താഴെ ചേർക്കുന്നു:

'മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെപ്പറ്റി സമുദായാംഗ ങ്ങളിൽ ജ്വലിച്ചുകൊണ്ടിരിക്കുന്ന ഭക്ത്യാദരങ്ങൾതന്നെ അവിടുത്തേ ക്കുണ്ടായിട്ടുള്ള ക്ലേശങ്ങളെപ്പറ്റി സമുദായത്തിനുള്ള ബോധത്തിന് നല്ല തെളിവാണ്. എങ്കിലും ഈ ഘട്ടത്തിൽ ജനങ്ങളുടെ വകയായി ആധുനികരീതിയിൽ സ്ഥിതിയനുസരിച്ച് യാത്ര ചെയ്യുന്നതിന് ഒരു നല്ല മോട്ടോർകാർ വാങ്ങി അദ്ദേഹത്തിന് സമർപ്പിക്കുന്നത് നന്നാ യിരിക്കും'. എന്നാൽ ഈ ആശയം തിരുമേനി നിരാകരിക്കുകയാണു ണ്ടായത്. സ്വന്തം സഭയിലെ ഒരു വിഭാഗത്തിനു പറ്റിയ തോൽവിയിൽ താൻ ആഹ്ലാദിക്കുന്നത് ശരിയല്ലെന്നും അവരെയോർത്ത് താൻ വാസ്തവത്തിൽ ദുഃഖിക്കുകയാണെന്നുമുള്ള നിലപാടാണ് അദ്ദേഹം സ്വീകരിച്ചത്.

മലങ്കരയിലെ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന് ബദലായി ഉയർന്നുവരുമെന്ന് പ്രതീക്ഷിച്ച് കായംകുളം സ്വദേശിയായ ഒരു

മിഖായേൽ കത്തനാരെ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവാ 1102 തുലാം മാസത്തിൽ ജറുസലേമിൽവെച്ച് മിഖായേൽ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചു. ജന്മ സ്ഥലത്തിനടുത്തുള്ള തുമ്പമൺ, കോട്ടയം മുതലായ ബാവാകക്ഷി ഇടവകകളുടെ ആധിപത്യവും അദ്ദേഹത്തിന് കൊടുത്തു. ആയിടെ ചേപ്പാട് പള്ളിയിൽ ബാവാകക്ഷിക്കാരും മെത്രാൻകക്ഷിക്കാരും തമ്മിൽ ചില വഴക്കുകൾ ഉണ്ടായിരുന്നു. മിഖായേൽ മെത്രാൻ ചേപ്പാട് പള്ളിയിൽ പ്രവേശിക്കുന്നതിന് രഹസ്യമായി ഒരു ശ്രമം നടത്തിയതിന്റെ ഫലമായി ഇരുവിഭാഗക്കാരും തമ്മിൽ ഒരു അടി ലഹള നടന്നു. സംഘട്ടനത്തിൽ പ്രഹരം ഏറ്റ് മെത്രാൻകക്ഷിയിലെ ഫിലിപ്പോസ് റമ്പാന്റെ സഹോദരൻ മരിച്ചുപോകുന്നതിനിടയായി. ഏറ്റുമുട്ടലിൽ മിഖായേൽ മെത്രാന്റെ വെള്ളി അംശവടി മൂന്നു തുണ്ടു കളായി ഒടിഞ്ഞുപോയി എന്നാണ് ഫാദർ പാറേട്ടിന്റെ ഡയറിക്കുറിപ്പു കളിൽ കാണുന്നത്. ഇത് ഒരു കൊലക്കേസ് ആയതിനാൽ മിഖായേൽ മെത്രാനെയും പ്രതിസ്ഥാനത്ത് കൊണ്ടുവരുമെന്നുള്ള നിലവന്നു. ഈ സംഗതി വട്ടശ്ശേരിൽ തിരുമേനിയുടെ ശ്രദ്ധയിൽപ്പെട്ടപ്പോൾ അദ്ദേഹത്തിന്റെ പ്രതികരണം ഉദാത്തമായ ഒന്നായിരുന്നു. മിഖായേൽ മാർ ദീവന്നാസ്യോസ് എതിർകക്ഷിക്കാരനായിരുന്നു വെങ്കിലും ശരിയായ പട്ടം ലഭിച്ച ഒരു മെത്രാനാണെന്നും അതിനാൽ മസനപ്സാ ധരിച്ച അദ്ദേഹത്തെ ഒരു ക്രിമിനൽകേസിൽ പ്രതി ക്കൂട്ടിൽ നിർത്തുന്നതിന് താൻ സമ്മതിക്കുകയില്ലെന്നും വട്ടശ്ശേരിൽ തിരുമേനി കട്ടായമായി പറഞ്ഞു. തൽഫലമായി അദ്ദേഹത്തിന്റെ പേര് പ്രതികളുടെ പട്ടികയിൽനിന്നും ഒഴിവാക്കുകയുണ്ടായി. വട്ടശ്ശേരിൽ തിരുമേനിയുടെ ധാർമ്മികമൂല്യങ്ങൾ മുമ്പു പറഞ്ഞതു പോലെ പലർക്കും ദഹിക്കുവാൻ പ്രയാസമുള്ളവയായിരുന്നു. അബ്ദൽമശിഹാ പാത്രിയർക്കീസ് വന്നപ്പോൾ മലങ്കരയുടെ ആദ്യത്തെ കാതോലിക്കാ ആയി 1912-ൽ സ്ഥാനം ഏൽക്കുന്നതിന് വട്ടശ്ശേരിൽ തിരുമേനിക്ക് ഒരു പ്രയാസവുമില്ലായിരുന്നു. എന്നാൽ അദ്ദേഹം അങ്ങനെയല്ല ചിന്തിച്ചത്. ഈ പ്രതികരണംതന്നെയാ യിരുന്നു 1947-ൽ ഇന്ത്യ സ്വതന്ത്രയായപ്പോൾ മഹാത്മാഗാന്ധിയും സ്വീകരിച്ചത്.

1083-ൽ വട്ടശ്ശേരിൽ തിരുമേനി ശീമയ്ക്ക് പോയപ്പോൾ അബ്ദുള്ളാ പാത്രിയർക്കീസിന് കൊടുക്കുവാനായി ഒരു സ്വർണ്ണ



അംശവടി പുലിക്കോട്ടിൽ തിരുമേനി കൊടുത്തയച്ചിരുന്നു. 1085-ൽ മാർ അബ്ദുള്ളാ പുതുപ്പള്ളി പള്ളിയിൽ വന്നപ്പോൾ ആ വടി കൂടുതൽ സ്വർണ്ണം ചേർത്ത് വലുതായി പണിയിക്കുവാൻ വലിയ പാറേട്ട് മാത്തു മാത്തു എന്ന ഒരാളെ ഏല്പിച്ചിരുന്നു. ഇദ്ദേഹം ചരിത്രകാരനായിരുന്ന ഇസഡ്. എം. പാറേട്ടിന്റെ പിതാവായിരുന്നു. ഈ അംശവടി വലുതാക്കി രണ്ടാമത് പണിതീർത്തപ്പോഴേക്കും മാർ അബ്ദുള്ളാ വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയെന്ന വാർത്ത എല്ലാ യിടത്തും പ്രചരിച്ചിരുന്നു. തന്റെ പ്രിയപ്പെട്ട മെത്രാച്ചനെ അനാവശ്യ മായിട്ട് മുടക്കിയത് വലിയ പാറേട്ട് മാത്തുവിന് തീരെ സഹിച്ചില്ല. അതിനാൽ സ്വർണ്ണ അംശവടി മാർ അബ്ദുള്ളായ്ക്ക് കൊടുക്കുകയി ല്ലെന്ന് മാത്തു ശഠിച്ചു. എന്നാൽ അംശവടി പാത്രിയർക്കീസിന് കൊടു ക്കണമെന്ന് മാർ ദീവന്നാസ്യോസ് വളരെ നിർബന്ധിച്ച് പറഞ്ഞ ശേഷം മാത്രമേ മാത്തു അത് തിരികെ കൊടുത്തുള്ളൂ. ഇവിടെയും സാധാരണക്കാർക്ക് ദഹിക്കുവാൻ പ്രയാസമുള്ള വിധത്തിലാണ് മാർ ദീവന്നാസ്യോസിന്റെ മാഹാത്മ്യം സ്ഥിതിചെയ്യുന്നത്.

അദ്ദേഹത്തിന്റെ ഒരു സഹോദരി തന്റെ മകളുടെ കല്യാണ ക്കാര്യം പറയുവാനായി തിരുമേനിയെ സന്ദർശിച്ച അവസരത്തിൽ അദ്ദേഹത്തിന്റെ മുറിയിൽ കൂട്ടിയിട്ടിരുന്ന സ്വർണ്ണമോതിരങ്ങളുടെ കൂമ്പാരത്തിലേക്ക് ഒന്നു നോക്കിപോയപ്പോൾ 'അത് തീയാണ് നോക്കരുത്' എന്ന് വിലക്കിയത് അഭിമാനിയായ സഹോദരിക്ക് തീരെ രസിച്ചില്ല. ആ സഹോദരി വാസ്തവത്തിൽ അങ്ങനെയൊരു ആവശ്യ ത്തിനല്ലായിരുന്നു ആ സമയം തിരുമേനിയെ കണ്ടത് എന്ന് വട്ടശ്ശേരിൽ കുടുംബത്തിലെ അമ്മമാരുടെയിടയിൽ ഒരു കിംവദന്തി ഉണ്ടായിരുന്നതായി കേട്ടിട്ടുണ്ട്. ഈ മോതിരങ്ങൾ പലപ്പോഴായി അദ്ദേഹം പട്ടംകൊടുത്ത അനേകം ശെമ്മാശ്ശന്മാർ വിവാഹം കഴിക്കു മ്പോൾ അദ്ദേഹത്തിന് കാഴ്ചയായി കൊടുക്കാറുള്ളവയായിരുന്നു. അത് എല്ലാം സമുദായസ്വത്തായിട്ടായിരുന്നു അദ്ദേഹം കരുതിയിരു ന്നത്. എന്നാൽ 'ഇത് തീയാണ്' എന്ന് ന്യായമായോ അന്യായമായോ സ്വസഹോദരിയോട് പറഞ്ഞ കഥ ബാല്യം മുതൽ ഈ ഗ്രന്ഥകാരന്റെ മനസ്സിൽ പതിഞ്ഞുകിടപ്പുണ്ടായിരുന്നു. അതിനാൽ സഭയുടെ മുതൽ കൈകാര്യം ചെയ്തപ്പോൾ തിരുമേനി പാലിച്ചിരുന്ന അതേ ആർജ്ജ വവും വിശ്വസ്തതയും മുപ്പത്തിയഞ്ചു വർഷത്തെ സിവിൾ സർവ്വീ സിൽ പൊതുവക പണം (Public funds) കൈകാര്യം ചെയ്ത

പ്പോഴൊക്കെ ശരിയായി പാലിക്കുന്നതിന് ഈ ഗ്രന്ഥകാരനും ശ്രമിച്ചു. അതേപ്പറ്റി ഇപ്പോൾ അഭിമാനവും ഉണ്ട്. പൊതുമുതൽ തൊട്ടുകളിക്കുന്നത് തീയോടുള്ള കളിയാണ്. ഈ തത്വം എല്ലാ ഉദ്യോഗസ്ഥമേധാവികളും രാഷ്ട്രീയക്കാരും സഭാനേതാക്കന്മാരും നല്ലപോലെ അറിഞ്ഞിരിക്കേണ്ടതാണ്.

തിരുവിതാംകൂർ ഹൈക്കോടതിയിലെ വീരരാഘവയ്യായുടെ വിധി പ്രതികൂലമായി വന്നപ്പോൾ ഈ തിരുമേനിയെ അധിക്ഷേപിക്കുവാൻ ഒരുമ്പെട്ട കുറെ മനുഷ്യാധമന്മാരും മലങ്കരയിൽ ഉണ്ടായിരുന്നു. 'വട്ടശ്ശേരിൽ ഗീവറുഗീസെ!' എന്നു വിളിച്ചുകൊണ്ട്, മെത്രാൻപദം നഷ്ടപ്പെട്ടു എന്ന് അവർ വിശ്വസിച്ചിരുന്ന തിരുമേനിയുടെ അടുത്തുകൂടി അവർ ബഹളംവെയ്ക്കുമായിരുന്നു. മറ്റ് പലവിധത്തിലും അവർ അദ്ദേഹത്തെ ആക്ഷേപിക്കുകയും ചെയ്യുമായിരുന്നു. വ്യവഹാരത്തിൽ തോൽവിയും ഇത്രയധികം പ്രകോപനങ്ങളുമുണ്ടായിട്ടും തന്റെ പ്രതിയോഗിയായിരുന്ന പാത്രിയർക്കീസ് ബാവായെപ്പറ്റി അദ്ദേഹത്തിന്റെ അധരത്തിൽനിന്നും മര്യാദകെട്ട ഒരു വാക്കുപോലും അടർന്നുവീണിട്ടില്ല. തന്റെ അനുയായികളുടെ വീര്യം കെടാതെയിരിക്കുവാൻ അദ്ദേഹം അവരെ ധൈര്യപ്പെടുത്തുമായിരുന്നു എങ്കിലും പ്രതിപക്ഷ ബഹുമാനം അദ്ദേഹത്തിന്റെ സംസ്കാരത്തിന്റെ മുഖമുദ്രയായിരുന്നു.

രഹസ്യപ്രാർത്ഥന അദ്ദേഹത്തിന്റെ ബലം ആയിരുന്നു. യാമങ്ങൾതോറുമുള്ള എല്ലാ പ്രാർത്ഥനകളും അദ്ദേഹം ശരിയായി ആചരിച്ചിരുന്നു. ബോംബെ ഭദ്രാസനത്തിലെ ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാച്ചന് ശെമ്മാശ്ശപട്ടം കൊടുത്തത് ഇദ്ദേഹമായിരുന്നു. ശെമ്മാശ്ശൻ ആകുന്നതിനു മുമ്പ് ഒരിക്കൽ തിരുമേനിയെ കാണാൻ ചെന്നപ്പോൾ എന്നും പ്രാർത്ഥിക്കുന്നുണ്ടോ എന്ന് അദ്ദേഹം ആരാഞ്ഞു. താൻ എല്ലാ ദിവസവും കൃത്യസമത്ത് കൗമാ നമസ്കരിക്കുമെന്നും കണിശമായി പള്ളിശുശ്രൂഷകളിൽ പങ്കെടുക്കുന്നുണ്ടെന്നും മറ്റും മറുപടി പറഞ്ഞപ്പോൾ തിരുമേനി പറഞ്ഞു: 'എടോ അതല്ല നാം ചോദിച്ചത്, രഹസ്യമായി മൗനപ്രാർത്ഥന നടത്തുന്നുണ്ടോ എന്നാണ് നാം ചോദിച്ചത്'. പ്രദർശനവിമുഖമായ രഹസ്യപ്രാർത്ഥനയ്ക്ക് അദ്ദേഹം എന്തുമാത്രം പ്രാധാന്യം കൊടുത്തിരുന്നു എന്ന് ഇതിൽനിന്നും വ്യക്തമാണ്. അതാണ് മനുഷ്യനെയും ദൈവത്തെയും തമ്മിൽ ബന്ധിപ്പിക്കുന്നത്.



മെത്രാഭിഷേക കർമ്മത്തിന് ആരാണ് തന്റെ തലയിൽ കൈവെച്ചത് എന്ന ചോദ്യത്തിന് ആരാണെന്ന് താൻ കണ്ടില്ല, പക്ഷേ, അബ്ദുള്ളാ പാത്രിയർക്കീസിന്റെ കൈയും ഉണ്ടായിരുന്നിരിക്കണം എന്നാണ് അദ്ദേഹം മറുപടി കൊടുത്തത്. ഈ മറുപടിയിൽ അസത്യത്തിന്റെ ഛായ ഉണ്ടെന്ന് അക്കാലത്ത് ചിലർ വാദിച്ചിരുന്നു. നീതിന്യായ വിഷയത്തിലെ നൂലാമാലകൾ ഒരു വക്കീലിനെക്കാൾ മെച്ചമായി മനസ്സിലാക്കിയിരുന്ന അദ്ദേഹത്തിന് ഇന്ത്യൻ തെളിവു നിയമത്തിന്റെ (Evidence Act) തത്വങ്ങളും അറിയാമായിരുന്നു എന്ന് സ്പഷ്ടമാണ്. സുറിയാനിസഭയിലെ മെത്രാൻ അഭിഷേകസമയത്ത് സ്ഥാനാർത്ഥികളുടെ തലയിൽ ഒരു മൂടുപടം ഇടുന്ന ചടങ്ങുണ്ട്. അത് ഇട്ടുകഴിഞ്ഞാൽ പിന്നെ പുറത്തുനടക്കുന്നതൊന്നും അവർക്ക് ഗോചരമല്ല. അതിനാൽ, തലയിൽ ഒരാൾ കൈവെയ്ക്കുന്നതു കാണാതെ, വെച്ചു എന്നു പറയുന്നത് അസത്യമായിരിക്കും. കൈവെയ്ക്കുന്നത് കണ്ടതായി വേറെ ആരെങ്കിലും പറഞ്ഞുകേട്ടിട്ട് ഒരാൾ കൈവെച്ചു എന്നു പറയുന്നത് നിയമദൃഷ്ട്യാ ശരിയല്ല. അതിന് hearsay evidence അതായത് കേട്ടുകേൾവി തെളിവ് എന്നാണ് നിയമത്തിൽ പറയുന്നത്. ഇത് കോടതിനടപടികളിൽ സ്വീകാര്യമല്ലതാനും. അങ്ങനെയുള്ളപ്പോൾ അബ്ദുള്ളാ ബാവാ തന്റെ തലയിൽ കൈവെച്ചു എന്ന് വ്യവസ്ഥകളൊന്നും കൂടാതെ പറയുന്നത് ശരിയല്ല. കണ്ടില്ലെങ്കിലും, അബ്ദുള്ളാ ബാവാ ആയിരിക്കണം തന്റെ തലയിൽ കൈവെച്ച ഒരാൾ എന്ന് താൻ വിശ്വസിക്കുന്നു എന്ന് കോടതിയിൽ പറഞ്ഞതുകൊണ്ട് അദ്ദേഹത്തിന്റെ മേൽ വിമർശകർ കെട്ടിവെച്ച അസത്യാരോപണത്തിന് അഭ്യസ്തവിദ്യരായ പൊതുജനങ്ങൾ, പ്രത്യേകിച്ച് നിയമം അറിയാവുന്നവർ ഒരു വിലയും കൊടുക്കുകയില്ല. വട്ടിപ്പണക്കേസിലെ തോൽവിക്കുശേഷം മർദ്ദീൻയാത്രയ്ക്കു മുമ്പായി കുണ്ടറവെച്ച് ചെയ്ത പ്രസംഗത്തിൽ അദ്ദേഹം സത്യത്തിന്റെ അനശ്വരതയെപ്പറ്റി ഇപ്രകാരം പറഞ്ഞു:

'സത്യത്തെയും നീതിയെയും ഒരുകാലത്തും ഒരുത്തർക്കും ജയിപ്പാൻ കഴിയുന്നതല്ല. വല്ലപ്പോഴും അതിന്റെ വിജയത്തിന് തടസ്സങ്ങൾ ഉണ്ടാവാമെങ്കിലും ഒടുവിൽ അതുതന്നെ സ്ഥാപിക്കപ്പെടും. നിങ്ങളിൽ പലരും സ്പഞ്ച് എന്ന സാധനം കണ്ടിരിക്കുമല്ലോ. അത് എപ്പോഴും വെള്ളത്തിനു മുകളിൽ പൊങ്ങിക്കിടക്കുന്നു. വെള്ളത്തിനടിയിൽ വെയ്ക്കണമെങ്കിൽ ബലത്താലല്ലാതെ സാധിക്കുകയില്ല.

മീതെ കൈവെച്ച് അതിനെ കീഴ്പ്പോട്ട് അമർത്തിവെയ്ക്കണം. സ്പഞ്ചിൽനിന്നും കൈ എപ്പോൾ വിടുന്നുവോ അപ്പോൾ അത് താനെ വെള്ളത്തിനു മീതെ പൊങ്ങിവരുന്നു. സുറിയാനി സഭ യാകുന്ന സമുദ്രത്തിൽ ഇങ്ങനെ പല സ്പഞ്ചുകളും അമർത്തിപ്പിടിച്ചു വെയ്ക്കപ്പെട്ടിട്ടുണ്ട്..........എന്നാലും സത്യം ഒരുനാളിൽ വിജയം പ്രാപി ക്കാതിരിക്കുകയില്ല. ലോകചരിത്രം ഈ പരമാർത്ഥത്തെ വിളിച്ചു പറയുന്നുണ്ടല്ലോ"[3].

സത്യവും നീതിയും മുറുകെ പിടിച്ചുകൊണ്ട് താൻ ധർമ്മയുദ്ധം ചെയ്യുകയായിരുന്നു എന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. ജസ്റ്റീസ് ജി. ശങ്കരപ്പിള്ള അദ്ദേഹത്തെപ്പറ്റി പറഞ്ഞ അഭിപ്രായം സത്യമായി ഇന്നും അവശേഷിക്കുന്നു.

പരിശുദ്ധിയും പാണ്ഡിത്യവും പ്രവർത്തനകുശലതയും ഒരു പോലെ സമ്മേളിച്ചിരുന്ന ഒരു മഹായോഗിയായിരുന്നു അദ്ദേഹം. ജീവിതത്തിലെ വിശുദ്ധിപോലെതന്നെ ശരീരത്തിന്റെ ശുചിത്വവും അദ്ദേഹത്തിന് പ്രധാനമായിരുന്നു. ഒരുദിവസം ധരിച്ച കുപ്പായം രണ്ടാമത്തെ ദിവസംകൂടി അദ്ദേഹം അണിയുകയില്ലായിരുന്നു. കുളി, ശരീരവെടിപ്പ് മുതലായ കാര്യങ്ങളിൽ കൂടെയുള്ളവരും ഉയർന്ന നിലവാരം പുലർത്തണമെന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടാ യിരുന്നു. ഹൈന്ദവശാസ്ത്രപ്രകാരം കർമ്മം, ജ്ഞാനം, ഭക്തി ഇതിലേതെങ്കിലും, ഒരേയൊരു ഗുണം മതി ഒരാളെ യോഗിയായി കണക്കാക്കുന്നതിന്. ഒന്നുകിൽ ഭക്തയോഗി, അല്ലെങ്കിൽ ജ്ഞാന യോഗി, അല്ലെങ്കിൽ കർമ്മയോഗി. വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതം പരിശോധിക്കുന്നവർക്ക് അദ്ദേഹം ഒരേസമയം ഈ മൂന്നു രംഗങ്ങളിലും അതുല്യത പാലിച്ചിരുന്നു എന്ന് നാം കണ്ടുകഴിഞ്ഞു. അതിനാൽ അദ്ദേഹത്തിനെ മഹായോഗിയായിരുന്ന ഒരു പരിശുദ്ധ നായി പ്രഖ്യാപിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിക്കണമോ വേണ്ടയോ എന്ന പ്രശ്നം പഠിക്കുന്നതിന് 1987-ൽ നിയുക്തമായ ആദ്യത്തെ കമ്മറ്റിയിൽ ഈ ഗ്രന്ഥകാരനും ഒരംഗം ആയിരുന്നു. പല പ്രാവശ്യം സമ്മേളിച്ചശേഷം ഈ കമ്മറ്റി ശുപാർശ ചെയ്തത് അങ്ങനെ പ്രഖ്യാ പിക്കുന്നതിനുവേണ്ട അനന്തരനടപടികൾ എടുക്കണമെന്നും,

3. മലങ്കര സഭാപിതാക്കന്മാർ, ഡോ. സാമുവൽ ചന്ദനപ്പള്ളി, പേജ് 191.



ഇതിനനുകൂലമായും പ്രതികൂലമായും വരാവുന്ന അഭിപ്രായങ്ങളെ വിലയിരുത്തുന്നതിന് ബന്ധപ്പെട്ട ചട്ടങ്ങൾ അനുസരിച്ച് പുതിയ ഒരു കമ്മറ്റിയെ നിയമിക്കണമെന്നും ആയിരുന്നു. അങ്ങനെ ഉണ്ടാ ക്കുന്ന പുതിയ കമ്മറ്റിയിൽ, തിരുമേനിയുടെ വിശുദ്ധിക്കെതിരായി വാദിക്കുന്നതിന് തയ്യാറുള്ള ഒരാളെ ആവശ്യമായി വരും. കത്തോ ലിക്കാ സഭയിൽ ഇതുപോലെ നിഷേധരൂപത്തിൽ വാദിക്കുന്ന ആളെ Devil's Advocate അഥവാ 'പിശാചിന്റെ അഭിഭാഷകൻ' എന്നാണ് വിളിക്കുക. ഇതിന്റെ ഉദ്ദേശം, വിശുദ്ധനായി പ്രഖ്യാപിക്കുവാൻ പോകുന്ന ആളിന്റെ സ്വഭാവത്തിന്റെ എല്ലാ വശങ്ങളും വിമർശന ബുദ്ധിയോടുകൂടി നിരീക്ഷിച്ചുകഴിഞ്ഞു മാത്രമേ വിശുദ്ധനാക്കുന്ന പ്രഖ്യാപനം പാടുള്ളൂ എന്നാണ്. നമ്മുടെ തിരുമേനിയെ സംബന്ധി ക്കുന്ന ആദ്യത്തെ കമ്മറ്റി മുമ്പാകെ അദ്ദേഹത്തിനെതിരായി വാദിക്കു ന്നതിന് Devil's Advocate ആയിരിക്കാൻ ഞാൻ തയ്യാറാണെന്ന് ഒരു അഭിഭാഷകൻ രേഖാമൂലം അറിയിച്ചിരുന്നു. അതേസമയം, താൻ തിരുമേനിയെ ഏറ്റവും അധികം ബഹുമാനിക്കുന്ന വ്യക്തിയാ ണെന്നും അദ്ദേഹം അവകാശപ്പെട്ടിരുന്നു. ഈ രണ്ട് നിലപാടുകളും തമ്മിലുള്ള പൊരുത്തക്കേടിനെപ്പറ്റി ആർക്കും ആശയക്കുഴപ്പം ഉണ്ടാകാവുന്നതാണ്. പിശാചിന്റെ വക്കീലായി ഹാജരാകുന്നതിന് ദൈവം എന്തായാലും അദ്ദേഹത്തെ അനുവദിച്ചില്ല. അതിന് തയ്യാറായി ഏതാനും മാസങ്ങൾക്കകം അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു. ഇതിന്റെ അർത്ഥം നിഗൂഢമായിരിക്കുന്നു. തന്റെ മനസ്സാക്ഷിക്കെതിരായി വിശുദ്ധനായ ഈ തിരുമേനിയെ എതിർക്കു ന്നതിന് തീരുമാനിച്ചതിന്റെ ഫലമായിരുന്നുവോ ഇത്?